# ദശമം

## കേരളഭാഷാഗാനം




പാറയന്നൂർ ഭാസ്കരൻ നമ്പൂതിരിപ്പാട്

# ദശമം

## കേരളഭാഷാഗാനം.




പാറയന്നൂര് ഭാസ്കരൻ നമ്പൂതിരിപ്പാട്.

# ശ്രീമഹാഭാഗവതം

# ദശമം

## കേരളഭാഷാഗാനം.

പരിഭാഷകന

ബ്രഹ്മശ്രീ പൊറയന്നൂര് മനയ്ക്കൽ ഭാസ്കരൻ

നമ്പൂതിരിപ്പാടവർകൾ.

ഭാരതവിലാസം അച്ചുകൂടത്തിൽ

അച്ചടിച്ചത്.

തൃശ്ശിവപേരൂർ

1102.





Price 1 Rupee. വില ഉറുപ്പിക ൧

അവകാശം വാങ്ങി

ഭാരതവിലാസം അച്ചുകൂടത്തിൽനിന്ന്

പ്രസിദ്ധപ്പെടുത്തുന്നത്.



# മുഖവുര.

---

എഴുത്തച്ഛന്റെ കാലംമുതല്ക്കു മലയാളികൾക്കു പുരാണപരിശീലനത്തിന്നു സുഗമമായ മാൎഗ്ഗം സിദ്ധിച്ചു എങ്കിലും അന്തൎജ്ജനങ്ങൾക്കും അവരെ സമനുഗമിച്ചുനില്ക്കുന്ന മററജാതി സ്ത്രീകൾക്കും നമ്മുടെ പ്രകൃതപുസ്തകത്തിന്റെ ആവിർഭാവംമുതല്ക്കേ ആ ഭാഗ്യം അനുഭവയോഗ്യമായിത്തീൎന്നിട്ടുള്ളു എന്നുള്ളതു സുപ്രസിദ്ധമാകുന്നു. ഇതിന്നുള്ള കാരണം സൂക്ഷ്മത്തിൽ മഹാ നിസ്സാരമാണെന്നു പരിഷ്കാരികൾ പറയുമെങ്കിലും കാൎയ്യസ്ഥിതിയെ അന്യഥാ മാറ്റുവാൻ അവരാലും സാദ്ധ്യമാകാത്ത വിധമാണല്ലോ അന്തൎജ്ജനങ്ങളുടെ സ്ഥിതി ഇന്നും. ഞാൻ അച്ചുകൂടങ്ങളിൽ പരിശ്രമിച്ചുതുടങ്ങിയ കാലംമുതല്ക്കുതന്നെ "ഈ ഗ്രന്ഥം (ദശമം കിളിപ്പാട്ട്) ഒന്നച്ചടിച്ചു കിട്ടിയാൽ കൊള്ളാ"മെന്നു മേൽപറഞ്ഞവൎക്കാവശ്യമുള്ളതായി വീണ്ടുംവീണ്ടും എനിക്കറിവാൻ ഇടയായിട്ടുണ്ട്. എങ്കിലും ഈ വക മനോരഥങ്ങൾക്കു പരിണാമകാലം 'ഭാരതവിലാസ'സ്ഥാപനംമുതല്ക്കേ എനിക്കാരംഭിച്ചിട്ടുള്ളു എന്നുള്ള സംഗതിയാൽ ആയതു് ഇത്രകാലവും നീണ്ടു കിടന്നതാണ്.

എഴുത്തുകാരുടെ പിശകുനിമിത്തം പഴയ കയ്യെഴുത്തുഗ്രന്ഥങ്ങളിൽ കിടക്കുന്ന പിഴയെ കഴിയുന്നതും വരിഷ്കരിച്ചു ശരിപ്പെടുത്തുന്നതിൽ പലപ്പോഴും എനിക്കു സഹായിച്ചുതന്ന ബ്ര. എ. കൃഷ്ണനമ്പ്രാന്തിരി അവർകൾക്കും, ഒരുവിധം പിഴ കുറഞ്ഞ കയ്യെഴുത്തുഗ്രന്ഥം തന്ന മെസേർസ് ടി. സി. അച്യുതമേനോനും, പാതിരിശ്ശേരി നാരായണൻമൂസ്സതിനും, എന്റെ പ്രയത്നത്തെ കൂലംകഷമായി പരിശോധിച്ച് ഒരു അവതാരിക എഴുതിത്തന്ന കെ. എം. അവർകൾക്കും, വി

ശേഷാൽ ഈ പുസ്തകം അച്ചുകൂടം വകയായി അച്ചടിച്ചു പ്രസിദ്ധം ചെയ്യാൻ പകൎപ്പവകാശം തന്ന പുറയന്നൂർ മനക്കൽ ബ്രഹ്മശ്രീ പരമേശ്വരൻനമ്പൂതിരിപ്പാടവർകൾക്കും ഞങ്ങൾ എന്നും കൃതജ്ഞതയുള്ളവരാണെന്നു വിനയപൂൎവ്വം ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

ഇതിൽ, സൎവ്വോപനിഷൽസാരമായ ശ്രുതിഗീതയെപ്പററി ടി. ഗ്രന്ഥകൎത്താവ് അവർകൾ മൂലത്തിലെ അൎത്ഥത്തെ എല്ലാംകൂടി ക്രോഡീകരിച്ചു പറഞ്ഞതല്ലാതെ സവിസ്തരം പറഞ്ഞിട്ടില്ലാത്തതിനാൽ ടി. ശ്രുതിഗീത വരവൂർ ശാമുമേനോനവർകളെക്കൊണ്ടു ഭാഷാഗാനമായി തൎജ്ജമ ചെയ്യിച്ചിട്ടുള്ളതും ഇതിലൊടുവിൽ ചേൎത്തിട്ടുണ്ട്.

അടുത്തകാലത്ത് എനിക്കു വന്ന അത്യാപത്തുകൾ നിമിത്തം അച്ചടിയിൽ എന്റെ മനസ്സാക്ഷിക്കു തൃപ്തിപെടത്തക്കവിധം പരിഷ്കാരങ്ങൾ ചെയ്യാനും ഈ പ്രസ്തുതഗ്രന്ഥത്തെ രചിച്ച ബ്രഹ്മശ്രീ പൊറയന്നൂർ മനക്കൽ ഭാസ്കരൻ നമ്പൂതിരിപ്പാട്ടിലെ ജീവചരിത്രവുംകൂടി ചേൎപ്പാനും തക്കാലം സാധിക്കാതെ വന്ന വീഴ്ചയെ രണ്ടാംപതിപ്പുവരെ മഹാജനങ്ങൾ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

൲൱. മകരം ൯-ാംനു
തൃശ്ശിവപേരൂർ

പുന്നശ്ശേരി നീലകണ്ഠശൎമ്മാ അവർകളുടെ
ശിഷ്യനും ഭാരതവിലാസപ്രസാധകനുമായ
ടി. സി. പരമേശ്വരൻമൂസ്സത്.



# അവതാരിക.

പുരാണഗ്രന്ഥങ്ങളെയെല്ലാം നിൎമ്മിച്ചിട്ടും ശ്രീവ്യാസമഹൎഷിക്കു തൃപ്തി വന്നില്ല എന്നും, തത്സമയത്തു പരമഭാഗവതനായ ശ്രീനാരദമഹൎഷി അദ്ദേഹത്തിന്റെ അടുക്കൽ എഴുന്നെള്ളീട്ടു ഭാഗവതപുരാണത്തെ ഉണ്ടാക്കുവാനുപദേശിച്ചുവെന്നും മററുമുള്ള കഥ പ്രസിദ്ധമാണല്ലൊ. ഇതിന്റെ താല്പൎയ്യമെന്താണെന്നറിയുവാൻ ശ്രമിക്കുന്നതിന്നു മുമ്പായി പുരാണഗ്രന്ഥങ്ങൾ നമ്മെ എന്തൊന്നാണ് പഠിപ്പിക്കുന്നതെന്നു നിരൂപിക്കുക. സകല ജാതി മനുഷ്യരേയും—വിദ്വാന്മാരേയും മൂഢന്മാരേയും, ബുദ്ധിമാന്മാരേയും മന്ദബുദ്ധികളേയും, സ്ത്രീകളേയും പുരുഷന്മാരേയും—ഒന്നുപോലെ ഉദ്ധരിപ്പിക്കണം എന്ന ഉദ്ദേശ്യത്തോടുകൂടിയാണ് വ്യാസമഹൎഷി പുരാണഗ്രന്ഥങ്ങളെ നിൎമ്മിച്ചിട്ടുള്ളത്. ഈ ഉദ്ദേശ്യത്തോടുകൂടി അദ്ദേഹം ആ വക ഗ്രന്ഥങ്ങളിൽ വിവിധവൎണ്ണധൎമ്മങ്ങളേയും ആശ്രമധൎമ്മങ്ങളേയും പ്രതിപാദിക്കുന്നു. മനുഷ്യൎക്കു ലോകവ്യവഹാരങ്ങളെ യഥാവിധി നിൎവ്വഹിക്കുന്നതിന്നു വേണ്ട അറിവിനെ കൊടുക്കുന്ന വിവിധശാസ്ത്രവിഷയങ്ങളെ പ്രതിപാദിക്കുന്നു. എല്ലാവരും അവരവൎക്കനുരൂപമായിരിക്കുന്ന ധൎമ്മങ്ങളെ വേണ്ടപോലെ അനുഷ്ഠിക്കുന്നതായാൽ അതുകൊണ്ട് അവരവൎക്കുണ്ടാകുന്ന ശ്രേയസ്സിനേയും, അധൎമ്മതല്പരന്മാരായാൽ തന്നിമിത്തമുണ്ടാകുന്ന ദോഷത്തേയും, ചൂണ്ടിക്കാണിക്കുന്നു. നിത്യകാലക്ഷേപത്തിൽ പ്രാണികൾക്കനുഭവിക്കേണ്ടിവരുന്ന നാനാവിധദുഃഖങ്ങളുടെ നിവൃത്തിയേയും ഓരോ കഥാരൂപേണ ഉപദേശിക്കുന്നു. സത്യത്തെ ശ്ലാഘിക്കുന്നു. അസത്യത്തെ നിന്ദിക്കുന്നു. എന്തു ക്ലേശമനുഭവിച്ചാലും സത്യനിഷ്ഠയിൽനിന്നു പിൻവലിക്കരുത് എന്നു പല ഘട്ടങ്ങളിലും പല ജാതി കഥകളെക്കൊണ്ടു നിഷ്കൎഷിക്കുന്നു. പിന്നെ പല ഘട്ടങ്ങളിലും മോക്ഷോപായമായ ആത്മവിഷയമായിട്ടുള്ള സംഗതികളേയും യോഗമാൎഗ്ഗത്തേയുമുപദേശിക്കുന്നു. പക്ഷെ ആ വക ഉപായങ്ങൾ

അപൂൎവ്വം ചിലൎക്കു ദൈവേന സാദ്ധ്യവും അധികം പേൎക്കു തീരെ അസാദ്ധ്യവുമാകയാൽ അവ പരക്കെ സംബന്ധിക്കുന്നതല്ല. ചുരുക്കത്തിൽ പറയുന്നതായാൽ വ്യാസമഹൎഷി പുരാണഗ്രന്ഥങ്ങളെക്കൊണ്ട്. ഒരുവനെ ലോകരീതിയിൽ ഉത്തമപുരുഷനാക്കിത്തീൎക്കുന്നുണ്ട് ഏററവുമുൽകൃഷ്ടമായ പരമപുരുഷാൎത്ഥത്തിന്റെ സിദ്ധിക്കുള്ള വഴിയും ചൂണ്ടിക്കാണിച്ചു കൊടുത്തിട്ടുണ്ട്. പക്ഷെ മന്ദബുദ്ധികളായവൎക്കുംകൂടി സുഖമായി നടന്നുകൊണ്ട് ആ അവധിയിലെത്തത്തക്കവണ്ണം ആ വഴിയെ വെട്ടിത്തെളിയിച്ചിട്ടില്ല. ഇവിടെയാണ് വ്യാസമഹൎഷിയുടെ അതൃപ്തിക്കുള്ള കാരണം. സൎവ്വപ്രാണികൾക്കും സൎവ്വപ്രകാരേണ അനുഗ്രഹം ചെയ്യുന്നതാണല്ലൊ മഹാന്മാരുടെ ലക്ഷണം. ആ ഉദ്ദേശ്യത്തോടുകൂടി ആരംഭിച്ചിട്ട് അവസാനം അതു പൂൎത്തിയായി നിറവേററുന്നതിന്നു സാധിക്കാതെ വന്നാൽ അതൃപ്തി തോന്നുന്നതു സ്വാഭാവികമാണല്ലൊ. എന്നാൽ ഭാഗവതപുരാണനിൎമ്മാണത്തോടുകൂടി ആ ന്യൂനത തീൎന്നുവെന്നും പറവാൻ ഭാവമുണ്ട്. അതെങ്ങിനെയെന്നു നിരൂപിക്കുക:—

സൎവ്വ പ്രാണികളുടേയും ജീവിതംകൊണ്ടുള്ള പരമപ്രയോജനം പരമപുരുഷാൎത്ഥസിദ്ധി, അതായതു മോക്ഷപ്രാപ്തി, ആകുന്നുവെന്നാണ് നമ്മുടെ പൂൎവ്വാചാൎയ്യന്മാരുടെ സിദ്ധാന്തം. ലൌകികമായിട്ടുള്ള ധൎമ്മാചരണമെല്ലാം ആ അവധിയിലേക്കഭിമുഖമായിട്ടുള്ള ഗതി മാത്രമാകുന്നു—തത്സിദ്ധിക്കുള്ള സാധനം മാത്രമാകുന്നു. തൽപ്രാപ്ത്യുപായമായിട്ട് ഋഷിമാർ അനേകം മാൎഗ്ഗങ്ങളെ ലോകാനുഗ്രഹാൎത്ഥമായി ഉപദേശിച്ചിട്ടുണ്ട്. അവയിൽ പ്രധാനമായവ ജ്ഞാനമാൎഗ്ഗം, യോഗമാൎഗ്ഗം, കൎമ്മമാൎഗ്ഗം, ഭക്തിമാൎഗ്ഗം എന്നിവയാകുന്നു. ഇവയിൽ ആദ്യത്തെ മൂന്നു മാൎഗ്ഗങ്ങളിൽകൂടി സഞ്ചരിച്ചു മോക്ഷം പ്രാപിപ്പാൻ പരിശ്രമിക്കുന്നവരുടെ ക്ലേശം വളരെ അധികമാകുന്നു. മഹത്തായ ബുദ്ധിശക്തി, ബുദ്ധിക്ക് അസാമാന്യമായ സ്ഥൈൎയ്യം, ധീരത, അതിയായ കായബലം, ശാസ്ത്രജ്ഞാനം, തപോനിഷ്ഠ എന്നിവ കൂടാതെ ആ മാൎഗ്ഗങ്ങളിൽകൂടി മോക്ഷമാകുന്ന പരമാവധിയിലെത്തുവാൻ

സാധിക്കുന്നതല്ല. അതിനാൽ ആ മാൎഗ്ഗങ്ങളിൽകൂടി സഞ്ചരിക്കുക എന്നതു ലോകത്തിൽ അപൂൎവ്വം ചിലൎക്കു മാത്രമേ സാധിക്കുകയുള്ളുവെന്നതു സ്പഷ്ടമാകുന്നുണ്ട്. എന്നാൽ ഭക്തിമാൎഗ്ഗമാകുന്ന മോക്ഷപ്രാപ്ത്യുപായത്തിന്ന് ആ വക വൈഷമ്യങ്ങൾ യാതൊന്നുമില്ല. എല്ലാ മനുഷ്യൎക്കും—വിദ്വാന്മാൎക്കും മൂഢന്മാൎക്കും, സ്ഥിരബുദ്ധികളായിട്ടുള്ളവൎക്കും അസ്ഥിരബുദ്ധികൾക്കും, ബലവാന്മാൎക്കും ബലഹീനന്മാൎക്കും, ബാലന്മാൎക്കും വൃദ്ധന്മാൎക്കും, പുരുഷന്മാൎക്കും സ്ത്രീകൾക്കും, രോഗികൾക്കും ദൃഢഗാത്രന്മാൎക്കും—ഇങ്ങിനെ എല്ലാവൎക്കും ഒരുപോലെ സുഖമായി ആ മാൎഗ്ഗത്തിൽകൂടി സഞ്ചരിക്കാവുന്നതാണ്. അതിന്നും പുറമെ, ഇതരമോക്ഷമാൎഗ്ഗങ്ങളേക്കാൾ ഭക്തിക്ക് ഒരു മെച്ചവുംകൂടി ഉണ്ട്. ആ വക മാൎഗ്ഗങ്ങളിൽകൂടി സഞ്ചരിക്കുന്നവൎക്ക് പരമാവധിയിലെത്തുന്നതുവരെ അതിയായ ക്ലേശമനുഭവിക്കേണ്ടിവരുന്നു. എന്നാൽ പരമാവധിയെ ലക്ഷ്യമാക്കിക്കൊണ്ടു ഭക്തിമാൎഗ്ഗത്തിൽകൂടി സഞ്ചരിക്കുവാൻ ഒരുവൻ എപ്പോൾതുനിയുന്നുവോ അതുമുതൽ അവൻ രസമനുഭവിപ്പാൻ തുടങ്ങുന്നു. പരമാവധിയെ സമീപിക്കുന്തോറും അവന്നുള്ള രസംവൎദ്ധിച്ചുവശാവുന്നു. ഒടുക്കം തൽപ്രാപ്തിയിൽ അവൻ പരമരസത്തെയുമനുഭവിക്കുന്നു. അതിനാൽ സൎവ്വപ്രാണികൾക്കും യോജിക്കുന്നതായ മോക്ഷമാൎഗ്ഗം ഭക്തിയാണ് എന്നതു സുവ്യക്തമാകുന്നുണ്ട്. സൎവ്വാവസ്ഥകളിലുമിരിക്കുന്ന മനുഷ്യരെക്കൊണ്ടു പുരുഷാൎത്ഥചതുഷ്ടയത്തേയും പ്രാപിപ്പിക്കണം എന്ന അത്യുൽകൃഷ്ടമായ ഉദ്ദേശ്യത്തോടുകൂടിയാണ് വ്യാസമഹൎഷി ശ്രുതികളിലും സ്മൃതികളിലും വിവിധശാസ്ത്രങ്ങളിലും പ്രതിപാദിക്കപ്പെട്ടിട്ടുള്ളതത്വങ്ങളെ പുരാണഗ്രന്ഥരൂപേണ വെളിപ്പെടുത്തിക്കൊടുത്തിട്ടുള്ളത്. എന്നാൽ ആദ്യത്തെ മൂന്നു പുരുഷാൎത്ഥങ്ങളെസംബന്ധിച്ചേടത്തോളം അദ്ദേഹത്തിൻെറ ഉദ്ദേശം സഫലമായിയെങ്കിലും ഏററവും ഉൽകൃഷ്ടമായ നാലാമത്തെ പുരുഷാൎത്ഥമാകുന്ന മോക്ഷപ്രാപ്തിയെ സംബന്ധിച്ച തൻെറ പ്രവൃത്തി പല ജാതി മനുഷ്യരിൽ ചിലൎക്കു മാത്രമേ ഉപയോഗപ്പെടുന്നുള്ളുവെന്നു കാണുമ്പോൾ അദ്ദേഹത്തിന്ന് അതൃപ്തി സ്വഭാവേന ഉണ്ടാകുന്നതാണല്ലൊ. പരമപുരുഷാൎത്ഥസി

ഥിക്ക സകല ജനങ്ങൾക്കും ഒന്നുപോലെ ഉപയോഗപ്പെട്ട ന്നതായ ഭക്തിമാർഗ്ഗത്തെ പുരാണങ്ങളിൽസുലഭമായി താൻ പ്രതിപാദിച്ചിട്ടില്ല എന്നു കാണുകയാലാണ് സർവ്വപ്രകാരേ ണ ലോകാനുഗ്രഹത്തെ ചെയ്യണമെന്ന ഉദ്ദേശത്തോടുകൂടി പുറപ്പെട്ട വ്യാസമഹർഷിക്ക് അവസാനം തൃപ്തി തോന്നാഞ്ഞത്. ഈ തത്വത്തെ മനസ്സിലാക്കീട്ടു വ്യാസമഹർഷിയുടെ ഉദ്ദേശത്തെ പൂർത്തീകരിച്ച് അദ്ദേഹത്തെ സന്തുഷ്ടചിത്തനാക്കിത്തീർക്കണമെന്ന കരുണാബുദ്ധിയോടുകൂടിയാണ് ശ്രീ നാരദമഹർഷി അദ്ദേഹത്തോടു ഭാഗവതപുരാണത്തെ നിർമ്മിക്കുവാനുപദേശിച്ചത്.

ഭഗവത്തത്വങ്ങളേയും, ഭക്തിമാർഗ്ഗത്തേയും, ഭക്തന്മാരുടെ ലക്ഷണങ്ങളേയും, മുഖ്യമായി പ്രതിപാദിക്കുന്ന ഗ്രന്ഥമാണ് ഭാഗവതം. അതിൽ പരമപുരുഷാർത്ഥമായ മോക്ഷപ്രാപ്തിക്കു സാധനമായിട്ടു ഭക്തിയെയാണ് പ്രധാനമാക്കിവെച്ചിട്ടുള്ളത്.

"ഭക്തി എന്നത് ഈശ്വരങ്കൽ പരയായിരിക്കുന്ന അനുരക്തിയാകുന്നുവെന്നു ശാണ്ഡില്യമഹർഷി അദ്ദേഹത്തിന്റെ ഭക്തിമീമാംസ എന്ന ഗ്രന്ഥത്തിൽ പറയുന്നു. ഇവിടെ 'അനുരക്തി' എന്ന പദത്തെ സ്വപ്നേശ്വരൻ എന്നാൾ ഇങ്ങിനെ വ്യാഖ്യാനിക്കുന്നു:— അനു=പിന്നാലെ; രക്തി=സ്നേഹം: ഈശ്വരമാഹാത്മ്യത്തെ അറിഞ്ഞതിന്റെ ശേഷം അദ്ദേഹത്തിലുണ്ടാകുന്ന അതിസ്നേഹത്തിന്നാണ് ഭക്തി എന്ന പേര്. ഇപ്രകാരമല്ലെങ്കിൽ ഭാര്യയിലൊ പുത്രനിലൊ ഉള്ള പ്രാകൃതസ്നേഹത്തിന്നും ഭക്തി എന്നു പറയേണ്ടിവരും. അതുകൊണ്ടു ഭക്തി എന്നത് ആദ്യം പൂജാദികളെക്കൊണ്ട് ഈശ്വരഭജനം ചെയ്തു പിന്നെ ക്രമേണ അദ്ദേഹത്തിൽ അതിപ്രേമമായി അവസാനിക്കുന്ന ഒരു അന്തഃകരണവൃത്തിവിശേഷമാകുന്നുവെന്നു നാം സ്പഷ്ടമായി കാണുന്നു".

ഈ സന്ദർഭത്തിൽ ഈശ്വരതത്വത്തെപ്പററി കുറച്ചൊന്നു നിരൂപിക്കുന്നതാവശ്യമായിരിക്കുന്നതാണ്. വിവേകാനന്ദസ്വാമികൾ അദ്ദേഹത്തിന്റെ 'ഭക്തിയോഗം' എന്ന പുസ്തകത്തിൽ * ഇങ്ങിനെ പറയുന്നു:—

"ഈശ്വരൻ ആരാകുന്നു? 'ജന്മാദ്യസ്യ യതഃ=യാതൊരുവനിൽനിന്നാണ് ജഗത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ഉണ്ടാകുന്നത്' അദ്ദേഹമാണ് ഈശ്വരൻ—'സനാതനൻ' നിൎമ്മലൻ, നിത്യമുക്തൻ, സൎവ്വശക്തൻ, സൎവ്വജ്ഞൻ, ദയാസിന്ധു, സകല ഗുരുക്കന്മാൎക്കും ഗുരുവായവൻ'. ഇവ എല്ലാററിന്നുംപുറമെ, 'ഈശ്വരഃ അനിൎവ്വചനീയപ്രേമസ്വരൂപഃ=ഈശ്വരൻ വാക്കുകൊണ്ടു പറയുവാൻ പാടില്ലാത്തവിധമുള്ള പ്രേമസ്വരൂപനാകുന്നു.

"ഈ പറഞ്ഞവയെല്ലാം സ്വരൂപത്തോടുകൂടിയ (മൂൎത്തിമത്തായ) ഒരു ഈശ്വരന്റെ വിശേഷണങ്ങളാണല്ലൊ. അപ്പോൾ ഈശ്വരൻ രണ്ടുണ്ടോ? 'നേതി, നേതി' എന്ന വേദാന്തിയുടെ സച്ചിദാനന്ദസ്വരൂപനായ ഈശ്വരൻ ഒന്നു വേറെ, ഭക്തന്റെ പ്രേമസ്വരൂപനായ ഈശ്വരൻ ഒന്നു വേറെ, ഇങ്ങിനെ രണ്ടു പേരൊ? ഒരിക്കലുമല്ല; സച്ചിദാനന്ദസ്വരൂപൻതന്നെ പ്രേമസ്വരൂപനായിരിക്കുന്നു. സോപാധികൻതന്നെയാണ് നിരുപാധികനുമായിരിക്കുന്നത്. സാകാരനായും പ്രേമസ്വരൂപനായുമിരിക്കുന്ന ഭക്തന്റെ ഈശ്വരൻ, നിരാകാരമായും നിൎഗ്ഗുണമായുമിരിക്കുന്ന ബ്രഹ്മത്തിൽനിന്നു ഭിന്നമല്ല എന്നു സദാ ധരിക്കേണ്ടതാകുന്നു. സൎവ്വം അദ്വിതീയമായ ബ്രഹ്മം തന്നെ; എന്നാൽ അദ്വിതീയമായും നിൎഗ്ഗുണമായുമിരിക്കുന്ന ബ്രഹ്മത്തെ ഭക്തിയോടുകൂടി ഉപാസിക്കുവാൻ അതിപ്രയാസമാകുന്നു. അതുകൊണ്ടാണ് ഭക്തൻ ബ്രഹ്മത്തിന്റെ മറൊരവസ്ഥയായും സകലജഗത്തിന്നും നിയന്താവായുമിരിക്കുന്ന ഈശ്വരനെ തനിക്ക് ഉപാസ്യവസ്തുവായി സ്വീകരിക്കുന്നത്. ... ... ... ...

"ഈശ്വരൻഎന്നു വെച്ചാൽ അവ്യക്തമായും അനിൎദ്ദേശ്യമായും അക്ഷരമായും ഇരിക്കുന്ന പരമാൎത്ഥതത്വത്തിന്റെ—പരബ്രഹ്മത്തിന്റെ—ഏററവും ഉൽകൃഷ്ടമായ വ്യക്തിയാകുന്നു. ബ്രഹ്മത്തിന്റെ അതിലും സൂക്ഷ്മമായ സ്വരൂപം നമ്മുടെ അന്തഃകരണത്തിന്നുഗോചരമാകുന്നതല്ല. നിൎഗ്ഗു

* കെ. എം. പരിഭാഷപ്പെടുത്തീട്ടുള്ള ഭക്തിയോഗം എന്ന പുസ്തകത്തിൽ ൮-ാംപേജുമുതൽ നോക്കുക.

ണബ്രഹ്മത്തിന്റെ സഗുണാവസ്ഥയാണ് ഈശ്വരൻ. ഈശ്വരനെ നമുക്ക് ഉപാസിക്കുവാൻ കഴിയും. എന്നാൽ അതിലും സൂക്ഷ്മമായിട്ടുള്ളതു നമ്മുടെ മനസ്സിന്നു വിഷയമാകുന്നില്ല. ... ... ... ... ... ...

"അതിനാൽ ബ്രഹ്മത്തിന്റെ സാകാരമായ അവസ്ഥയിൽമാത്രമേ നമുക്കു ഭക്തി സാദ്ധ്യമാവുകയുള്ളുവെന്നു സ്പഷ്ടമാകുന്നു. അവ്യക്താ ഹി ഗതിർദ്ദുഃഖം ദേഹവദ്ഭിരവാപ്യതേ= ദേഹാഭിമാനികളായവൎക്കു നിൎഗ്ഗുണബ്രഹ്മോപാസന വളരെ പ്രയാസമാകുന്നു' (ഭ ഗീ അ. ൧൨. ശ്ലോ. ൫.) നമുക്കു ചുററം കാണപ്പെടുന്ന സകല പദാൎത്ഥങ്ങളിലും ഈശ്വരഭാവത്തെ കാണുന്നതാണ് ഭക്തി. സഗുണാവസ്ഥയിലല്ലാതെ നിൎഗ്ഗുണാവസ്ഥയിൽ നമുക്കു ബ്രഹ്മത്തെധ്യാനിക്കുവാൻ കഴികയില്ല ശരിതന്നെ. എന്നാൽ നമ്മുടെ ജ്ഞാനത്തിന്നു വിഷയമായിട്ടുള്ള സകല പദാൎത്ഥങ്ങളെ സംബന്ധിച്ചും ഈ കാൎയ്യം അപ്രകാരംതന്നെയല്ലേ? അങ്ങിനെയല്ലാതെ പദാൎത്ഥങ്ങളെപ്പററി നമുക്കു യാതൊരു ജ്ഞാനവുമുണ്ടാകുന്നതല്ല. അദ്ധ്യാത്മശാസ്ത്രജ്ഞന്മാരിൽവെച്ച് അഗ്രഗണ്യനായ കപിലമഹൎഷി വളരെ മുമ്പുതന്നെ ഈ സംഗതിയെപ്പററി പ്രതിപാദിച്ചിട്ടുണ്ട്. നമ്മുടെ അന്തഃകരണത്തിന്നുള്ള ജ്ഞാനശക്തിയോടുകൂടി ബാഹ്യ വിഷയങ്ങൾക്കു സംബന്ധമുണ്ടാകുമ്പോൾ യാതൊരുപലബ്ധിയാണുണ്ടാകുന്നത് അതാണ് 'സത്യമായിട്ടുള്ളത്' എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. നമ്മുടെ ദേഹംമുതൽ ഈശ്വരൻവരെയുള്ള സകല ജ്ഞേയവസ്തുക്കളുടേയും ഉപലബ്ധി നമുക്കുണ്ടാകുന്നത് ഇപ്രകാരംതന്നെയാകുന്നു: നമ്മുടെ ബോധശക്തിയോടുകൂടി ബാഹ്യമായ എന്തൊ ഒരു വസ്തുവിന്റെ സംബന്ധമുണ്ടാകുമ്പോളുണ്ടാകുന്ന അവസ്ഥ തന്നെ. ഈ അപരിഹാൎയ്യമായ (ബാഹ്യമായും ആന്തരമായുമുള്ള) സംയോഗത്തെയാണ് നാം 'സത്യം' എന്നു പറയുന്നത്. ഇപ്രകാരമല്ലാതെ പദാൎത്ഥങ്ങളെപ്പററി യാതൊരു ജ്ഞാനവും നമുക്കുണ്ടാകുന്നതല്ല. അങ്ങിനെയിരിക്കെ, ഈശ്വരന് ആകാരത്തെ കല്പിച്ചിരിക്കുന്നതിനാൽ ഈശ്വരൻ അസത്യമാകുന്നുവെന്നു പറയുന്നതു തീരെ അസംബന്ധമാകുന്നു. ലോകത്തിൽ സത്യമായി വ്യവഹരിക്കു

പ്പെടുന്ന സകല പദാൎത്ഥങ്ങളും ഈശ്വരങ്കൽ ഒതുങ്ങിയിരിക്കുന്നു. ലോകത്തിൽ കാണപ്പെടുന്ന പദാൎത്ഥങ്ങൾ ഏതു പ്രകാരം സത്യമായിരിക്കുന്നുവൊ അപ്രകാരംതന്നെ ഈശ്വരനും സത്യമായിരിക്കുന്നു. അതിനാൽ, നാസ്തികന്മാർ ഏതു പദാൎത്ഥത്തെയെങ്കിലും സത്യമായി വിചാരിക്കുന്നുണ്ടെങ്കിൽ ഈശ്വരസത്തയേയും അവർ അതോടുകൂടി സ്ഥാപിക്കുന്നുണ്ടെന്നു ധരിക്കേണ്ടതാകുന്നു. ഇപ്രകാരമാകുന്നു അദ്ധ്യാത്മശാസ്ത്രജ്ഞന്മാരുടെ ഈശ്വരനെപ്പററിയ അഭിപ്രായങ്ങൾ”... ... ... ... ... ... ...

**ഈശ്വരാവതാരം** *—“...ഈശ്വരൻതന്നെ സ്വമായയെ വശീകരിച്ചു പലവിധത്തിൽ അവതാരം ചെയ്തിട്ടുണ്ടല്ലോ. അപ്രകാരമുള്ള അവതാരമൂൎത്തികൾ മററുള്ളവരേക്കാൾ ഉൽകൃഷ്ടന്മാരായ ഗുരുക്കന്മാരാകുന്നു. ഇച്ഛാമാത്രംകൊണ്ടു അവർ ഒരു ചണ്ഡാളനെപ്പോലെ മഹാനീചനായിട്ടുള്ള ഒരുവനെ മഹാജ്ഞാനിയാക്കുന്നു. അവർ ഗുരുക്കന്മാൎക്കും ഗുരുക്കന്മാരാകുന്നു; അവർ മനുഷ്യത്രപേണ ഈശ്വരത്വത്തെ വൃത്തിയായി പ്രകാശിപ്പിക്കുന്നു; അവർ മുഖാന്തരമല്ലാതെ നമുക്കീശ്വരനെ കാണുവാൻ കഴിയുന്നതല്ല. അതുകൊണ്ടു അവരെ നമുക്കു പൂജിക്കാതെ കഴികയില്ല. എന്നുതന്നെയല്ല ഈ അവതാരമൂൎത്തികൾ മാത്രമേ നമുക്കു ഭജനത്തിന്നു യോഗ്യന്മാരായിട്ടുള്ളു. അവതാരദ്വാരേണയല്ലാതെ ആരും ഈശ്വരനെ കാണുകയില്ല. അപ്രകാരമല്ലാതെ അന്യവിധത്തിൽ ഈശ്വരനെ പ്രത്യക്ഷീകരിപ്പാനുത്സാഹിച്ചാൽ അബദ്ധത്തിൽ ചാടുവാനെളുപ്പമാകുന്നു. ഇതിന്നൊരുദാഹരണം പറയാം.— ഒരുവനോടു ഗണപതിയുടെ ഒരു പ്രതിമയെ ഉണ്ടാക്കുവാൻ പറഞ്ഞു. വളരെ ദിവസം കഷ്ടപ്പെട്ടിട്ടു ഒടുക്കം ഗണപതിയെ ഒരു കുരങ്ങന്റെ ആകൃതിയിൽ ഉണ്ടാക്കുവാനേ അവന്നു സാധിച്ചുള്ളു * വ. അതിനാൽ യഥാൎത്ഥമായ ഈശ്വരസ്വരൂപത്തെ ആദ്യം ധ്യാനിപ്പാൻ ശ്രമിച്ചാൽ പല മാതിരി അപകടത്തിലും അകപ്പെടുവാനിടയുണ്ടു. എന്തുകൊണ്ടെന്നാൽ

* ഭക്തിയോഗം ൩൧-ാം പേജുമുതൽ നോക്കുക.

നാം എത്രവരെയും മനുഷ്യത്വാഭിമാനത്തോടു കൂടിയിരിക്കു ന്നുവോ അത്രവരെ നമുക്കു മനുഷ്യനേക്കാൾ ഉൽകൃഷ്ടമായ ഒരാകൃതിയെ സങ്കല്പിക്കുവാൻ ശേഷിയുണ്ടാകയില്ല. ഒരു കാലത്തു നാം മനുഷ്യത്വബുദ്ധിയെ വിട്ട് അതിലും ഉന്നതമായ അവസ്ഥയെ പ്രാപിക്കുമ്പോൾ ഈശ്വരന്റെ യഥാർത്ഥസ്വരൂപത്തെ നമുക്കറിയാറാകുന്നു. എന്നാൽ ഇപ്പോൾ നാം മനുഷ്യത്വബുദ്ധിയോടുകൂടിത്തന്നെയിരിക്കുന്നു. അതിനാൽ മനുഷ്യാകൃതിയിൽ അവതരിച്ചിട്ടുള്ള ഈശ്വരനൊത്തന്നെയാണ് നാം ഭജിക്കേണ്ടത്. ആര് എന്തുതന്നെ പറയട്ടെ; ശ്രമിക്കട്ടെ; മനുഷ്യാകൃതിയിലല്ലാതെ നമുക്കിപ്പോൾ ഈശ്വരനെ സ്മരിപ്പാൻ കഴിയുന്നതല്ല... ... ...

"നമ്മുടെ ഇപ്പോഴത്തെ സ്ഥിതിയിൽ ഈശ്വരനെ മനുഷ്യാകാരമായിത്തന്നെ വിചാരിപ്പാനേ നമുക്കു ശേഷിയുള്ളു. ഒരു പോത്ത് ഈശ്വരനെ ധ്യാനിക്കുകയാണെങ്കിൽ സ്വഭാവേന അത് ഈശ്വരനെ ഒരു വലിയ പോത്തിന്റെ ആകൃതിയിൽ തന്നെ വിചാരിക്കുന്നു. ഒരു മത്സ്യം ഈശ്വരനെ മത്സ്യാകൃതിയിലും ധ്യാനിക്കുന്നു. അതുപോലെ മനുഷ്യനും സ്വന്ത ആകൃതിയിൽത്തന്നെ ഈശ്വരനെ വിചാരിക്കേണ്ടിയിരിക്കുന്നു. ഇതു കേവലം അസംബന്ധമായ ഒരു മനോരാജ്യം മാത്രമാണെന്നു വിചാരിപ്പാൻ പാടില്ല. എന്തെന്നാൽ മനുഷ്യനും, പോത്തും, മത്സ്യവും, ഓരോ ജാതി പാത്രങ്ങളായി വിചാരിക്കപ്പെടേണ്ടതാകുന്നു. ഇവയെല്ലാം ഈശ്വരനാകുന്ന സമുദ്രത്തിൽ കൊണ്ടുമുക്കുമ്പോൾ ഈശ്വരം അതാതാകാരങ്ങളായി ഭവിക്കുന്നു. എല്ലാജീവികൾക്കും ഈശ്വരനെപ്പറ്റിയ ജ്ഞാനമുണ്ടാകുവാൻ കഴിയുമെങ്കിൽ അതാതു ജീവികൾക്കു തത്തദന്തഃകരണവൃത്തിയെ അനുസരിച്ചാണ് ഈശ്വരവിചാരമുണ്ടാകുന്നത്. അതുകൊണ്ട് നമുക്ക് ഈശ്വരനെ മനുഷ്യാകൃതിയിൽ അല്ലാതെ കാണുവാൻ കഴിയുന്നതല്ല. അതിനാൽ നാം ഈശ്വരനെ മനുഷ്യാകൃതിയിൽത്തന്നെ ഭജിക്കേണ്ടിയിരിക്കുന്നു; അല്ലാതെ വേറെ ഒരു മാർഗ്ഗവുമില്ല.

---

"രണ്ടുവകക്കാർ ഈശ്വരനെ മനുഷ്യാകൃതിയിൽ ധ്യാനിക്കുന്നില്ല—ഒന്ന് ഈശ്വരനെപ്പററി യാതൊരു ചിന്തയുമില്ലാത്ത മനുഷ്യപ്പശു; മറേറത്, മനുഷ്യചാപല്യങ്ങളെയെല്ലാം വിട്ടു മനുഷ്യത്വാഭിമാനത്തിൽനിന്നു കയറി അതീതാവസ്ഥയെ പ്രാപിച്ച പരമഹംസൻ. അങ്ങിനെയുള്ള മഹാൻ സകല ജഗത്തിനേയും സ്വാത്മതുല്യമായി കാണുന്നു. ഈശ്വരന്റെ പരമാത്ഥസ്വരൂപത്തെ അറിഞ്ഞു ഭജിപ്പാൻ അദ്ദേഹത്തിന്നു മാത്രമേ കഴികയുള്ളു. ഇവിടെ അങ്ങേ അററവും, ഇങ്ങേ അററവും, ഒരുപോലെയായി. എന്തെന്നാൽ, ഇവിടെ മഹാമൂഢതയും പരമപാണ്ഡിത്യവും ഒന്നുപോലെ തോന്നപ്പെടുന്നു. പശുതുല്യനായവൻ മഹാമൂഢത നിമിത്തം ഈശ്വരഭജനം ചെയ്യുന്നില്ല. ജീവന്മുക്തന്മാർ തങ്ങളിൽത്തന്നെ ഈശ്വരസാക്ഷാല്ക്കാരം സിദ്ധിച്ചതുകൊണ്ട് (അന്യന്മാരെപ്പോലെ പുറമെ) ഈശ്വരഭജനം ചെയ്യുന്നില്ല. എന്നാൽ ഈ രണ്ടവസ്ഥകളുടേയും മദ്ധ്യത്തിലിരിക്കുന്ന ഒരുവൻ അവതാരമൂത്തികളെ ഉപാസിക്കുന്നതു തെററാകുന്നുവെന്നു പറയുകയോ, അപ്രകാരം ചെയ്യരുതെന്ന് അന്യന്മാരെ ഉപദേശിക്കുകയോ, ചെയ്യുന്നുവെങ്കിൽ അവനെ സൂക്ഷിക്കണം; അവന്റെ വാക്കിനെ വിശ്വസിക്കരുത്; അവന്റെ മതത്തെ സ്വീകരിക്കുകയുമരുത്. മനുഷ്യനുള്ള ന്യൂനതകളെ അറിഞ്ഞ് ഈശ്വരൻ മനുഷ്യനായി അവതാരംചെയ്തു മനുഷ്യരെ അനുഗ്രഹിക്കുന്നു.

യദാ യദാ ഹി ധമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധമ്മസ്യ തദാത്മാനാം സൃജാമ്യഹം.
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധമ്മസംസ്ഥാപനാത്ഥായ സംഭവാമി യുഗേ യുഗേ.

(ഭ. ഗീ. അ ൪. ശ്ലോ ൭–൮)

അത്ഥം: 'അല്ലയോ ഭാരത! ഏതേതു കാലത്തിൽ (വണ്ണാശ്രമ) ധമ്മത്തിന്നു ക്ഷയവും അധമ്മത്തിന്നഭിവൃദ്ധിയുമുണ്ടാകുന്നുവോ, അപ്പോഴൊക്കെ ഞാൻ തന്നെത്താൻ സൃഷ്ടിക്കുന്നു. സാധുക്കളുടെ രക്ഷയ്ക്കും, ദുഷ്ടന്മാരുടെ നാശത്തിന്നും,

ധമ്മത്തെ നിലനിൎത്തുന്നതിന്നും, വേണ്ടി ഞാൻ യുഗംതോറും അവതാരംചെയ്യുന്നു’.

അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം

പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം.

(ഭ. ഗീ. അ. ൯. ശ്ലോ. ൧൧)

അൎത്ഥം: ‘എന്റെ പരമതത്വത്തെ അറിയാതെ മൂഢന്മാരായവർ സകലഭൂതങ്ങൾക്കും മഹേശ്വരനായ എന്നെ മനുഷ്യദേഹത്തെ ആശ്രയിച്ചിരിക്കുന്നവനായി വിചാരിച്ചു തിരസ്കരിക്കുന്നു’. ഇപ്രകാരമാണ് അവതാരങ്ങളെപ്പററി ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ ഉപദേശിക്കുന്നത്. ഭഗവാൻ ശ്രീരാമകൃഷ്ണപരമഹംസൻ ഇപ്രകാരം പറയുന്നു:— ‘സമുദ്രത്തിൽനിന്നു വലിയ ഒരു ഏററം വരുമ്പോൾ ചെറിയ പുഴകൾ, കുഴികൾ മുതലായവ, അവയിൽ യാതൊരു പ്രയത്നവും കൂടാതെതന്നെ, നിറഞ്ഞു വശാവുന്നു; അതുപോലെ ഈശ്വരന്റെ ഒരവതാരമുണ്ടാകുമ്പോൾ ഭഗവൽകടാക്ഷമാകുന്ന ഒരു വലിയ ഏററം വന്നുതള്ളി ലോകം മുഴുവൻ വ്യാപിക്കുന്നു. തന്നിമിത്തം സകലജനങ്ങളും ആത്മജ്ഞാനപരിപൂൎണ്ണതയെ പ്രാപിക്കുകയും പരമാനന്ദത്തെ അനുഭവിക്കുകയും ചെയ്യുന്നു.”

മേൽപറഞ്ഞ പ്രകാരം ഈശ്വരതത്വത്തേയും ഈശ്വരന്റെ അവതാരമഹിമയേയും അറിഞ്ഞതിന്റെശേഷം അദ്ദേഹത്തിലുണ്ടാകുന്ന അതിഃസ്നേഹത്തിന്നാണ് ഭക്തി എന്നുപറയുക എന്നു മുമ്പിൽ പറഞ്ഞുവല്ലൊ. ലൌകികന്മാരായ നമുക്കു ഭക്തിയുടെ യഥാൎത്ഥമായ സ്വരൂപജ്ഞാനമുണ്ടാകുവാൻ വളരെ പ്രയാസമാകുന്നു. എങ്കിലും പല അവസ്ഥകളിലും നിന്നു പരിശോധിച്ചുകൊണ്ട് അതിന്റെ ഏകദേശജ്ഞാനമെങ്കിലും നമുക്കുണ്ടാകുവാൻ ശ്രമിക്കുക. ആദ്യംതന്നെ അന്തഃകരണവൃത്തികളെ പററി പ്രതിപാദിക്കുന്ന അദ്ധ്യാത്മശാസ്ത്രപ്രകാരം ഭക്തിഎന്നു വെച്ചാലെന്താണെന്നു നിരൂപിക്കാം. പിന്നെ സംഗീതശാസ്ത്രഭാഷയിൽ ഭക്തിയെപ്പററി പറഞ്ഞു മനസ്സിലാക്കുവാൻ ശ്രമിക്കാം. അപ്രകാരംതന്നെ നാട്യവിദ്യയെ പ്രതിപാദിക്കുന്ന ഭരതശാസ്ത്ര

ഭാഷയിലും ഭക്തിയെപ്പററികുറച്ചൊന്നു പറയാം. പിന്നെ, ഭക്തിയെന്നവിഷയത്തെ ശാസ്ത്രരീതിയിൽ എഴുതിട്ടുള്ള ശാണ്ഡില്യമഹൎഷി എന്താണ് പറയുന്നത് എന്നു മനസ്സിലാക്കുവാനുത്സാഹിക്കാം. ഇങ്ങിനെ പലപ്രകാരേണ പറയുവാൻ പോകുന്ന ഭക്തിലക്ഷണങ്ങൾ ഭാഗവതപുരാണത്തിൽ പല ഘട്ടങ്ങളിലായി പലവിധത്തിലും പ്രതിപാദിക്കപ്പെട്ടിട്ടുള്ള ലക്ഷണങ്ങളോടു യോജിക്കുന്നുണ്ടോ എന്നും ഒടുക്കം നോക്കാം:—

നമ്മുടെ അന്തഃകരണത്തിലുള്ള ഓരോ അംശങ്ങളുടെ ഓരോ ധൎമ്മങ്ങളെ അനുസരിച്ച് അദ്ധ്യാത്മശാസ്ത്രജ്ഞന്മാർ അതിനെ സാമാന്യേന മനസ്സ്, ബുദ്ധി, ചിത്തം, അഹംകാരം എന്നിങ്ങിനെ നാലംശമായി വിഭാഗിച്ചിരിക്കുന്നു. മനസ്സ് ബാഹ്യമായിട്ടുള്ള വിവിധവിഷയങ്ങളേയും ഇന്ദ്രിയദ്വാരേണ ഗ്രഹിക്കുന്നു. അഹംകാരവും, ബുദ്ധിയും അവയെ ക്രമപ്പെടുത്തിവെച്ചു വേണ്ടപോലെ ഉപയോഗിക്കുന്നു. ചിത്തവൃത്തികൾ അനേകമാകുന്നു—രാഗം, ദ്വേഷം, ഈൎഷ്യ, അസൂയ, മദം, മാത്സൎയ്യം, ക്രോധം, ഭയം, ലജ്ജ, ദയ, ദാക്ഷിണ്യം, ഹൎഷം, വിഷാദം എന്നിങ്ങിനെ അവ അസംഖ്യങ്ങളായിരിക്കുന്നു. മേൽപറഞ്ഞവയെല്ലാംകൂടി ചേൎന്നു നില്ക്കുന്നതിന്നു സാമാന്യമായിട്ടുള്ള ഒരു പേരാണ് അന്തഃകരണം. അല്ലെങ്കിൽ അന്തഃകരണമെന്നതു നമ്മുടെ ബോധശക്തിയുടെ ആകത്തുകയാകുന്നു. മേൽപറഞ്ഞ ചിത്തവൃത്തികൾ സ്വഭാവേന നീചങ്ങളായും ഉൽകൃഷ്ടങ്ങളായുമിരിക്കുന്നു. അവയിൽ നീചങ്ങളായിട്ടുള്ളവയെ ഉൽകൃഷ്ടങ്ങളാക്കിത്തീൎക്കുകയും, സ്വഭാവേന ഉൽകൃഷ്ടങ്ങളായവയെ പരമകാഷ്ഠയെ പ്രാപിപ്പിക്കുകയും, ചെയ്യത്തക്കവണ്ണം അവയെ സംസ്കരിച്ചാൽ മാത്രമേ ഒരുവൻ പൂൎണ്ണാവസ്ഥയെ പ്രാപിക്കുകയുള്ളൂ. എന്നാൽ മാത്രമേ സ്വഭാവേന പരിശുദ്ധമായും ഈശ്വരാംശമായും വ്യവഹാരദശയിൽ ജീവനെന്നു പറയപ്പെടുന്നതായുമിരിക്കുന്ന ആത്മചൈതന്യം യഥാൎത്ഥമായ സ്വരൂപത്തോടുകൂടി പ്രകാശിക്കുകയുള്ളൂ. അപ്രകാരമുള്ള ആത്മപ്രകാശം ഏവനിൽ പൂൎണ്ണമായിട്ടുണ്ടാകുന്നുവോ അവനാണ് പണ്ഡിതൻ. എന്നാൽ ഇപ്പോൾ സാധാരണയായി ശാ

സ്ത്രീയമായ വിഷയങ്ങളുടെ ജ്ഞാനംകൊണ്ടുമാത്രം ഒരുവനെ പണ്ഡിതനെന്നു പറഞ്ഞുവരുന്നുണ്ട്. അതു ശരിയല്ല. എന്തെന്നാൽ ശാസ്ത്രങ്ങൾ പ്രധാനമായി ബുദ്ധിക്കു വിഷയമായിട്ടുള്ളവയാകുന്നു. ശാസ്ത്രങ്ങൾ ബുദ്ധിയെയാണ് മുഖ്യമായി സംസ്കരിക്കുന്നത്. ബുദ്ധിസംസ്കാരംകൊണ്ട് അന്തഃകരണത്തിൻെറ ചെറിയതായ ഒരംശം മാത്രമേ സംസ്കരിക്കപ്പെടുന്നുള്ളു. ശേഷം അധികഭാഗവും പിന്നേയും അസംസ്കൃതമായിത്തന്നെയിരിക്കുന്നതേയുള്ളു. എന്നാൽ സാധാരണ മനുഷ്യർ ഈ സംഗതിയിൽ അത്ര മനസ്സുവെക്കാതെ ബുദ്ധിസംസ്കാരംമാത്രം കൊണ്ട് ഒരുവൻ പൂർണ്ണാവസ്ഥയെ പ്രാപിക്കുന്നുവെന്നനുമാനിക്കുന്നു. അങ്ങിനെയുള്ളവനെ പണ്ഡിതനെന്നും പറയുന്നു.

ആത്മവിഷയമായിട്ടുള്ള ജ്ഞാനമാണ് പാണ്ഡിത്യം. അന്തഃകരണവൃത്തികൾ എല്ലാം ഒരുപോലെ സംസ്കരിക്കപ്പെട്ടാലെ ഒരുവന് ആത്മജ്ഞാനമുണ്ടാവുകയുള്ളു—ആത്മാസ്വാനുഭവപ്പെടുകയുള്ളു. ബുദ്ധിസംസ്കാരംകൊണ്ടുമാത്രം അപ്രകാരമുള്ള ആത്മപ്രകാശം — ആത്മാനുഭവം— ഒരുവനുണ്ടാകുന്നതല്ല. ബുദ്ധിസംസ്കാരംകൊണ്ട് ഒരുവൻ അന്യന് ആശ്ചര്യത്തെ ജനിപ്പിക്കത്തക്കവണ്ണമുള്ള ശക്തിയെ പ്രകാശിപ്പിക്കുവാൻ ശേഷിയുള്ളവനായിഭവിക്കുന്നതാണ്. എന്നാലും അവൻ മഹാനീചനായിത്തന്നെയിരുന്നേക്കാം. ഒരു കഴുവിനെപ്പോലെ അവൻ അത്യുന്നതാവസ്ഥയിലിരിക്കുന്നുവെങ്കിലും നീചങ്ങളായ വിഷയങ്ങളിലേക്കായിരിക്കും അവൻെറ ദൃഷ്ടി. ബുദ്ധിസംസ്കാരത്തോടുകൂടി ഇതര അന്തഃകരണവൃത്തികളെ യഥാവിധി സംസ്കരിച്ചാൽമാത്രമെ ഒരുവൻ യഥാർത്ഥത്തിൽ ഉൽകൃഷ്ടനായി ഭവിക്കുകയുള്ളു—പൂർണ്ണാവസ്ഥയെ പ്രാപിക്കുകയുള്ളു.

വാഗ്രൂപമായിരിക്കുന്ന ഭാഷയ്ക്കു വിഷയമായതും, അതു ഹേതുവായിട്ടു യുക്തിക്കും ന്യായത്തിനും ഗോചരമായതുമായ ശാസ്ത്രാദികളെക്കൊണ്ടു സംസ്കരിക്കപ്പെടാവുന്നതായ ബുദ്ധിവൃത്തിയെ അതിക്രമിച്ചിരിക്കുന്ന ശേഷമുള്ള അന്തഃകരണവൃത്തികളെ വേണ്ടപോലെ സംസ്കരിക്കുന്നതിന്ന് എളുപ്പമാ

യിട്ടുള്ള ഒരു ഉപായമാണ് — ഒരു വിദ്യാഭ്യാസമാണ് — ഭക്തി മാൎഗ്ഗം.

ഭക്തി എന്നത് ഈശ്വരങ്കൽ അതിസ്നേഹമാകുന്നു. ഈശ്വരൻ അനിൎവ്വചനീയപ്രേമസ്വരൂപനാകുന്നു. ഈശ്വരൻ സൎവ്വത്ര വ്യാപിച്ചിരിക്കുന്നു. അപ്പോൾ ഭക്തി എന്നതു സൎവ്വത്ര വ്യാപിച്ചിരിക്കുന്ന ഒരു പ്രേമവിശേഷമാകുന്നു — പരിപൂൎണ്ണസ്നേഹമാകുന്നു. ഭക്തനായവന്റെ അകത്തും പുറത്തും സ്നേഹം നിറഞ്ഞുനില്ക്കുന്നു. ഭക്തനു സൎവ്വപ്രപഞ്ചവും ഈശ്വരമയമായിട്ടു തോന്നുന്നു. ഈശ്വരൻ അനിൎവ്വചനീയ പ്രേമസ്വരൂപനുമാകുന്നു. അപ്പോൾ ഭക്തനു പ്രപഞ്ചമാസകലം അനിൎവ്വചനീയപ്രേമസ്വരൂപമായിട്ടുതന്നെ തോന്നുന്നു. ആ അവസ്ഥയിൽ ഭക്തന്റെ അന്തഃകരണത്തിൽ ഇതര ചിത്തവൃത്തികൾക്കു സ്ഥലമില്ലാതെയായിത്തീരുന്നു; ദ്വേഷമാകട്ടെ, ഭയമാകട്ടെ, ലജ്ജയാകട്ടെ, ക്രോധമാകട്ടെ, മദമാകട്ടെ, മാത്സൎയ്യമാകട്ടെ, അസൂയയാകട്ടെ യാതൊന്നിന്നും ഭക്തന്റെ ഉള്ളിൽ സ്ഥലമില്ലാതെയായിത്തീരുന്നു. അവയെല്ലാം സൎവ്വത്ര വ്യാപിച്ചിരിക്കുന്ന പരിപൂൎണ്ണസ്നേഹസമുദ്രത്തിൽ അലിഞ്ഞു പോകുന്നു. ഭക്തൻ പരിപൂൎണ്ണാവസ്ഥയേയും പ്രാപിക്കുന്നു. എന്തെന്നാൽ ആ അവസ്ഥയിൽ അവന്നു സിദ്ധിക്കേണ്ടതായിട്ടു യാതൊന്നുമില്ല. അവന്നു കളയേണ്ടതായിട്ടും യാതൊന്നുമില്ല.

ഭക്തന്നു ജ്ഞാനികളെക്കാളും യോഗികളെക്കാളും കൎമ്മികളെക്കാളും ഒരു വലിയ മെച്ചമുണ്ട്. അവർ അന്തഃകരണവൃത്തികളെയെല്ലാം നിരോധിച്ചിട്ടാണ് അന്തഃകരണശുദ്ധി വരുത്തുന്നത്. ചിത്തവൃത്തികളെ നിരോധിക്കുന്നതാണ് യോഗമെന്നു യോഗദൎശനകൎത്താവായ പതഞ്ജലിമഹൎഷി പറഞ്ഞിരിക്കുന്നു. അപ്രകാരം മഹാക്ലേശത്തോടുകൂടി അന്തഃകരണശുദ്ധി വരുത്തീട്ടുവേണം അവൎക്കു തങ്ങളുടെ കാൎയ്യം സാധിക്കുവാൻ. എന്നാൽ ഭക്തന് ആവക ഭാരങ്ങൾ യാതൊന്നുമില്ല. ഭക്തൻ തന്റെ ചിത്തവൃത്തികളെ ഓരോന്നായി പരിപൂൎണ്ണസ്നേഹസ്വരൂപനായ ഈശ്വരങ്കലേക്കു പ്രയോഗിക്കുന്നു. അവ ഓരോന്നും പ്രേമമാകുന്ന സമുദ്രത്തിൽ ലയത്തെ പ്രാപിക്കുന്നു. അവ ഓരോന്നും ലയിക്കുന്തോറും അവ

ൻെറ അന്തഃകരണത്തിൽ ആസ്ഥാനത്തേയ്ക്കു പ്രേമമാകുന്നസമുദ്രം തള്ളിക്കയറുന്നു. ഒടുക്കം അവൻെറ അന്തഃകരണം പ്രേമമയമായിത്തീരുന്നു—ആനന്ദമയമായി ഭവിക്കുന്നു. അപ്പോഴാണ് ഭക്തനു സകല പ്രപഞ്ചവും പ്രേമമയമായി തോന്നുന്നത്. അതിലും മേലെയായിട്ടൊരന്തഃകരണസംസ്കാരമുണ്ടോ? അതിലും മേലെ ഒരന്തഃകരണശുദ്ധിയുണ്ടോ? അതിലുമുപരിയായിട്ടൊരവസ്ഥയെ പ്രാപിക്കേണ്ടതായിട്ടുമുണ്ടോ?

അനിർവ്വചനീയപ്രേമസ്വരൂപനായ ഭക്തൻെറ ഈശ്വരൻ സംഗീതശാസ്ത്രതത്വജ്ഞൻെറ ഭാഷയിൽ നാദബ്രഹ്മമെന്നു പറയപ്പെടുന്നു. പരിപൂർണ്ണസ്നേഹസ്വരൂപനായും, അതുഹേതുവായിട്ടുതന്നെ പരിപൂർണ്ണാനന്ദസ്വരൂപനായുമിരിക്കുന്ന ഈശ്വരൻ തന്നെയാണ് നാദസ്വരൂപനായിരിക്കുന്നത്. ഇതിന്നു പ്രമാണമായി നമുക്കു സംഗീതരത്നാകരം എന്ന സംഗീതശാസ്ത്രഗ്രന്ഥത്തെ എടുക്കുക. ആ ഗ്രന്ഥത്തിൽ ആദ്യത്തെ സ്വരാദ്ധ്യായത്തിൽ മൂന്നാം പ്രകരണാരംഭത്തിൽ മംഗളാചരണമായി ഇങ്ങിനെ പറയുന്നു:—

'ചൈതന്യം സർവ്വഭൂതാനാം വിവൃതം ജഗദാത്മനാ
നാദബ്രഹ്മതദാനന്ദമദ്വിതീയമുപാസ്മഹേ'

പിന്നെ, നാദോപാസനകൊണ്ടു ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ ഉപാസിക്കപ്പെടുന്നുവെന്നും, എന്തെന്നാൽ അവർ നാദാത്മകന്മാരാകുന്നുവെന്നും, അതിൻെറ ചോടെ പറയുന്നുണ്ട്. നിർഗ്ഗുണബ്രഹ്മോപാസന മഹാദുഃഖസാദ്ധ്യമാകയാൽ മുനിമാർ ഗുരൂപദിഷ്ടമാർഗ്ഗത്തെ അനുസരിച്ചു നാദോപാസനയെ ചെയ്യുന്നുവെന്നും അതിൽ വേറൊരുദിക്കിൽ പറയുന്നു. നാദം രണ്ടുവകയായി വിഭാഗിക്കപ്പെട്ടിരിക്കുന്നു. ഒന്ന് അനാഹതം—നാദത്തിൻെറ അതിസൂക്ഷ്മമായ അവസ്ഥ മറേറത് ആഹതം—അതിൻെറ സ്ഥൂലാവസ്ഥ. മുനിമാർ അനാഹതമായിരിക്കുന്ന നാദത്തെയാണുപാസിക്കുന്നത്. എന്നാൽ അനാഹതമായ നാദോപാസന 'രക്തിവിഹീന'മാകയാൽ ജനങ്ങൾക്കു മനോരഞ്ജകമായി ഭവിക്കുന്നില്ല. അതിനാൽ ജനചിത്തരഞ്ജനയെ ഉണ്ടാക്കുന്നവിധം ആഹതമായിരിക്കുന്ന നാദത്തെ ശ്രുത്യാ

ർദ്ധാരണ ഗാനം ചെയ്യത്തക്കവിധമാക്കിത്തീർത്തിട്ടുള്ളതാണ് സംഗീതവിദ്യ. * സംഗീതം സകല പ്രാണികളുടേയും ചിത്തത്തെ രഞ്ജിപ്പിക്കുന്നതാവുന്നും, സകല പ്രാണികൾക്കും ഐഹികമായ സകല സുഖങ്ങളെ കൊടുക്കുകയും, അവരുടെ സംസാരത്തെ നശിപ്പിക്കുകയും, അവരെക്കൊണ്ടു മോക്ഷത്തെ പ്രാപിപ്പിക്കുകയും, ചെയ്യുന്നുവെന്നും, സംഗീതരത്നാകരക്കാരൻ പറയുന്നു. ഈ വിഷയാരംഭത്തിലെ ആദ്യത്തെ വാചകത്തിൽ പറഞ്ഞിട്ടുള്ള സംഗതിക്കു പ്രമാണമായി ഇത്രയും പറഞ്ഞിട്ട് ഇനി നാദബ്രഹ്മത്തെപ്പററി വിവേകാനന്ദസ്വാമികൾ അദ്ദേഹത്തിന്റെ ഭക്തിയോഗഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നതെന്താണെന്നു നോക്കുക. അതിൽ അദ്ദേഹം ഇങ്ങിനെ പറയുന്നു.—

"ജഗത്താസകലവും നാമരൂപങ്ങളോടുകൂടിയാണ് പ്രകാശിക്കുന്നത്. വ്യഷ്ടിരൂപമായ മനുഷ്യശരീരത്തിലുള്ള അന്തഃകരണത്തിൽ നാമരൂപാവച്ഛിന്നമല്ലാതെ യാതൊരു ചിത്തവൃത്തിയുമുണ്ടാകുന്നതല്ല. സൃഷ്ടികാര്യത്തിൽ ഒരു നിയമം തന്നെ പ്രകൃതിയിൽ എല്ലാ ദിക്കിലും വ്യാപിച്ചിരിക്കുന്നുവെന്നതു ശരിയാണെങ്കിൽ ഇപ്രകാരമുള്ള നാമരൂപാവച്ഛേദത്തെ അനുസരിച്ചായിരിക്കണം സകല ജഗത്തും സൃഷ്ടിക്കപ്പെടുന്നത്. 'യഥാ ഏകേന മൃൽപിണ്ഡേന വിജ്ഞാതേന സർവ്വം വിജ്ഞാതം ഭവതി=ഏപ്രകാരമാണ് ഒരു മണ്ണുരുളയുടെ സ്വഭാവം മനസ്സിലായാൽ പിന്നെ എല്ലാ മണ്ണിന്റേയും സ്വഭാവം മനസ്സിലാകുന്നത്' അതുപോലെ വ്യഷ്ടിശരീരജ്ഞാനം കൊണ്ടു സമഷ്ടിശരീരജ്ഞാനമാവശ്യമുണ്ടാകുന്നു. രൂപം എന്നത് (ഒരു ഫലത്തിന്റെ) പുറമെയുള്ള തൊണ്ടുപോലെയും, നാമം (അതിന്റെ) ഉള്ളിലുള്ള രസം അല്ലെങ്കിൽ കഴമ്പുപോലെയും ഇരിക്കുന്നു. സ്ഥൂലശ

*ഗീതം, വാദ്യം, നൃത്യം ഇവ മൂന്നും കൂടിയതിന്നാണ് സംഗീതം എന്ന പേർ. ചില ദിക്കിൽ ഗീതമാത്രത്തിങ്കലും സംഗീതശബ്ദം പ്രയോഗിക്കാറുണ്ട്, അത് അവയവത്തിൽ അവയവിപ്രയോഗംകൊണ്ടാകുന്നു. ഖണ്ഡപടത്തിൽ പടവ്യവഹാരം പോലെ.

രീരം രൂപമായും, അന്തഃകരണം അല്ലെങ്കിൽ സൂക്ഷ്മശരീരം നാമമായുമിരിക്കുന്നു. ശബ്ദസംജ്ഞകൾ നാമത്തോടു സദൃശാ സംബന്ധപ്പെട്ടിരിക്കുന്നു. മനുഷ്യനിൽ സകല ചിത്തവൃത്തികളും അന്തഃകരണത്തിൽ (അല്ലെങ്കിൽ അവച്ഛിന്നമഹത്തത്വത്തിൽ) പ്രാദുർഭവിച്ച് ആദ്യം പദങ്ങളായും പിന്നെ സ്ഥൂലാകാരങ്ങളായും (രൂപങ്ങളായും) പ്രകാശിക്കുന്നു.

“പ്രപഞ്ചത്തിൽ ബ്രഹ്മാ, അല്ലെങ്കിൽ ഹിരണ്യഗർഭൻ, അല്ലെങ്കിൽ മഹത്തത്വം, ആദ്യം നാമമായും പിന്നെ രൂപമായും—ഏതജ്ജഗദാകാരമായും—തന്നെത്താൻ പ്രകാശിച്ചു വ്യക്തമായി ഇന്ദ്രിയഗോചരമായിരിക്കുന്ന (സ്ഥൂലാകാരമായിരിക്കുന്ന) ഈ ജഗത്തു രൂപമായിരിക്കുന്നു. അതിന്റെ പിൻഭാഗത്തായി (അതിൽ ആന്തരമായി) നിത്യമായും അവ്യക്തമായുമിരിക്കുന്ന സ്ഫോടം— പ്രകാശകൻ— സ്ഥിതിചെയ്യുന്നു. എല്ലാ നാമങ്ങൾക്കും, അല്ലെങ്കിൽ എല്ലാ ചിത്തവൃത്തികൾക്കും, കാരണഭൂതമായും നിത്യമായുമിരിക്കുന്ന ഈ സ്ഫോടം എന്ന ശക്തിദ്വാരേണയാകുന്നു ജഗദീശ്വരൻ ജഗത്തിനെ സൃഷ്ടിക്കുന്നത്. ഈശ്വരൻതന്നെ ആദ്യം സ്ഫോടമായും പിന്നെ ക്രമേണ ഇന്ദ്രിയഗോചരമായ സ്ഥൂല പ്രപഞ്ചമായും, പരിണമിക്കുന്നു. ഈ സ്ഫോടത്തിന്നു സംജ്ഞയാകത്തക്കവണ്ണം ഒരു പദം മാത്രമേയുള്ളൂ. അത് 'ഓം' കാരമാകുന്നു. നമുക്ക് ഒരു വിധത്തിലും പദത്തേയും പദാർത്ഥത്തേയും ഭിന്നിപ്പിപ്പാൻ കഴിയാത്തതിനാൽ 'ഓം' കാരവും നിത്യമായ സ്ഫോടവും അഭിന്നമായിത്തന്നെയിരിക്കുന്നു; അതുകൊണ്ടാണ് പരമപരിശുദ്ധമായും എല്ലാ നാമരൂപങ്ങൾക്കും ബീജമായും നിത്യമായുമിരിക്കുന്ന ഈ 'ഓം' കാരത്തിൽനിന്നു സകല പ്രപഞ്ചവും സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവെന്നൂഹിക്കാവുന്നത്. 'പദപദാർത്ഥങ്ങൾ അഭിന്നമായിരിക്കുന്നുവെങ്കിലും ഒരു പദാർത്ഥത്തെ കാണിക്കുവാൻ പല പദങ്ങളെ ഉപയോഗിക്കാവുന്നതിനാൽ ഈ പ്രത്യേക 'ഓം' കാരപദം പ്രപഞ്ചസൃഷ്ടിക്കു കാരണഭൂതമായ വസ്തുവിനെ സൂചിപ്പിക്കുന്ന പദംതന്നെ ആയിരിക്കേണമെന്നില്ല' എന്നൊരു പൂർവ്വ

പക്ഷം ജനിച്ചേക്കാം. അതിന്നു സമാധാനം — സകലവുമടങ്ങിയിരിക്കത്തക്കവണ്ണമുള്ള ശക്തി 'ഓം'കാരത്തിന്നു മാത്രമേ ഉള്ളു അതുപോലെ വേറെ ഒന്നിനുമില്ല. സ്ഫോടം എന്നതു സകല പദങ്ങൾക്കും ഉപാദാനകാരണമായിരിക്കുന്നു. എങ്കിലും അതു പൂർണ്ണാകൃതിയെ പ്രാപിച്ച ഒരു നിയതപദമല്ലതാനും — എന്നുവെച്ചാൽ; ഒരു പദത്തിൽനിന്നു മറെറാരുപദത്തെ തിരിച്ചറിവാനുള്ള സകല പ്രത്യേകചിഹ്നങ്ങളേയും നീക്കിയാൽ പിന്നെ എന്തു ശേഷിക്കുന്നുവോ അതു സ്ഫോടമാകുന്നു; അതു ഹേതുവായിട്ട് ഈ സ്ഫോടം നാദബ്രഹ്മമെന്നു പറയപ്പെടുന്നു. എല്ലാ പദങ്ങളും അനിർവാച്യമായ സ്ഫോടത്തെത്തന്നെയാണ് സൂചിപ്പിക്കുന്നത്. പക്ഷെ അവ സ്ഫോടത്തിന്റെ ഏകദേശാർത്ഥത്തെ മാത്രം പ്രകാശിപ്പിക്കുന്നതേയുള്ളു. എന്തെന്നാൽ അതാതുപദം മററുള്ള പദാർത്ഥങ്ങളിൽനിന്നു ഭിന്നമായ ഒരു പ്രത്യേകപദാർത്ഥത്തെ മാത്രമേ കാണിക്കുന്നുള്ളു. അപ്പോൾ അതിനെ സ്ഫോടമെന്നു പറവാൻ പാടില്ല. എന്നാൽ സകല വിശേഷപദാർത്ഥങ്ങളേയുമൊതുക്കിയിരിക്കുന്ന സ്ഫോടത്തിന്റെ (ഏററവും സാമാന്യമായ) അർത്ഥത്തെ ചുരുക്കാതെ അതിന്റെ പൂർണ്ണസ്വഭാവത്തെ സൂചിപ്പിപ്പാൻ (കാണിപ്പാൻ) ഏതുപദത്തിന്നു ശക്തിയുണ്ടോ ആ പദമായിരിക്കണം അതിന്റെ ശരിയായ സംജ്ഞ. അങ്ങിനെയുള്ള പദമാകുന്നു 'ഓം' കാരം. എന്തെന്നാൽ, അ–ഉ–മ്. എന്നുള്ള അക്ഷരങ്ങളൊന്നിച്ചു ചേർന്നിരിക്കുന്ന 'ഓം'കാരം സകല ശബ്ദങ്ങളുടേയും സാമാന്യമായ ഒരു സംജ്ഞയാകുന്നു. 'അ' എന്നക്ഷരം എല്ലാ ശബ്ദങ്ങളിൽവെച്ച് ഏററവും കുറച്ചുമാത്രം (മൂലശബ്ദത്തിൽനിന്നു) വ്യത്യാസത്തെ പ്രാപിച്ചിരിക്കുന്ന ഒരു ശബ്ദമാകുന്നു. (മൂലശബ്ദത്തോട് ഏററവുമടുത്തിരിക്കുന്നത് 'അ' എന്നക്ഷരമാകുന്നു). അതിനാൽ ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ 'അക്ഷരാണാം അകാരോസ്മി' (അക്ഷരങ്ങളിൽവെച്ചു ഞാൻ 'അ' കാരമാകുന്നു) എന്നു പറഞ്ഞിരിക്കുന്നു. വ്യക്തമായി ഉച്ചരിക്കത്തക്ക സകല ശബ്ദങ്ങളും കണ്ഠം മുതൽ അധരംവരെയുള്ള ഓരോ സ്ഥാനത്തുനിന്നാ

ണുണ്ടാകുന്നത്. കണ്ഠം മുതൽ അധരംവരെയുള്ള സകല ശബ്ദപരിണാമങ്ങളേയും സൂചിപ്പിപ്പാനുള്ള സംജ്ഞ 'ഉ' കാരമാകുന്നു; 'അ' കാരം ആദ്യാക്ഷരവും, 'മ'കാരം (അനുസ്വാരം) അധരത്തിൽ കലാശിക്കുന്ന അന്ത്യാക്ഷരവുമാകുന്നു. അതുകൊണ്ട് ഈ 'ഓം' കാരം ശരിയായി ഉച്ചരിക്കപ്പെടുന്നുവെങ്കിൽ പ്രപഞ്ചത്തിലുള്ള സകല പദാർത്ഥങ്ങളേയും സൂചിപ്പിക്കുന്ന സകല ശബ്ദസംജ്ഞകളും ഇതിൽ അന്തർഭവിക്കുന്നതാണ്. അന്യപദത്തിന്ന് ഈ ശക്തിയില്ല. അതിനാൽ 'ഓം'കാരമാകുന്നു സ്ഫോടത്തിന്ന് ഏററവും യോഗ്യമായ സംജ്ഞ. 'ഓം'കാരപദത്തിന്റെ അർത്ഥവും അതു (സ്ഫോടം) തന്നെയാകുന്നു. പദപദാർത്ഥങ്ങൾ അഭിന്നമായിത്തന്നെയിരിക്കുന്നതിനാൽ 'ഓം'കാരവും സ്ഫോടവും ഒന്നുതന്നെയാകുന്നു. സ്ഫോടം സകല സ്ഥൂലപ്രപഞ്ചത്തിന്റെയും മൂലമായതുകൊണ്ടും, അത് അതിസൂക്ഷ്മമാകയാൽ ഈശ്വരനോട് അധികം സമീപിച്ചിരിക്കുന്നതുകൊണ്ടും, വാസ്തവത്തിൽ അത് ഈശ്വരന്റെ പ്രഥമപരിണാമമാകകൊണ്ടും, ഈ 'ഓം'കാരംതന്നെ ഈശ്വരന്റെ ശരിയായ സംജ്ഞയായിരിക്കുന്നു".

നമ്മുടെ സകല സങ്കല്പങ്ങളും—സകല അന്തഃകരണവൃത്തികളും—ഈശ്വരന്റെ സർവ്വത്ര വ്യാപിച്ചിരിക്കുന്ന സങ്കല്പശക്തിയുടെ അംശങ്ങളാണ് എന്നു മേൽപറഞ്ഞതിൽനിന്നു സ്പഷ്ടമാകുന്നുണ്ട്. സകല ചിത്തവൃത്തികൾക്കും കാരണഭൂതമായും നിത്യമായുമിരിക്കുന്ന സ്ഫോടം എന്ന ശക്തിദ്വാരേണ ജഗദീശ്വരൻ ഏപ്രകാരമാണ് ഈ ജഗത്തിനെ സൃഷ്ടിക്കുന്നത് അപ്രകാരംതന്നെ അദ്ദേഹത്തിന്റെ അംശങ്ങളായ നാം നമ്മുടെ സങ്കല്പശക്തിദ്വാരേണയാണ് വിവിധപദാർത്ഥങ്ങളെ നിർമ്മിക്കുന്നത്. ആദ്യം നാം സങ്കല്പിക്കുന്നു. പിന്നെ ആ വക സങ്കല്പങ്ങളെ സ്ഥൂലാകാരമായി പരിണമിപ്പിക്കുന്നു. നമ്മുടെ സങ്കല്പങ്ങൾ നാമങ്ങളായും, അവയുടെ സ്ഥൂലമായ ആകാരങ്ങൾ രൂപങ്ങളായുമിരിക്കുന്നു. ഇവ രണ്ടിന്റേയും മദ്ധ്യത്തിലായി ശബ്ദസംജ്ഞകളിരിക്കുന്നു. അതാതുസങ്കല്പങ്ങൾക്കനുരൂപമായിട്ടു

ള്ള ശബ്ദസംജ്ഞകളാണ് ആ വക സങ്കല്പങ്ങളെ പ്രകാശിപ്പിക്കുന്നത്. നമ്മുടെ സങ്കല്പങ്ങളും അവയെ പ്രകാശിപ്പിക്കുന്ന ശബ്ദസംജ്ഞകളും അഭിന്നമായിത്തന്നെയിരിക്കുന്നു. നമ്മുടെ അന്തഃകരണവൃത്തികളെപ്രായേണ രണ്ടുതരമായി വിഭാഗിക്കാം. അതിനെ അനുസരിച്ച് ശബ്ദസംജ്ഞകളും രണ്ടുതരമായിരിക്കുന്നു. ൧. അക്ഷരങ്ങളെക്കൊണ്ടു രചിക്കപ്പെട്ടിട്ടുള്ള വാഗ്രൂപമായ ശബ്ദസംജ്ഞകളെക്കൊണ്ടു പ്രകാശിപ്പിക്കുന്ന അന്തഃകരണവൃത്തികൾ. ൨. വാഗ്രൂപമായ ശബ്ദസംജ്ഞകൾക്കു ഗോചരമാകാത്തതും, സ്വരങ്ങളെക്കൊണ്ടു രചിക്കപ്പെട്ടിട്ടുള്ള ചിത്തരഞ്ജകങ്ങളായ രാഗങ്ങളാകുന്ന ശബ്ദസംജ്ഞകൾക്കു ഗോചരമായതുമായ അന്തഃകരണവൃത്തികൾ. നമ്മുടെ സകല അന്തഃകരണവൃത്തികളും സർവ്വത്ര വ്യാപിച്ചിരിക്കുന്ന ഈശ്വരസങ്കല്പത്തിന്റെ അംശങ്ങളാകയാൽ രണ്ടുജാതി ശബ്ദസംജ്ഞകളെക്കൊണ്ടും ജഗദീശ്വരന്റെ മഹത്തായിരിക്കുന്ന സങ്കല്പശക്തിയെത്തന്നെയാണ് പ്രകാശിപ്പിക്കുന്നത്—അവയും സമഷ്ടിയായിരിക്കുന്ന ഈശ്വരസങ്കല്പത്തിന്റെ ഭാഷതന്നെയായിട്ടാണിരിക്കുന്നത്—എന്നു സ്പഷ്ടമാകുന്നുണ്ട്.

വാഗ്രൂപമായിരിക്കുന്ന ശബ്ദസംജ്ഞകൾ, സാക്ഷാലായിട്ടല്ലെങ്കിലും, ഈശ്വരനാകുന്ന അർത്ഥത്തെ പ്രകാശിപ്പിക്കുന്നു. അപ്രകാരംതന്നെ ഗാനരൂപമായിരിക്കുന്ന ശബ്ദസംജ്ഞകളും ആ അർത്ഥത്തെത്തന്നെ കുറെക്കൂടി സൂക്ഷ്മമായി പ്രകാശിപ്പിക്കുന്നു.

വാഗ്രൂപമായിരിക്കുന്ന ശബ്ദസംജ്ഞകളെക്കൊണ്ടു നമ്മുടെ ഏതാനും ചില ചിത്തവൃത്തികളെ പ്രകാശിപ്പിക്കുന്നത് എപ്രകാരമാണ എന്നത് എല്ലാവർക്കും അറിയാവുന്ന സംഗതിയാണ്. ഈ പ്രകൃതത്തിൽ അതാവശ്യവുമില്ല. ഗാനരൂപമായിരിക്കുന്ന ശബ്ദസംജ്ഞകൾ വാക്കിനു ഗോചരമല്ലാത്ത ചിത്തവൃത്തികളെ എങ്ങിനെയാണ് പ്രകാശിപ്പിക്കുന്നത്—എങ്ങിനെയാണ് അവ ആവക ചിത്തവൃത്തികളുടെ ഭാഷയായിട്ടു നില്ക്കുന്നത്—എന്നും, ഗാന

എങ്ങിനെയാണ് ഭക്തിസാധനമായിരിക്കുന്നതെന്നും, ഭക്തിക്കും അതിന്നും എന്തൊരു സംബന്ധമാണുള്ളത് എന്നും, ആണ് ഇനി നിരൂപിക്കുവാനുള്ളത്.

നമ്മുടെ അന്തഃകരണവൃത്തികൾ അനേകങ്ങളാകുന്നു. അവയിൽ ചിലത് അതിസൂക്ഷ്മങ്ങളുമാകുന്നു. സമ്മിശ്രമായിട്ടല്ലാതെ കേവലം ഒരു ചിത്തവൃത്തിതന്നെ നമ്മളിൽ പ്രകാശിക്കുന്നതല്ല. സാധാരണയായിട്ട് ഒന്നു പ്രധാനമായും വേറെ അനേകം വൃത്തികൾ അപ്രധാനമായിട്ടു ഒന്നോടു ചേൎന്നുമാണ് പ്രകാശിക്കുന്നത്. ഇതിന്നൊരുദാഹരണം പറയാം. ശൃംഗാരപ്രധാനമായിട്ട് ഒരു ചിത്തവൃത്തി നമ്മളിൽ ഉദിക്കുമ്പോൾ അതു കേവലം ശൃംഗാരം മാത്രമായിരിക്കുകയില്ല. അതോടുകൂടി ക്രോധം, ഭയം, ലജ്ജ മുതലായവയും, അതിസൂക്ഷ്മങ്ങളായ അനേകം വേറെ ചില വൃത്തികളും കൂടിചേൎന്നിട്ടാണ് അതു പ്രകാശിക്കുന്നത്. അതിൽതന്നെ പിന്നെയും വ്യത്യാസങ്ങളുണ്ടാകും. ശൃംഗാരത്തോടുചേൎന്നുനില്ക്കുന്ന വിവിധസഞ്ചാരിഭാവങ്ങളുടെ പ്രാധാന്യത്തിന്റെ താരതമ്യംപോലെ ആ ശൃംഗാരംതന്നെ ഈഷൽ വ്യത്യാസത്തോടുകൂടിയാണ് പ്രകാശിക്കുന്നത്. ഇങ്ങിനെ എല്ലാ ചിത്തവൃത്തികളെ സംബന്ധിച്ചുമറിയേണ്ടതാകുന്നു. ഇങ്ങിനെ ഇതര ചിത്തവൃത്തികളോടുകൂടി നില്ക്കുന്ന സ്ഥായിയായ ഒരു ചിത്തവൃത്തിയെ പ്രകാശിപ്പിക്കുന്നതിന്നുള്ള ശക്തി സ്വരവിന്യാസംകൊണ്ടുണ്ടായിട്ടുള്ള ഓരോ രാഗങ്ങൾക്കുമുണ്ട്. ഒരു രാഗം അപ്രധാനങ്ങളായ അനേകം ചിത്തവൃത്തികൾ കൂട്ടിപ്പിണഞ്ഞുകിടക്കുന്ന ഒരു പ്രത്യേക പ്രധാനചിത്തവൃത്തിയെ പ്രകാശിപ്പിക്കുന്നു. ആ രാഗം അതിന്റെ ഭാഷയായിട്ടു നില്ക്കുന്നു. സംഗീതരത്നാകരംതന്നെ ഇതിന്നു പ്രമാണമാകുന്നു. രത്നാകരക്കാരൻ സ്വരങ്ങളെ ബ്രാഹ്മണാദി നാലു ജാതികളായി വിഭാഗിച്ചിരിക്കുന്നു. സ്വരങ്ങളിൽ ഓരോന്നിലുമുള്ള സത്വരജസ്തമോഗുണങ്ങളുടെ താരതമ്യംപോലെ അവയെ നാലാക്കി വിഭാഗിച്ചിരിക്കുന്നുവെന്നേ അതിന്നൎത്ഥം കല്പിക്കുവാൻ പാടുള്ളു. നമ്മുടെ ചിത്തവൃത്തികൾ ഓരോന്നും അപ്രകാരംത

ന്നു സത്വപ്രധാനമായിട്ടും, രജഃപ്രധാനമായിട്ടും, തമഃപ്രധാനമായിട്ടും, ഇരിക്കുന്നു. അതിന്നും പുറമെ ഓരോ സ്വരങ്ങൾക്കും രത്നാകരകാരൻ ഇന്നിന്ന രസങ്ങളാണുള്ളതെന്നു പറഞ്ഞിട്ടുണ്ടു്. ആ വക സ്വരങ്ങളുടെ വിന്യാസം കൊണ്ടാണല്ലൊ രാഗങ്ങൾ രചിക്കപ്പെട്ടിട്ടുള്ളതു്. അപ്പോൾ ഓരോ രാഗത്തിലും ചില സ്വരങ്ങൾ അധികം പ്രധാനമായിരിക്കുന്നതാണു്. അവയെ വാദിസ്വരങ്ങൾ എന്നും അംശസ്വരങ്ങൾ എന്നും പറയുന്നു. ഇതരസ്വരങ്ങൾ അവയ്ക്കു സഹായമായി ചേൎന്നിരിക്കുന്നു. അപ്പോൾ ഒരു രാഗത്തിൽ ചില പ്രത്യേക രസങ്ങളോടുകൂടിയ ചില സ്വരങ്ങൾ പ്രധാനമായിട്ടും, ഇതര രസങ്ങളോടുകൂടിയുള്ള ശേഷമുള്ള സ്വരങ്ങൾ അപ്രധാനമായിട്ടുമാണല്ലൊ ഇരിക്കുക. നമ്മുടെ ചിത്തവൃത്തികളുടെ നിലയും അപ്രകാരം തന്നെയാണെന്നു മുമ്പിൽ പറഞ്ഞുവല്ലൊ. അതിനാൽ ആ വക ചിത്തവൃത്തികളെ പ്രകാശിപ്പിക്കുന്നതിന്നുള്ള ഭാഷയാണു് രാഗങ്ങൾ എന്നു പറഞ്ഞതു്, ഇപ്പോൾ വ്യക്തമാകുന്നുണ്ടല്ലൊ.

സ്വത ഏവ ശ്രോതാവിന്റെ ചിത്തത്തെ രഞ്ജിപ്പിക്കുന്നുവെന്നതുകൊണ്ടാണു് സ്വരങ്ങൾ എന്നു പറയുന്നതു്. അപ്രകാരംതന്നെ സ്വരവൎണ്ണവിശിഷ്ടങ്ങളായിരിക്കുന്ന യാതൊരു ധ്വനിവിശേഷങ്ങളാണു് ജനചിത്തരഞ്ജകങ്ങളായിരിക്കുന്നതു് അവ രാഗങ്ങളാകുന്നു. ഓരോ രാഗവും ഏതേതു രസങ്ങളെയാണു് പ്രകാശിപ്പിക്കുന്നതു് അതാതിന്നു യോജിക്കുന്ന അൎത്ഥത്തിൽ ഗാനങ്ങളെ നിൎമ്മിക്കുമ്പോൾ ആ വക ഗാനങ്ങൾ അത്യാനന്ദത്തെ ഉണ്ടാക്കുന്നവയായി ഭവിക്കുന്നു.

വിവിധചിത്തവൃത്തികളുടെ ഭാഷയായിട്ടു നില്ക്കുന്ന രാഗങ്ങൾ, സ്വഭാവേന ചിത്തരഞ്ജകങ്ങളാകയാൽ, അവയെ പ്രകാശിപ്പിക്കുന്നുവെന്നു മാത്രമല്ല അവയെ ആസകലമൊന്നു മാൎദ്ദവപ്പെടുത്തുകയും ചെയ്യുന്നു—രൂക്ഷമായിട്ടുള്ളവയുടെ രൂക്ഷതയെ കളയുന്നു; ക്ഷോഭിച്ചവശമായിട്ടുള്ളവയെ ശാന്തമാക്കിത്തീൎക്കുന്നു; അതിമന്ദമായി ജഡതുല്യമായിരിക്കു

ന്നവസ്തു പ്രകാശത്തെ കൊടുക്കുന്നു; സ്വതേ ശാന്തമായിട്ടുള്ള വസ്തു വിശേഷമായ കാന്തിയെകൊടുത്തു ശോഭിപ്പിക്കുന്നു; ചുരുക്കത്തിൽ പറയുന്നതായാൽ, എല്ലാ ചിത്തവൃത്തികളേയും ഒരുപോലെ സംസ്കരിക്കുന്നു. അതാതിന്നുള്ള മാലിന്യത്തെ ഉരച്ചുകളഞ്ഞ് എല്ലാററിനേയും ഒന്നുപോലെ പ്രകാശിപ്പിക്കുന്നു—ഐകരൂപ്യം വരുത്തുന്നു—ആനന്ദമയമാക്കിത്തീൎക്കുന്നു. ഈ ദശയിൽ ഒരുവൻെറ ചിത്തവൃത്തിനാദബ്രഹ്മാകാരമായി തീരുന്നു—പരിപൂൎണ്ണാനന്ദസ്വരൂപനും അനിൎവ്വചനീയ പ്രേമസ്വരൂപനുമായിരിക്കുന്ന സാക്ഷാൽജഗദീശ്വരാകാരമായി ഭവിക്കുന്നു. സദാത്മകനും ചിദാത്മകനും ആനന്ദാത്മകനുമായിരിക്കുന്ന പരബ്രഹ്മം തന്നെയാണ് നാദബ്രഹ്മാകാരമായിരിക്കുന്നത്. അനിൎവ്വചനീയപ്രേമസ്വരൂപനായ ഈശ്വരനായുമിരിക്കുന്നത്. നാദബ്രഹ്മോപാസനകൊണ്ട് ഒരുവൻ നാദബ്രഹ്മാകാരതയെ പ്രാപിച്ചു പരമാനന്ദത്തെ അനുഭവിക്കുന്നു. ഭക്തിയോഗംകൊണ്ട് ഒരുവൻ പ്രേമസ്വരൂപനായ ഈശ്വരനെ പ്രാപിച്ചു പരമാനന്ദത്തെ അനുഭവിക്കുന്നു. അതിനാൽ നാദോപാസനയുടേയും ഭക്തിയോഗത്തിൻെറയും ധൎമ്മം ഒന്നുതന്നെയാകുന്നുവെന്നു പറയാം. രണ്ടും ഒരേ അവധിയിലേക്കു കൊണ്ടുപോകുന്നു. രണ്ടും ഒരേ ഫലത്തെ കൊടുക്കുന്നു. അതു ഹേതുവായിട്ടാണ് മുനിമാർ ഗുരൂപദിഷ്ടമാൎഗ്ഗേണ നാദോപാസനയെചെയ്യുന്നത്. എന്നാൽ ഗാനരൂപേണയുള്ള നാദോപാസനയാണ് ഏററവും സുഖമായിട്ടുള്ളത്. അതു ഹേതുവായിട്ടാണ് സംഗീതശാസ്ത്രതത്വജ്ഞന്മാരായിട്ടുള്ളവർ—സ്വരവൎണ്ണവിശിഷ്ടങ്ങളായിരിക്കുന്ന ധ്വനിവിശേഷങ്ങളും, ശേഷം സ്ഥൂലമായും സൂക്ഷ്മമായുമുള്ള പലവിധ ധ്വനികളും, അവ മൂലം പ്രകാശിക്കുന്നതായ സകല സങ്കല്പങ്ങളും (ചിത്തവൃത്തികളും) ആനന്ദമയമായിരിക്കുന്ന നാദബ്രഹ്മത്തിൻെറ—അനിൎവ്വചനീയ പ്രേമസ്വരൂപനായ ഈശ്വരൻെറ സ്തുതിവിശേഷങ്ങളാണ് എന്നും, ആ വക സൂക്ഷ്മതത്വങ്ങളെ അറിഞ്ഞുകൊണ്ടു ഗാനം ചെയ്യുക എന്നത് ആനന്ദമയമായ നാദബ്രഹ്മത്തിൻെറ തത്വാൎത്ഥത്തെ പ്രകാശിപ്പിക്കു

കയാകുന്നുവെന്നും, അങ്ങിനെ ചെയ്യുന്നവൻ ക്രമേണ അദ്ദേഹത്തെ സമീപിച്ച് ഒടുക്കം തദാകാരതയെ പ്രാപിച്ച മുക്തനായി ഭവിക്കുന്നുവെന്നും, അറിയുന്ന മഹാന്മാർ—ഗാനരൂപേണ നാദോപാസനയെ ചെയ്തു മോക്ഷത്തെ പ്രാപിക്കുന്നു.

സംഗീതംകൊണ്ടുള്ള ഈശ്വരഭജനത്തിന്ന് ഒരു വിശേഷം കൂടിയുണ്ട്. നാദബ്രഹ്മം പരിപൂർണ്ണമായിരിക്കുന്ന ആനന്ദസമുദ്രമാകുന്നു. ഗാനരൂപേണയുള്ള നാദോപാസന ഒരാനന്ദപ്രവാഹം. അത് ആനന്ദസമുദ്രത്തിൽത്തന്നെ ചെന്നു ചേരുന്നു. ജീവികളായ നാമെല്ലാവരും ഓരോ ആനന്ദത്തുള്ളികളാകുന്നു. ആനന്ദത്തുള്ളികളായ നാം അതിഗംഭീരമായും ഭയങ്കരമായുമുള്ള പ്രപഞ്ചപർവ്വതത്തിൽ അവിടവിടെയായി കിടക്കുന്നു. അതിന്റെ ഇടയിൽ കൂടി ഒഴുകിക്കൊണ്ടാണ് മേൽപറഞ്ഞ ആനന്ദപ്പുഴ ആനന്ദസമുദ്രത്തിൽ ചെന്നു ചേരുന്നത്. എന്നാൽ തുള്ളികളായ നാം സംസാരക്കാട്ടുതിയ്യിൽ എരിഞ്ഞ് ആവിയായിപ്പോയി കാലാന്തരത്തിൽ പിന്നെയും തുള്ളികളായി അവിടെത്തന്നെ വന്നുവീഴുന്നതിന്നു പകരം പൂർവ്വപുണ്യവശാൽ മേൽപറഞ്ഞ പുഴയിൽചാടി വീഴുവാൻ തരമായിയെങ്കിൽ നമ്മെ ഉടനെ ഒഴുക്കിൽപ്പെടുത്തി ആനന്ദസമുദ്രത്തിൽ കൊണ്ടു തള്ളുന്നു. നമുക്കു യാതൊരു ഭാരവുമില്ല ബഹുസുഖം. കേവലം ഭക്തിമാർഗ്ഗംതന്നെ ഇത്ര എളുപ്പമല്ല. ഈ തത്വത്തെ അറിഞ്ഞിട്ടാണ് ഭക്തന്മാർ ഗാനരൂപേണ ഈശ്വരഭജനം ചെയ്യുന്നത്. രണ്ടുംകൂടി ചേരുമ്പോൾ മഹാ എളുപ്പമായി ഭവിക്കുന്നു. ആരംഭത്തിൽതന്നെ ആനന്ദപ്രവാഹത്തിൽ മുങ്ങി നീന്തിക്കൊണ്ടാണ് അങ്ങിനെയുള്ളവരുടെ ആനന്ദസമുദ്രത്തിലേക്കുള്ള ഗതി. തുംബുരു നാരദൻ, കാശ്യപൻ മുതലായ ഉത്തമഭക്തന്മാർ ഈ തത്വത്തെ അറിഞ്ഞിട്ടുള്ളവരാകുന്നു. ഇക്കാലങ്ങളിൽ ഉണ്ടായിട്ടുള്ള ത്യാഗരാജയ്യർ, പുരന്ദരദാസർ, കനകദാസർ, തുക്കാറാം, മുതലായ അനേകം ഭക്തന്മാരും ഗാനരൂപേണയാണ് ഈശ്വരഭജനം ചെയ്തിട്ടുള്ളത്. എന്നാൽ സംഗീതത്തെ പ്രയോഗിക്കുന്നവരെല്ലാവരും ഈ സൂക്ഷ്മതത്വത്തെ അറിഞ്ഞിരി

ക്കുന്നവരാകണമെന്നില്ല. അവർ ഭക്തന്മാരാകണമെന്നുമില്ല. നേരെ മറിച്ച് ഇപ്പോഴം ഭാഗവതന്മാർ എന്നഭിമാനിച്ചു നടക്കുന്ന മിക്ക സംഗീതക്കാരും മേൽപറഞ്ഞപ്രകാരമുള്ള തത്വങ്ങളെപ്പററി ലേശംപോലും ധരിക്കാത്തവരാകുന്നു. അങ്ങിനെയാണെങ്കിലും ചിലർ കർണ്ണാനന്ദത്തെ ഉണ്ടാക്കുന്ന വിധത്തിൽ പാടുന്നുണ്ട് എന്നതു നമുക്കനുഭവമാണല്ലൊ. മററുചിലർ പാടുമ്പോൾ എണീററുപോവാൻ തോന്നുന്നതും അപൂർവ്വമല്ല. അതെങ്ങിനെയെന്നാൽ, ചിലർ, പൂർവ്വജന്മവാസനാബലംകൊണ്ട്, ഒരു രാഗമാലാപിക്കുകയൊ, കീർത്തനം പാടുകയൊ, ചെയ്യുമ്പോൾ അവക്ക് അതാതിൽ സുഖമായിട്ടുള്ള ഭാഗം അനായാസേന പുറപ്പെടുന്നു. അത് അവരറിഞ്ഞിട്ടാകുമായിരിക്കയില്ല. മറേറവക്ക് അപ്രകാരമുള്ള വാസനയുമില്ല, അതാതിലുള്ള സുഖം എവിടംകൊണ്ടാണുണ്ടാകുന്നതെന്ന ജ്ഞാനവുമില്ല. ഇതിൻെറ പരമാത്ഥമെങ്ങിനെയെന്നാൽ— ഒരു രാഗം, സ്ഥായിയായ ഒരു രസത്തെയും അതിൻെറ സഞ്ചാരിഭാവങ്ങളായി അതോടുകൂടി ചേൎന്നു നിൽക്കുന്ന ഇതരരസങ്ങളേയും പ്രകാശിപ്പിക്കുന്നതായ ഒരു ചിത്തവൃത്തിവിശേഷത്തിൻെറ ഭാഷയായിട്ടാണ് നിൽക്കുന്നത് എന്നു മുമ്പിൽ പറഞ്ഞുവല്ലൊ. അപ്പോൾ ആ വക പ്രത്യേകരസങ്ങളെ പ്രകാശിപ്പിക്കുന്ന സ്വരങ്ങളായിരിക്കണം ആ രാഗത്തിലെ ജീവസ്വരങ്ങൾ (വാദിസ്വരങ്ങൾ). ആ രാഗാലാപത്തിന്നു വേണ്ടുന്ന ഇതരസ്വരങ്ങളിൽ ചിലത് ആ വക ജീവസ്വരങ്ങൾക്കു സഹായമായും (അനുവാദിസ്വരങ്ങളായും), ചിലത് ആ രണ്ടുജാതിസ്വരങ്ങൾക്കു അനുകൂലമായും (സംവാദിസ്വരങ്ങളായും), മററുചിലതു വിരോധികളായും (വിവാദിസ്വരങ്ങളായും), ആയിട്ടാണ് നിൽക്കുന്നത്. ഈ തത്വം മനസ്സിലാക്കാതെ മുമ്പറഞ്ഞ ഭാഗവതന്മാർ അതാതു രാഗങ്ങളിലുള്ള ജീവസ്വരങ്ങളെ വിട്ട് അതിലെ ഉദാസീനങ്ങളായും (ചിലപ്പോൾ) വിരോധികളായുമുള്ള സ്വരങ്ങളെ പിടിക്കുന്നു. ആ വക സ്ഥാനങ്ങളിൽനിന്നു രാഗവിസ്താരം ചെയ്യുന്നു. അവിടെ നിന്നുകൊണ്ട് ആശ്ചര്യകരമായ വേലകളെല്ലാം ചെയ്യുന്നു. ശ്രോതാക്കന്മാർ ബലേഭേഷ് എ

ന്നു മുറുക്കിപ്പിടിക്കുകയും ചെയ്യുന്നു. പഴയ പാട്ടിൽ ഒരു കൂട്ടം മാത്രം കണികാണുകയില്ല — കണ്ണാന്നന്ദം. അതൊഴിച്ചു ബാക്കിയുള്ളതെല്ലാം ധാരാളം. ജന്മാന്തരവാസനാവിശേഷം കൊണ്ടു സുഖപ്പെടുത്തിപ്പാടുന്ന ഭാഗവതന്മാരും ഇതിന്റെ സൂക്ഷ്മം ഗ്രഹിച്ചിട്ടാകയില്ല. ഇങ്ങിനെ നാദത്തിന്റെ സ്വരൂപജ്ഞാനം കൂടാതെ പ്രയോഗിക്കുന്നവരാകയാൽ ഭാഗവതന്മാർ പ്രായേണ ഗർവ്വിഷ്ഠന്മാരായി ഭവിക്കുന്നുവെന്നു വ്യസനപൂർവ്വം പറയേണ്ടിയിരിക്കുന്നു. എന്നാൽ വാസ്തവമാലോചിക്കുന്നതായാൽ അതവരുടെ കുറ്റമായിട്ടു ഗണിക്കുവാൻ പാടില്ല. എന്തെന്നാൽ അവർ പ്രയോഗിക്കുന്ന വിദ്യയുടെ മാഹാത്മ്യം അവരറിയുന്നില്ല. ഒരുവിധത്തിലും ബുദ്ധിയെ സംസ്കരിക്കുന്നതിന്നു അവരിൽ മിക്കപേൎക്കും തരവും കിട്ടീട്ടുണ്ടാവുകയില്ല. നാദത്തിന്റെ സ്വരൂപം മനസ്സിലാക്കി ഗാനരൂപേണ നാദോപാസനയെ ചെയ്യുന്നവന്നു മദമോത്സൎയ്യാദിദുൎഗ്ഗുണങ്ങൾ ഒരിക്കലുമുണ്ടാവുകയില്ല. എന്തെന്നാൽ അവരുടെ അന്തഃകരണത്തിൽ ആനന്ദസമുദ്രത്തിലെ ഏറ്റം വന്നുനിറഞ്ഞിരിക്കുന്നു. അപ്പോൾ പിന്നെ ഇതരചിത്തവൃത്തികൾക്കെവിടെയാണു സ്ഥലം?

മേൽപറഞ്ഞതിന്നുദാഹരണമായിട്ടു അത്ഭുതരാമായണം എന്ന ഗ്രന്ഥത്തിൽ പറയുന്ന ഒരു കഥയുടെ സംക്ഷേപം ഇവിടെ ചേൎക്കാം * ഒരിക്കൽ ശ്രീനാരദമഹൎഷിക്കു സംഗീതവിഷയത്തിൽ തുംബുരുവായിട്ടു ഒരു മത്സരം തോന്നുകയുണ്ടായി. എന്നാൽ വാസ്തവത്തിൽ അധികം കേമൻ തുംബുരുവായിരുന്നതിനാൽ തന്റെ ഭക്തനായ നാരദന്റെ ഏതദ്വിഷയമായ അഭിമാനത്തെക്കളയണമെന്നു ഭഗവാൻ ശ്രീനാരായണൻ നിശ്ചയിച്ചു. ഒരു ദിവസം ശ്രീലക്ഷ്മീദേവി സ്വന്തം ആദ്ധ്യവസാനത്തിൽ ഭഗവാന്റെ മുമ്പിൽവെച്ചു തുംബുരുവിനെക്കൊണ്ടു ഒരു സദിരു നടത്തിച്ചു. സദിരു കഴിഞ്ഞിട്ടു തുംബുരുവിന്നു വളരെ സമ്മാനങ്ങ

* സി. വി. രാമുണ്ണിമേനോൻ ഭാഷാന്തരം ചെയ്തിട്ടുള്ള അത്ഭുതരാമായണപുസ്തകത്തിൽ ൪൫ മുതൽ ൬൧ വരെയുള്ള ഭാഗങ്ങളെ നോക്കുക.

-ളെല്ലാം കൊടുത്തു മാനിച്ചയയ്ക്കുകയും ചെയ്തു. ആ സദരിനു നാരദമഹർഷിയെ ക്ഷണിക്കുകയുണ്ടായില്ല എന്നുമാത്രമല്ല അദ്ദേഹം സ്വയമേവ അവിടെ ചെന്നപ്പോൾ ദ്വാരപാലകന്മാർ ദേവിയുടെ കല്പനകൂടാതെ കടക്കുവാൻ പാടില്ല എന്നു പറഞ്ഞ് അദ്ദേഹത്തെ കുറെ അപമാനിച്ചു തിരിയെ അയച്ചു. നാരദമഹർഷിക്ക് അസൂയ വളരെ കലശലായി ക്രോധത്തോടും വ്യസനത്തോടുംകൂടി ഭഗവാൻെറ അടുക്കൽ ചെന്നു പല ആവലാതികളും പറഞ്ഞു. അപ്പോൾ ഭഗവാൻ നാരദമഹർഷിയെ പരമാർത്ഥം മനസ്സിലാക്കി. നാരദനു തുംബുരുവോളം കോപ്പില്ല എന്നും, അതിനാൽ ഇനി അനേകകാലം പലരുടേയും അടുക്കൽ പോയി സംഗീതമഭ്യസിച്ചതിൻെറ ശേഷം ഒടുക്കം താൻ ശ്രീകൃഷ്ണനായി ഭൂമിയിൽ അവതരിക്കുന്ന കാലത്തു താൻെറ അടുക്കൽ വന്നാൽ അന്നുവേണ്ട ഉപദേശങ്ങളെല്ലാം തന്നു തുംബുരുവിനോടു തുല്യനാക്കിത്തീർക്കാമെന്നും, മററം സമാധാനവാക്കുകളെല്ലാം പറഞ്ഞു മേൽ അഭ്യാസത്തിന്നു വേണ്ടുന്ന വഴികളെ എല്ലാം ഉപദേശിച്ചു കൊടുത്തു. നാരദമഹർഷി ഭക്തിപുരസ്സരം ഭഗവാൻെറ ഉപദേശത്തെ വാങ്ങി അനേകകാലം പലരുടേയും അടുക്കൽ ചെന്നു സംഗീതമഭ്യസിച്ചു. അതിന്നിടയ്ക്ക് ഒരിക്കൽ താനിപ്പോൾ തുംബുരുവിനോടു തുല്യനായി എന്നു വിചാരിച്ചു മത്സരിക്കുവാനായി തുംബുരുവിൻെറ അടുക്കലേക്കു പുറപ്പെട്ടു. അദ്ദേഹത്തിൻെറ ഭവനത്തിൻെറ പടിക്കൽ ചെന്നപ്പോൾ അവിടെ അനേകം പേർ അംഗഭംഗം വന്നു കിടക്കുന്നതുകണ്ടു. നാരദമഹർഷി അവരോടു വൃത്താന്തം ചോദിച്ചപ്പോൾ തങ്ങൾ രാഗങ്ങളും രാഗിണികളുമാണെന്നും, നാരദൻെറ വീണാപ്രയോഗം കൊണ്ടാണ് തങ്ങളുടെ അംഗങ്ങൾക്കു ഭംഗം വന്നിട്ടുള്ളതെന്നും, എന്നാൽ അങ്ങിനെ സംഭവിക്കുന്ന ഘട്ടങ്ങളിൽ തുംബുരുവിൻെറ അടുക്കൽ വന്നാൽ അദ്ദേഹത്തിൻെറ വീണാപ്രയോഗം കൊണ്ട് എല്ലാം നേരെയാവുക പതിവാണെന്നുമാണ് അവർ മറുപടി പറഞ്ഞത്. നാരദമഹർഷി വളരെ കുണ്ഠിതത്തോടുകൂടി മടങ്ങിപ്പോന്നു പിന്നെയും അനേകകാലം അഭ്യാസംചെയ്തു. പിന്നെ ഭഗവാൻ ശ്രീകൃഷ്ണനായി അവത

രിച്ചു ദ്വാരകയിങ്കൽ പത്നിമാരോടുകൂടി സുഖമായിരിക്കുന്ന കാലത്തു നാരദമഹർഷി അവിടെ ചെന്നു പണ്ടു ഭഗവാനരുളിച്ചെയ്തിട്ടുള്ളതിനെ ഓർമ്മപ്പെടുത്തി. എന്തിനധികം വിസ്തരിക്കുന്നു. പിന്നെയും അനവധികാലം ഭഗവാൻ തന്റെ ഭാര്യമാരെക്കൊണ്ടും മഹർഷിയെ വേണ്ടപോലെ സംഗീതമഭ്യസിപ്പിച്ചു. ഇത്രകാലം അഭ്യസിച്ചിട്ടും സ്വരജ്ഞാനം നല്ലപോലെ വന്നിട്ടില്ല എന്നു കണ്ടിട്ടു രുക്മിണീദേവി ആ കാര്യത്തിൽ വളരെ നിഷ്കർഷിച്ചു. എല്ലാം കഴിഞ്ഞതിന്റെ ശേഷം ഭഗവാൻതന്നെ നേരിട്ടുപദേശിച്ചു. ഭഗവാന്റെ ഉപദേശം കഴിഞ്ഞ ഉടനെ നാരദമഹർഷിക്കു തത്വം വെളിപ്പെട്ടു. അപ്പോൾ അസൂയാദിദുർഗ്ഗുണങ്ങളെല്ലാം അദ്ദേഹത്തിൽനിന്നു പറപറന്നു. തുംബുരുവിന്റെ നേരെയുള്ള മത്സരബുദ്ധിയും പോയി. നാരദമഹർഷി പരമാനന്ദത്തിൽ മുങ്ങുകയുംചെയ്തു. അതിന്റെശേഷം നാരദമഹർഷി ഭഗവൽസ്തോത്രങ്ങളെ പാടുകയും വീണയിന്മേൽ വായിക്കുകയുംചെയ്തുകൊണ്ടു നാനാലോകങ്ങളിലും യഥേഷ്ടം സഞ്ചരിച്ചു.

ഈ കഥയുടെ സാരാർത്ഥം നിരൂപിക്കുക. ശ്രീനാരദമഹർഷി മഹാ ജ്ഞാനിയും തപസ്വിയും പരമഭക്തനുമാണ്. പണ്ടുതന്നെ അദ്ദേഹം നല്ല പാട്ടുകാരനും വീണവായനക്കാരനുമായിരുന്നുവെന്നതും പ്രസിദ്ധമാണ്. പക്ഷെ അദ്ദേഹം നാദത്തിന്റെ പരമസൂക്ഷ്മം ഗ്രഹിച്ചിട്ടുണ്ടായിരുന്നില്ല എന്നും, അതിനാൽ ഉൽകൃഷ്ടഭക്തിയോടുകൂടി താൻ ആരെയാണുപാസിച്ചിരുന്നത് അദ്ദേഹത്തിന്റെതന്നെ മറെറാരവസ്ഥയാണ് സാക്ഷാൽ നാദബ്രഹ്മം എന്ന തത്വത്തെമനസ്സിലാക്കീട്ടുണ്ടായിരുന്നില്ല എന്നും, ആണ് മേൽ പറഞ്ഞ കഥയിൽ നിന്നു നമുക്കു ഗ്രഹിക്കുവാനുള്ളത്. അതു ഹേതുവായിട്ടാണ് സംഗീതവിഷയമായിട്ടൊരു മത്സരം അദ്ദേഹത്തിന്റെ ഉള്ളിൽ തോന്നുവാനിടയായത്. ഗാനത്തിന്റെ സഹായം കൂടാതെ കേവലം ഭക്തികൊണ്ടുമാത്രം ഒരുവന്റെ അന്തഃകരണം, പ്രേമസ്വരൂപനായും ആനന്ദസ്വരൂപനായുമിരിക്കുന്ന ജഗദീശ്വരന്റെ എപ്പോഴുമുള്ള വാസത്തിന്നു യോഗ്യമാകുംവണ്ണം പരമശുദ്ധമായി ഭ

വിക്കുന്നതു പ്രയാസമാകുന്നുവെന്നുകൂടി അതിൽനിന്നൂഹിക്കേണ്ടിയിരിക്കുന്നു. അത്ഭുതരാമായണത്തിൽ മേൽപറഞ്ഞകഥയെ വിസ്തരിക്കുന്നഭാഗം വായിക്കുമ്പോഠ അതു സ്പഷ്ടമാകുന്നതാണ്. അനാവധികാലം അഭ്യസിച്ചിട്ടും നാരദമഹൎഷിക്കു സ്വരജ്ഞാനം വന്നിട്ടില്ല എന്നുപറഞ്ഞത് ഇപ്പോഠസംഗീതക്കാർ വിചാരിക്കുന്ന സ്വരജ്ഞാനമാണ് എന്നു ധരിക്കുവാൻ പാടില്ല. പ്രേമസ്വരൂപനായ ജഗദീശ്വരൻെറ മററൊരു ദശയായ നാദബ്രഹ്മംതന്നെ സ്ഥൂലമായിട്ടുള്ള വിവിധശബ്ദങ്ങളായി പ്രകാശിക്കുന്നുവെന്നും, സൎവ്വശബ്ദങ്ങളിലും അനുസ്യൂതമായി നിൽകുന്ന ആനന്ദസ്വരൂപമായ നാദബ്രഹ്മം സ്വരങ്ങഠ എന്നു പറയപ്പെടുന്ന ധ്വനിവിശേഷങ്ങളിൽ—അവ സ്വത ഏവ ആനന്ദജനകങ്ങളായിരിക്കുന്നതിനാൽ—അധികം പ്രകാശിക്കുന്നുവെന്നും, ഓരോ സ്വരങ്ങളിൽതന്നെ ഈഷൽ വ്യത്യാസത്തോടുകൂടിയാണ് പ്രകാശിക്കുന്നതെന്നും, ആ വക സ്വരങ്ങഠക്കു ഭിന്നരസങ്ങളാണുള്ളതെന്നും, ഇന്നിന്നചിത്തവൃത്തികളെയാണ് അവ പ്രകാശിപ്പിക്കുന്നതെന്നും, അതിനാൽ ഇന്നിന്നവിധമാണ് അവ ആനന്ദത്തെ ഉണ്ടാക്കുന്നതെന്നും, അങ്ങിനെയുള്ള സ്വരങ്ങളുടെ വിന്യാസം കൊണ്ടു രചിക്കപ്പെട്ടിട്ടുള്ള രാഗങ്ങഠക്കു പ്രധാനമായിട്ടിന്നിന്ന രസങ്ങളാണെന്നും, ഇന്നിന്ന ചിത്തവൃത്തികളെയാണ് അവ പ്രകാശിപ്പിക്കുന്നതെന്നും, ഇന്നപ്രകാരമാണ് അവ വിവിധചിത്തവൃത്തികളെ സംസ്കരിച്ചു മാൎദ്ദവപ്പെടുത്തി ആനന്ദാകാരങ്ങളാക്കിത്തീൎക്കുന്നതെന്നും, അപ്രകാരമുള്ള രാഗങ്ങളിൽ രചിക്കപ്പെട്ടിട്ടുള്ള ഗാനങ്ങളെക്കൊണ്ടു ഇന്നപ്രകാരമാണ് നാദോപാസനയെ ചെയ്തു നാദബ്രഹ്മാകാരതയെ—പരിപൂൎണ്ണാനന്ദത്തെ—പ്രാപിക്കുന്നതെന്നും, മററുമുള്ള സൂക്ഷ്മതത്വങ്ങളെ നാരദമഹൎഷി ഗ്രഹിച്ചിട്ടുണ്ടായിരുന്നില്ല എന്നു മാത്രമേ നമുക്കിതിൽനിന്നു ധരിക്കുവാൻ പാടുള്ളു. ഇങ്ങിനെ സ്വരങ്ങളുടേയും രാഗങ്ങളുടേയുംസൂക്ഷ്മം ഗ്രഹിക്കാതെ അവയെ പ്രയോഗിച്ചപ്പോഠ അവക്കു് അംഗഭംഗം വന്നുവെന്നു പറഞ്ഞതും അപ്പോഠ യുക്തം തന്നെയായി

രിക്കുന്നു. അതറിയുകയാലാണ് കരുണാനിധിയായിരിക്കുന്ന ഭഗവാൻ ശ്രീനാരായണനു തന്റെ ഭക്തന്റെ തമോവിഷമായ അജ്ഞാനത്തെക്കളഞ്ഞു പരമാനന്ദത്തെ അനുഭവിപ്പിക്കണമെന്നുള്ള ദയ തോന്നിയത്. എന്നാൽ തത്സമയം നാരദമഹർഷി അതിന്നധികാരിയല്ലായിരുന്നതിനാൽ പിന്നേയും അനേകകാലം സംഗീതമഭ്യസിപ്പാനായി ഭഗവദനുഗ്രഹത്തോടരുളിച്ചെയ്തു ഒടുക്കം അതിന്നധികാരിയായി എന്നു കണ്ടപ്പോൾ ഭഗവാൻതന്നെ പരമാർത്ഥത്തെ ഉപദേശിച്ചു. ഉത്തരക്ഷണത്തിൽ നാരദമഹർഷിയുടെ മത്സരബുദ്ധി നശിച്ചു. അദ്ദേഹം പൂർണ്ണാനന്ദത്തെ അനുഭവിക്കുകയും ചെയ്തു. *

ഈ വിഷയത്തെ അവസാനിപ്പിക്കുന്നതിന്നു മുമ്പായി ഒരുസംഗതി കൂടി പറവാനുണ്ട്. 'ഒരോ രാഗങ്ങളും ശൃംഗാരാദി രസങ്ങളെ പ്രകാശിപ്പിക്കുന്നതിന്നു ഭാഷയായിട്ടിരിക്കെ ആ വക രാഗങ്ങളിൽതന്നെ ഭക്തന്മാർ കീർത്തനങ്ങളെ ഉണ്ടാക്കി ഈശ്വരഭജനം ചെയ്യുന്നുണ്ടല്ലൊ. അതസംബന്ധമല്ലെ?' എന്നൊരു പൂർവ്വപക്ഷം കൊണ്ടുവരുവാനിടയുണ്ട്. ഇതിന്നു സമാധാനം പറയുന്നതിന്നു മുമ്പായി ഒരു സംഗതി ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ലോകത്തിൽ സ്നേഹംതന്നെ പലവിധമായി പ്രകാശിച്ചുകാണുന്നുണ്ട്. സ്ത്രീപുരുഷന്മാർ തമ്മിലുള്ള അനുരാഗം, പുത്രവാത്സല്യം, സോദരീസോദരന്മാർ തമ്മിലുള്ള സ്നേഹം, സഖ്യം, ഗുരുഭക്തി, ദാസ്യം, എന്നിങ്ങിനെ ലൌകികമായിട്ടുള്ള സ്നേഹംതന്നെ പലവിധമായിരിക്കുന്നു. എന്നാൽ ഒരുത്തമഭക്തൻ ആ വക സ്നേഹങ്ങളെല്ലാം സർവ്വത്ര വ്യാപിച്ചിരിക്കുന്ന പരിപൂർണ്ണസ്നേഹത്തിന്റെ പലവിധസ്ഫൂർത്തികളായിട്ടാണ് കാണുന്നത്. അതിനാൽ ഈ ദൃഷ്ടിയോടുകൂടി ഭക്തൻ ആവക സ്നേഹങ്ങളെത്തന്നെ സ്വീകരിച്ച് അതാതവസ്ഥകളിൽ നിന്ന് ഈശ്വരഭജനത്തെ ചെയ്യുന്നു. അ

---

* ഗാനരൂപേണ ഈശ്വരഭജനം ചെയ്യുന്നതുകൊണ്ടുള്ള മാഹാത്മ്യത്തെപ്പററി അത്ഭുതരാമായണത്തിൽ നാലു മുതൽ ന്നാമ വരെയുള്ള ഭാഗങ്ങളിൽ വിസ്തരിച്ചു പറയുന്നുണ്ട്.

പ്പോൾ അവ ഉൽകൃഷ്ടങ്ങളായി ഭവിക്കുന്നു. വിഷയികളായ നമ്മുടെ ദൃഷ്ടിയിൽ ശൃംഗാരരസമായിട്ടുതോന്നുന്നതു ഭക്തന്ന് ഈശ്വരാനന്ദത്തിന്റെ ഒരു സ്ഫുൎത്തിവിശേഷമായിട്ടാണ് തോന്നുക. സങ്കല്പഭേദത്തെ അനുസരിച്ച് ഒന്നുതന്നെ ഉൽകൃഷ്ടമായും നീചമായും ഭവിക്കുന്നു. നാം സ്വാൎത്ഥമായിട്ടാണ് ഭാൎയ്യയെ സ്നേഹിക്കുന്നത്; സ്വാൎത്ഥമായിട്ടാണ് പുത്രനെ സ്നേഹിക്കുന്നത്. സ്വാൎത്ഥമായിട്ടുള്ളതെല്ലാം ഫലത്തെ ഉദ്ദേശിച്ചായിരിക്കും. അപ്പോൾ അതു സ്നേഹവുമാകയില്ല. പരമാൎത്ഥസ്നേഹത്തിൽ ഫലോദ്ദേശ്യം യാതൊന്നും പാടില്ല. സ്വാൎത്ഥമായിട്ടു സ്നേഹിക്കുക എന്നതു നീചമാകുന്നു. എന്നാൽ ഭക്തൻ സ്വാൎത്ഥമായി യാതൊരു ഫലത്തെയുമുദ്ദേശിക്കുന്നില്ല. ഭക്തൻ സ്നേഹാൎത്ഥം മാത്രമാണ് ഈശ്വരനെ സ്നേഹിക്കുന്നത്. ഈശ്വരസ്നേഹത്തിന്റെ സ്ഫുൎത്തിവിശേഷമായിട്ടാണ് ഭക്തൻ മേൽപറഞ്ഞ വിവിധസ്നേഹങ്ങളേയും സ്വീകരിക്കുന്നത്. അപ്പോൾ അവ ഉൽകൃഷ്ടങ്ങളായിഭവിക്കുന്നു. ക്രോധം മുതലായ ഇതരരസങ്ങളെ സംബന്ധിച്ചും ഇപ്രകാരംതന്നെ ധരിക്കേണ്ടതാകുന്നു. സ്വാൎത്ഥമായിട്ട് എന്തെങ്കിലും ഫലത്തെ ഉദ്ദേശിച്ച് ക്രോധാദിചിത്തവൃത്തികളെ ഇതരജീവികളിൽ പ്രയോഗിച്ചാൽ അവ അനൎത്ഥത്തെ ഉണ്ടാക്കുന്നു. എന്നാൽ ഭക്തൻ അവയെ എല്ലാം പ്രേമസ്വരൂപനായ ഈശ്വരനെ ലക്ഷ്യമാക്കി പ്രയോഗിക്കുന്നു. അവയെ എല്ലാം പ്രേമസമുദ്രത്തിൽ കൊണ്ടു മുക്കുന്നു. അപ്പോൾ അവയിലുള്ള നീചത്വമെല്ലാം പോകുന്നു. അവ ഉൽകൃഷ്ടങ്ങളായിഭവിക്കുന്നു—പ്രേമാകാരം തന്നെയായി ഭവിക്കുന്നു. അതിനാൽ ലൌകികന്മാരായ നമുക്കു ശൃംഗാരാദിരസങ്ങളെ പ്രകാശിപ്പിക്കുന്നവെന്നു തോന്നുന്നതായ രാഗങ്ങളിൽ ഭക്തന്മാർ കീൎത്തനങ്ങളെ ഉണ്ടാക്കി ഈശ്വരഭജനം ചെയ്യുന്നതിൽ യാതൊരു യുക്തിഭംഗവുമില്ല. ഇനിയത്തെ ഭാഗംകൊണ്ട് ഈ സംഗതി കുറേക്കൂടി സ്പഷ്ടമാകുന്നതാണ്.

ഇനി നാട്യവിദ്യയെ പ്രതിപാദിക്കുന്ന ഭരതശാസ്ത്രത്തിന്നും ഭക്തിക്കും എന്തൊരു സംബന്ധമാണുള്ളത്, എ

ന്നും നാട്യവിദ്യയുടെ സൂക്ഷ്മജ്ഞാനം എപ്രകാരമാണ് മുക്തി സാധനമായി ഭവിക്കുന്നതെന്നുമുള്ള വിഷയത്തെ നിരൂപിക്കുക.

നാട്യവിദ്യ സംഗീതത്തോടു വളരെ അടുത്തിരിക്കുന്നതാകുന്നു. രണ്ടിൻേറയും ധൎമ്മം ഒന്നുതന്നെയാകുന്നു. രണ്ടും, കൂട്ടിപ്പിണഞ്ഞു കിടക്കുന്ന അതിസൂക്ഷ്മങ്ങളായ ചിത്തവൃത്തികളുടെ ഭാഷയാകുന്നു. നാട്യശാസ്ത്രക്കാരൻ അന്തഃകരണവൃത്തികളെ എല്ലാം പരിശോധിച്ച് അവയിൽനിന്നു നമുക്കുണ്ടാകുന്ന അനുഭവങ്ങളെ അനുസരിച്ച് അവയിൽ പ്രധാനമായിട്ടുള്ളവയെ സാമാന്യേന ശൃംഗാരാദി നവരസങ്ങളായി വിഭാഗിച്ചിരിക്കുന്നു. ശേഷമുള്ളവയെ മുപ്പത്തിമൂന്നു സഞ്ചാരിഭാവങ്ങളായും വിഭാഗിച്ചിരിക്കുന്നു. ആ സഞ്ചാരിഭാവങ്ങളിൽത്തന്നെ അവാന്തരമായി അനേകം മഹാസൂക്ഷ്മങ്ങളായ ചിത്തവൃത്തികൾ ഉണ്ടെങ്കിലും സൌകൎയ്യത്തിനുവേണ്ടി ഇത്രമാത്രമേ എടുത്തിട്ടുള്ളു. നവരസങ്ങളിൽ ഏതെങ്കിലും ഒന്നിന്നു സ്ഥായിയായിട്ടു നില്പാനുള്ള സാമൎത്ഥ്യമുള്ളതുകൊണ്ടാണ് അവയെ പ്രധാനമായി സ്വീകരിച്ചിട്ടുള്ളത്. ഇതരരസങ്ങൾ സ്ഥായിയായിട്ടു നിൽക്കാതെ മാറിമാറി സ്ഫുരിക്കുന്നതുകൊണ്ട് അവയ്ക്കു സഞ്ചാരിഭാവങ്ങൾ എന്നും പേരിട്ടിരിക്കുന്നു. നവരസങ്ങളിൽത്തന്നെ ഒന്നു സ്ഥായിയായിട്ടു നിൽക്കുമ്പോൾ ഇതരരസങ്ങൾ അതിൻെറ സഞ്ചാരിഭാവങ്ങളായിട്ടു നിൽക്കുന്നു. അതോടുകൂടി മുപ്പത്തുമൂന്നിൽപ്പെട്ടവയിൽ ചിലതും ചേൎന്നു നിൽക്കുന്നതാണ്. നാട്യശാസ്ത്രത്തിലെ രസങ്ങളുടെ സ്ഥാനമായിട്ടാണ് സംഗീതശാസ്ത്രത്തിലെ രാഗങ്ങളിരിക്കുന്നത്. അവ രണ്ടും ഒരേകാൎയ്യത്തെത്തന്നെ നിൎവ്വഹിക്കുന്നു. വിവിധ സഞ്ചാരിഭാവങ്ങളോടുകൂടിച്ചേൎന്നു നിൽക്കുന്ന ഒരു സ്ഥായിരസം എന്തൊരു ചിത്തവൃത്തിവിശേഷത്തെയാണ് പ്രകാശിപ്പിക്കുന്നത് അതിനെത്തന്നെ ഒരു രാഗവും പ്രകാശിപ്പിക്കുന്നു. നവരസങ്ങളിൽ ഒന്നായ ലജ്ജ എന്ന രസം സ്ഥായിയായിട്ടും, ക്രോധാദികളും മററും സഞ്ചാരിഭാവങ്ങളായിട്ടും, നിൽക്കുമ്പോൾ എന്തൊരനുഭവമാണ് ഒരുവന്നുണ്ടാകുന്നത്,

ആ അനുഭവം തന്നെ അതിന്നനുരൂപമായ ഒരു രാഗാലാപംകൊണ്ടുമുണ്ടാകുന്നു. ഒന്നു ചക്ഷുരിന്ദ്രിയദ്വാരണയാണ്, മറേറതു ശ്രോത്രേന്ദ്രിയദ്വാരണയാണ്, എന്ന വ്യത്യാസം മാത്രമേയുള്ളു.

രസശബ്ദത്തിന്ന് ആനന്ദത്തെ ഉണ്ടാക്കുന്നത് എന്നത്ഥമാകുന്നു. അതുപോലെതന്നെ ജനങ്ങളുടെ ചിത്തത്തെ രഞ്ജിപ്പിക്കുന്നുവെന്നതുകൊണ്ടാണ് രാഗം എന്ന പേര്. എന്നാൽ ക്രോധം മുതലായ ചില രസങ്ങൾ എങ്ങിനെയാണ് ആനന്ദജനകങ്ങളായി ഭവിക്കുന്നത്. എന്നൊരു ശങ്ക ജനിക്കുന്നുണ്ട്. അനുകരണംകൊണ്ടാണ് അവ ആനന്ദജനകങ്ങളായി ഭവിക്കുന്നത് എന്നാണ് നാട്യശാസ്ത്രക്കാരൻെറ അതിനുള്ള സമാധാനം. ക്രോധം, ഭയം, മുതലായ ഭാവങ്ങളെ ഒരുവൻ തന്നിൽനിന്നോ മറെറാരുവനിൽനിന്നോ അനുഭവിക്കുമ്പോൾ അവന്ന് അവയിൽ രസമുണ്ടാകുന്നതല്ല. എന്നാൽ അവയെ അനുഭവിച്ചപോലെ മറെറാരുവൻ നടിക്കുമ്പോൾ അവ രസമായി ഭവിക്കുന്നു. ഒരുവൻ നമ്മുടെ നേരെ ക്രോധത്തെ വാസ്തവമായി കാണിക്കുന്നുവെങ്കിൽ നമുക്ക് അതുകൊണ്ടു രസമുണ്ടാകുന്നില്ല. എന്നാൽ അവൻ അതു നടിക്കുകയാണ് എന്ന് ആദ്യം അറിഞ്ഞിട്ട് അവൻെറ നാട്യത്തിൽ മനസ്സിരുത്തുമ്പോൾ അതു വാസ്തവമെന്നപോലെ തോന്നുമെങ്കിലും രസമായിത്തന്നെ തോന്നുന്നു. അതിനാൽ നവരസങ്ങൾക്കും ആനന്ദജനകത്വം അനുകരണംകൊണ്ടാണ് എന്നതു സ്പഷ്ടമാകുന്നുണ്ട്. രസങ്ങളെപ്പററി ഇത്രയും പറഞ്ഞിട്ട് ഇനി നാട്യശാസ്ത്രക്കാരൻെറ ഭാഷയിൽ ഭക്തി എന്നത് എന്താണെന്നു നിരൂപിക്കുക. ഭക്തി എന്നത് അനിവ്വചനീയപ്രേമസ്വരൂപനായ ഈശ്വരനിലുള്ള പരയായിരിക്കുന്ന അനുരക്തികൊണ്ട് ഉൽകൃഷ്ടമായ ആനന്ദത്തെ—പരമാനന്ദത്തെ—ഉണ്ടാക്കുന്നതായ ഒരു രസവിശേഷമാകുന്നു. അതു നവരസങ്ങളേയും അതിക്രമിച്ചിരിക്കുന്ന ഒരു രസമാകുന്നു. ഭക്തൻെറ പ്രേമസ്വരൂപനായ ഈശ്വരൻതന്നെ രസസ്വരൂപനായിരിക്കുന്നു—ആനന്ദസ്വരൂപനായിരിക്കുന്നു. അദ്ദേ

ഹംതന്നെയാണ് സൎവ്വത്ര വ്യാപിച്ചുകൊണ്ടു പരിപൂൎണ്ണരസമായിട്ടുമിരിക്കുന്നത്. അപ്രകാരം പരിപൂൎണ്ണമായിട്ടിരിക്കുന്ന രസമാണ് യഥാൎത്ഥമായിട്ടുള്ള രസം. അതു വിഭാഗയോഗ്യവുമല്ല. ക്രോധാദിനവരസങ്ങളും സഞ്ചാരിഭാവങ്ങളായിട്ടുള്ളവയും പരിപൂൎണ്ണരസസമുദ്രത്തിലെ തിരമാലകൾ എന്നപോലെയാണിരിക്കുന്നത്. ക്രോധാദി ഉപാധികളിൽ പരമാൎത്ഥമായ രസം അനുസ്യൂതമായിരിക്കുന്നതിനാലാണ് അവയും ആനന്ദജനകങ്ങളായി ഭവിക്കുന്നത്. അവയിൽ സത്യബുദ്ധിയില്ലാതാകുമ്പോൾ അവയിൽ അനുസ്യൂതമായിട്ടിരിക്കുന്ന പരമാൎത്ഥരസം സ്വരൂപേണ പ്രകാശിക്കുന്നു. അപ്പോഴാണ് അവ ആനന്ദജനകങ്ങളായി ഭവിക്കുന്നത്. അതിനാൽ ഭക്തൻ നവരസങ്ങളെ ഓരോന്നിനേയും പ്രേമസ്വരൂപനായ ഈശ്വരനെ—രസസമുദ്രത്തെ—ലക്ഷ്യമാക്കി പ്രയോഗിക്കുന്നു. അവ ഓരോന്നായി അതിൽ ലയത്തെ പ്രാപിച്ച് ഒടുക്കം ഭക്തന്റെ അന്തഃകരണം രസമയമായി ത്തീരുന്നു. ആ അവസ്ഥയിൽ ഭക്തൻ പ്രപഞ്ചമാസകലം രസമയമായിക്കാണുന്നു—ആനന്ദമയമായിക്കാണുന്നു. അപ്പോൾ സാക്ഷാലായിട്ടുള്ള ക്രോധാദികളും ഭക്തന്റെ ദൃഷ്ടിയിൽ ആനന്ദജനകങ്ങളായിട്ടാണിരിക്കുന്നത്. ലൌകികന്മാൎക്കു നാട്യവിദ്യ എന്നപോലെയാണ് ഭക്തനു പ്രപഞ്ചമാസകലവും തോന്നുന്നത്. ഭക്തനു പ്രപഞ്ചത്തിൽ സത്യബുദ്ധിയില്ല. ലൌകികന്മാൎക്കു യഥാൎത്ഥമല്ലാത്ത ക്രോധാദികളിൽ രസം തോന്നുന്നു. ഭക്തൻ പ്രപഞ്ചമാസകലത്തേയും അസത്യമായി കാണുകയാൽ ലൌകികന്മാൎക്കു യഥാൎത്ഥമായി തോന്നുന്ന ക്രോധാദികളിലുംകൂടി ഭക്തന് ആനന്ദം തോന്നുന്നു. അതിനാൽ ഭക്തിയാണ് പരമാൎത്ഥമായ രസമെന്നു സ്പഷ്ടമാകുന്നുണ്ട്. ലോകവ്യവഹാരത്തിൽ പറയപ്പെടുന്ന സകല രസങ്ങളും ഭക്തിസാധകങ്ങളായിട്ടാണ് ഭക്തൻ ഗണിക്കുന്നത്. യഥാൎത്ഥത്തിൽ അവ രസങ്ങളല്ല. എന്നാൽ ഭക്തി എന്ന യഥാൎത്ഥമായ പരമരസത്തെ പ്രാപിക്കുന്നതിന്ന് അവയെ സാധനങ്ങളായി ഉപയോഗപ്പെടുത്താവുന്നതിനാൽ ഗൌണിവൃത്തികൊണ്ട് അവയ്ക്കും രസശബ്ദം പ്രയോഗിച്ചിരിക്കുന്നുവെന്നു മാത്രമേ ഉള്ളു.

നാട്യവിദ്യ അഭ്യസിച്ചിട്ടുള്ള മിക്കപേരും ഈ തത്വത്തെ മനസ്സിലാക്കാത്തതിനാൽ അവക്ക് അതു മുക്തിസാധനമായി ഭവിക്കുന്നില്ല. അതു ഹേതുവായിട്ട് അവരും സംഗീതവിദ്വാന്മാരെപ്പോലെ മദമാത്സര്യാദികളോടുകൂടി സംസാരസാഗരത്തിൽത്തന്നെ കിടന്നു മുങ്ങുന്നു.

സംഗീതംകൊണ്ടും നാട്യവിദ്യകൊണ്ടും യാതൊന്നിനെയാണ് സാധിക്കുന്നത് അതിനെത്തന്നെ ചിത്രമെഴുത്ത് എന്ന വിദ്യകൊണ്ടും സാധിക്കാവുന്നതാണ്. അതിൻെറ യഥാർത്ഥജ്ഞാനവും മുക്തിസാധനമായിത്തന്നെ ഭവിക്കുന്നു. പക്ഷെ ചിത്രമെഴുത്തിൻെറ ഗുണദോഷജ്ഞാനം നമ്മുടെ ഇടയിലുള്ളവക്കു കുറെ കുറച്ചിലാകയാൽ അതെങ്ങിനെയാണ് മുക്തിസാധനമായി ഭവിക്കുക എന്നതിനെപ്പററി കുറെ അധികം വിവരിക്കേണ്ടിവരുന്നതാണ്. വിസ്തരഭയത്താൽ അതിന്നിപ്പോൾ തുനിയുന്നില്ല.

ഇനി ഭക്തിയെ ശാസ്ത്രരീതിയിൽ പ്രതിപാദിച്ചിട്ടുള്ള ശാണ്ഡില്യമഹർഷി ഭക്തിയെപ്പററി എന്താണ് പറയുന്നത് എന്നു സംക്ഷേപമായി മനസ്സിലാക്കുവാനുത്സാഹിക്കുക:— അദ്ദേഹത്തിൻെറ ഭക്തിമീമാംസ എന്ന സൂത്രഗ്രന്ഥത്തിൽ ആദ്യംതന്നെ 'അഥാതോ ഭക്തിജിജ്ഞാസാ' എന്നൊരു സൂത്രം കൊടുത്തിട്ടുണ്ട്. ഇവിടെ 'അഥ' ശബ്ദത്തിന്നു വ്യാസമഹർഷിയുടെ വേദാന്തസൂത്രഗ്രന്ഥത്തിലെ ആദ്യത്തെ സൂത്രത്തിലുള്ള 'അഥ' ശബ്ദത്തിൻെറ അർത്ഥമല്ല. മഹാമൂഢനും, മഹാപാപിയും, കുരുടനും, മുടന്തനും, സ്ത്രീയും, പുരുഷനും, എല്ലാവരും ഭക്തിമാർഗ്ഗമായി മോക്ഷത്തിന്നധികാരികളാകുന്നുവെന്നുള്ള അർത്ഥത്തെയാണ് ഇവിടെ 'അഥ' ശബ്ദംകൊണ്ടു സൂചിപ്പിക്കുന്നത്. 'അതഃ' ശബ്ദം കാരണത്തെ സൂചിപ്പിക്കുന്നു. ആ സൂത്രത്തിൻെറ ആകപ്പാടെയുള്ള അർത്ഥമെന്തെന്നാൽ, ഭക്തിമാർഗ്ഗേണ മോക്ഷപ്രാപ്തിക്ക് എല്ലാവരും അധികാരികളാണെങ്കിലും വളരെ പേർ ആ കാര്യത്തിൽ സംശയഗ്രസ്തന്മാരായിരിക്കുന്നതിനാൽ ആ വിഷയത്തെപ്പററി നിരൂപിക്കുന്നത് ആവശ്യമായിരിക്കുന്നുവെന്നാ

കുന്നു. ഭക്തി എന്നുവെച്ചാൽ ഈശ്വരങ്കൽ പരയായിരിക്കുന്ന അനുരക്തിയാകുന്നു. ഈശ്വരങ്കൽ പരാനുരക്തിയോടു കൂടിതന്നെ കേശവനായിട്ടുള്ളവന്നുള്ള ഫലം മോക്ഷവുമാകുന്നു. 'തസ്യാമൃതത്വം ഫലമുപദിശ്യതേ' (ഛാന്ദോഗ്യോപനിഷത്ത്) എന്ന ശ്രുതിവാക്യവും, 'തന്നിഷ്ഠസ്യ മോക്ഷോപദേശാൽ' എന്ന വേദാന്തസൂത്രവും, അതിന്നു പ്രമാണമാകുന്നു. ഭക്തി എന്നത് ജ്ഞാനമാകുന്നില്ല. എന്തെന്നാൽ ദ്വേഷിക്കുന്നവന്റെ ജ്ഞാനത്തിൽ ഭക്തി കാണപ്പെടുന്നില്ല. ഭക്തി ദ്വേഷത്തിന്റെ വിപരീതമാകുന്നു. ജ്ഞാനം ദ്വേഷത്തിന്റെ വിപരീതമല്ലതാനും. അതിന്നുംപുറമെ, ഭക്തി എന്നതു രസമാകുന്നുവെന്നു പറയുന്നു. 'രസം ഹ്യേവായം ലബ്ധ്വാനന്ദീ ഭവതി' (തൈത്തിരീയോപനിഷത്ത്) എന്ന ശ്രുതിവാക്യംതന്നെ ഇതിന്നു പ്രമാണം. അല്ലാതെ ജ്ഞാനം എന്നർത്ഥത്തെ സൂചിപ്പിക്കുന്ന ഒരു ശബ്ദമല്ല ഭക്തിക്കു പ്രയോഗിച്ചിരിക്കുന്നത്. അതിനാൽ ഭക്തി എന്നതു ജ്ഞാനമല്ല എന്നു തെളിയുന്നുണ്ട്. ഭക്തി ഒരുവനെ ഈശ്വരങ്കലേക്ക് അനായാസേന ആകർഷിക്കുന്നു. അവന്നു യാതൊരു പ്രയത്നവും വേണ്ട. എന്നാൽ ജ്ഞാനമങ്ങിനെയല്ല. പുരുഷപ്രയത്നംകൊണ്ടേ ജ്ഞാനം വർദ്ധിക്കുകയുള്ളൂ. സ്നേഹത്തിന്ന് ഇത്രത്തോളമാണ് ശക്തി എന്ന് ആർക്കും പറഞ്ഞറിയിക്കുവാൻ പാടുള്ളതല്ല. അതനുഭവിച്ചറിയേണ്ടതാകുന്നു. ലൌകികമായ വസ്തുക്കളെ ഒരുവൻ സ്നേഹിക്കുന്നുവെങ്കിൽ ആ വക വസ്തുക്കൾതന്നെ അവസാനത്തോടുകൂടിയവയാകയാൽ അവന്റെ സ്നേഹവും അവസാനത്തോടുകൂടിയതായി ഭവിക്കുന്നു. എന്നാൽ അന്തരഹിതനായും സർവ്വവ്യാപിയായുമിരിക്കുന്ന ഈശ്വരനിലാണ് ഒരുവൻ സ്നേഹത്തെ ഉറപ്പിക്കുന്നതെങ്കിൽ അവന്റെ സ്നേഹവും അവസാനമില്ലാത്തതായി ഭവിക്കുന്നു. അതിനാൽ ഭക്തിയുടെ ഫലം അവസാനമില്ലാത്തതാകുന്നു. പിന്നെ, ജ്ഞാനം ഭക്തിയെ ഉണ്ടാക്കുമായിരിക്കാമെന്നല്ലാതെ ജ്ഞാനം ഭക്തിയാവുകയില്ല. ജ്ഞാനം കൂടാതെയും ഭക്തി കാണപ്പെടുന്നതിനാൽ ജ്ഞാനത്തിന്നും ഭക്തിക്കും കാര്യകാരണ സംബന്ധവുമില്ല. ഭ

ക്തി ഇതരമോക്ഷമാൎഗ്ഗങ്ങളേക്കാൾ അധികം ശ്രേഷ്ഠമാകുന്നു. എന്തെന്നാൽ അവയെല്ലാം ഭക്തി ആവശ്യമാകുന്നു. ശ്രുതിപ്രമാണംകൊണ്ടും ഭക്തി ജ്ഞാനത്തേക്കാൾ ശ്രേഷ്ഠമാകുന്നുവെന്നു തെളിയുന്നുണ്ട്. എന്തെന്നാൽ, 'സ വാ ഏഷ ഏവം പശ്യന്നേവം മന്വാന ഏവം വിജാനന്നാത്മരതിരാത്മക്രീഡ ആത്മമിഥുന ആത്മാനന്ദഃ സ്വരാഡ് ഭവതി=ഏവൻ ആത്മാവിനെ ഇപ്രകാരം കാണുകയും, വിചാരിക്കുകയും, അറിയുകയും, ചെയ്യുന്നുവോ അവൻ ആത്മരതനായി ഭവിക്കുന്നു; ആത്മക്രീഡനായി ഭവിക്കുന്നു; ആത്മമിഥുനനായും, ആത്മാനന്ദനായും, സ്വരാട്ടായും—സ്വയമേവ പ്രകാശിക്കുന്നവനായും—ഭവിക്കുന്നു.' (ഛാന്ദോഗ്യോപനിഷത്ത്) എന്ന ശ്രുതിയിൽ പ്രയോഗിച്ചിരിക്കുന്ന 'രതി'ശബ്ദം ഭക്തിയാകുന്നു. കാണുക, ധ്യാനിക്കുക, അറിയുക, എന്നിവ കഴിഞ്ഞിട്ടാണ് രതിശബ്ദം പ്രയോഗിച്ചിരിക്കുന്നത്. ആത്മദൎശനം, ആത്മമനനം, ആത്മജ്ഞാനം, ആത്മരതി ഇങ്ങിനെ മേല്ക്കുമേൽ അധികമധികം ശ്രേഷ്ഠമായ ഓരോ പദത്തെ പ്രാപിച്ചിട്ടാണ് ഒടുക്കം സ്വരാട്ടായി ഭവിക്കുന്നത്. അതിനാൽ ജ്ഞാനത്തെക്കാൾ ശ്രേഷ്ഠമാണ് രതി, അല്ലെങ്കിൽ ഭക്തി, എന്നതു ശ്രുതികൊണ്ടു സ്പഷ്ടമാകുന്നുണ്ട്. എന്നാൽ ജ്ഞാനം അവശ്യം ഭക്തിയെ ഉണ്ടാക്കുന്നുവെന്നില്ല. എന്തെന്നാൽ ജ്ഞാനം ദ്വേഷത്തെ ഉണ്ടാക്കുന്നതായിട്ടും കാണുന്നുണ്ട്. അപ്രകാരംതന്നെ ജ്ഞാനം കൂടാതെയും ഭക്തി കാണപ്പെടുന്നുണ്ട്. നിത്യനായും പ്രേമസ്വരൂപനായും ആനന്ദസ്വരൂപനായുമിരിക്കുന്ന ഈശ്വരൻ ഒരുവനിൽ പൂൎണ്ണമായി പ്രകാശിക്കണമെങ്കിൽ ആദ്യംതന്നെ അവന്റെ അന്തഃകരണം പരിശുദ്ധമായി ഭവിക്കേണ്ടതാകുന്നു. അതിനാൽ ഭക്തിക്കുമുമ്പായിട്ടു വേണ്ടത് ജ്ഞാനമല്ല, അന്തഃകരണശുദ്ധിയാകുന്നുവെന്നു സ്പഷ്ടമാകുന്നുണ്ട്. ഭഗവൽഗീതയിൽ ഇങ്ങിനെ പറയുന്നു.

"തദ്ബുദ്ധയസ്തദാത്മാനസ്തന്നിഷ്ഠാസ്തൽപരായണാഃ
ഗച്ഛന്ത്യപുനരാവൃത്തിംജ്ഞാനനിൎദ്ധൂതകല്മഷാഃ."

(അ. ൫. ശ്ലോ. ൧൭)

ഗോപിമാർ ജ്ഞാനരഹിതകളായിരുന്നുവെങ്കിലും "അവർ പരമഭക്തകളായിരുന്നു. ബുദ്ധി എത്രതന്നെ സംസ്കരിക്കപ്പെട്ടാലും ഇതര അന്തഃകരണവൃത്തികളിലുള്ള മാലിന്യങ്ങളെല്ലാം പോയി അവ പരിശുദ്ധമായി ഭവിക്കാതെ ഭക്തി ഉണ്ടാകുന്നതല്ല." ഈശ്വരൻ പിതാവിന്റെ നിലയിലും, പുത്രന്റെ നിലയിലും, സഖാവിന്റെ നിലയിലും, യജമാനന്റെ നിലയിലും, ഭർത്താവിന്റെ നിലയിലും, ഇങ്ങിനെ പലവിധത്തിലും സ്നേഹിക്കപ്പെടുന്നു. ഭഗവൽഗീതയെത്തന്നെ ഇതിന്നും പ്രമാണമായിട്ടെടുക്കാം. അതിൽ ഇങ്ങിനെ പറയുന്നു:—

"പിതേവ പുത്രസ്യ സഖേവ സഖ്യുഃ പ്രിയഃ പ്രിയായാർഹസി ദേവ സോഢും"

എന്നാൽ, ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാസ്മി തത്ത്വതഃ

തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം.

(അ. ൧൮. ശ്ലോ. ൫൫)

അർത്ഥം. "ഭക്തികൊണ്ട് ഒരുവൻ, ഞാനാരാണെന്നും, എന്റെ തത്വമെന്താണെന്നും, പിന്നേയും പൂർണ്ണമായി അറിയുന്നു. ഇങ്ങിനെ എന്റെ തത്വത്തെ അറിഞ്ഞതിന്റെ ശേഷം അവൻ എന്നെ പ്രാപിക്കുന്നു". ഈ ശ്ലോകത്തിൽ ഭക്തികൊണ്ട് എന്നെ അറിയുന്നുവെന്നു പറഞ്ഞിരിക്കുന്നതിനാൽ ഭക്തി ജ്ഞാനസാധനമാണ് എന്നു ശങ്കിച്ചേക്കാം. അതിന്നവകാശമില്ല. എന്തെന്നാൽ 'അഭിജാനാതി' എന്ന പദത്തിലെ 'അഭി' എന്ന ഉപസർഗ്ഗം കൊണ്ട് ആ ദോഷം നീങ്ങുന്നു. എന്നെ ആദ്യം അറിഞ്ഞതിന്റെശേഷം ഭക്തികൊണ്ടു പിന്നേയും പൂർണ്ണമായി അറിയുന്നുവെന്നാണ് അതിന്റെ അർത്ഥം. ആദ്യം അറിഞ്ഞിരിക്കുന്ന ഒരു വസ്തുവിനെ പിന്നേയും പൂർത്തിയായിട്ടറിയുന്നതാണ് അഭിജ്ഞാനം. നെല്ലുകുത്തി ഉമിപോയാലും അരി സകലമാലിന്യങ്ങളും തീർന്നു ധവളമായിത്തീരണമെങ്കിൽ അതിനെ പിന്നേയും പലപ്രാവശ്യം കുത്തേണമല്ലോ. ഈ പ്രകാരം പലപ്രാവശ്യം കുത്തുക എന്നതാണ് ഭക്തി. ജ്ഞാ

നംകൊണ്ട് ഒരു വസ്തുവിനെപ്പററി അറിയുകമാത്രമെ ഉള്ളു. ആ ജ്ഞാനത്തെ പൂർത്തീകരിക്കുന്നതു ഭക്തിയാകുന്നു. അറിയുന്നവനേയും അറിയപ്പെടുന്ന വസ്തുവിനേയും—സ്നേഹിക്കുന്നവനേയും സ്നേഹിക്കപ്പെടുന്ന വസ്തുവിനേയും—ഒന്നാക്കിത്തീൎക്കുന്നതു ഭക്തിയാകുന്നു. അതിനാൽ ഗീതയിൽ ഉള്ള മേൽകാണിച്ച ശ്ലോകംകൊണ്ടു ഭക്തി ജ്ഞാനസാധനമല്ല എന്നു സിദ്ധമാകുന്നുണ്ട്. ഗീതയിൽത്തന്നെ 'ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാംക്ഷതി, സമഃ സർവ്വേഷു ഭൂതേഷു മത്ഭക്തിം ലഭതേ പരാം' എന്നു മേൽപറഞ്ഞ ശ്ലോകത്തിന്റെ മുമ്പിലായി പറഞ്ഞിരിക്കുന്ന ശ്ലോകംകൊണ്ട് ഈ സംഗതി സുവ്യക്തമാകുന്നുണ്ട്.

അതിനാൽ ഭക്തിയാണ് മുക്തിക്കു സാക്ഷാൽ സാധനമായിരിക്കുന്നത് എന്നും, ജ്ഞാനത്തിന്ന് അവാന്തരവ്യാപാരത്വം മാത്രമെ ഉള്ളു—ജ്ഞാനം ഭക്തിസിദ്ധിക്കു സാധനം മാത്രമായിട്ടു നിൽക്കുന്നുള്ളു—എന്നും ഇപ്പോൾ സ്പഷ്ടമാകുന്നുണ്ടല്ലോ. ഇങ്ങിനെ ഭക്തിയേയും ജ്ഞാനത്തേയും സംബന്ധിച്ചുള്ള വികല്പം മേല്പറഞ്ഞ സംഗതികളെക്കൊണ്ടു തീൎന്നുവെന്നു വിശ്വസിക്കുന്നു.

ദേവന്മാരിലുള്ള ഭക്തി, മാതാപിതാക്കന്മാരിലുള്ള ഭക്തി, ഗുരുഭക്തി, എന്നിവയൊന്നും പ്രകൃതവിഷയമായിരിക്കുന്ന ഈശ്വരഭക്തിയോടു തുല്യമാകുന്നില്ല. അവയെല്ലാം വളരെ താഴെയാകുന്നു.

യോഗം ജ്ഞാനത്തിന്നും ഭക്തിക്കും സഹായമായി ഭവിക്കുന്നു. യോഗമെന്നതു ചിത്തൈകാഗ്ര്യമാകുന്നു. സമാധിയും ഭക്തിയേക്കാൾ താഴെയാകുന്നു. എന്നാൽ 'ഈശ്വരപ്രണിധാനം'കൊണ്ടാണ് സമാധി സിദ്ധിക്കപ്പെടുന്നത് എന്നു പറയുന്നുണ്ട്. ശരിതന്നെ. പക്ഷെ 'പ്രണിധാന' ശബ്ദത്തിന്നു സാക്ഷാലായിരിക്കുന്ന ഭക്തി എന്നൎത്ഥമെടുക്കുവാൻ പാടില്ല. 'ഓം' ഓകാരമന്ത്രത്തെ ജപിക്കുകയും, തദൎത്ഥചിന്തനം ചെയ്യുകയുമാണ് പ്രണിധാനം. അതുകൊണ്ടു സമാധി സിദ്ധിക്കുകയും ചെയ്യും. അങ്ങിനെയുള്ള സമാധിതന്നെ ഭക്തിസിദ്ധിക്കു സഹായമായിരിക്കുന്നതിനാൽ അതു തത്സാധനം മാത്രമായിരിക്കുന്നതേയുള്ളു.

രാഗത്വം ഹേതുവായിട്ടു ഭക്തി ഉപേക്ഷിക്കപ്പെടേണ്ട താണ് എന്നൊരു പൂർവ്വപക്ഷം കൊണ്ടുവരുന്നു. ഇതിന്നു പ്രമാണമായി 'അവിദ്യാ സ്മിതാ രാഗദ്വേഷാഭിനിവേശാഃ ക്ലേശാഃ' എന്ന പതഞ്ജലീസൂത്രത്തേയുമെടുത്തു കാണിക്കുന്നു. അതു ശരിയല്ല, എന്തെന്നാൽ ഭക്തി എന്നത് ഈശ്വരങ്കൽ— പരിശുദ്ധമായിരിക്കുന്ന സകലത്തിന്നുമുല്പത്തിസ്ഥാനവും പ്രേമാസ്പദവുമായ ഈശ്വരങ്കൽ—പരയായിരിക്കുന്ന അനുരക്തിയാകുന്നു. ഒരു പദാർത്ഥം സ്വയമേവ നല്ലതോ ചീത്തയോ ആയിരിക്കുന്നില്ല. ഇതരപദാർത്ഥസംബന്ധംകൊണ്ട് ഒന്നുതന്നെ നല്ലതും ചീത്തയുമായി ഭവിക്കുന്നു. സഖ്യം ചീത്തയാകുന്നില്ല. എന്നാൽ ദുർജ്ജനങ്ങളായിട്ടുള്ള സഖ്യം ചീത്തതന്നെ. നേരെ മറിച്ചു സജ്ജനങ്ങളായിട്ടുള്ള സഖ്യം സ്പൃഹണീയവുമാകുന്നു. അപ്രകാരംതന്നെ പാല് ഇതരപദാർത്ഥസംബന്ധത്തെ അനുസരിച്ചു വിഷമായും അമൃതമായും ഭവിക്കുന്നു. ലൌകികമായ വിഷയങ്ങളിലുള്ള അനുരക്തിയെയാണ് യോഗസൂത്രക്കാരൻ നിഷേധിക്കുന്നത്; ഈശ്വരങ്കലുള്ള അനുരക്തിയെയല്ല. അതിനാൽ രാഗത്വം ഹേതുവായിട്ടുമാത്രം ഭക്തി ഉപേക്ഷിക്കപ്പെടേണ്ടതാണ് എന്നു പറയുന്നത് അസംബന്ധമാകുന്നു.

ഭക്തി കർമ്മത്തിനേക്കാളും, ജ്ഞാനത്തിനേക്കാളും, യോഗത്തിനേക്കാളും, ശ്രേഷ്ഠമാകുന്നു.

തപസ്വിഭ്യോധികോ യോഗീ ജ്ഞാനിഭ്യോപി മതോധികഃ
കർമ്മിഭ്യശ്ചാധികോ യോഗീ തസ്മാദ്യോഗീ ഭവാർജ്ജുന.
യോഗിനാമപി സർവ്വേഷാം മൽഗതേനാന്തരാത്മനാ
ശ്രദ്ധാവാൻ ഭജതേ യോ മാം സ മേ യുക്തതമോ മതഃ.

എന്നു ഭഗവൽഗീതയിൽ പറയുന്നു. കർമ്മവും ജ്ഞാനവും യോഗവും പരമാവധിവരെ മാത്രമേ കൊണ്ടുപോകുന്നുള്ളൂ. തൽപ്രാപ്തിക്കു ഭക്തികൂടാതെ കഴിയുന്നതല്ല. ഭക്തിക്കുള്ള ഈ ശ്രേഷ്ഠതമത്വം ഗീത ൧൨-ാമദ്ധ്യായത്തിൽ ശ്രീകൃഷ്ണഭഗവാനും അർജ്ജുനനും തമ്മിലുള്ള സംവാദംകൊണ്ടു സ്പഷ്ടമാകുന്നുണ്ട്.

ഭക്തി എന്നതു ശ്രദ്ധയല്ല. എന്തെന്നാൽ ശ്രദ്ധ സാധാരണയാകുന്നു. ശ്രദ്ധ ഭക്തിക്കു സഹായമായിരിക്കുന്നതല്ലാതെ അതു ഭക്തിയാവുകയില്ല. 'ശ്രദ്ധാവാൻ ഭജതേ യോ മാം സ മേ യുക്തതമോ മതഃ' (ഭ ഗീ) എന്ന ദിക്കിൽ ശ്രദ്ധ ഭക്തിസാധനമായിട്ടാണ് പറയപ്പെടുന്നത്.

ബ്രഹ്മപ്രതിപാദകമായ വേദാന്തസൂത്രങ്ങളും ഭക്തിമീമാംസതന്നെയാകുന്നു. 'അഥാതോ ബ്രഹ്മജിജ്ഞാസാ' എന്ന സൂത്രംകൊണ്ടു സച്ചിദാനന്ദബ്രഹ്മത്തിന്റെ സ്വരൂപജ്ഞാനം മാത്രമുണ്ടാകണമെന്നല്ല സൂത്രകാരന്റെ ഉദ്ദേശം. എന്തെന്നാൽ ആത്മാ സ്വത ഏവ സിദ്ധമാകുന്നു. അതല്ലെങ്കിൽ 'ഞാനില്ല' എന്നായിരിക്കും എല്ലാവരുടേയും ബോധം. അതിന്നുപകരം 'ഞാനുണ്ട്' എന്നുതന്നെയാണ് എല്ലാവക്കും തോന്നുന്നത്. ആത്മാ ഉണ്ട് എന്ന ജ്ഞാനത്തോടുകൂടിത്തന്നെ ബ്രഹ്മസത്തയും സ്ഥാപിക്കപ്പെടുന്നു. അതിനാൽ ബ്രഹ്മമീമാംസ എന്നതു ഭക്തിമീമാംസതന്നെയാകുന്നു. രണ്ടും കമ്മകാണ്ഡാൽ പരമാണ് പ്രതിപാദിക്കപ്പെടുന്നത്.

ഈശ്വരനെപ്പററിയുള്ള ശ്രവണം, തൽസ്മരണം, നിദിദ്ധ്യാസനം, എന്നിവയെ നിരന്തരമായിശീലിച്ചാൽ മാത്രമേ ഈശ്വരങ്കൽ പരാനുരക്തിരൂപമായ ഭക്തി സിദ്ധിക്കപ്പെടുകയുള്ളൂ. നെല്ലു കുത്തി ഉമിമാത്രം പോയാൽ പോരാ. പിന്നേയും പലപ്രാവശ്യം കുത്തിയാലെ അരി വെളുത്തുവശാവുകയുള്ളൂ. അതിനാൽ പരഭക്തി സിദ്ധിക്കണമെങ്കിൽ മനസ്സിനെ സവ്വദാ ഈശ്വരങ്കൽത്തന്നെ ഉറപ്പിക്കേണ്ടതാകുന്നു.

പരഭക്തിയെ സിദ്ധിക്കുന്നതിന്ന് അനേകം സഹായങ്ങൾ ആവശ്യമാകുന്നു. ശാസ്ത്രങ്ങളിലും ഗുരുവിങ്കലും വിശ്വാസം വേണം; സദാചാരങ്ങളെ ശീലിക്കണം; പുണ്യകമ്മങ്ങളെ ചെയ്യണം; പാപകമ്മങ്ങളിൽനിന്നു വിരമിക്കണം; ദേഹത്തേയും മനസ്സിനേയും സ്വാധീനമാക്കുകയും വേണം.

സംസാരബന്ധത്തിൽനിന്നു നിവൃത്തിക്കുന്നതിന്ന് ഈ

ശ്വരമാഹാത്മ്യത്തിൽ മനസ്സിനെ സദാ ഉറപ്പിക്കേണ്ടതാകുന്നുവെന്നു കാശ്യപമഹർഷി പറയുന്നു. ജീവാത്മാവും പരമാത്മാവുമൊന്നാകയാൽ മനസ്സിനെ ആത്മാവിൽ ഉറപ്പിക്കേണ്ടതാകുന്നുവെന്നു വ്യാസമഹർഷിയും പറയുന്നു. എന്നാൽ ശ്രുതിയുക്തികളെക്കൊണ്ടു നോക്കുമ്പോൾ അതു രണ്ടുമാവശ്യമാകുന്നുവെന്നു ബോദ്ധ്യപ്പെടുന്നതാണ്.

ലൌകികമായിട്ടുള്ള സ്നേഹവിശേഷങ്ങൾക്ക് എന്തെല്ലാം ലക്ഷണങ്ങൾ കാണപ്പെടുന്നുവോ അവയിൽനിന്ന് ഉത്തമഭക്തിയുടെ ലക്ഷണങ്ങളും ഊഹിക്കപ്പെടാവുന്നതാണ്. ഉത്തമഭക്തിയുടെ ചില ലക്ഷണങ്ങൾ—സമ്മാനം, ബഹുമാനം, അദ്ദേഹത്തിൻെറ സമീപത്തിൽ എപ്പോഴുമിരിക്കുവാൻ പ്രീതി, തദ്വിയോഗത്തിൽ വിരഹം, ഇതരവസ്തുക്കളിൽ ഉദാസീനഭാവം (വിചികിത്സ), ഈശ്വരമഹിമയെ വർണ്ണിക്കുന്നതിൽ സന്തോഷം, അദ്ദേഹത്തിന്നു വേണ്ടിയാണ് തൻെറ ജീവിതം എന്ന ഭാവം (തദർത്ഥപ്രാണസ്ഥാനം), എല്ലാം അദ്ദേഹത്തിൻെറയാണ് എന്ന വിചാരം (തദീയത), എല്ലാം ഈശ്വരമയമാണ് എന്ന ഭാവന (സർവ്വതത്ഭാവം), അപ്രാതികൂല്യം, എന്നിവയാകുന്നു.

ഈശ്വരൻെറ അവതാരങ്ങളിൽ ഭക്തി ചെയ്യുന്നതും പരമാർത്ഥഭക്തിയായി ഗണിക്കപ്പെടുന്നു. ഈശ്വരൻെറ അവതാരങ്ങളുടെ തത്വത്തേയും, പ്രയോജനത്തേയും, അറിയുന്നവൻ ജനനമരണമാകുന്ന സംസാരത്തെ പ്രാപിക്കുന്നില്ല. 'ജന്മ കർമ്മ ച മേ ദിവ്യമേവം യോ വേത്തി തത്വതഃ, ത്യക്ത്വാ ദേഹം പുനർജ്ജന്മ നൈതി മാമേതി പാണ്ഡവ' എന്നു ഗീതയിൽ ഭഗവാൻ പറയുന്നു. ജീവികളെപ്പോലെ അദ്ദേഹത്തിൻെറ അവതാരം കർമ്മാധീനമായിരിക്കുന്നില്ല. ദുഃഖിതന്മാരായിരിക്കുന്ന ജീവികളിൽ കാരുണ്യം ഹേതുവായിട്ട് അവരെ അനുഗ്രഹിക്കണമെന്ന ഉദ്ദേശത്തോടുകൂടിയാണ് ഭഗവാൻ സ്വമായാശക്തിയെ വശീകരിച്ച് അവതാരം ചെയ്യുന്നത്.

ഭക്തിയെ എപ്രകാരമാണ് ശീലിക്കേണ്ടത് എന്നു ഭഗവൽഗീത ൯-ാമദ്ധ്യായത്തിൽ പല ഘട്ടങ്ങളിലായി പറ

യുന്നുണ്ട്. അവയെല്ലാം പരഭക്തിക്കുള്ള സാധനങ്ങളാകു ന്നു. അവയുടെ പരിശീലനംകൊണ്ട് അന്തഃകരണശുദ്ധി വരുന്നു. അതിൻെറ ശേഷം പരഭക്തിയെ പ്രാപിക്കുകയും ചെയ്യുന്നു.

സർവ്വവും ഈശ്വരങ്കൽ അർപ്പിക്കുന്നതു ബന്ധനിവൃ ത്തിക്കുള്ള ആദ്യത്തെ കല്പടയാകുന്നു. ഭക്തിയെ ശീലിക്കുന്ന കാലങ്ങളിൽ ധ്യാനത്തെ നിയമിച്ചിട്ടുള്ളത് ഇതരവിഷയ ങ്ങളിൽ മനസ്സിനെ വിടാതെ സർവ്വദാ ഈശ്വരങ്കൽത്തന്നെ ഉറപ്പിക്കുന്നതിന്നാകുന്നു.

ഭക്തിക്കു വേറൊരു വിശേഷം കൂടിയുണ്ട്. ഈശ്വരനെ ത്തന്നെ സദാ ധ്യാനം ചെയ്യുന്നവന്നു പാപനിവൃത്തിക്കാക ട്ടെ വേറെ വല്ലതിനുമാകട്ടെ തപസ്സുകളേയൊ, വ്രതങ്ങളേ യൊ, വിവിധ കർമ്മങ്ങളേയൊ ചെയ്യേട്ടാവശ്യമില്ല. അവ ൻെറ അന്തഃകരണത്തിൽ വേറെ ഒന്നിന്നും സ്ഥലമില്ലാതാ യി ഭവിക്കുന്നു.

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ.

എന്നു ഭഗവദ്വാക്യം തന്നെയുണ്ട്.

മഹാ നീചന്മാൎക്കുകൂടി ഭക്തിയെ ശീലിക്കാവുന്നതാ ണ്. ഭക്തിയെ ശീലിക്കുന്നവന്ന് ഈ ജന്മത്തിൽ പരഭക്തി യെ പ്രാപിപ്പാൻ സാധിച്ചില്ലെങ്കിലും അവൻ പിന്നെ ജ ന്മത്തെ പ്രാപിക്കുന്നതല്ല. മരണാനന്തരം ഈശ്വരസന്നിധാ നത്തിൽവെച്ച് അവൻെറ ഭക്തി പൂർണ്ണതയെ പ്രാപിക്കുന്ന താണ്. മഹാനീചന്മാരെന്നപോലെ മഹാ പാപികളും, സ്ത്രീശൂദ്രാദികളും, ഭക്തിക്കധികാരികളാണ് എന്നതിന്നു ഭഗ വദ്വാക്യംതന്നെ പ്രമാണമായിട്ടെടുക്കാവുന്നതാണ്. ഉത്തമ ഭക്തി ഏകാന്തഭാവത്തെ സൂചിപ്പിക്കുന്നുവെന്നതു 'സർവ്വ ധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ' എന്ന ഗീതാൎത്ഥം കൊണ്ടുതന്നെ വ്യക്തമാകുന്നു. പരഭക്തികൊണ്ട് എല്ലാവ രും മുക്തന്മാരായി ഭവിക്കുന്നു. 'ഭക്തിം മയി പരാം കൃത്വാ മാ

മേവൈഷ്യത്യസംശയഃ” എന്നു ഭഗവാൻ ഗീതയിൽ പറയുന്നു *

ഇങ്ങിനെ പലസ്ഥാനങ്ങളിലും നിന്നു ഭക്തിയെ പരിശോധിച്ചതിന്റെ ശേഷം ഇനി നാരദോപദേശപ്രകാരം നിൎമ്മിച്ചിട്ടുള്ളതും, വ്യാസമഹൎഷിക്കു പരമതൃപ്തിയെ ഉണ്ടാക്കിത്തീൎത്തിട്ടുള്ളതുമായ ശ്രീമൽഭാഗവതപുരാണത്തിലേക്കു കടക്കുക.

ഭാഗവതത്തിൽ മുക്തിസാധനമായിട്ടു ഭക്തിമാൎഗ്ഗമാണു് പ്രധാനമായി പ്രതിപാദിക്കപ്പെടുന്നതു്. അതിൽ ഭക്തിയുടെ ലക്ഷണം വിസ്തരിച്ചുപറയുന്നു. പിന്നെ പലവിധത്തിലുള്ള പൂജാവിധികൾ, ഉപാസനാക്രമങ്ങൾ, സജ്ജനസംസൎഗ്ഗത്തിന്റെ മാഹാത്മ്യം എന്നിവയേയും, ഭഗവൽകഥാശ്രവണം, നിരന്തരമായിട്ടുള്ള ഭഗവൽസ്മരണം, അഹിംസാദി ഉത്തമധൎമ്മങ്ങളുടെ ആചരണം ഇത്യാദി അവശ്യം ശീലിക്കേണ്ടതാണെന്ന സംഗതിയേയും, ഭക്തിസംബന്ധമായി അനേകം വേറെ വിഷയങ്ങളേയും, അതിൽ പ്രതിപാദിക്കുന്നു. പിന്നെ ഉത്തമന്മാരായ ഭക്തന്മാരുടെ കഥകളെ പറയുന്നു. ധ്രുവൻ, പ്രഹ്ലാദൻ മുതലായ ബാലന്മാരും, വൃന്ദാവനത്തിലുള്ള ഗോപീജനങ്ങളും, ദുർവൃത്തന്മാരായ അജാമിളൻ മുതലായവരും, കുബ്ജ എന്ന ഒരു കൂനിയും, ദ്രവ്യത്തിൽ അതിതൃഷ്ണയോടുകൂടിയിരുന്ന ഒരു പുംശ്ചലിയും, പിന്നെയും അനേകംവിധത്തിലുള്ള അസംഖ്യം ജനങ്ങളും എപ്രകാരമാണു് പരമഭാഗവതന്മാരായി മുക്തിയെ പ്രാപിച്ചതു് എന്ന കഥകളേയും വിസ്തരിച്ചുപറയുന്നുണ്ടു്. ധ്രുവൻ,

* യദുനാഥമയുമ്ദർ എം. ഏ. ബി. എൽ., എന്ന ഒരു വിദ്വാൻ ശാണ്ഡില്യസൂത്രങ്ങളെ ഇംഗ്ലീഷിലേക്കു തർജ്ജമ ചെയ്തു് ഒരു ഇംഗ്ലീഷു വ്യാഖ്യാനത്തോടുകൂടി പ്രസിദ്ധം ചെയ്തിട്ടുണ്ടു്. ആ പുസ്തകം ശാണ്ഡില്യാഭിപ്രായത്തെ മേൽ വിവരിച്ചപ്രകാരം എഴുതുന്നതിന്നു് എനിക്കു വളരെ സഹായമായി തീൎന്നിട്ടുണ്ടു്.

പ്രഹ്ലാദൻ മുതലായവർ പ്രപന്നഭാവത്തോടും, ഗോപിമാർ ഭഗവാൻ തങ്ങളുടെ ഭർത്താവാണ് എന്ന ഭാവനയോടും, നന്ദഗോപർ വസുദേവർ മുതലായവർ പുത്രവാത്സല്യഭാവത്തോടും, അക്രൂരൻ ഉദ്ധവർ മുതലായവർ ദാസ്യഭാവത്തോടും, പരമഭക്തന്മാരും ജ്ഞാനികളുമായ നാരദപ്രഭൃതികൾ ശാന്തരൂപേണയും, അർജ്ജുനൻ സഖ്യഭാവത്തോടും, കംസൻ മുതലായവർ ഭയമെന്ന ചിത്തവൃത്തിയേയും ശിശുപാലപ്രഭൃതികൾ ക്രോധമെന്ന ചിത്തവൃത്തിയേയും പ്രേമാസ്പദനും രസസ്വരൂപനുമായ ഈശ്വരനെ ലക്ഷ്യമാക്കി പ്രയോഗിച്ചിട്ടും, കടാംഗൻ മുതലായവർ സർവ്വധർമ്മങ്ങളേയുമുപേക്ഷിച്ച് അദ്ദേഹത്തെത്തന്നെ ശരണം പ്രാപിച്ചിട്ടും—ഇങ്ങിനെ പലവിധത്തിലുള്ള ജനങ്ങൾ പലവിധ അവസ്ഥകളിൽനിന്നുകൊണ്ടു പലവിധ ഉപായങ്ങളെക്കൊണ്ടാണ് പരമകാരുണികനായ ഭഗവാങ്കൽ ഭക്തിയെ ഉറപ്പിച്ചു മോക്ഷത്തെ പ്രാപിച്ചിട്ടുള്ളത്. ക്രോധം, ഭയം മുതലായ ചിത്തവൃത്തികളെ ഈശ്വരങ്കൽ പ്രയോഗിച്ചാൽ ഒരുവൻ എങ്ങിനെയാണ് പരഭക്തിയെ പ്രാപിക്കുന്നത് എന്ന് ഇനിയും ചിലൎക്കു ശങ്ക ജനിച്ചേക്കാം. അതിന്നു വേറൊരുവിധത്തിൽ സമാധാനം പറയുന്നു. ഭഗവാന്റെ നേരെ ക്രോധമുള്ളവൻ അദ്ദേഹത്തെ സർവ്വദാ സ്മരിക്കുന്നു. അപ്പോൾ അദ്ദേഹത്തിന്റെ അചിന്ത്യമഹിമയേയും അനന്തഗുണങ്ങളേയും അവന്നു സദാ സ്മരിക്കേണ്ടിവരുന്നു. ഇങ്ങിനെ അവന്റെ അന്തഃകരണം നിരന്തരമായ ഭഗവൽസ്മരണകൊണ്ടു പരിപക്വമായി ഭവിക്കുമ്പോൾ ലഘുവായ ഒരു കാരണത്താൽ അവന്റെ ഭാവന ക്ഷണനേരംകൊണ്ടു ഭേദപ്പെട്ടുവശാവുന്നു. അപ്പോൾ കരുണാസമുദ്രമായ ജഗദീശ്വരൻ അവനിൽ സ്വസ്വരൂപേണ പ്രകാശിക്കുന്നു—പ്രേമസ്വരൂപനായി പ്രകാശിക്കുന്നു; ആനന്ദമയനായി പ്രകാശിക്കുന്നു. അതിനാൽ അതിൽ യാതൊരു യുക്തിഭംഗവുമില്ല.

ചുരുക്കിപ്പറയുന്നതായാൽ ഭക്തിയെ ഇവിടെ എതെല്ലാം വിധത്തിൽ പ്രതിപാദിച്ചുവോ അതിന്നെല്ലാം ഉദാഹരണമായിട്ടാരോ ഭക്തന്മാരുടെ കഥകൾ ഭാഗവതത്തിൽനിന്നെടുത്തു കാണിക്കാവുന്നതാണ്. എന്നാൽ ആവക മിക്ക കഥകളും നമ്മുടെ ഇടയിൽ അധികംപേർക്കും പ്രസിദ്ധമാകയാലും അവയെ പ്രത്യേകം എടുത്തു കാണിക്കുന്നതായാൽ ഈ അവതാരിക അസാമാന്യമായി ദീർഘിക്കുമെന്ന ഭയത്താലും, അതിന്നായി തൽക്കാലം ഒരുങ്ങുന്നില്ല.

ദ്വാദശസ്കന്ധങ്ങളോടുകൂടിയ ഭാഗവതഗ്രന്ഥത്തിലെ ദശമസ്കന്ധത്തിൽ ഭഗവൽകഥകളല്ലാതെ വേറെ യാതൊന്നുമില്ല. അതിൽ ഭഗവാന്റെ ശ്രീകൃഷ്ണാവതാരംകൊണ്ടുള്ള പ്രയോജനത്തെയും, അവതാരമഹിമയെയും, ശ്രീകൃഷ്ണനായി അവതരിച്ചതിന്റെ ശേഷമുള്ള അദ്ദേഹത്തിന്റെ വിവിധ ലീലകളെയും, ലോകാനുഗ്രഹാർത്ഥമായി അദ്ദേഹം ചെയ്തിട്ടുള്ള വിവിധകർമ്മങ്ങളെയും, മററും വിസ്താരമായി പ്രതിപാദിക്കുന്നു. അതിനാൽ ദശമത്തിന്നാണ് ഏററവും അധികം പ്രാധാന്യം കല്പിച്ചിട്ടുള്ളത്.

ആനന്ദാശ്രമം } കെ. എം.



# ശ്രീമഹാഭാഗവതം

# ദശമം.

## കേരളഭാഷാഗാനം.

---

ഹരിഃ ശ്രീ ഗണപതയേ നമഃ

അവിഘ്നമസ്തു.

---

ശാരികകുലമണിമൌലിയിൽവിളങ്ങുന്ന ചാരുരത്നമേകിളിപ്പൈതലേ വരികനീ * സാരമായുള്ളമധുപഞ്ചസാരയുംപാലും പാരമായുഴുന്നോരു കദളിപ്പഴങ്ങളും * പാരാതെഭുജിച്ചുനിന്നാലസ്യംകളഞ്ഞു നീ സാരമായുള്ളകഥചൊല്ലുകമടിയാതെ * ആദിനായകൻജഗന്നായകൻപരമാത്മാ വേദവേദാന്തവേദ്യനാകിയനാരായണൻ * യാദവാന്വയത്തിങ്കൽകൃഷ്ണനായവതരി ച്ചാദരവോടുമോരോലീലകൾചെയ്തതെല്ലാം * വ്യക്തമായ്ഞങ്ങളോടുചൊല്ലേണമതുകേട്ടാൽ മുക്തിയുംലഭിച്ചീടുമെന്നല്ലോശാസ്ത്രങ്ങളും * മുകമാരുടെവാക്യമിങ്ങിനെകേട്ടനേരം പൈങ്കിളിപ്പൈതൽതാനുമിവരോടരുൾചെയ്തു * കൃഷ്ണലീലകൾകേൾപ്പാൻനിങ്ങൾക്കുമനതാരിൽ തൃഷ്ണയുണ്ടായതോർത്താൽഭാഗ്യമെന്നതേയുള്ളു * ഐഹികസുഖങ്ങളുംമോക്ഷവുംവന്നീടുവാൻ ദേഹികൾക്കിതുപോലെമറ്റൊന്നില്ലറിഞ്ഞാലും * ഇന്നിതുവിസ്തരിച്ചുചൊല്ലുവാനോർത്തുകണ്ടാൽ പന്നഗാധീശൻപോലുമാളല്ലെന്നതുനൂനം* എങ്കിലുംചുരുക്കിഞാൻചൊല്ലുവൻകേട്ടപോലെ പങ്കജമിഴിമാരേകേട്ടുകൊള്ളുവിൻനിങ്ങൾ * വാരണവദനനുംവാണിയും വിരിഞ്ചനും മാരനാശനൻതാനുമിന്ദ്രാദിദേവന്മാരും * നാരദനാദിമുനിശ്രേഷ്ഠരുംദ്വിജന്മാരും പാരാതെയനുഗ്രഹംനൽകേണംനമുക്കിപ്പോൾ * സാരസേക്ഷണജയമാധവജയജയ സാരസോത്ഭവമുഖദേവവന്ദിതജയ * ഭക്തന്മാരുടെചിത്തേ വാഴുംനിൻപാദാംബുജം ഭക്തവത്സലപോററിസന്തതംവണ

ങ്ങുന്നേൻ * നിന്തിരുവടിയുടെലീലകൾചൊല്ലീടുവാ നന്ത
ന്മോഹേനതുടങ്ങീടുന്നോരടിയനെ * വാക്കിനുവേണ്ടുംഗുണ
മൊക്കവേവരുത്തുവാൻ പാൽകടൽവൎണ്ണൻകനിവോടനുഗ്ര
ഹിക്കേണം * എങ്കിലോവഴിപോലെകേട്ടുകൊള്ളുവിൻനി
ങ്ങൾ പങ്കജനേത്രൻതന്റെലീലകൾചൊല്ലീടുന്നേൻ * ശ്രീ
ശുകമഹാമുനിശ്രീപരീക്ഷിത്തിനോടു കേശവചരിതങ്ങളോ
രോന്നേചൊന്നശേഷം * ആശയംതെളിഞ്ഞുടൻഭൂപതിപ്ര
വരനും പേശലവാചാമുനിശ്രേഷ്ഠനോടുരചെയ്യാൻ * നി
ന്തിരുവടിയരുൾചെയ്യൊരുകഥകൾകേ ട്ടന്തരംഗത്തിൽനമു
ക്കജ്ഞാനമെല്ലാംതീൎന്നു * ചിൽപുരുഷന്റെകഥകേൾപ്പതി
നഭിലാഷ മുൾപ്പൂവിൽവൎദ്ധിക്കയാലൊന്നുഞാൻചോദിക്കു
ന്നേൻ * സോമവംശവുംസൂൎയ്യവംശവുംവിസ്തരിച്ചു സാമോ
ദംഭവാനരുൾചെയ്തുഞാൻകേട്ടുവല്ലോ * പുണ്യവാനായയ
ദുതന്നുടെവംശംതന്നിൽ പുണ്ഡരീകാക്ഷനായമാധവൻജഗ
ന്നാഥൻ * വന്നവതരിച്ചോരോലീലകൾചെയ്തതെല്ലാം മി
ന്നരുൾചെയ്കവേണമെന്നോടുദയാനിധേ * യാതൊരുദേവ
ൻതന്റെകാരുണ്യംകൊണ്ടുമമ താതന്റെതാതന്മാരാംധൎമ്മ
ജാദികൾമുന്നം * വിക്രമമേറെയുള്ള ഭീഷ്മദ്രോണാദിഘോ
രനക്രസങ്കുലമാമകൌരവസേനാബ്ധിയെ * ഗോഷ്പദപ്രാ
യമായി വേഗേനകടന്നുടൻ പ്രാപ്തരാജ്യന്മാരായിസുഖിച്ചു
വസിച്ചതും * ദ്രോണിതന്നസ്ത്രാഗ്നിനാദഗ്ദ്ധമാംമമദേഹം
ക്ഷീണതയെന്യേപരിപാലിച്ചുപൂരുവംശം * സന്തതിനാ
ശംവന്നുപോകാതെപാലിച്ചതും ഹന്ത ചിന്തിക്കിൽകൃഷ്ണൻ
തന്നുടെകൃപയല്ലൊ * അങ്ങിനെയുള്ള രാമൻതന്നുടെക
ഥകേട്ടാലെങ്ങിനെതൃപ്തിഭവിച്ചീടുന്നുമഹാമുനേ * തവമു
ഖാംബുജച്യുതമാധവകഥാമൃതം നന്മയിലനുദിനംപാനം
ചെയ്യുന്നമൂലം * നല്ലൊരുജലപാനമാത്രവുമില്ലെങ്കിലുമി
ല്ലൊരുതാപമിനിക്കെറെമെന്നറിഞ്ഞാലും * ഇത്തരംനൃപ
ൻതന്റെവാക്കുകൾകേട്ടനേരം ചിത്തമോദേനമുനിശ്രേഷ്ഠ
നരുൾചെയ്തു * ഉത്തമപുരുഷന്റെലീലകൾകേൾ
പ്പാൻതവ ചിത്തത്തിലഭിലാഷംവൎദ്ധിച്ചുവരികയാൽ * ഉ
ത്തമന്മാരിലോരുത്തമനല്ലൊഭവാൻ മുക്തിയുംലഭിച്ചീടുമി

ല്ലസംശയമേതും * നല്ലോരുഹരികഥകേൾക്കുന്നജനങ്ങൾ
ക്കും ചൊല്ലുന്നജനങ്ങൾക്കും ചൊല്ലുവാൻചൊല്ലുന്നോൎക്കും*
കല്യാണങ്ങളുംവരും മോക്ഷവും ലഭിച്ചീടും ചൊല്ലുവനതുകൊ
ണ്ടുകേട്ടുകൊണ്ടാലും ഭവാൻ * ദേവദാനവയുദ്ധേ മരിച്ചോ
രസുരന്മാർ കേവലം മനുഷ്യരായൂഴിയിൽപിറക്കയാൽ * ഭാ
രത്തെസ്സഹിയാഞ്ഞുഭൂമിയുമൊരുദിനം സാരസാസനനോട്ടു
സങ്കടമുണർത്തിച്ചാൾ * അന്നേരം വിരിഞ്ചനും ചന്ദ്രശേഖ
രൻതാനുമിന്ദ്രാദിദേവകളും മാമുനിജനങ്ങളും * ഒന്നിച്ചുനി
രൂപിച്ചുഭൂമിദേവിയോടുമൊരുമിച്ചു ചെന്നുടൻക്ഷീരാംബുധിതന്നു
ടെതീരം പുക്കു * ആശയശുദ്ധിയോടും പുരുഷസൂക്തം കൊ
ണ്ടു കേശവൻതന്നെസ്തുതിചെയ്തങ്ങുനില്ക്കുന്നേരം * സാമ
മായൊരുവാക്കുപത്മജൻമാത്രം കേട്ടു പാരാതെയതുമറ്റുള്ളവ
രോടുരചെയ്താൻ * ദേവദേവന്റെവാക്യം കേൾപ്പിനിന്നെല്ലാ
വരും കേവലം ഭൂമിഭാരം തീൎപ്പനെന്നരുൾചെയ്തു * ധന്യനാം
വസുദേവനാകിയയാദവന്റെ നന്ദനനായിട്ടവതരിക്കും നാ
രായണൻ * തന്നുടെ പൂൎവ്വജനായ്ശേഷനും ജനിച്ചീടും ക
ന്യകാരൂപത്തോടുമായയും പിറന്നീടും * ദേവകളെല്ലാവ
രും യാദവാന്വയത്തിങ്കൽ ദേവദേവനെപ്പൂജിച്ചീടുവാൻജനി
ക്കേണം * മാനുഷനാരിമാരായ്ജനിച്ചപ്സരസ്ത്രീകൾ ദാനവ
വൈരിതന്നെശുശ്രൂഷചെയ്തീടേണം * എന്നെല്ലാം നിയോ
ഗിച്ചുപത്മജൻ ഭൂമിദേവി തന്നെയുമാശ്വാസിപ്പിച്ചാത്മലോക
വും പുക്കാൻ * വന്നസന്തോഷത്തോടുമറ്റുള്ളജനങ്ങളും നാ
ന്ദിച്ചുചെന്നു നിജമന്ദിരമേവീടിനാർ * ദിവ്യമാം കാളിന്ദി
തൻതീരത്തുമധുരയെന്നാഖ്യമാം രാജധാനിതന്നിലങ്ങുകാ
ലം * യാദവവൃഷ്ണ്യന്ധകഭോജാദികളെയെല്ലാം മോദേനയുഗ്ര
സേനൻപാലിച്ചുവാഴുംകാലം ദേവകതനൂജയാം ദേവകീത
ന്നെവസുദേവനാം ശൂരപുത്രൻ ഭാഗ്യവാൻ വേട്ടീടിനാൻ *
പൊന്നണിഞ്ഞാനകളുമശ്വങ്ങൾരഥങ്ങളും സുന്ദരിമാരാം
ദാസീവൃന്ദവും ധനങ്ങളും * എന്നിവയനവധിനല്കിനാൻ
ദേവകനും കന്യകതന്നിലുള്ള വാത്സല്യം പെരുക്കയാൽ * ദേ
വകഭ്രാതാവാകുമുഗ്രസേനന്റെസുതൻ കേവലമുഗ്രനാകും കം
സനുമതുനേരം * നല്ലൊരുരഥം തന്നിൽ സോദരീസ്യാലന്മാ

രെ മെല്ലാവകരുമയാറിക്കൊണ്ടുടൻപുറപ്പെട്ടു * സോദരീ
സ്നേഹംകൊണ്ടുതാൻതന്നെതേരുംതെളി ച്ചാദരവോടുഘോ
ഷയാത്രയുംതുടങ്ങിനാൻ * കേൾക്കായിതശരീരിവാക്യവുമ
ന്നേരം മൂഢനായോരുകംസകേൾക്കനീവഴിപോലെ * ദേ
വകീതനിക്കെട്ടുപുത്രന്മാരുണ്ടാമതിൽ കേവലമെട്ടാമവൻനി
ന്നെയുംവധിച്ചീടും * എന്നതുകേട്ടുനേരമെത്രയുംഭയത്തോ
ടും വന്നൊരുകോപത്തോടുംകംസനുമെഴുനീററു * നല്ലൊരു
വാളെടുത്തുചെന്നുതൻഭഗിനിയെക്കൊല്ലുവാനായിപ്പിടിപെ
ട്ടിതുകേശത്തിന്മേൽ * ഹാഹാകാരേണപരിപൂർണ്ണമായ്ജഗ
ത്തെല്ലാം മോഹിച്ചുദേവകിയുംഭൂമിയിൽവീണീടിനാൾ * എ
ന്നതുകണ്ടുചെറ്റചിന്തിച്ചുവസുദേവൻ മന്ദഹാസവുംചെ
യ്തു കംസനോടുരചെയ്താൻ * ഭോജവംശാമൃതാബ്ധിശീതാംശോ
മഹാമതേ പൂജിതഗുണനിധേകേൾക്കമേവാക്യംഭവാൻ *
സാഹസമരുതരുതാക്കമെന്നറിഞ്ഞാലും മഹന്തധർമ്മാധർമ്മ
മൊക്കയുംമറന്നല്ലോ * കന്യകാഹത്യയോടുതുല്യമായൊരുപാ
പം മന്നിലില്ലൊരുവക്കമെന്നല്ലോശാസ്ത്രങ്ങളും * എന്ന
തിൽവിശേഷിച്ചുസോദരിയല്ലോയിവ ളൊന്നുമില്ലപരാധമി
വൾക്കെന്നിതൃപിച്ചാൽ * കന്യകാവധംകൊണ്ടുനിന്നുടെകീ
ർത്തിക്കിന്നു വന്നീടുംകളങ്കവുമെന്നതുധരിച്ചാലും * വീരരായു
ള്ളവർക്കുകീർത്തിവരുന്നതിൽ പാരാതെമരിപ്പതുനല്ലതെന്നറി
ഞ്ഞാലും*തവകീർത്തിസഹിയാഞ്ഞുദേവകൾഭവാനൊരു ദു
ഷ്കീർത്തിയുണ്ടാകുവാനിന്നിതുചൊൽകയല്ലി * എന്നിയേദേവ
വാക്യംസത്യമെന്നിരിക്കിലൊമന്നവനീക്കീടുവാനാവതല്ലല്ലൊ
പാർത്താൽ * മർത്ത്യന്മാർജനിക്കുമ്പോൾകൂടവേജനിച്ചീടും മൃ
ത്യുവുമൊരുമിച്ചുനിത്യവുംവസിച്ചീടും * കാലവുംവരുന്നേരം
മൃത്യുവുംഗ്രഹിച്ചീടും കാലകാലനുമതുനീക്കുവാൻപണിയ
ത്രേ * ഇന്നിവൾതന്നെക്കൊന്നാൽനിനക്കുമൃതിയെന്ന തെ
ന്നുമില്ലെന്നതുണ്ടോനിന്നുടെമനക്കാമ്പിൽ * ഇത്തരമോരോ
തരംവിസ്തരിച്ചുരചെയ്തു ചിത്തത്തിലവനേതുമേൽക്കാഞ്ഞുവ
സുദേവൻ * പിന്നെയുംവിചാരിച്ചുചൊല്ലിനാനങ്കിൽ
കേൾനീയിന്നിവൾതങ്കൽനിന്നുമൃത്യുവില്ലല്ലോതവ * പുത്ര
ന്മാരിവൾപെററിട്ടുണ്ടാകുന്നവരെല്ലാം മെത്രയുംവൈകാതെ

ഞാൻനിനക്കെതന്നീടുവൻ * വിശ്വൈകസാക്ഷിയാകുമാദി
ത്യൻതന്നാണെത്തു വിശ്വസിച്ചാലുംമമഭാഷിതംസത്യമത്രെ *
എന്നതുകേട്ടനേരംകംസനുംവസുദേവൻ തന്നുടെസത്യമോ
ർത്തിട്ടങ്ങിനെതന്നെചൊന്നാൻ * സോദരിതന്നെപ്പറഞ്ഞ
യച്ചുപുരിപുക്ക മോദേനവസിച്ചിതുശൌരിയുംഗൃഹംപുക്കാ
ൻ* ഓരാണ്ടുകഴിഞ്ഞപ്പോൾദേവകിപെറ്റീടിനാൾ ചാരുതേ
ജോമയനാം നല്ലൊരുകുമാരനെ * സഹിച്ചുകൂടാതൊരുദുഃഖ
മുണ്ടെന്നാകിലും മഹത്വമുണ്ടാകയാലെസത്യഭയത്തിനാൽ *
ഉത്തമൻവസുദേവൻപുത്രനെയെടുത്തുടൻ സത്വരംകംസൻ
തന്റെകരത്തിൽനൽകീടിനാൻ * ഉത്തമനായശൌരിതന്നു
ടെസത്യംകണ്ടുചിത്തമോദേനകംസനിത്തരംചൊല്ലീടിനാൻ
ഉത്തമൻഭവാനത്രെയിന്നിവൻപോക്കൽനിന്നു മൃത്യുഭീതിയു
മിനിക്കില്ലല്ലോമഹാമതേ * ആകയാലഷ്ടമനാംപുത്രനെത്ത
ന്നാൽപോരും ശോകവുംകളഞ്ഞിനിവാഴ്കനീപുത്രനോടും *
എന്നുരചെയ്തുപുത്രൻതന്നെയുംനൽകീടിനാൻ നന്ദിച്ചുവാ
ങ്ങിക്കൊണ്ടുശൌരിയുംഗൃഹംപുക്കാൻ * ദുഷ്ടന്മാരുടെചി
ത്തംചഞ്ചലമാകകൊണ്ടു തുഷ്ടിയുംവസുദേവനൊട്ടുമേവന്നീ
ലല്ലോ * ബ്രഹ്മനന്ദനനായനാരദനതുകാലം ദുർമ്മതിയാമു
ള്ളോരുകംസനോടരുൾചെയ്തു * നന്ദഗോപാദികളായുള്ളൊ
രുഗോപന്മാരും മന്നവയശോദാദിഗോപികാജനങ്ങളും * പി
ന്നെയുംവസുദേവനാദിയാംയദുക്കളും സുന്ദരീദേവക്യാദിയാ
കിയനാരിമാരും * എന്നിവയെല്ലാംദേവവംശമെന്നറിഞ്ഞാ
ലു മിന്നുനീകാലനേമിയായദാനവനല്ലോ * നിന്നുടെസചി
വന്മാരാകിയദൈത്യാദികൾ മന്നിൽവന്നുജനിച്ചിരിക്കുന്നവരു
ല്ലോ* ആദിതേയന്മാരപേക്ഷിക്കയാൽനാരായണൻ ഭൂഭാര
നാശത്തിനുദേവകീതനയനായ് * വന്നവതരിച്ചുടൻനി
ന്നെയുംവധിച്ചീടും മന്ദനായിരിക്കരുതിനിയെന്നരുളിനാ
ൻ * എന്നരുൾചെയ്തുമുനിപോയശേഷംദുർമ്മതികംസൻ ന
ന്നനന്നെപ്പറഞ്ഞത്രയുംകോപത്തോടെ * ദേവകിക്കുള്ളൊ
രായപുത്രനെക്കൊന്നീടിനാൻ ദൈവകല്പിതമാർക്കുംതടുക്കാ
നരുതല്ലോ * ആറുവത്സരംകൊണ്ടങ്ങാറുപുത്രന്മാരുണ്ടാ
യ് നാരിമാർമണിയാകുംദേവകിക്കവയെല്ലാം * അന്നന്നു

ന്നോകംസൻമൊന്നുവധിച്ചിതു പിന്നതപൂണ്ടുവസുദേവനംവാണീടിനാൻ * പിന്നെത്തൻഭഗിനിയാംദേവകീദേവിയേയുംപിന്നാംവസുദേവൻതന്നെയുംമഹാശഠൻ*തന്നുടെതാതനെയുംശൂരനാംയദുപതി തന്നെയുംബന്ധിച്ചിതുചങ്ങലകൊണ്ടുതന്നെ * രാജഭോഗങ്ങളനുഭവിച്ചുദുഷ്ടന്മാരാൽ പൂജിതനായകംസൻവാണിതുസുഖത്തോടും * അദ്ധ്യായമൊന്നുപറഞ്ഞീടിനേനിനിനിങ്ങൾ ക്കത്യാശയുണ്ടെന്നാകിൽ ചൊല്ലുവൻകേട്ടുകൊൾവിൻ:—

—*—

അക്കാലംകംസൻതന്റെഭൃത്യനാംബകൻതാനും മുഷ്കരൻപ്രലംബനും ശകടനാംതൃണാവർത്തൻ * മുഷ്ടികനരിഷ്ടനും ചാണൂരൻ മഹാശഠൻ ദുഷ്ടനാംവിവിദനും പൂതനാപിശാചിയും * എന്നിവരെല്ലാവരുമൊന്നിച്ചുകംസൻതാനും മന്നവന്മാരാംജരാസന്ധസാല്വാദികളും * ഒന്നിച്ചുയദുക്കളെദ്വേഷിച്ചുതുടങ്ങിനാർ പിന്നതപൂണ്ടുവാണിപ്പോന്നിതുയദുക്കളും * കേകയകുരുവിദർഭാദിയാംരാജ്യങ്ങളിൽ ശോകേനവസിച്ചിതുനിത്യവും ഭയത്തോടും * അക്കാലംദേവകിക്കുസപ്തമമായഗർഭം വ്യക്തമായ്വന്നശേഷതേജസാ സമന്വിതം * അന്നേരംനാരായണൻമായയോടരുൾചെയ്തു നന്ദിച്ചുയദുകുലംതന്നിൽനീചെന്നീടേണം * ദേവകീഗർഭത്തിങ്കലുള്ളൊരശേഷംതേജസ്സാവോളംവൈകീടാതെതത്രനിന്നെടുത്തുനീ രോഹിണിയുടെഗർഭംതന്നിലങ്ങാക്കീടേണം മോഹനശീലേ വസുദേവന്റെപത്നിയവൾ * അമ്പാടിതന്നിലവൾവാഴുന്നന്ദഗേഹേ വൻപനാംകംസൻതന്നെപ്പേടിച്ചു ദുഃഖത്തോടും * ഗർഭത്തിൽനിന്നുനീയുമാകർഷിക്കുന്നമൂല മർഭകൻതനിക്കു സംകർഷണനെന്നുപേരാം * ആമോദമെല്ലാവർക്കുമുണ്ടാക്കിച്ചമയ്ക്കയാൽ രാമനെന്നൊരുനാമംകൂടെയുണ്ടാകുമല്ലോ * തുല്യമില്ലാതബലമുണ്ടായിവരികയാൽ ചൊല്ലീടുംബലഭദ്രനെന്നൊരു പേരുംപിന്നെ * പിന്നെനീയശോദതൻ പുത്രിയായ്പിറന്നാലും മന്നിടംതന്നിൽ നിന്നെപ്പൂജിക്കുമെല്ലാവരും * വൈഷ്ണവീകന്യാദുർഗ്ഗാചണ്ഡികയെന്നുംപിന്നെ കൃഷ്ണാമാധവിയെന്നുമംബികാദേവിയെന്നും * നാമങ്ങൾനിനക്കുണ്ടായ്വന്നീടുംഭക്തന്മാർക്കു ള്ളാമയങ്ങളും തീർത്തുഭൂതലെവസി

ച്ചാലും * മായയുമതുകേട്ടുഭൂതലംതന്നിൽവന്നു മായാമാനു
ഷൻവിയോഗിച്ചതുപോലെചെയ്യാൽ * ദേവകിയുടെഗർഭം
പോയതുകൊണ്ടുപരി ദേവനംചെയ്തുവസുദേവനുംബന്ധു
ക്കളും * ഭൂമിഭാരത്തെത്തീൎപ്പാനക്കാലംനാരായണൻ സാക്ഷാ
ലംവസുദേവർതന്നുടെമാനസ്സിങ്കൽ * സത്വരംപ്രവേശി
ച്ചാൻമായയാനിജാംശത്താ ലെത്രയുംതേജോമയനായിതുവ
സുദേവൻ * ഗർഭവുമുണ്ടായ്വന്നുദേവകിക്കതുകാല മത്ഭുതഗാ
ത്രിതാനുമുജ്വലിച്ചിതുപാരം * നോക്കരുതാതെയുള്ളതേജസ്സു
കാണ്കമൂല മുടൻകാനിൽനിറച്ചിതു കംസനുംഭയത്തോടെ *
ദേവകിയുടെഗർഭംതന്നിലുള്ളതുബാലൻ കേവലംനാരായ
ണനെന്നതുനിർണ്ണയിച്ചവൻ * ഇന്നതൊരുവിധംതന്നെക്കൊന്നീ
ടുന്നാകിലതു നന്നല്ലദുഷ്കീർത്തിയുംപാപവുമുണ്ടാമല്ലോ * ഇ
ത്തരം ചിന്തിച്ചുവാണെല്ലാനേരവുംനിജ ശത്രുവാംവിഷ്ണുത
ന്നെ ച്ചിന്തിച്ചുവസിക്കയാൽ * ലോകവുംവിഷ്ണുമയമായ്ക്കനേ
കണ്ടാനവ നാകുലംപൂണ്ടുപാരംപേടിച്ചുമരുവിനാൻ * അ
ക്കാലംബ്രഹ്മാദികളാകിയദേവകളും മുക്കണ്ണൻതാനുംമുനിവൃ
ന്ദവുമൊരുമിച്ചു * ആകാശമാൎഗ്ഗനിന്നു ദേവകീഗർഭസ്ഥനാം
ലോകേശൻതന്നെസ്തുതിചെയ്തിതുപലതരം * ദേവകിയോടു
പിന്നെച്ചൊല്ലിനാരവർകളും ദേവദേവേശൻതവനന്ദനനാ
യമൂലം * എത്രയുംഭാഗ്യംനിനക്കുണ്ടെന്നേപറയാവൂ പുത്രനെ
ക്കംസൻവധിച്ചീടുകയില്ലനൂനം * ഇത്തരമുരചെയ്തുപോയാ
രങ്ങവർകളുത്തമമായരണ്ടാമദ്ധ്യായമുരചെയ്തേൻ *



അക്കാലംദേവകിക്കുപൂർണ്ണമായിതുഗർഭം മുഖ്യമായിരി
പ്പോരുചിങ്ങമാസവുംവന്നു * അഷ്ടമിരോഹിണീനാളർദ്ധരാ
ത്രിക്കുതന്നെ പുഷ്ടമോദത്തോടവതാരവും ചെയ്തുനാഥൻ *
അപ്പോഴപുഷ്പവൃഷ്ടിചെയ്തിതുദേവാദിക ളപ്സരസ്ത്രീകളെ
ല്ലാംനൃത്തവുംതുടങ്ങിനാർ * പരമാനന്ദംപൂണ്ടുഗന്ധർവ്വസമൂ
ഹവും നാരദൻതാനുംപലപാട്ടുകൾ പാടീടിനാൻ * ദിക്കുക
ളുജ്വലിച്ചുവഹ്നിയുംപ്രകാശിച്ചു തസ്കരന്മാരുമൊക്കയുറക്കിതു
വനാന്തരം * മന്ദമായ്പവനനുംവീയിനാൻജലങ്ങളും നന്നാ

യിത്തെളിഞ്ഞേററംവദ്ധിച്ചുചമഞ്ഞുതേ * നക്ഷത്രഗ്രഹാദി കളെത്രയുംപ്രകാശിച്ചു തൽക്ഷണെമന്ദംമന്ദംശബ്ദിച്ചുമേഘ ങ്ങളും * ശിഷ്ടന്മാരുടെചിത്തമേററവുംതെളിഞ്ഞുതേ ദുഷ്ട രാംകംസാദികൾപേടിച്ചുഞ്ഞുറങ്ങിനാർ * ഇത്തരമത്രനേരമു ണ്ടായഘോഷമെല്ലാം വിസ്തരിച്ചുരചെയ്യാനാവതല്ലനന്തനും* സൂതികാഗൃഹമേററമുജ്ജ്വലിച്ചുതുകണ്ടു കൌതുകത്തോടുംവ സുദേവൻതാൻനോക്കുന്നേരം * കണ്ടോനങ്ങൊരുബാലൻ തന്നുടെരൂപാമൃതം പണ്ടൊരിക്കലുംപോലെകണ്ടതില്ലെന്നേവേ ണ്ടു * പൊന്മയകിരീടവുമംബുജനയനവും നന്മയേറീടുംമക രാകൃതികുണ്ഡലവും * മന്ദഹാസവുംചന്ദ്രതുല്യമാംവദനവും സുന്ദരഗളതലേകൌസ്തുഭരത്നാഭയും*ശ്രീവത്സാങ്കവുംവനമാ ലയുംപൊന്മാലയുംദേവദുല്ലഭങ്ങളാംഹാരങ്ങൾപതക്കങ്ങൾ എന്നിവകൊണ്ടുശോഭിച്ചീടുന്നവക്ഷസ്ഥലം തന്നിലുള്ളോരു തുളസീദളസൌരഭ്യവും * കങ്കണദീപ്തങ്ങളായുള്ളോരുകരംനാ ലിൽ ശംഖചക്രാബ്ജഗദാധരിച്ചുശോഭയോടും* അഞ്ചിതപീ താംബരശോഭിതകടിതടേ കാഞ്ചനകാഞ്ചീഗുണമഞ്ചിതശോ ഭയോടും * പങ്കജശോഭതന്നെനിന്ദിക്കുംപദേചയെ തങ്കത്തെ ക്കാളുംനിറമേറുന്നമഞ്ജീരവും * കായാമ്പൂനിറംനാണിച്ചീടിന നിറത്തോടും മായാബാലകൻതന്നെക്കണ്ടോരുവസുദേവൻ* നേത്രങ്ങളനക്കാതെനോക്കിനിന്നരക്ഷണം ചീർത്തകൌതുക ത്തോടുംചിത്തത്തിൽനിരൂപിച്ചാൻമാമുനിമാരുംമററുംശാസ്ത്ര ജ്ഞന്മാരുംവന്നു സമ്മോദംപറഞ്ഞുഞാൻകേട്ടതുപോലെത ന്നെ * മുമ്പിലാമ്മാറവിഷ്ണുരൂപത്തെക്കാണുകമൂല മിന്നിതുനാ രായണനെന്നതുമുറച്ചുഞാൻ * ദുഷ്ടനാകിയകംസൻതന്നെ ക്കൊന്നവനിയിൽ ശിഷ്ടരായുള്ളവരെപ്പാലിച്ചുകൊണ്ടീടു വാൻ * എന്നുടെതനയനായ്വന്നവതരിച്ചിതു പന്നഗശയ നനാംമാധവനെന്നുനൂനം * ഇത്തരമുറച്ചവൻബാലകൻ പാദങ്ങളിൽ ഭക്തിയെക്കൊണ്ടുവീണുനമസ്കാരവുംചെയ്തു * പിന്നെയങ്ങെഴുനീററുകൈകളുംകൂപ്പിനിന്നു മുന്നിലാമ്മാറനി ല്ക്കുംദേവനെസ്തുതിചെയ്താൻ* ദേവദേവേശജയമാധവജയ ജയ കേവലാനന്ദജയലോകനായകജയ * നിന്നുടെമായത ന്നിൽമുഴുകിക്കിടക്കുന്നോ രെന്നെയുംപരിപാലിച്ചീടേണംദ

യാനിധേ * എന്നുമേജന്മമരണാദികളില്ലാത്തനീ യെന്റെ
സുതനായിവന്നവതരിച്ചതും * എന്നുടെഭാഗ്യമെന്നതന്നെ
ഞാൻകരുതുന്നേനെന്നതിൻകാരണങ്ങളെന്തറിയാവുനാഥ
കംസനാൽക്ലിഷ്ടന്മാരാംഞങ്ങളെകൃപയാലെ സംസാരവിനാ
ശനരക്ഷിച്ചുകൊള്ളേണമേ* ഇന്നുനിന്നവതാരംകേൾക്കിലോ
കംസൻതാനും വന്നീടുമുപായമെന്തതിനുദയാനിധേ * ഇ
ത്തരംസ്തുതിച്ചവനായുതംപശുക്കളെ ചിത്തമോദേനദാനം
ചെയ്തിതു മനസ്സിനാൽ * ദേവകീദേവിതാനുമേററവുംസ്തുതി
ച്ചുടൻ ദേവദേവേശൻതന്നോടീവണ്ണമുരചെയ്താൾ* നിന്തി
രുവടിമമനന്ദനനായിവന്ന തെന്തൊരുഭാഗ്യമിന്നുമററാർക്കി
ന്നറിയാവൂ * ലോകനായകഭവദ്രൂപത്തെമറച്ചിനിലൌകിക
മായബാലരൂപത്തെധരിക്കേണം * ദുഷ്ടനാംകംസനെന്തു
ചെയ്യുന്നിതറിഞ്ഞീല ദുഷ്ടനാശനപരിപാലിച്ചുകൊള്ളേണ
മേ * ദേവകിയുടെവാക്യംകേട്ടുസന്തോഷത്തോടു ദേവദേവേ
ശൻമന്ദഹാസമോടരുൾചെയ്തു * പണ്ടുനീസ്വായംഭുവമാകി
യമന്വന്തരേ വണ്ടാർപൂങ്കുഴലാളുംപൃശ്നിയായതുഭദ്രേ * സു
തപാസ്സെന്നുകീർത്തിപൊങ്ങീടുംപ്രജാപതിസുതനോതവഭർത്താ
വെന്നിവനറിഞ്ഞാലും * എത്രയുംതപംചെയ്തുനിങ്ങളന്നെ
ന്നെഞാനും പുത്രനായ്പിറന്നതുപൃശ്നിഗർഭാഖ്യയോടും * പി
ന്നെയങ്ങദിതിയായ്പുനഃപിറന്നതും നിന്നുടെഭർത്താവിവന
ന്നുകാശ്യപനല്ലോ * വാമനനെന്നുപേരായന്നുനിൻതനയനാ
യ്സാമലോചനേഞാനുംവന്നവതാരംചെയ്തേൻ* ഇന്നുനിൻത
നയനായ്ക്കൃഷ്ണനെന്നാഖ്യയോടും വന്നവതാരംചെയ്തേനെന്ന
തുധരിച്ചാലും * പ്രാഗ്ജന്മസ്മരണത്തിനായ്ക്കൊണ്ടുമമരൂപ
മൂർജ്ജിതംനിങ്ങൾക്കിന്നുകാട്ടിയതറിഞ്ഞാലും * ഈശ്വരഭാവ
ത്തോടുംനന്ദനഭാവത്തോടും ശശ്വതമെന്നെ നിങ്ങൾ ചി
ന്തിക്കമിജ്ജന്മത്തിൽ * അന്ത്യകാലത്തുമമസായൂജ്യംവരും
നിങ്ങൾക്കെന്തിനിദുഃഖിക്കുന്നുബന്ധുവായുണ്ടല്ലോഞാൻ *
ഉത്തമഭക്തന്മാർക്കുമുക്തിയുംനൽകീടുംഞാ നത്രയുമല്ലവർക്കുദാ
സനെന്നറിഞ്ഞാലും * എന്നരുൾചെയ്തുവസുദേവനെനോ
ക്കിപ്പിന്നെ മന്ദഹാസവുംചെയ്തുമന്ദമായരുൾചെയ്തു * സു
ന്ദരിയശോദയാംനന്ദന്റെപത്നിക്കൊരു നന്ദിനിയുണ്ടായ്വന്നു

ഞാൻപിറന്നോരുനേരം * എന്നെയുംതത്ര കൊണ്ടുചെന്നുനീ
ശയിപ്പിച്ചു കന്യകതന്നെക്കൊണ്ടുപോരികമടിയാതെ * ഉ
ണ്ടെത്തുകൊണ്ടുകാൎയ്യമാൎഗ്ഗത്തിങ്കലൊരുവിഘ്ന മുണ്ടാകയില്ലത
വനല്ലത്തുവരുമേലിൽ * എന്നരുൾചെയ്തുതദ്രൂപവുംമറ
ച്ചുടൻ പിന്നെയങ്ങൊരുമൎത്ത്യബാലനായ്ക്കിടന്നപ്പോൾ *
എത്രയുംവേഗത്തോടുദേവകിചെന്നുനിജ പുത്രനെയെടുത്തു
ടൻമുലയുംനൽകീടിനാൾ * അനന്തരം വസുദേവൻപുത്രനെ
യെടുത്തതിഖിന്നതയോടുമ്പുറപ്പെട്ടൊരുനേരംതന്നെ * ബ
ന്ധിച്ചുകിടന്നൊരുചങ്ങലമുറ്റുംപൊട്ടി ബ്ബന്ധമെന്നിയെക
വാടങ്ങളുംതുറന്നുപോയ് * മുററത്തങ്ങിറങ്ങിയനേരത്തുമഴയു
മു ണ്ടൊഴിവില്ലാതെയുള്ളക്കൂരിരുട്ടുമുണ്ട് * അന്നേരമനന്തനും
വന്നുതൽഫണംകൊണ്ടു പിന്നിലാമ്മാറനിരകുടയുംപിടി
ച്ചുതേ * മിന്നുന്നഫണരത്നശോഭകൾകൊണ്ടുതന്നെ ധന്യ
നാംശൗരിക്കുപോൎമാൎഗ്ഗവും കാണായ്വന്നു * തീരദേശവും
കവിഞ്ഞൊഴുകുംകാളിന്ദിയിൽ ശൗരിതന്മുഴങ്കാൽചുററെവെള്ളമാ
യ്വന്നിതപ്പോൾ * ആശ്ചൎയ്യംപൂണ്ടാനിവകണ്ടൊരുവസുദേവ
നീശ്വരവിലാസങ്ങൾക്കെന്തൊരുതാതെയുള്ളു * നന്ദവേശ്മനി
ചെന്നുശൗരിയുംയശോദയാം സുന്ദരീസമീപത്തുകിടത്തീകു
മാരനെ*കന്യകാരത്നത്തെയുംകൊണ്ടിങ്ങുപോന്നുനിജ തന്വം
ഗിയുടെകയ്യിൽകൊടുത്തുമോദത്തോടും* മുന്നമെന്നതുപോലെ
ബന്ധിച്ചുനിജപാദ മന്നേരംകവാടങ്ങളടഞ്ഞുതാനേതന്നേ *
ദേവകിതാനുംവസുദേവനുംനിജഹൃദി ദേവദേവേശൻതന്നെ
ധ്യാനിച്ചുമരുവിനാർ * ഇങ്ങിനെമൂന്നദ്ധ്യായംചൊല്ലിനേനി
നിയുംഞാൻ മംഗലമായകഥചൊല്ലുവൻകേട്ടുകൊൾവിൻ *

---

കന്യകാരോദനത്തെക്കേട്ടൊരുരക്ഷിവൃന്ദം വന്നൊരുഭയ
ത്തോടുംകംസനോടറിയിച്ചാർ * എത്രയുംഭീതിപൂണ്ടുകംസ
നുംവേഗത്തോടും ഗാത്രവുംവിറച്ചതിദീനനായോടിച്ചെന്നു *
കന്യകതന്നെപ്പിടിച്ചീടിനാനതുനേരം തന്നുള്ളിൽഭയത്തോ
ടുംദേവകിതാനുംചൊന്നാൾ * ഭ്രാതാവേമഹാമതേ.സാഹസ
മെന്തിതയ്യോ ചേതസിനിനയ്ക്കനീസോദരിയല്ലോഞാനും *
സുന്ദരന്മാരായാറുപുത്രരെവധിച്ചുനീ കന്യകതന്നെമമനൽകു

കൎക്കശയാലെ * കന്യകാവധത്തിന്നു പാപവുമില്ലപാൎത്താൽ
പിന്നെയിന്നിവൾനിന്നെക്കൊല്ലുവാനാളാകുമൊ * ഇത്തര
മോരോതരംപറഞ്ഞുകരയുന്നോരുത്തമസ്ത്രീരത്നത്തെഭത്സിച്ചു
മഹാഖലൻ * കന്യകതന്റെപാദംപിടിച്ചുണ്ടുയൎത്തിക്കൊ
ണ്ടുന്നതശിലാതന്മേലടിപ്പാൻതുടങ്ങുമ്പോൾ * കന്യകതാനും
കയ്യിൽനിന്നുടനുല്പതിച്ചു തന്നുടെരൂപത്തോടുമംബരെവിള
ങ്ങിനാൾ * എട്ടുതൃക്കൈകളിലുമായുധജാലത്തോടു മെട്ടുദി
ക്കിലുംനിറഞ്ഞുള്ളോരുതേജസ്സോടും * സൎവ്വംഗമലങ്കരിച്ചു
ള്ളോരാശോഭയോടും സ്വൎഗ്ഗജനത്തോടുംദേവതാവൃന്ദത്തോ
ടും * ഇങ്ങിനെകണ്ടനേരംകംസനുംഭയപ്പെട്ടു തിങ്ങിനകോ
പത്തോടുംദേവിയുമരുൾചെയ്തു * നിൎമ്മരിയാദത്തിന്നുമുമ്പ
നാകിയകംസ ദുൎമ്മതേജളപ്രഭോകേൾക്കനീമമവാക്യം *
കൊല്ലുവാനെന്നാകിലുംകാൽപിടിച്ചതുമൂലം കൊല്ലുകയില്ല
നിന്നെഞാനിന്നുപേടിക്കേണ്ടാ* നിന്നുടെകാലനിന്നുഭൂമിയിലു
ളവായി സന്നാഹമുണ്ടെന്നാകിൽതിരഞ്ഞുകൊണ്ടാലുംനീ *
എന്നരുൾചെയ്തുദേവിയുംമാഞ്ഞിതു വന്നസന്താപ
മെന്തുചൊല്ലുന്നുകംസനപ്പോൾ * ദേവകീവസുദേവന്മാരുടെ
യുമഴിച്ചുടൻ കേവലംഭീതിയോടുംനമസ്കാരവുംചെയ്തു * വന്ദി
ച്ചുചൊന്നാൻമഹാപാപിയാമെന്നിലിന്നു നിന്ദയുണ്ടാകൊ
ല്ലാകോപവുമരുതേതും * ആരുടെദോഷംകൊണ്ടുവന്നതല്ലി
വയൊന്നുമാരാലുംതടുക്കാമോദൈവകല്പിതമോൎത്താൽ * പൂ
ൎവ്വജന്മത്തിൽചെയ്തപുണ്യപാപങ്ങളല്ലോ സൎവ്വവുമിജ്ജന്മത്തു
മെല്ലാൎക്കുമനുഭവം * സന്തതിനാശത്തിന്നുപൂൎവ്വജന്മത്തിൽനി
ങ്ങ ളെന്തൊരുകൎമ്മംചെയ്തതെന്നതുമറിഞ്ഞീല * കൎമ്മബ
ന്ധത്താലേവംവന്നതിനെന്നോടേതും നിൎമ്മലന്മാരെകോപമു
ണ്ടാകാതിരിക്കേണം * ജ്ഞാനികളായനിങ്ങൾശോകവുംകള
ഞ്ഞിനി ദീനനാമിനിക്കിന്നുനൽകേണമനുഗ്രഹം * എന്നി
വപലതരംപറഞ്ഞങ്ങവരെയും വന്ദിച്ചുപാദയുഗ്മംപിടിച്ചുല
ജ്ജയോടും * ജ്ഞാനികളാകമൂലംകോപവുംക്ഷമിച്ചവർ മാനി
ച്ചുകംസൻതന്നെപ്പോകയെന്നയച്ചുതേ * യാത്രയുംചൊല്ലി
പ്പോകുന്നേരത്തുകംസൻനിജ ചിത്തത്തിൽപലതരംചിന്തി
ച്ചുതുടങ്ങിനാൻ * കേവലംമാനുഷന്മാരെന്നതുപോലെതന്നെ

ദൈവവുമസത്യമത്രെച്ചൊല്ലുവെന്നതുംവന്നു * ഇന്നുഞാന
ശരീരിവാക്കിനെവിശ്വസിച്ചു കൊന്നിതുഭഗിനിതൻനന്ദന
ന്മാരെവൃഥാ * ദേവകളുടെചതിതന്നെയല്ലല്ലിവസ്സു ദേവനും
മുന്നേതന്നെചൊന്നാൾപ്പോളോത്തീലഞാൻ * എന്നുടെജീവ
നത്തെരക്ഷിപ്പാനിവചെയ്യുൻ വന്നതിനൊരുഫലംപാപ
മെന്നിയേപാർത്താൽ * ഇത്തരംപലതരംചിന്തിച്ചുകംസൻ
താനും രാത്രിയുംകഴിച്ചുടൻപിറെന്നാളുഷസ്സിങ്കൽ * സേവക
ന്മാരാംബകചാണൂരാദികളോടും ദേവിതാനരുൾചെയ്തവൃ
ത്താന്തംചൊല്ലീടിനാൻ * അന്നേരമവർകളുംചൊല്ലിനാരി
തുകൊണ്ടു മന്നവഭവാനെന്തുഖേദിപ്പാനിതുമൂലം * ഇന്നുള്ള
ബാലന്മാരെയൊക്കവെകൊന്നീടുവാൻ കന്യകാവേഷംപൂണ്ടു
പൂതനഗമിക്കണം * ദേവപക്ഷികന്മാരെയൊക്കയുംവധി
ക്കനാം ദേവകൾനമ്മോടെന്തുചെയ്യുന്നുദുർബ്ബലന്മാർ * രാജ
സഭാവംകാട്ടിനടക്കുംദേവേന്ദ്രനാം തേജോവാരിധേനിന്നെ
ക്കാണുമ്പോളോട്ടമല്ലോ * സാധുവാംജനങ്ങളെവ്യാജേനവധി
ക്കുന്ന മാധവൻതന്നേവധിച്ചീടുവാൻമായത്താലെ * കാട
തിൽക്കിടക്കുന്നശങ്കരനെന്തുചെയ്യും മൂഢനായ്തപംചെയ്യും
നാന്മുഖനെന്തുചെയ്യും * എങ്കിലുമിന്നുദേവമൂലത്തെച്ഛേദി
ക്കേണം ശങ്കയില്ലവരുടെമൂലവുംവിഷ്ണുവല്ലോ * മൂലമില്ലാത്ത
വൃക്ഷശാഖകളെന്നപോലെ ചാലവേപിന്നെനാശംവന്നീടും
ദേവകൾക്കു * ഗോക്കളുംദ്വിജയജ്ഞതാപസന്മാരുമിവ പാ
ർക്കിലോഹരിക്കുള്ളാരംഗങ്ങളെന്നുകേൾപ്പു * ആകയാലവ
യെല്ലാമിന്നുനാമൊട്ടുക്കേണം വൈകാതെകൊല്ലിക്കേണംഞങ്ങ
ളെയതിനിപ്പോൾ * അംഗങ്ങൾനശിക്കുമ്പോളംഗിയുംനശി
ച്ചീടും മംഗലംവന്നുകൂടുമന്നേരംനമുക്കെല്ലാം * ദുർമ്മതിജന
ത്തിൻവാക്കുകേളുവംകെട്ടു ദുർമ്മതിയായകംസനേററവും
സന്തോഷിച്ചാൻ * സമ്മാനിച്ചവർകളെകല്പിച്ചങ്ങയച്ചുട
നമ്മറാപാപിതാനുംതന്നുടെഗൃഹംപുക്കാൻ * പാപികളായ
ബകധേനുകാദികളെല്ലാം താപസദ്വിജാദികളാകിയസാധു
ക്കളെ * നിത്യവുമുപദ്രവംതുടങ്ങിനാരോരോതര മിത്തരംനാല
ദ്ധ്യായംചൊല്ലിനേൻചുരുക്കമായ് *



അമ്പാടിതന്നിലന്നനന്ദഗോപനുംമററ ദമ്പതിജനങ്ങളുംരോഹിണീദേവിതാനും * പെററിതുയശോദയെന്നാരുമേയറിഞ്ഞീല കുററമല്ലവൾതന്നെപൊററിഞ്ഞതേയുള്ളു * പിററന്നാൾപുലർകാലേബാലകശബ്ദംകേട്ടു തെററന്നനന്ദഗോപൻചെന്നങ്ങുനോക്കുന്നേരം കോമളനായിട്ടൊരുപുത്രനെക്കണ്ടമൂല മാമോദമുണ്ടായതുമെന്തു ഞാൻപറയുന്നു * നന്ദനമുഖംകണ്ടുനന്ദനുംസ്നാനംചെയ്തു നന്ദിച്ചുവിപ്രന്മാൎക്കു ദാനവുംതുടങ്ങിനാൻ * ശില്പമായലംകരിച്ചുള്ളോരുപശുക്കളെ വിപ്രന്മാൎക്കിരുനൂറുസഹസ്രംനൽകീടിനാൻ * പിന്നെയുമേഴതിലപൎവ്വതദാനംചെയ്തു പൊന്നുകൾപണങ്ങളുംപട്ടുകൾവസ്ത്രങ്ങളും * എന്നിവതൃപ്തിവരുവോളവുംനൽകീടിനാൻ നന്ദനനാശീൎവ്വാദംചെയ്തിതുവിപ്രന്മാരും * ജാതമോദേനജാതകൎമ്മവുംചെയ്യിപ്പിച്ചു കൌതുകത്തോടുംവന്നാർകേട്ടവരെല്ലാവരും * ഗോപന്മാരലങ്കരിച്ചോരോരോകാഴ്ചയുംകൊണ്ടു ബാലവൃന്ദംവന്നുബാലനെക്കണ്ടീടിനാർ * ഗോപസ്ത്രീജനങ്ങളുമെത്രയുംമോദത്തോടു മാപാദചൂഡമലങ്കരിച്ചുപുറപ്പെട്ടു * ചെന്നുടൻബാലൻതന്നെക്കണ്ടുകൌതുകത്തോടു നന്ദിച്ചുങ്ങെടുത്തോരോപാട്ടുകൾപാടീടിനാർ * ഗോപന്മാർദധിക്ഷീരമൃക്കളന്നുപരസ്പരം ഗോപബാലകന്മാരുംവെണ്ണകൊണ്ടെറിയുന്നു * നന്ദിഗായകസ്തുതിപാഠകന്മാരുമെല്ലാം മൊന്നിച്ചുനിജനിജകൃത്യങ്ങൾഘോഷിക്കുന്നു * മന്ദിരങ്ങളുമെല്ലാമെത്രയുമലംകരിച്ചുന്നതരത്നദീപപങ്ക്തികൾവെച്ചീടിനാർ * എന്നിവഘോഷമെല്ലാമെങ്ങിനെപറയുന്നു നന്ദനുമവൎക്കെല്ലാം വേണ്ടതുനൽകീടിനാർ * നന്ദഗോപനുപുത്രനുണ്ടാകുന്നതിൻമുമ്പെ സുന്ദരീരോഹിണിയുംപെററിതുകുമാരനെ * തന്നുടെപുത്രനോടുതുല്യമായ്ക്കഴിപോലെ നന്ദനുംലാളിച്ചിതുരോഹിണീപുത്രനേയും * ഇന്ദിരാപതിവന്നുഗോകുലേവസിക്കയാലന്നുതൊട്ടിവിടെയായ്വന്നിതുലക്ഷ്മീവാസം * അന്നൊരുദിനംനന്ദഗോപനുംഗോപന്മാരെ നന്ദനൻതന്നെപ്പാലിച്ചീടുവാനാക്കിക്കൊണ്ടു * കപ്പമുള്ളതു കംസഭൂപനു നൽകീടുവാൻ തൽപുരംപ്രാപിച്ചതുകൊടുത്തുപോന്നുപിന്നെ * ചെന്നിതുവസുദേവൻതന്നുടെഗൃഹത്തിങ്കൽ നന്ദിച്ചുവസുദേവനാശ്ലേ

ഷം ചെയ്തീടിനാൻ * വന്നകാരണമത്രം കുശലപ്രശ്നങ്ങളും ധന്യനാം വസുദേവൻ ചോദിച്ചോരനന്തരം * വൃത്താന്തമെല്ലാമുരചെയ്തിതു നന്ദൻ താനു മെത്രയും കഷ്ടമോർത്താൽ നിന്നുടെ പുത്രന്മാരെ * കൊന്നിതു കംസനെന്നു കേട്ടിതു സങ്കടം ഞാനും ധന്യനാം ഭവാനിതു വരുവാനെന്തു മൂലം * ദൈവകല്പിതമെന്നേ ചൊല്ലുവാനുള്ളു പാർത്താൽ ദൈവത്തിൻ നിയോഗങ്ങളാർക്കും നാമൊഴിക്കാമോ * എന്നുള്ള നന്ദവാക്യം കേട്ടു ശൌരിയും ചൊന്നാൻ നിന്നാൽ മഹാഭാഗ്യശാലിയായ്വന്നു ഞാനും * വൃദ്ധനായ് പുത്രനായി വാഴുന്ന ഭവാനിന്നു വൃദ്ധിയും കുലത്തിന്നു വന്നിതു വിധിബലാൽ * തൽപുത്രൻ മമ പുത്രനെന്നതു ധരിച്ചാലും മൽപ്രാണൻ താനും ഭവൽപ്രാണനുമൊന്നല്ലയോ * ധന്യനാകിയ നിന്നാത്മതനയനോടൊന്നിച്ചീടുന്നോനാം എന്നുടെ തനയനെപ്പാലിച്ചുകൊൾക ഭവാൻ * അല്പവുമിവിടെനീ താമസിക്കരുതിപ്പോളുൽപാതങ്ങളുമുണ്ടു ഗോകുലേ കാണാകുന്നു * തമ്മിലൊന്നിച്ചു സുഖിച്ചെപ്പോഴും വസിപ്പാനും കർമ്മമില്ലതു കൊണ്ടു പോയാലും ഭവാനിപ്പോൾ * എന്നിവ പലതരം തങ്ങളിലുരചെയ്തു നന്ദഗോപനും യാത്ര പറഞ്ഞു പോയീടിനാൻ * അദ്ധ്യായമഞ്ചു പറഞ്ഞീടിനേനിനിയും ഞാൻ മുഗ്ദ്ധലോചനമാരെ ചൊല്ലുവൻ കേട്ടുകൊൾവിൻ *

---

നന്ദഗോപനും പഥി ചിന്തിച്ചീടിനാൻ മഹാ ധന്യനാം വസുദേവൻ ചൊല്ലിയതലീകമല്ലോ * എന്തുവാൻ മമ പുത്രനാപത്തുവരുന്നതു ഹന്ത ദൈവമേ മമ മാനസമുരുകുന്നു * എന്നെല്ലാം നിരൂപിച്ചു പന്നഗശയനനെ തന്നുള്ളിലുറപ്പിച്ചു വേഗേന നടകൊണ്ടാൻ * അക്കാലം പിശാചിയാം പൂതന ബാലന്മാരെയൊക്കവേ കൊന്നീടുവാൻ കംസന്റെ നിയോഗത്താൽ * ഓരോരോ ദിക്കിൽ ചെന്നു കണ്ടു ബാലകന്മാരെപ്പാരാതെ കൊന്നു കൊന്നു നന്ദഗോകുലം പുക്കാൾ * സുന്ദരീവേഷം പൂണ്ടു മന്ദമായ് നടന്നവൾ നന്ദഗോപന്റെ പുരം പുക്കിതു യദൃച്ഛയായ് * സുന്ദരിയുടെ രൂപശോഭ കണ്ടൊരു ഗോപതനിമാരെല്ലാവരും സ്തബ്ധമായ് നിന്നുപോയി * മന്ദഹാസവും ഉള്ളകിച്ചു പൂതന താനും നന്ദനന്ദനൻ തന്നെയെടുത്തങ്കത്തിൽ

കിടത്തിനാൾ * തന്നുടെകാലൻതന്നെനന്ദിച്ചുമടിയിൽവെ
ച്ചുന്നതസ്തനങ്ങളുംകൊടുത്താൾകൃശോദരി * പാപയാമിവ
ളെ ഞാൻകൊല്ലുവനെന്നുറച്ചു കോപേന മുകുന്ദനുംമുലയുംകു
ടിച്ചുതേ * മോദമോടവൾപെറവെസിച്ചോരനന്തരം വേദ
നസഹിയാഞ്ഞു ബാലനോടുരചെയ്താൾ * അയ്യയ്യോകുമാര
കനിയ്യെന്നെച്ചതിച്ചിതൊ മെയ്യെല്ലാംവിറയ്ക്കുന്നുഖേദനാപെ
രുകുന്നു * മുഞ്ചുമുഞ്ചെടോകപടചഞ്ചലവിലോചന പഞ്ചതാം
വരുവാനുംകാലവുംമമവന്നു * ഇത്തരംപറഞ്ഞിട്ടുംവിട്ടീലകു
മാരകൻ സത്വരംബാലൻതന്നെത്താഡിച്ചാൾതെരുതെ
രെ * ഹസ്തങ്ങൾതകർന്നിതുബാലനുകൊണ്ടീലതും ചിത്ര
മെന്നോർത്തവളുംവാവിട്ടങ്ങലറിനാൾ * പൂതനയുടെമുലപ്പാ
ലോടുകൂടത്തന്നെ ചേതനാക്കുടെപ്പാനംചെയ്തിതുനാരായ
ണൻ * അന്നേരമവൾതാനുംതന്നുടെരൂപംപൂണ്ടു നിന്നുട
നൊന്നലറിച്ചത്തങ്ങുവീണീടിനാൾ * എന്തൊരുശബ്ദമെന്നു
ചിന്തിച്ചുജനങ്ങളു മന്ധരായോരോദിശിമണ്ടിനാർഭയത്തൊ
ടും * ഘോരയാംപിശാചിതന്ദേഹവുമന്നേരം നേരോടെപ
തിനഞ്ചുനാഴികയുണ്ടുനീളും * വണ്ണവുമവളുടെയഞ്ചുനാഴികയ
ല്ലൊ വണ്ണവുംകാളമേഘത്തോടുതുല്യമത്രെ * ഘോരമാമ
വളുടെദേഹംവീണൊരുദിക്കിൽ പാറകൾവൃക്ഷങ്ങളുമൊക്ക
വെപൊടിഞ്ഞുപോയ് * പൂതനദേഹത്തിന്മേൽക്രീഡിച്ചുകി
ടക്കുന്ന കൈതവബാലൻതന്നെക്കണ്ടൊരുഗോപിമാരും * മ
ണ്ടിച്ചെന്നെടുത്തുകൊണ്ടിങ്ങുപോന്നിതുമോദാൽ കണ്ടവരെ
ല്ലാവരുമൊന്നിച്ചുതഴുകിനാർ * ഗോമൂത്രംകൊണ്ടുകുളിപ്പി
ച്ചിതുകുമാരനെ ഗോമയചൂർണ്ണംകൊണ്ടുധൂളനമതുംചെയ്തു *
ഗോപുച്ഛംകൊണ്ടുതന്നെമേലെല്ലാമുഴിഞ്ഞിതു ദീപവുമുഴി
ഞ്ഞിതുബകുളപത്രത്തോടും * രക്ഷയുംചെയ്തുപിന്നെവിഷ്ണു
പഞ്ജരംകൊണ്ടു തൽക്ഷണമെശോദതൻമുലയുംനൽകീടി
നാൾ * അന്നേരംനന്ദഗോപൻവന്നതുകണ്ടനേരം തന്നു
ള്ളിൽനിനച്ചിതുശൌരിതന്നുടെവാക്യം * പിന്നെയുംനിരൂ
പിച്ചാനെന്നുടെസുതനിവൻ ധന്യനാംദേവന്മാരിലേകനായു
രുമവൻ * അല്ലായ്കിലിവൾതന്നെക്കൊന്നതുചേരുന്നില്ല വ
ല്ലാതെനാലുംപരിപാലിക്കുംനാരായണൻ * ഇത്തരംവിചാ

രിച്ചുപൂതനയുടെദേഹം ശസ്ത്രങ്ങൾകൊണ്ടുഖണ്ഡിച്ചെത്രയുംചെറുതാക്കി * വഹ്നിയിൽദഹിപ്പിച്ചൊരന്നേരംനല്ലോരകിൽ തന്നുടെഗന്ധംപോലെധൂമഗന്ധവുംവന്നു * കൊല്ലുവാനെന്നാകിലുംമെല്ലവെമടിയിൽവെച്ചുല്ലാസമോടുമുലകൊടുത്തനിമിത്തമായ് * ദുഷ്ടയാംപിശാചിയായുള്ളൊരുപൂതനക്കു പെട്ടന്നുലഭിച്ചിതുസൽഗതിയറിഞ്ഞാലും * സ്നേഹേന മുലകൊടുത്തീടിനഗോപിമാൎക്ക മാഹാത്മ്യമേവകിക്കമെന്തു ചൊൽവതുപിന്നെ * പൂതനാമോക്ഷമിതുപാടുന്നജനങ്ങൾക്കും പ്രീതിയോടിതുകേട്ടീടുന്നോരുജനങ്ങൾക്കും * ചേതസി വിഷ്ണുഭക്തിവൎദ്ധിച്ചുവരുമല്ലോ പൂതനാമോക്ഷമാറാമദ്ധ്യായമുരചെയ്യേൻ *

---

ഇങ്ങിനെനന്ദഗോപൻതന്നുടെഗൃഹംതന്നിൽ മംഗലംനൽകീടുന്നഭഗവാൻനാരായണൻ * ബാലകവേഷംപൂണ്ടുവാഴുന്നോരുകാലത്തിങ്കൽ മാലോകൎക്കെല്ലാമുള്ളിലാനന്ദം വളൎന്നിതേ * ഗോകുലത്തിങ്കൽപശുവൃന്ദവുംവൃക്ഷങ്ങളും പാകയുമില്ലനാളിൽനാളിലങ്ങുണ്ടായീടും * ക്ഷീരവുമോരോരോഗോക്കൾക്കോരോരോകുടമുണ്ടു പാരാതെമൂന്നുനേരംനിത്യവുംകറന്നീടും* ദുൎഭിക്ഷദുൎമ്മരണമെന്നിവകൾക്കില്ല ദുൎഗ്ഗമായത്രുപലെങ്ങുമേകാണ്മാനില്ല * അക്കാലംവാതിൽപുറപ്പാടതുകഴിപ്പാനായൊക്കയുമൊരുക്കിനാൎന്നന്ദനുമെശോദയും * വാതിലുംപുറപ്പെട്ടുഗോദാനങ്ങളുംചെയ്തു പ്രീതിയോടകത്തങ്ങുവന്നപ്പോൾയശോദയും * നല്ലോരുമെത്തതന്മേൽകിടത്തികുമാരനെ മെല്ലവെമുലകൊടുത്തുറക്കിപ്പോന്നുപിന്നെ * വന്നോരുജനങ്ങളെസൽക്കരിപ്പതിനായി സന്തോഷത്തോടുമോരോരോകോപ്പുകൾകൂട്ടുന്നേരം * ദുഷ്ടനായുള്ളശകടാസുരൻകംസൻചൊല്ലാൽ പെട്ടന്നങ്ങൊരുചാടായ്പ്പുനിത്തുമായത്താലെ * ബാലകനുടെമീതെവന്നങ്ങുനിന്നീടിനാൻ കാലുടൽകടഞ്ഞൊന്നുകരഞ്ഞുകുമാരനും * ബാലകൻകരഞ്ഞതുകേട്ടീലയശോദയും നാലഞ്ചുബാലകന്മാരന്നേരംതത്രചെന്നാർ *പാട്ടവണ്ണമാകുംബാലന്റെപാദംതട്ടി ചാടൊരുനൂറായിരംനുറുങ്ങിവീണുഭുവി * ദുഷ്ടനാമസുരനുസൽഗതിയതുംവന്നുകേ

ട്ടിതൊങ്ങൊരുശബ്ദംഘോരമായെല്ലാവരും * എന്താതെന്നൊ
ത്തുഭയംപൂണ്ടുടനെല്ലാവരു മന്ധരായ്കുമാരന്റെസന്നിധൌ
ചെന്നനേരം * ഛിന്നമായ്കിടക്കുന്നശകടമത്തുംകണ്ടു മന്ദഹാ
സവുംപൂണ്ടുബാലകനേയുംകണ്ടാർ * എന്തൊരത്ഭുതമിതെ
ന്നെല്ലാരുംപറഞ്ഞപ്പോൾ ബന്ധമുണ്ടായതെല്ലാംബാലന്മാ
രുരചെയ്തൂർ * ചേച്ച്ഛയില്ലിതുപാത്താലെന്നുരച്ചെല്ലാവരു
മീശനറിഞ്ഞീടാമെന്നങ്ങുപോയീടിനാർ * ബാലനെച്ചെ
ന്നുവേഗാലെടുത്തുയശോദയും കാലുകൾതലോടിത്തൻമുല
യുംനൽകീടിനാൾ * രക്ഷിക്കനാരായണനെന്നുരചെയ്തുപല
രക്ഷകൾചെയ്യിപ്പിച്ചുവിപ്രേന്ദ്രന്മാരെക്കൊണ്ടും * അങ്ങിനെ
ചെറ്റുകാലംകഴിഞ്ഞൊരനന്തര മങ്ങൊരുദിനംനന്ദപത്നി
യാംയശോദയും * തന്നുടെശയ്യതന്മേലിരുത്തികുമാരനെ ത
ന്നുടെമടിതന്നിൽകിടത്തിമുലനൽകി * ചന്ദ്രബിംബാഭിരാമ
മാകിയവദനവും മന്ദഹാസവുംകണ്ടങ്ങാനന്ദിച്ചിരിക്കുമ്പൊ
ൾ * ബാലകൻതന്റെഘനംസഹിച്ചുകൂടായ്കയാൽ ബാല
യാമവൾതത്രകിടത്തിപ്പുതുക്കവേ * അന്നേരംതൃണാവൎത്ത
നാകിയമഹാസുരൻ വന്നിതുചക്രവാതരൂപമായ്കംസൻ
ചൊല്ലാൽ * വൃക്ഷങ്ങൾശിലകളുംഗജങ്ങൾഗൃഹങ്ങളും തൽ
ക്ഷണെപുഴന്നുടനാകാശെഗമിക്കുന്നു * അന്ധകാരവുംവന്നു
നിറഞ്ഞുജനങ്ങളും മന്ധരായ്വന്നുചരക്കല്ലുകൾവൎഷിക്കുന്നു *
മായകൊണ്ടിവയെല്ലാമുണ്ടാക്കിമഹാസുരൻ മായാബാലക
നെയുമെടുത്തുവേഗത്തോടെ * ആകാശെപോകുന്നേരംബാ
ലനുംഗളംതന്നിൽ കൈകൊണ്ടുപിടിച്ചിതുപേടിച്ചിട്ടെന്ന
പോലെ * നീലമാമലകയ്യിലെടുക്കുമസുരനു ബാലകൻത
ന്റെഭാരംസഹിച്ചുകൂടായ്കയാൽകുഞ്ഞനാപ്പാറതന്മേലടിപ്പാൻ
തുടന്നപ്പോൾ കണ്ഠത്തിൽപിടിച്ചൊരുബാലകൻവിടായ്ക
യാൽ * വീൎപ്പുകൾമുട്ടികണ്ണുതുറിച്ചുവശംകെട്ടു വായ്പോടങ്ങ
ലറിക്കൊണ്ടവനുംവീണീടിനാൻ * നല്ലൊരുപാറതന്മേൽ
വീണവൻതകൎന്നുപോയെല്ലുമെകമാരനുകേട്ടുകൾപിണഞ്ഞീ
ല * ചത്തുവീണൊരുദൈത്യൻതന്നുടെമാറിടത്തിൽ സു
ഖമായ്ക്കിടക്കുന്നബാലനെക്കണ്ടനേരം * വല്ലവിമാരുംചെ
ന്നെടുത്തുവേഗത്തോടും മെല്ലെവയശോദതൻകരത്തിൽ

നൽകീടിനാർ * മൃഷ്ടാന്നംകൊടുത്തവർനന്ദഗോപനുനൽ
കി പലതുമാശീർവാദംചെയ്തിതുനന്ദൻതാനും * എന്തൊരു
സുകൃതംഞാൻചെയ്തതെന്നറിഞ്ഞീല ബന്ധുരഗാത്രനാകു
മെന്നുടെപുത്രനിപ്പോൾ * എന്തെല്ലാമാപത്തുകൾവന്നതി
ന്നവയെല്ലാമെന്തൊരുഭാഗ്യംകൊണ്ടുനീങ്ങിയതറിഞ്ഞീല *
മായമെന്നിയെസേവിച്ചീടുന്നോരമ്മയെല്ലാം മായാമോഹനൻ
പരിപാലിക്കുംനാരായണൻ * എന്നെല്ലാമുരചെയ്തുനന്ദനൻ
വസുദേവൻ തന്നുടെപാദങ്ങളെവന്ദിച്ചുമേവിനാൻ *
പിന്നെയങ്ങൊരുദിനംപുത്രനെമടിയിൽവെ ച്ചുന്നതസ്തന
ങ്ങളുംകൊടുത്തുയശോദയും * നന്ദനമുഖംപാർത്തുനന്ദിച്ചങ്ങി
രിക്കുമ്പോൾ മന്ദംവാപിളർന്നൊന്നുജൃംഭിച്ചുകുമാരനും * ചോ
രിവാതന്നിലത്തുനേരത്തുയശോദയും നേരോടെപതിന്നാലു
ലോകവുംകണ്ടീടിനാൾ * ദേവഗന്ധർവ്വയക്ഷകിന്നരാദികളേ
യും ദേവസ്ത്രീജനത്തേയുമപ്സരസ്ത്രീകളേയും * ഇന്ദ്രാദിലോക
പാലന്മാരെയുംകണ്ടാൾപിന്നെ ചന്ദ്രസൂര്യന്മാരേയുംമൂർത്തി
കൾമൂവരേയും * രാക്ഷസപിശാചഭൂതാസുരഗണത്തേയും ദ
ക്ഷനാരദനോടമാമുനിജനത്തേയും * പർവ്വതനദിസമുദ്രാദിക
ളേയുംകണ്ടാൾ സർവ്വമാനുഷനാരീജന്തുവൃന്ദവുംകണ്ടാൾ *
എന്നല്ലാചരാചരമൊക്കയുംകണ്ടശേഷം തന്നെയുംകണ്ടുന
ന്നാവിസ്മയംപൂണ്ടീടിനാൾ * അന്നേരംമുലകുടിച്ചീടിനകുമാര
ക നൊന്നുമേകണ്ടീലവൾപിന്നെയെന്നതേയുള്ളു * ഉത്തമ
മാകുമേഴാമദ്ധ്യായംചൊന്നേനിനി ചിത്തമോദേനകേട്ടുകൊ
ള്ളുവിനെല്ലാവരും *

---

അക്കാലംയദുവീരന്മാരുടെപുരോഹിതൻ മുഖ്യനാംഗ
ർഗ്ഗൻവസുദേവൻറവചനത്താൽ * നന്ദഗോകുലത്തിങ്കൽ
ചെന്നിതുമോദത്തോടും നന്ദിച്ചുസൽക്കരിച്ചുനന്ദനുമുരചെ
യ്തു* ധന്യനായ്ചമഞ്ഞുഞാനിന്നുനിന്തിരുവടി തന്നെക്കണ്ട
തുമൂലം സൌഖ്യവുംവന്നുതുലോം * നമ്മുടെഗൃഹമതുംകുല
വുംവിശുദ്ധമായ് ജന്മവുംസഫലമായ്വന്നിതുഭാഗ്യവശാൽ *
മോഹവാരിധിതന്നിൽമഗ്നരാംകുടുംബികൾ ക്കൈഹികപാ
രത്രികസൌഖ്യങ്ങൾവരുത്തുവാൻ * നിസ്പൃഹന്മാരായ്വിളങ്ങു

കതരായ്സമന്മാരാ യുൾപ്പൂവിൽകാരുണ്യവുമേറുന്നമുനീന്ദ്ര
ന്മാർ * തഞ്ചാതെലോകങ്ങളിൽ സഞ്ചരിച്ചീടുമെന്ന തിന്റെ
രവയസ്സിനിക്കയനേകം കേൾപ്പുണ്ടുഞാൻ * എന്നുടെഗൃ
ഹത്തിലിന്നെഴുന്നെള്ളിയതു മെന്നെയുമനുഗ്രഹിച്ചീടുവാൻത
ന്നെനൂനം * ജ്യോതിശ്ശാസ്ത്രവുംതപശ്ശക്തിയുംഭവാനോളമെ
തൊരുവനുമില്ലെന്നെല്ലാവൎക്കുംബോധമല്ലൊ * അങ്ങിനെയു
ള്ളഭവാനെന്നുടെപുത്രന്മാൎക്ക മംഗലമായനാമകൎമ്മങ്ങൾചെ
യ്തീടേണം * എന്നതുകേട്ടുമുനിമോദമോടരുൾചെയ്താ നിന്നു
ഞാനതുചെയ്താലുണ്ടൊരുവിഷമംകേൾ * ലോകപൂജിതൻ
വസുദേവനുംഭവാനുമി ന്നേകമാനസന്മാരെന്നെല്ലാരുമറി
ന്നു * യാദവപുരോഹിതനായഞാനിഹവന്നു സാദരംനാമ
കൎമ്മംചെയ്കിലോകംസൻതാനും * എന്തിതിന്നവകാശമെന്ന
നിനച്ചീടും സന്തതംമൃത്യുഭയമുണ്ടവനകതാരിൽ * ദേവകീ
സുതന്മാരിലഷ്ടമൻകൊല്ലുമെന്നു കേവലമശരീരിവാക്കുകേ
ട്ടുശേഷം * എട്ടാമതൊരുകന്യയായതുമവൾപിന്നെ പെ
ട്ടെന്നുഗമിച്ചതുചെന്നതില്ലുപനേത്രം * നിന്നുടെകാലൻവന്നുഭൂ
മിയിലുള്ളവാനെ ന്നൊന്നതുദേവിയരുൾചെയ്തതുകേട്ടാനവൻ *
എന്നിവകൊണ്ടുവസുദേവനന്ദനൻതന്നെ മന്നിടംതന്നിലു
ന്നുകംസനോതിരയുന്നു * എന്നതുമല്ലപിന്നെപ്പൂതനാപിശാ
ചിയെ ക്കൊന്നിതുതവസുതനെന്നതുമവൻകേട്ടു * എന്നതു
കൊണ്ടുതന്നെസംശയമുണ്ടവനു മെന്നുഞാനൊരുവഴിക്കറി
ഞ്ഞുരഹസ്യമായ് * എന്നിവകൊണ്ടുനാമകൎമ്മംഞാൻചെ
യ്തീടുകി ലിന്നുനിൻപുത്രന്മാൎക്കുദോഷമായ്വരുമല്ലോ * എന്ന
തുകേട്ടനേരം നന്ദനുമുരചെയ്താ നിന്നരുമറിയാതെചെയ്യേ
ണംഭവാൻതന്നെ * തന്നുടെഹൃദയത്തിലുള്ളതുപോലെന
ന്ദൻ ചൊന്നപ്പോൾമുനീന്ദ്രനുമങ്ങിനെയെന്നുചൊന്നാൻ *
വേദോക്തകൎമ്മങ്ങളുമാദരവോടുചെയ്തു വൈദികവരന്മാൎക്കു
ഗോദാനങ്ങളുംചെയ്തു * മുഖ്യമാംമുഹൂൎത്തവുംവന്നൊരുനേരം
മുനി മുഖ്യനാംഗൎഗ്ഗൻതാനുംനാമവുംചൊല്ലീടിനാൻ * ദേഹി
കളുടെചിത്തംരമിപ്പിച്ചതുമൂലം രോഹിണീതനയനുരാമനെ
ന്നല്ലോനാമം * ഇന്നിവനോളംബലമാൎക്കുമേയുണ്ടാകയില്ലെ
ന്നതുകൊണ്ടുബലഭദ്രനെന്നൊരുനാമം * കണ്ടവരുടെചിത്ത

മാകർഷിച്ചതുമൂല മുണ്ടാകുംസങ്കർഷണനെന്നൊരുനാമംപി
ന്നെ * കൃഷ്ണവർണ്ണത്തെപ്പൂണ്ടനന്ദനനവനുടൻ കൃഷ്ണനെന്നൊ
നാമമിക്കാലംപറയേണ്ടു * മുന്നമങ്ങൊരുകാലംബാലനാമി
വൻതന്നെ വന്നുടൻവസുദേവപുത്രനായ്ച്ചിരിക്കയാൽ * ചൊ
ല്ലീടാംവാസുദേവനെന്നൊരുനാമംകൂടി ചൊല്ലുവാനരുതിവ
ൻതന്നുടെനാമമെല്ലാം * നാമങ്ങൾകർമ്മങ്ങളുംജന്മങ്ങളിവ
യെല്ലാം സീമയില്ലിതുമിവനെന്നതേപറയാവൂ * ദുഃഖങ്ങളോ
രോതരംനിങ്ങൾക്കുവന്നീടുന്ന തൊക്കവേതീർക്കുമിവനെന്നതു
ധരിച്ചാലും * വിശ്വസിച്ചാലുംനിങ്ങളിവനെവഴിപോലെ
രാശ്വതമത്തുകൊണ്ടുസർവ്വവുംസിദ്ധിച്ചീടും * വിസ്തരിച്ചേറേ
പ്പറയുന്നതെന്തിനുഞാനു മുത്തമപുരുഷനുതുല്യമായ്പ്പുരുഷി
ൻ * എന്നെല്ലാമുരചെയ്തുഗർഗ്ഗനുമെഴുന്നെള്ളി നന്ദഗോപ
നുമേററംസന്തോഷത്തോടുവാണാൻ * മുട്ടുകൾകുത്തിക്കൊ
ണ്ടുബാലന്മാരതുകാല മൊട്ടൊട്ടുനടന്നീടുംവീണിടുമിടയിടെ
സഞ്ചരിപ്പതുകണ്ടുകൌതുകത്തോടുംകൂടി ച്ചഞ്ചലാക്ഷിമാരെടു
ത്തീടുവാൻചെല്ലുന്നേരം * നന്മധുപൊഴിയുന്നപുഞ്ചിരി
യോടുംചെന്ന ങ്ങമ്മമാരുടെമടിതന്നിലങ്ങിരുന്നീടും * ചേറു
കളണിഞ്ഞതുതുടച്ചുജനനിമാർ കൂറോടുമുലകൊടുത്താനന്ദി
ച്ചിരുന്നീടും * പിന്നെയങ്ങവർപശുപാലന്മാരുടെപിമ്പേ
ചെന്നീടുംവേഗത്തോടുമുട്ടുകാൽകുത്തിത്തന്നെ * ചെന്നുടൻ
പശുബാലൻതന്നുടെവാലുതന്നേ ലൊന്നിച്ചുപിടിപെട്ടുമന്ദ
മായ്ച്ചലിച്ചിടും * അന്നേരംപശുബാലരോടീടുന്നതുകണ്ടു പി
ന്നാലെചെല്ലുന്നേരംവീണീടുമിടയ്ക്കിടെ * നന്ദനുമതുകണ്ടു
ചെന്നെടുത്താശ്ലേഷിച്ചു തന്നുടെപുത്രന്മാർക്കു വല്ലതുംകൊടു
ത്തീടും * മന്ദഹാസവുംചെയ്തുചൊല്ലീടുമോരോന്നവ രൊന്നു
മെതിരിച്ചറിഞ്ഞീടുവാനരുതാർക്കും * അച്ഛനെന്നതുമമ്മയെ
ന്നതുംതിരിഞ്ഞീടു മൊച്ചകൾകേൾക്കുന്നതുമുത്സവമെല്ലാവ
ർക്കും * അവ്യക്തവർണ്ണങ്ങളാംവാക്കുകൾകേൾക്കുന്നേരം സു
വ്യക്താക്ഷരവാക്യംനിഷ്ഫലമെന്നുതേന്നും * അങ്ങിനെചെറു
തുനാൾചെന്നൊരുശേഷമവർ മംഗലപാദാംബുജസഞ്ചാരം
ചെയ്തുവന്നാർ * നാലഞ്ചുപദംവെക്കുന്നേരത്തുപതിക്കയും
ബാലന്മാർചിലരപ്പോൾചെന്നങ്ങുപിടിക്കയും * പിന്നെയു

മവർപിടിച്ചോട്ടോട്ടുനടന്നീടും നന്ദനുംജനനിയുംകണ്ടുകണ്ടാ നന്ദിക്കും * നാലഞ്ചുദിനമേവംകഴിഞ്ഞോരനന്തരം കാലിക ളുടെപിമ്പെപാഞ്ഞുപാഞ്ഞെത്തീടിനാർ * ഗോപബാലന്മാ രോടുക്രീഡകൾചെയ്തുകൊണ്ടു ഗോപസ്ത്രീജനത്തിനുമോദവും വളർത്തിനാൻ * അംഗനാജനമെല്ലാംചൊല്ലീടുന്നതുകേട്ടു ത ങ്ങളിൽജ്യേഷ്ഠാനുജന്മാരെന്നുചൊല്ലുമവർ * ധന്യനാംവസു ദേവനന്ദനൻകൃഷ്ണനെന്നു നന്ദാദിഗോപാലന്മാരാരുമേയറി ഞ്ഞീല * അന്നൊരുദിനംസന്ധ്യാകാലത്തുകുമാരന്മാർ നന്ദ ഗോപൻെറസമീപത്തുചെന്നിരിക്കുമ്പോൾ * കണ്ടിതങ്ങൊ രുവൃക്ഷശാഖാഗ്രംസമീപത്തു കണ്ടോർകൌതുകമാകുംപൂർണ്ണ ചന്ദ്രൻെറബിംബം * അന്നേരംകൃഷ്ണൻതാനുംമോദമോടുരചെ യ്താ നിന്നിതുകണ്ടീലയോതാതനുംജനനിയും * എത്രയുംനല്ല ഫലമുണ്ടൊരുവൃക്ഷത്തിന്മേ ചെത്രയുംപഴുത്തിതാനിൽക്കുന്നാ ശോഭയോടും * വല്ലജാതിയുമതുകൊണ്ടുതന്നീടേണ മല്ലാ യ്കിൽഭുജിക്കയുമില്ലഞാനറിഞ്ഞാലും * എന്നതുകേട്ടുനന്ദൻ ചിരിച്ചുചൊല്ലീടിനാ നിന്നതുചന്ദ്രബിംബമാകുന്നുകുമാരകാ നല്ലൊരുഫലംനാളെക്കൊണ്ടുതന്നീടുവ നില്ലസംശയമേ തുംവൈകാതെഭുജിച്ചാലും * ചന്ദ്രനെന്നാലുമതുകൊണ്ടുതന്നു തന്നീടേണ മുന്നതവൃക്ഷത്തിന്മേലേറിയാൽതൊടാമല്ലോ * എന്നതുകേട്ടുനന്ദൻചൊല്ലിനാൻമധുരമായ് ചന്ദ്രനെപ്പിടിപ്പ തിന്നാവതല്ലൊരുവർക്കും * എങ്കിലുംപിടിച്ചുഞാൻകൊണ്ടു ന്നുതന്നീടുവൻ ശങ്കയില്ലതുംനാലുനാഴികയ്ക്കകംതന്നെ * ഇ പ്പോഴെതന്നീടേണമെന്നുരചെയ്തുകൃഷ്ണ നപ്പൊഴെഭുവിവീണു കരഞ്ഞുതുടങ്ങിനാൻ* നന്ദനുംചെന്നെടുത്തുചൊല്ലിനാൻപ ലതരമൊന്നുചെയ്താലുംബോധിച്ചീടാഞ്ഞോരനന്തരം* ചെ ന്നനീതന്നെഭുജിച്ചീടുകെന്നുരചെയ്താ നന്നേരമെഴുനീററുകൃ ഷ്ണനുംമണ്ടീടിനാൻ * പിന്നാലെചെന്നുനന്ദൻപിടിപ്പാൻതു ടർന്നപ്പോ ളുന്നതമായവൃക്ഷശാഖമേലേറികൃഷ്ണൻ * ചന്ദ്രബിം ബവുമെടുത്തിറങ്ങിവന്നീടിനാ നന്നേരമെല്ലാവരുമൊന്നു സംഭ്രമംപൂണ്ടോർ * അന്നേരംകൃഷ്ണൻതാനുമിന്നിതുതന്നീടു വാൻ നന്നല്ലെന്നുരചെയ്തുണ്ടയച്ചുശശാങ്കനെ * പുഷ്കരമാർഗ്ഗ ചെന്നുവിളങ്ങിശശാങ്കനും പുഷ്കരേക്ഷണൻതന്നെപ്പുല്കിനാ

രെല്ലാവരും * ഗോപസ്ത്രീജനങ്ങൾക്കനല്ലതുവരുത്തുവാൻ ഗോപബാലന്മാരോടുംകൃഷ്ണനുമത്തുകാലം * വല്ലവീജനത്തിന്റെമന്ദിരമതിൽപുക്ക മെല്ലവേവെണ്ണകവൎന്നങ്ങിട്ടുഗമിച്ചീടും* പിന്നെയുമഹങ്കാരമോരോന്നുസഹിയാഞ്ഞു വന്നുടൻ ഗോപിമാരുംമാതാവോടുരചെയ്താർ * വല്ലവീകുലനാഥേ ചൊല്ലേറുംയശോദേകേൾ നല്ലതിനല്ലതവനന്ദനൻതുടങ്ങുന്നു * വല്ലവീജനങ്ങളാംഞങ്ങൾക്കുപൊറുതിയു മില്ലാതെചമഞ്ഞിതുനിന്നുടെതനയനാൽ * അന്നേരമൊരുഗോപിചൊല്ലിനാൾകൃഷ്ണൻതാനു മിന്നലെ മമഗൃഹേ വന്നിതുരാത്രിതന്നിൽ * ഉണ്ണികളായവരുമൊന്നിച്ചുനെയ്യുംപാലും വെണ്ണയുമുണ്ടുതൃപ്തിവന്നോരുശേഷമെല്ലാം * ഒന്നിച്ചുകൊണ്ടുവന്നുമൎക്കടന്മാൎക്കുനൽകി പ്പിന്നെയുംശേഷിച്ചവകുപ്പയിലാക്കീടിനാൻ * മണ്ണാത്രമെല്ലാംതച്ചുതകത്തുശിക്യകളു മന്പോടുമുറിച്ചിട്ടുവേഗേനനടകൊണ്ടാൻ * ക്ഷീരവുംനെയ്യുമെല്ലാംവേണ്ടതുകൊടുത്താലും ചോരണംചെയ്തീടുവാനെന്തൊരുമൂലംചൊൽനീ * ചോരണംചെയ്യാകിലുംഭാജനംതകൎത്തിട്ടു കാരിയമെന്തുള്ളതുകൃഷ്ണനുനിരൂപിച്ചാൽ * ഇത്തരംകാട്ടുന്നതുശിക്ഷിച്ചുമാററീടാഞ്ഞി ലുത്തമേഞങ്ങളെല്ലാംപോകയെന്നതുംവരും * മറെറാരുഗോപിചൊന്നാൾകുററമില്ലിവൾചൊന്ന തറവുംനത്തുപോലെകൃഷ്ണനുംകൂട്ടങ്ങളും * എന്നുടെഗൃഹംതന്നിൽവന്നുചെയ്യുവയെല്ലാം നന്നല്ലപറവാനായെങ്കിലുംപറയുന്നു * വൃദ്ധനാകിയതാതൻതനിക്കുസേവിപ്പാനായ് ദുഗ്ദ്ധമങ്ങിരുനാഴികാച്ചിഞാൽവെച്ചിരുന്നേൻ * തത്രചെന്നവയെല്ലാംകുടിച്ചുപാത്രംതന്നിൽ മൂത്രവുംനിറച്ചുവെച്ചാരുമേയറിയാതെ * പോയൊരുശേഷംതാതനന്ധനായതുമൂലം മായങ്ങളറിയാതെനിത്യമുള്ളതുപോലേ * ദുഗ്ദ്ധവുംകുടിച്ചപ്പോൾതിക്തമെന്നാകയാൽ ക്രുദ്ധനായെന്നെവന്നുശങ്കളിട്ടീടിനാൻ * അന്നേരംമറെറാരുത്തിചൊല്ലിനാ ളഹോകഷ്ടമെന്നുടെഗൃഹംതന്നിൽവന്നുടൻതവപുത്രൻ * ഗോക്കളെപ്പിരിഞ്ഞങ്ങുകെട്ടിയവത്സന്മാരെ യൊക്കവെയൊന്നിച്ചാക്കിതൽസ്തന്യംകുടിപ്പിച്ചു * വ്യാഘ്രശബ്ദത്തെപ്പോലെശബ്ദിച്ചാനതുകേട്ടു ശീഘ്രമായ്ഞങ്ങളെല്ലാംനോക്കുവാൻ

പോയനേരം * സത്വരമകത്തുപുക്കാജ്യവുംപാലുമെല്ലാം മെ
ത്തുന്നദിക്കിലുള്ളതൊക്കയുംഭുജിച്ചുടൻ * എത്താത്തുള്ളൊരു
ദിക്കിലുള്ളതിൻകീഴെചെന്നു സത്വരമുരലുകൾവെച്ചതിന്മു
കളേറി * പിന്നെയുമെത്താഞ്ഞയാൽനല്ലൊരുകടകോലു തന്നു
ടവാലുകൊണ്ടുപാത്രങ്ങൾതുളച്ചുടൻ * വന്നീടുന്നൊരുപാ
ലുമിക്കത്തുംഭുജിച്ചുതാൻ പിന്നെയുള്ളതുചിലബാലകന്മാൎക്ക
നൽകി*പാത്രവുംതച്ചുതകൎത്താൎത്തങ്ങുപോയീടിനാ നാൎത്തിക
ളിതില്പരമെന്തുവേണ്ടതുനാഥ* അന്നേരമൊരുനാരിചൊല്ലി
നാൾമമഗേഹേ വന്നവൻചെയ്യുതിന്നുനാണമാകുന്നുചൊല്ലു
വാൻ * താതനും മററുള്ളോരുമത്താഴം തുടൎന്നപ്പോൾ ഭൂത
ലെചെന്നുകിടന്നുറങ്ങിപ്പോയൻഞാനും * വസ്ത്രവുമഴിഞ്ഞു
പോയ്നിദ്രയിലറിയാതെ സത്വരംതത്രവന്നുകൃഷ്ണനുംകൂട്ടങ്ങ
ളും * എന്നുടെമാരഗേഹേവെണ്ണയുംവെച്ചുകൃഷ്ണൻ തന്നുടെ
മാൎജ്ജാരനെക്കൊണ്ടുഭുജിപ്പിച്ചാൻ * ഞെട്ടിയങ്ങുണൎന്നിതു
ഞാനുമന്നേരംകയ്യും കൊട്ടിയങ്ങെല്ലാവരുംചിരിച്ചുപോയീടി
നാ * അന്നിനിക്കുണ്ടായൊരുകോപവുംനാണക്കേടു മൊ
ണ്ണൊഴിയാതെചൊല്ലാനാവതല്ലിനിക്കേതും * പിന്നെയുമോ
രോതരംചൊല്ലിനാരെല്ലാവരും ധന്യെനിൻതനയനുദുഷ്ടത
ചെറുതല്ല * ശിക്ഷിച്ചുവളൎത്തീടുംകാലത്തുബാലന്മാരെ ശി
ക്ഷിച്ചുവളൎത്താഞ്ഞാലങ്ങിനെവരുമല്ലോ * ഇന്നുനിൻവാത്സ
ല്യത്താലൊന്നുമങ്ങിളക്കാഞ്ഞാൽ വന്നീടുംദുഷ്കീൎത്തികൾനന്ദ
നംഭവതിക്കും * ദുശ്ശീലമിന്നുതന്നെമാററിവെച്ചീടാഞ്ഞിലോ
വിശേഷകചോരൻകൃഷ്ണനെന്നുവിളിക്കൊള്ളും * വല്ലാത്ത
തനയന്മാരുണ്ടാകുന്നതിനേക്കാൾ നല്ലതുതനയന്മാരില്ലാഞ്ഞി
ലതുതന്നെ * നന്ദനെനിനച്ചാലുംനിന്നെയോൎത്താലുംതവ
നന്ദനൻദുഷ്ടനായിവന്നതുചേരുന്നില്ല * ഗോപികകുലനാ
ഥേകൃഷ്ണനെങ്ങൾക്കിന്നു ഗോപിമാരെന്നുള്ളോരുനാമവുംസ
ത്യമാകും * ഇന്നിവൻഗോപശ്രേഷ്ഠനായ്വരുംകാലംഗോപ
കന്യകമാരാംഞങ്ങളെല്ലാരുമിരന്നീടും * നന്ദനോടിവചൊല്ലു
വാനാവതല്ലല്ലോ ഞങ്ങൾക്കെന്നതുകൊണ്ടു നിന്നോടൊക്ക
യുമുരചെയ്യുന്നു * ഇന്നുനീരക്ഷിച്ചാകിൽഞങ്ങളിങ്ങിരുന്നീ
ടാ മന്യദേശത്തെനോക്കിപ്പോകുന്നേനല്ലാഞ്ഞിലോ * ഇത്തര

മവരുടെവാക്കുകൾകേട്ടനേരം ചിത്തകാരുണ്യംകൊണ്ടുംപു ത്രനെസ്നേഹംകൊണ്ടും * എന്തുഞാൻചെയ്യേണ്ടതെന്നാത്മ നായശോദയും ചിന്തിച്ചുഗോപിമാരോടീവണ്ണംചൊല്ലീടി നാൾ* അംഗനമാരേനിങ്ങളേതുമേഖേദിക്കേണ്ടാ മംഗലംവ ന്നുകൂട്ടമില്ലസംശയമേതും * നിങ്ങളിന്നുരചെയ്യുതൊക്കയും സത്യമത്രേഭംഗിചൊൽകയുമല്ലസങ്കടമുണ്ടാകേണ്ടാ * എങ്കി ലുംകൃഷ്ണൻതന്നോടപ്രിയംചൊല്ലീട്ടുവാൻ പങ്കജനേത്രമാരേ തോന്നുന്നില്ലിനിക്കേതും * മണ്ണാത്രംപോയതിന്നുനിങ്ങൾക്കി ന്നെല്ലാവർക്കും പൊൻപാത്രംതന്നീട്ടുവൻസങ്കടമുണ്ടാകേ ണ്ടാ * എന്നുരചെയ്തുകൊണ്ടുപൊന്നുകൊണ്ടുള്ളപാത്ര മൊ ന്നരണ്ടല്ലവർക്കുവേണ്ടതുനല്കീടിനാൾ * പൊന്നുകൾപണങ്ങ ളുംകൊടുത്തുചൊന്നാളിനി യൊന്നുമേയുണ്ടാകയില്ലങ്ങുപോ യ്ക്കസിച്ചാലും * എന്നതുകേട്ടുഗോപസ്ത്രീകളുംമോദത്തോടും ന ന്നായ്വന്നീടുംനിനക്കെന്നുരചെയ്തുപോന്നാർ * പിന്നെയ ങ്ങൊരുദിനംകൃഷ്ണനുംരാമൻതാനും നന്ദിച്ചുബാലന്മാരോടൊ ന്നിച്ചുകളിക്കുമ്പോൾ * മണ്ണുതിന്നിതുകൃഷ്ണനെന്നതുയശോദ യോടുണ്ണികളുരചെയ്തുരാമനുംചൊല്ലീടിനാൻ * എന്നതുകേ ട്ടനേരംകോപിച്ചുയശോദയും നന്ദനൻതന്റെകയ്യുംപിടിച്ചു ചൊല്ലീടിനാൾ * വെണ്ണയുംപാലുംകവന്നുണ്ടതുപോരാഞ്ഞി ട്ടോമണ്ണുതിന്നീട്ടുന്നതുവിശപ്പുമാറാഞ്ഞിട്ടോ * എന്നതുകേട്ട നേരംകൃഷ്ണനുമുരചെയ്തു നിന്നിവരെല്ലാവരുംചൊന്നതുപൊ ളിയത്രേ * എന്നുമേപൊളിപറഞ്ഞീട്ടുകയില്ലരാമൻ നിന്നു ടെപൊളിയെന്നമ്മ താവുപറഞ്ഞപ്പോൾ * എങ്കിലോവാപി ളന്നുകാട്ടുവനെന്നുകൃഷ്ണൻ ശങ്കകൂടാതെവായുംപിളന്നുകാട്ടീ ടിനാൻ * അന്നേരംയശോദയുംബ്രഹ്മാണ്ഡമെല്ലാംനിജ ന ന്ദനനുടെവായിൽകണ്ടതുമുന്നേപ്പോലെ * എന്തൊരത്ഭുത മിതുദൈവമേമമസുതൻ ചിന്തിച്ചാൽനാരായണൻതാനെ ന്നുതോന്നീട്ടുന്നു * ലോകനായകഭക്തവത്സലനാരായണ ശോകങ്ങളൊഴിച്ചെന്നെക്കാത്തുകൊള്ളുകവേണം * ഇത്ത രംയശോദയുംപ്രാർത്ഥിച്ചുനില്ക്കുന്നേര മുത്തമപുരുഷൻതൻ മായയാലവൾതുള്ളിൽ * എന്നുടെപുത്രൻബാലൻകൃഷ്ണ

നെന്നുതോന്നി ച്ചെന്നെടുത്താശ്ലേഷിച്ചുസുഖിച്ചുമരുവി നാൾ * അനന്തരംപരീക്ഷിത്തുചോദിച്ചുമുനിയോടു നന്ദനും യശോദയുമെന്തൊരുസുകൃതത്താൽ * ശംങ്ഖപാണിയെപുത്രഭാവേനശുശ്രൂഷിപ്പാൻ സംഗതിവന്നതുംചൊല്ലേണംദയാനിധെ * എന്നതുകേട്ടുശുകനരുളിച്ചെയ്തീടിനാൻ മന്നവവസുക്കളിലുത്തമനാകുംദ്രോണൻ * സാരസോൽഭവവാചാഭൂതലേപിറപ്പാനായ് പോരുമ്പോൾവിരിഞ്ചനോടിത്തരമുണർത്തിച്ചു * മന്നിൽഞാൻപിറക്കിലൊകേശവശുശ്രൂഷക്കു നിന്നടികരുണയാസംഗതിവരേണമേ * അങ്ങിനെതന്നെയെന്നധാതാവുമരുൾചെയ്താ നിങ്ങുവന്നവൻനന്ദഗോപനായുത്ഭവിച്ചാൻ * ധന്യനാംദ്രോണൻതൻപത്നിയാംധരയല്ലോ വന്നിഹയശോദയായ്പിറന്നതറിഞ്ഞാലും * സാരസോൽഭവവാക്യംസത്യമാക്കുവാനല്ലോ സാരസേക്ഷണൻനന്ദഗോകുലെവസിപ്പതും * പുത്രഭാവേനദേവൻതന്നെയുംശുശ്രൂഷിച്ചു ചിത്തമോദേനവാണുനന്ദനുംയശോദയും * അഷ്ടമമദ്ധ്യായഞ്ഞാൻചൊല്ലിനേനിനിനിങ്ങൾ ക്കിഷ്ടമുണ്ടെന്നാകിലൊകേട്ടാലുംവഴിപോലെ *

—*—

അക്കാലമൊരുദിനംതന്നുടെദാസീജന മൊക്കെയുംപ്രവൃത്തികളോരോന്നുചെയ്യുമാറെ * നന്ദഗേഹിനിയാകുംസുന്ദരിയശോദതാൻ മന്ദമെന്നിയെദധിമഥനംചെയ്തീടിനാൾ* തൻകരങ്ങളിലുള്ളകങ്കണശബ്ദത്തോടും കുങ്കുമാങ്കിതകുചകുംഭകമ്പങ്ങളോടും * അംബുജമുഖോത്ഭവസേദലേശങ്ങളോടു മംബുജേക്ഷണലീലാമോഹനഗാനത്തോടും * അംബുജാക്ഷിയുംദധിമഥനംചെയ്യുന്നേര മംബുജേക്ഷണൻചെന്നുഹസ്തവുംപിടിച്ചപ്പോൾ* തന്മടിതന്നിൽവെച്ചുമുലയുംകൊടുത്തവൾ തന്മെയ്യിലണച്ചുകൊണ്ടാനന്ദിച്ചിരിക്കുമ്പോൾ * കാച്ചുവാനടുപ്പത്തുവെച്ചോരുപാലുതിക നുച്ചത്തുവരുന്നതുകണ്ടപ്പോൾചെന്നീടിനാൾ * തൃപ്തിവാരാതെകൃഷ്ണനച്ചത്തിൽകരഞ്ഞുകൊ ണ്ടപ്പോഴദധിപാത്രമുടച്ചുകോപത്തോടും* വെണ്ണയുമെടുത്തുപോയ്മഞ്ചാരന്മാർക്കൊടു ത്തുണ്ണികളോടുംതാ

സംഭുജിച്ചുനിൽക്കുന്നേരം* വന്നഥയശോദയുംനോക്കുമ്പോൾ
ദധിപാത്ര മൊന്നുരണ്ടല്ലന്തരഖണ്ഡമായ്ക്കിടക്കുന്നു * കഷ്ട
മെന്നുരചെയ്തുകോപവുംനടിച്ചുടൻ യഷ്ടിയുമെടുത്താശുതല്ലു
വാൻചെല്ലുന്നേരം * ഭീതിയോടവിടെനിന്നോടിനാൻകൃഷ്ണൻ
താനും പ്രീതിയോടവൾതാനുംപിന്നാലെചെന്നീടിനാൾ* പു
ഞ്ചിരിയോടുചെറുമണ്ടിയോരനന്തരംച ഞ്ചലാക്ഷിയുമെത്തി
പ്പിടിച്ചുകരത്തിന്മേൽ * യോഗികളുടെചിത്തംപോലുമങ്ങെ
ത്താതൊരുയോഗേശനെശോദതൻകയ്യിലങ്ങകപ്പെട്ടു * അ
ന്തകാന്തകവിധിമുഖ്യരാംദേവന്മാരും സന്തതമുരസ്ഥലെവാ
ഴുന്നലക്ഷ്മിതാനും * നന്ദപത്നിയെപ്പോലെമാധവപ്രസാദ
ങ്ങ ളെങ്ങുമെലഭിച്ചതില്ലാരുമെന്നറിഞ്ഞാലും * ഭീതിയുംന
നടിച്ചുദുഃഖരോദനംചെയ്തുകൃഷ്ണൻ ഭീതനായ്വന്നാനെന്നുനിന
ച്ചുയശോദയും * പാശങ്ങൾകൊണ്ടുതന്നെസത്വരമുരലി
ന്മേൽ കേശവൻതന്നെബ്ബന്ധിച്ചീടുവാനാരംഭിച്ചാൾ * പാ
ശവുമിരുവിരൽപോരാതെചമഞ്ഞിതു പാശങ്ങൾകൊണ്ടുവ
ന്നുപിന്നെയുംകെട്ടീടിനാൾ * പിന്നെയുമിരുവിരൽപോരാ
ഞ്ഞു യശോദയും തന്നുടെഗൃഹത്തിങ്കലുള്ളോരുപാശങ്ങളും *
മററുള്ളഗൃഹങ്ങളിലുള്ളതുംകൊണ്ടുവന്നു തെറെറന്നുബന്ധി
ച്ചിട്ടുംകിഞ്ചനപോരായ്കയാൽ * മന്ദഹാസവുംചെയ്തുവിസ്മ
യംപൂണ്ടുനിന്നാൾ നന്ദഗോകുലസ്ത്രീകൾചിരിച്ചുകണ്ടുനി
ന്നാർ * ഖിന്നംപൂണ്ടിതുമാതാവെന്നറിഞ്ഞപ്പോൾകൃഷ്ണൻ മാ
നസേകാരുണ്യത്താൽബന്ധനായ്നിന്നീടിനാൻ * ഭക്തന്മാ
ർക്കധീനംതാനെന്നതുജനങ്ങളെ യൊക്കവേബോധിപ്പിപ്പാൻ
ബന്ധനമേററനേരം * അത്ഭുതമുണ്ടായതുനന്ദനോടുരചെ
യ്യാം നത്ഭുതാംഗിയുംപോയനേരത്തുകൃഷ്ണൻതാനും * കെട്ടി
യൊരുരലതുമിഴച്ചുമന്ദംനട ന്നൊട്ടുമെയനങ്ങാതെകാട്ടിലങ്ങ
കംപുക്കു * കണ്ടിതുതത്രരണ്ടുവൃക്ഷങ്ങൾനില്ക്കുന്നതു കണ്ടാ
ലെത്രയുംമനോമോഹനമെന്നേവേണ്ടു * കേവലംകാട്ടിലുള്ള
വൃക്ഷങ്ങളല്ലപണ്ടു ദേവർഷിശാപംകൊണ്ടുവൈശ്രവണാത്മ
ജന്മാർ * അർജ്ജുനവൃക്ഷങ്ങളായ്നില്ക്കുന്നതറിഞ്ഞാലു മിത്ത
രമദ്ധ്യായമിതൊമ്പതുംചൊല്ലീടിനേൻ*

എന്നതുകേട്ടനേരംചൊല്ലിനാൻപരീക്ഷിത്തുമാമന്നൊ
ഴിയാതെശാപകാരണംചൊല്ലീടേണം * എന്നുകേട്ടോരുശു
കമാമുനിയരുൾചെയ്തു മന്നവകേട്ടുകൊൾകശാപകാരണംഭ
വാൻ * രണ്ടുപുത്രന്മാരുണ്ടായ്വന്നിതുധനേശനു കണ്ടാലെത്ര
യുംനല്ലസുന്ദരരൂപന്മാരായ് * ജ്യേഷ്ഠനുനാമംനളകൂബരനെ
ന്നാകുന്നു ശ്രേഷ്ഠനാമണിഗ്രീവനെന്നുപേരനുജനും * ശങ്ക
രസേവകന്മാരാകയാലവർക്കൊരു ശങ്കയില്ലാതെവന്നു സജ്ജ
നങ്ങളെപ്പോലും * അന്നവരൊരുദിനമപ്സരസ്ത്രീകളോടും
സ്വർണ്ണദീജലംതന്നിൽക്രീഡചെയ്യീടുന്നേരം * ബന്ധമെന്നി
യെതത്രനാരദനെഴുന്നെള്ളി ബന്ധുഗാത്രിമാരുംലജ്ജയുംഭയ
ത്തോടും * വസ്ത്രവുമെടുത്തുടുത്തത്രയുംഭക്തിയോടു മുത്തമ
നാകുംമുനിശ്രേഷ്ഠനെവണങ്ങിനാർ * മദ്യപാനവുംചെയ്തു
മത്തമാനസന്മാരാ യുദ്യോഗത്തോടുംധനനാഥനന്ദനന്മാരും
പാട്ടുകൾപാടിക്കൊണ്ടുനഗ്നരായ്നിന്നാർ പെട്ടെന്നുശ
പിച്ചിതുനാരദനതുനേരം * സജ്ജനനിന്ദചെയ്യുംദുർജ്ജനങ്ങ
ളുംനിങ്ങ ളുജ്ജ്വലദ്രുമങ്ങളായ്പോകെന്നരുൾചെയ്തു * താ
പവുംപൂണ്ടുനേരംവന്ദിച്ചുമുനിതന്നെ ശാപമോക്ഷത്തെത്തരി
കെന്നവരപേക്ഷിച്ചാർ * സന്തോഷിച്ചരുൾചെയ്താനന്നേ
രമ്മുനീന്ദ്രനും ചിന്തയുമുണ്ടാകേണ്ടനിങ്ങൾക്കുമനതാരിൽ *
വർദ്ധിച്ചുവന്നമദംകളഞ്ഞുനിങ്ങൾക്കിന്നു ശുദ്ധിയെവരുത്തു
വാനിന്നുഞാനിതുചൊന്നേൻ * നന്ദഗോകുലംതന്നിൽവ
ന്നീടുംനാരായണ നന്നുനിങ്ങൾക്കശാപമോക്ഷവുംലഭിച്ചീടും
എന്നരുൾചെയ്തുമുനിശ്രേഷ്ഠനെഴുന്നെള്ളി വന്നവർവൃക്ഷ
ങ്ങളായ്പിറന്നാരതുകാലം * അങ്ങിനെനില്ക്കുന്നൊരുവൃക്ഷ
ത്തിൻനേരെചെന്നു തിങ്ങിനമോദത്തോടുംമായാമാനുഷൻ
കൃഷ്ണൻ * തന്നുടെഭക്തന്മാരിലുത്തമൻധനനാഥൻ തന്നു
ടെപുത്രന്മാർക്കുമോക്ഷത്തെക്കൊടുപ്പാനും * തന്നെക്കാൾപ്രി
യനായനാരദമഹാമുനി തന്നുടെവചനത്തെസത്യമാക്കീടുവാ
നും * രണ്ടുവൃക്ഷത്തിന്റെയുംമദ്ധ്യേപോയതുനേരം കൊണ്ടു
തില്പുരലൊന്നുവലിച്ചാനതുനേരം * വൃക്ഷങ്ങൾമുറിഞ്ഞങ്ങു
വീണിതുധരണിയിൽ തൽക്ഷണംഘോരമായിക്കേട്ടിതങ്ങൊ
രുശബ്ദം * അന്നേരംവൃക്ഷമദ്ധ്യേനിന്നങ്ങുപുറപ്പെട്ടു സുന്ദര

രൂപത്തോടും ദിവ്യമാം തേജസ്സോടും * രണ്ടുപൂരുഷശ്രേഷ്ഠന്മാ
രവർ വേഗത്തോടും കൊണ്ടൽനേർവ്വർണ്ണനാകും കൃഷ്ണനെ വണ
ങ്ങിനാർ * എത്രയും സ്തുതിച്ചവർ ചൊല്ലിനാരഹോ ഞങ്ങ
ളെത്രയും കൃതാർത്ഥരായ്വന്നു നിൻ കാരുണ്യത്താൽ * നാരദമ
ഹാമുനി തന്നൊരു ശാപം തന്നെ പാരമിന്നനുഗ്രഹമായ്വന്നു ദ
യാനിധേ * നിന്തിരുവടിയോടു സംസർഗ്ഗം ലഭിക്കയാലെന്തി
നി വരേണ്ടൂ ഞങ്ങൾക്കു ദയാനിധേ * അന്ധകാരങ്ങളെല്ലാ
മകന്നു ഞങ്ങൾക്കിന്നു ബന്ധനാശന ഭവല്പാദഭക്തിയുമുണ്ടാ
യ് * ത്വല്പാദഭക്തിക്കിനി ചഞ്ചലം വരായ്വതിന്നിപ്പോഴേയ
നുഗ്രഹം നൽകേണം കൃപാമലേ * ഇത്തരം വാക്കുകൾ കേട്ടു പാശ
ബന്ധനാം കൃഷ്ണനുത്തരം മന്ദഹാസം പൂണ്ടരുൾ ചെയ്തീടി
നാൻ * നിങ്ങൾക്കു ശാപമോക്ഷം നൽകുവാനിവിടെ ഞാൻ മം
ഗലരൂപന്മാരെ വന്നതെന്നറിഞ്ഞാലും * നാരദശാപം നി
ങ്ങൾക്കുണ്ടായതറിഞ്ഞു ഞാനാരുള്ളൂ വിപ്രശാപം നീക്കുവാൻ
ഭുവനത്തിൽ * ചിത്തശുദ്ധിയുമെങ്കൽ ഭക്തിയും ദിനംതോറു
മുത്തമന്മാരാം നിങ്ങൾക്കുണ്ടാകുമറിഞ്ഞാലും * എങ്കിലോ മു
ന്നെപ്പോലെ വാണുകൊള്ളുവിൻ നിങ്ങൾ സങ്കടമുണ്ടാകയു
മില്ലിനിയൊരുനാളും * ഇത്തരം നാഥൻ തന്റെ വാക്കുകൾ കേ
ട്ടു നേരം ചിത്തസന്തോഷത്തോടും വന്ദിച്ചു പോയാരവർ *
ഇക്കഥ കേൾക്കുന്നവർക്കാപത്തു നശിച്ചീടും സല്ക്കഥയായ പത്താ
മദ്ധ്യായം ചൊല്ലീടിനേൻ *

—*—

**ഘോ**രമായൊരു ശബ്ദം കേൾക്കയാലെല്ലാവരും പാര
മായ് ഭയപ്പെട്ടു നീളവേ നോക്കുന്നേരം * ബന്ധമെന്നിയേ വീണ
വൃക്ഷവും സമീപത്തു ബന്ധനം പ്രാപിച്ചൊരു ബാലകനെയും
കണ്ടാർ * എന്തു കാരണമിന്നു വൃക്ഷങ്ങൾ പതിപ്പാനെന്നന്തരം
ചിന്തിച്ചവരോരോന്നു ചൊല്ലുന്നേരം * മണ്ടിവന്നിഹ കൃഷ്ണൻ
വൃക്ഷങ്ങൾ പുഴക്കിനാൻ കണ്ടിതു ഞങ്ങളെന്നു ഗോപബാല
രും ചൊന്നാർ * ആരുമേറെ കൈക്കൊണ്ടീല ബാലന്മാരുടെ വാ
ക്യം സാരതയുള്ളവർക്കു സന്ദേഹമുണ്ടായ്വന്നു * നന്ദനും കു
മാരനെ കെട്ടഴിച്ചാനന്ദത്താൽ മന്ദഹാസവും ചെയ്തുകൊണ്ട

ണ്ടു പോയീടിനാൻ * ദാമം കൊണ്ടുദരെ ബന്ധനം ചെ
യ്യമൂലം നാമവും ദാമോദരനെന്നത്രയുണ്ടായ്വന്നു * ഗോ
പികജനങ്ങൾക്കു മോദത്തെ വരുത്തുവാൻ ഗോപബാലന്മാ
രോടുമൊന്നിച്ചു ദാമോദരൻ * കല്യാണഗാത്രിമാരാം വല്ല
വിജനമെല്ലാം ചൊല്ലുന്നലീലകളെച്ചെയ്യീടും മടിയാതെ *
പാട്ടുപാടീടും നന്നായാടീടും നൃത്തം ചെയ്യും കാട്ടുന്നതെല്ലാം മ
നോമോഹനമെല്ലാവർക്കും * ഇത്തരമെല്ലാവർക്കുമാനന്ദം വരുമാ
റു ചിത്തമോദേന കളിച്ചീടുന്നാളൊരു ദിനം * നന്ദനന്മാരായു
ള്ള രാമകൃഷ്ണന്മാരെയും നന്ദിച്ചു വിളിച്ചിതു രോഹിണീദേവിതാ
നും * ഇന്നു നിങ്ങടെ ജന്മനക്ഷത്രമാകുന്നിതു വന്നാലും കുളിച്ചു
ഗോദാനങ്ങൾ ചെയ്യീടുവാൻ * ബാലകന്മാരെയെല്ലാമമ്മമാർ
കുളിപ്പിച്ചു പാലോടു നെയ്യും ചോറുമൊക്കവേ ഭുജിപ്പിച്ചു * ന
ല്ലൊരാഭരണങ്ങളിട്ടുകൊണ്ടു വെച്ചിതു കല്യാണരൂപന്മാരെക്ക
ണ്ടതില്ലയോ നിങ്ങൾ * നിങ്ങളും കുളിച്ചങ്ങു നല്ല കോപ്പുകളിട്ടു
ഭംഗിയിൽ കളിപ്പാനായ്പ്പോയാലും വൈകീടാതെ * എന്നമ്മ
പറഞ്ഞിട്ടും വന്നീല കുമാരന്മാരന്നേരം യശോദയെ ചൊൽ
കെന്നനിയോഗിച്ചാൾ * നന്ദനെ സ്നേഹം കൊണ്ടു മുലയും ചുര
ന്നുടൻ സുന്ദരീ യശോദയും ചെന്നങ്ങു വിളിച്ചുതേ * പങ്കജേ
ക്ഷണ കൃഷ്ണ വൈകാതെ വരികനീ സങ്കടമുണ്ടു നിന്നെക്കാണാ
ഞ്ഞിട്ടിനിക്കിപ്പോൾ * നല്ലൊരു മുലപ്പാലുമെല്ലാമേ പോയീടു
ന്നു കല്യാണശീലരാമ വൈകാതെ വരികനീ * എത്രയും കാല
ത്തല്ലോ ഭോജനം ചെയ്തു നിങ്ങളിത്ര നേരവും സ്തനപാനവും ചെ
യ്യീലല്ലോ * ഒന്നിച്ചു ഭുജിക്കേണം നിങ്ങളോടെന്നതോർത്തു നന്ദ
ഗോപനും നോക്കിപ്പാർക്കുന്നു മോദത്തോടും * ചേറുകളണിഞ്ഞ
തുമൊക്കവെ കളയേണം പോരിക ബാലന്മാരേ മജ്ജനം ചെ
യ്യീടുവാൻ * എന്നരചെയ്തു കയ്യും പിടിച്ചു കൊണ്ടുപോന്നു ന
ന്നായി കുളിപ്പിക്കുന്നേരത്തു ചൊന്നാൻ കൃഷ്ണൻ * ജ്യേഷ്ഠനെ
പ്പോലെ മമ ഗാത്രവും വെളുക്കേണം കോട്ടമുണ്ടല്ലായ്കിൽ ബാ
ലന്മാർ ഭാഷിച്ചീടും * എന്നുമേ കറുകയില്ലുരച്ചു തേച്ചീടേണം
എന്നുകേട്ടമ്മ താനും ചിരിച്ചു ചൊല്ലീടിനാൾ * എന്നുടെ കുമാ
രനീ നീലമാം നിറമല്ലോ നന്ദനനായ രാമൻ മുന്നമേ വെളുത്ത
ല്ലോ * മുന്നമേയുള്ള നിറം പോകയില്ലൊരുനാളുമെന്നു കേട്ടു

കൃഷ്ണൻപിന്നെയുമുരചെയ്താൻ * എന്നമ്മേരാമനോടുതുല്യ
മായ്യുള്ളക്കാതെ മന്ദിരത്തിങ്കലേക്കപോരികയില്ലഞാനം * എ
ന്നരചെയ്തുകൊണ്ടുരോദനംചെയ്തീടിനാനന്നേരംയശോദയും
മന്ദമായുരചെയ്താൾ * നല്ലതുനീലവർണ്ണമല്ലയോകുമാരക വ
ല്ലാതെവെളുത്തവക്കെന്തൊരുഭംഗിയുള്ളു * ആഭരണങ്ങൾ
നല്ലോരാടകളിവയെല്ലാം ശോഭയേറീടുംതവപൂമെയ്യിലണി
യുമ്പോൾ * ഭംഗിയില്ലല്ലോവെളുത്തുള്ളവക്കിവയൊന്നു മ
ങ്ങിനെയല്ലിയിനുചോദിക്കരാമനോടും * മാതാവിൻവാക്ക
കേട്ടുരാമനുമുരചെയ്താൻ കൈതവമല്ലകൃഷ്ണനീലവർണ്ണമേനല്ലു
വല്ലാതെവെളുക്കയാൽക്ലേശമുണ്ടിനിക്കേറ്റം മില്ലൊരുഫലമി
നിയെന്നുഞാൻക്ഷമിക്കുന്നു * എന്നതുകേട്ടനേരംസന്തോഷി
ച്ചിതുകൃഷ്ണൻ നന്ദനന്മാരോടൊത്തുമാതാവുംഗൃഹംപുക്കാൾ*
ഗോദോഹനാദികളെല്ലാംചെയ്യിപ്പിച്ചനന്തരം മോദേനഭുജിപ്പി
ച്ചുകോപ്പുകളണിയിച്ചാൾ * ഇത്തരംജഗന്നാഥനാകിയഭഗ
വാനെ പുത്രസ്നേഹനശുശ്രൂഷിച്ചവൾവാണീടിനാൾ * ന
ന്ദാദിഗോപന്മാരുമക്കാലംചിന്തിച്ചിതു നന്നല്ലനമുക്കിപ്പോ
ളിവിടെവസിപ്പതും * മറ്റൊരുദിക്കിൽചെന്നുപാർക്കിലേസു
ഖംവരൂ കുറ്റങ്ങൾപലതുമുണ്ടിവിടെനിരൂപിച്ചാൽ * എ
ന്നുചിന്തിച്ചുവസിച്ചീടുന്നനേരത്തിങ്കൽ വന്നിതങ്ങുപനന്ദ
നാകിയഗോപവൃദ്ധൻ * നന്ദനോടവൻചൊന്നാനിന്നിനിന
മുക്കിഹ നന്നല്ലവസിപ്പതുപോകണംവൈകീടാതെ * എ
ന്തെല്ലാമപായങ്ങൾവന്നിതുകുമാരനു ചിന്തിച്ചാൽഭയംവരു
മെന്നതേപറയാവൂ * ഒന്നുമേഫലിച്ചതില്ലീശ്വരവിലാസ
ത്താലെന്നതുനിരൂപിച്ചുപാർക്കയില്ലിനിയേതും * പുല്ലുകൾ
ജലങ്ങളുമെന്നിവപെരുത്തുള്ള നല്ലൊരുവൃന്ദാവനംതന്നിൽ
പോയ്വസിക്കനാം * അങ്ങിനെതന്നെയെന്നുചൊല്ലിയങ്ങെ
ല്ലാവരും മംഗലസമയത്തുമെല്ലവെപുറപ്പെട്ടാർ * തങ്ങൾ
ക്കുതങ്ങൾക്കുള്ളധാന്യാദിപദാർത്ഥങ്ങ ളുമംഗനമാരുംപശുവൃ
ന്ദമെന്നിവയെല്ലാം * മോദേനശകടത്തിൻമീതവേകരേറി
ക്കൊണ്ടാദരവോടെഘോഷയാത്രയുംതുടങ്ങിനാർ * രോഹി
ണിയശോദയുംരാമനുംകൃഷ്ണൻതാനും മോഹനമായശകടത്തി
ന്മേൽവിളങ്ങിനാർ * ഭേരികൾനാദത്തോടുംശൃംഗമാംനാദ

ത്തോടും നാരിമാരുടെകൃഷ്ണലീലഗാനങ്ങളോടും * ലോകച്ഛ കാരപാത്രയഷ്ടിനാദങ്ങളോടും ബാലകരാത്തുവിളിച്ചീടുന്ന ഘോഷത്തോടും* സത്വരംനടന്നവർപുക്കിതുവൃന്ദാവനം ചിത്രമായൊരു വനംകണ്ടുസന്തോഷംപൂണ്ടാർ * നല്ലൊരുലതകളുംബാലപാദപങ്ങളും പുല്ലുകൾജലങ്ങളുംപുഷ്പങ്ങൾഫലങ്ങളും * എന്നിവകണ്ടുഗോപവൃന്ദവുംനാരിമാരും നന്ദിച്ചുവാടങ്ങളുംചമച്ചുവാണീടിനാർ* നല്ലൊരുവൃന്ദാവനംതന്നുടെസമീപത്തു പൊല്പേറും ഗോവർദ്ധനപർവ്വതമതുമുണ്ട് * എത്രയുമരികത്തുകാളിന്ദീനദിയുമുണ്ടെത്രയുംരമ്യങ്ങളാംപുളിനങ്ങളുമുണ്ട് * എന്നിവയെല്ലാംകണ്ടുകൃഷ്ണനുംരാമൻതാനും നന്നുനന്നെന്നുപറഞ്ഞേററവുംസന്തോഷിച്ചാർ * അക്കാലംരാമൻതാനുംകൃഷ്ണനോടൊരുമിച്ചു പയ്ക്കിടാങ്ങളെമേച്ചുനടന്നുതുടങ്ങിനാർ * മററുള്ളഗോപബാലന്മാരോടുമൊരുമിച്ചു ചൊവ്വരവെ ചെന്നുകളിച്ചുതുടങ്ങിനാർ * കാളയായിട്ടുശബ്ദിച്ചീടുന്നചിലരതിൽ തോളിലങ്ങെടുത്തുകൊണ്ടോടുന്നചിലരെല്ലാം * ജന്തുക്കൾകരയുമ്പോളങ്ങിനെതന്നെശബ്ദിച്ചന്തരമൊഴിഞ്ഞവപിമ്പെമണ്ടുന്നചിലരെല്ലാം * ഇങ്ങിനെപലവിധംക്രീഡകൾചെയ്തുകൊണ്ടു തിങ്ങിനമോദത്തോടുകാളിന്ദീതീരംപുക്കാർ * വത്സകനെന്നുപേരായുള്ളൊരുദൈത്യൻപശു വത്സരൂപവുംപൂണ്ടുകാനനെചെന്നാനപ്പോൾ * അന്നേരംകൃഷ്ണനതുരാമനുകാട്ടിക്കൊടു ത്തൊന്നുമേയറിഞ്ഞതില്ലെന്നുഭാവിച്ചു മന്ദം* ചെന്നവനുടെപിമ്പെപാദങ്ങൾരണ്ടുംപിടിച്ചൊന്നടിച്ചിതുഭൂമൌചത്താനങ്ങവനപ്പോൾ * ബാലന്മാരതുകണ്ടു വിസ്മയംപൂണ്ടീടിനാർ ചാലവേപുഷ്പവർഷംചെയ്തിതുദേവന്മാരും * അങ്ങുചെന്നവയെല്ലാംഘോഷിച്ചുബാലന്മാരു മംഗനാജനങ്ങളുംവിസ്മയംപൂണ്ടീടിനാർ* പിന്നെയുംവത്സന്മാരെമേച്ചുകൊണ്ടൊരുദിനം ചെന്നാനങ്ങൊരുനല്ലപൊയ്കതൻതീരത്തിങ്കൽ * പൈക്കിടാങ്ങളെജലപാനംചെയ്യിച്ചുതങ്ങളൊക്കെയുംജലപാനംചെയ്തുനിന്നതുനേരം * കണ്ടിതുമത്സ്യഭക്ഷകനാകിയബകത്തിനെ കണ്ടാലങ്ങവനൊരുപർവ്വതത്തോളംപോരും* പക്ഷിയല്ലതുബകനെന്നുപേരായദൈത്യൻ തൽക്ഷണമവൻവന്നുകൃഷ്ണനെവിഴുങ്ങിനാൻ* ബാലന്മാരതുകണ്ടു

നിൎജ്ജീവന്മാരായ്വന്നു താലുമൂലത്തിൽചൂട്ടുപിടിച്ചുബകത്തി
നും* ചൂടതുസഹിയാഞ്ഞുവമിച്ചുപുറത്താക്കി ച്ചാലവേകൊ
ക്കുകൊണ്ടുകൊത്തുവാൻതുടൎന്നപ്പോൾ*തുണ്ഡങ്ങൾപിടിപെ
ട്ടുരണ്ടായിപ്പിളൎന്നിതു ഖണ്ഡമെന്നിയെബാലൻവേണുകൾ
ചീൎത്തുംവണ്ണം * മരിച്ചുജനംപിന്നതിരിച്ചുവന്നപോലെ
ചിരിച്ചുവസിക്കുന്നകൃഷ്ണനെക്കണ്ടനേരം * രാമാദിബാലന്മാ
രുമൊന്നിച്ചുപുൽകീടിനാർ സാമോദംപുഷ്പവൃഷ്ടിചെയ്തിതുദേ
വന്മാരും * വൃത്താന്തംകേട്ടനേരംസ്ത്രീകളുംഗോപന്മാരും ചി
ത്തകൌതുകംപൂണ്ടുതങ്ങളിൽചൊല്ലീടിനാർ* നന്ദനന്ദനൻ
തനിക്കെന്നെല്ലാമപായങ്ങ ളുന്നന്നുവന്നീടുന്നുചിന്തിച്ചാൽ
ഭയംവരും * ഒന്നുമേഫലിക്കുന്നില്ലെന്നതുമല്ലപിന്നെ വന്ന
വരെല്ലാവരുമപ്പൊഴെമരിക്കുന്നു * വേദജ്ഞനായഗൎഗ്ഗൻമുന്ന
മേചൊല്ലീടിനാൻ വൈദികരുടെവാക്യംസത്യമായ്വരുമല്ലൊ*
ഇത്തരമുരചെയ്തു നന്ദാദിഗോപന്മാരും ചിത്തമോദേനകൃഷ്ണ
ലീലകൾകാണ്കയാലെ* ഘോരമായിരിപ്പൊരുസംസാരദുഃഖ
മൊന്നുമോരാതെവൃന്ദാവനേസുഖിച്ചുവാണീടിനാർ* രാമനും
കൃഷ്ണൻതാനുംമററുള്ളബാലന്മാരും പ്രേമമോടൊരുമിച്ചുലീല
കൾചെയ്തീടിനാർ * ഓരോരോദിക്കിൽചെന്നുഗൂഢമായൊ
ളിക്കയും പാരാതെമററുള്ളവർതിരഞ്ഞുപിടിക്കയും * വെള്ള
ത്തിൽചിറനന്നായ്കെട്ടിയുംമുറിച്ചിട്ടു മുള്ളിലാനന്ദത്തോടുനീ
ന്തിയുംകുളിയിട്ടും* നക്രങ്ങളുടെവാലുപിടിക്കുന്നേരത്തിങ്കൽ
നക്രങ്ങൾവായപിളൎന്നെത്തുമ്പോൾമുഴുകിയും * വൃക്ഷശാഖാ
ഗ്രത്തിന്മേലേറിയതെല്ലാവരും തൽക്ഷണംഭൂമിതന്നിൽചാ
ടിയുംപതിക്കയും * പിന്നെയുംപലവിധംക്രീഡകൾചെയ്തു
കൊണ്ടു നന്ദിച്ചുവസിച്ചിതുകൃഷ്ണനുംരാമൻതാനും* തീയതിൽ
പതിക്കയോവെള്ളത്തിൽപതിക്കയോ ചെയ്യുന്നതിവരെന്നു
നിനച്ചുതെല്ലായ്പോഴും* നന്ദനന്മാരെനോക്കിനിന്നീടുംയശോ
ദയും നന്ദനുംപാലിപ്പാനാക്കല്പിച്ചുജനങ്ങളേ * ഇങ്ങിനെ
കൌമാരമാംകാലവുംകഴിഞ്ഞിതു മംഗലംപതിനൊന്നാമദ്ധ്യാ
യംചൊല്ലീടിനേൻ *

അന്നൊരുദിനംരാമകൃഷ്ണന്മാരുഷസ്സിങ്കൽ ചെന്നുടൻ വയസ്യരായുള്ളോരു ബാലന്മാരെ * ശൃംഗശബ്ദങ്ങൾകൊണ്ടുനിദ്രയുമുണൎത്തിനാർ മംഗലശീലന്മാരുംഗോക്കളുമെഴുനീറ്റു * പോകനാംനമുക്കിന്നുകാനനംതന്നിലെന്നു വൈകാതെഭുജിച്ചീടാമെന്നുരചെയ്തു കൃഷ്ണൻ* അപ്പോഴെബാലന്മാരും ഭോജനത്തിനുവേണ്ടും കോപ്പുകളെടുത്തുകൊണ്ടുത്രയുംമോദത്തോടും * തങ്ങൾക്കുതങ്ങൾക്കുള്ളഗോവത്സന്മാരോടൊത്തു ശൃംഗഘോഷങ്ങളോടുംകാനനമകംപുക്കാർ*പൊന്നുകൊണ്ടാഭരണമെല്ലാർക്കുമുണ്ടെങ്കിലും മിന്നുന്നതളിരുകൾപീലികൾപുഷ്പങ്ങളും * എന്നിവകൊണ്ടുനന്നായെല്ലാരുമലംകരി ച്ചന്യോന്യംകയ്യുംപിടിച്ചങ്ങിനെനടക്കുമ്പോൾ * ഓരോരോശിക്യംതന്നിൽഭക്ഷണസാധനങ്ങളോരോരോബാലകന്മാർകൊണ്ടുവന്നവയെല്ലാം * തങ്ങളിൽതന്നെചിലർമോഷ്ടിച്ചങ്ങൊളിച്ചിട്ടു മങ്ങവരപരന്റെശിക്യത്തെമോഷ്ടിച്ചിട്ടും * തങ്ങളിൽതിരഞ്ഞെത്തിക്കണ്ടുടൻചിരിച്ചിട്ടും ശൃംഗങ്ങളോടക്കുഴലെന്നിവവിളിച്ചിട്ടും * ഭൃംഗനാദങ്ങളോടുമൊന്നിച്ചുപാടുംചില രങ്ങിനെകുഴൽനാദമൊന്നിച്ചുപാടുംചിലർ * നല്ലൊരുഹംസങ്ങൾതൻപിന്നാലെചെന്നുചിലരുല്ലാസത്തോടുമതുപോലെസഞ്ചരിച്ചീടും * കൊറ്റികൾസമീപത്തുചെന്നിരുന്നീടുംചിലർ തെറ്റന്നുമയിലുകളൊന്നിച്ചാടുംചിലർ* വാനരന്മാരോടൊത്തുവൃക്ഷമേറീടുംചിലർ മാനമോടവരോടുചാടീടുന്നുചിലർ * തൂക്കിയിട്ടീടുന്നൊരുവാനരപുച്ഛം പിടിച്ചൂക്കോടെവലിക്കുന്നനേരത്തുകുരങ്ങന്മാർ*ദന്തങ്ങൾ കാട്ടുന്നതുകണ്ടേറ്റംചിരിച്ചുടൻ ദന്തങ്ങളങ്ങോട്ടേക്കുകാട്ടീടുന്നതുചിലർ * ഭേകങ്ങളോടുംകൂടിവെള്ളത്തിൽചാടുംചിലർ നാകികളിവകണ്ടുസന്തതംചിരിക്കുന്നു *ഇത്തരംയോഗേശ്വരനാകിയകൃഷ്ണനോടു ചിത്തമോദേനകളിച്ചീടിനാർകുമാരന്മാർ* ലോകനാഥനോടൊത്തുനിത്യവുംവസിക്കുന്ന ഗോകുലജനത്തിന്റെപുണ്യമെന്തൊന്നുചൊല്ലൂ * ഇങ്ങിനെകളിപ്പതുകേൾക്കയാലഘാസുരൻ തിങ്ങിനകോപത്തോടുംതന്നുള്ളിൽനിരൂപിച്ചാൻ * സോദരനായബകൻതന്നെക്കൊന്നൊരുകൃഷ്ണൻ സോദരനോടുംഭയമെന്നിയെകളിക്കുന്നു *

സോദരിയോടുമിന്നുകൃഷ്ണനെക്കൊന്നുമമ സോദരൻമരിച്ച
തിൽദുഃഖവുംപോക്കീടുവൻ * ഗോകുലജീവനായകൃഷ്ണനെവ
ധിക്കുമ്പോൾ ഗോകുലത്തിനുനാശംവന്നീടുംതാനേതന്നെ *
എന്നുടെസഹജനതൃപ്തിയുംലഭിച്ചീടു മെന്നല്ലകംസൻതനി
ക്കെത്രയുംസുഖംവരും * പുഷ്ടകോപത്തോടിങ്ങുചിന്തചെ
യ്തഘാസുരൻ ദുഷ്ടനാംഞാനൊരുപെരുമ്പാമ്പുതൻവേഷംപൂണ്ടു
ളുണ്ടവൻനീളമൊരുയോജനമാത്രംവണ്ണം ഉണ്ടതിൽപാതിത
ന്നെവണ്ണവുംകരുത്തല്ലോ * പർവ്വതഗുഹപോലെവാപിളൎന്നു
വൻതാനു മൂർച്ചിയിൽകിടന്നിതുകൃഷ്ണനെഗ്രസിപ്പാനായ് *
നേത്രങ്ങൾകണ്ടാലഗ്നിജ്വാലകളെന്നുതോന്നു മെത്രയുമുഗ്ര
ങ്ങളാംദന്തങ്ങൾനാലുണ്ടല്ലോ * ആയതുകണ്ടുഗോപബാല
ന്മാർവൃന്ദാവന ശ്രീയുടെമഹത്വമെന്നോർത്താരോന്നുരചെ
യ്താർ * പന്നഗനിവൻദൈത്യനെന്നറിഞ്ഞാരുകൃഷ്ണ നി
ന്നാമിവിടെക്കുചെല്ലരുതെന്നുചൊല്‌വാൻ * ഭാവിച്ച
നേരക്കന്നേരമെത്രയുംവേഗത്തോടും ഗോവത്സന്മാരുമവൻ
വായിൽചെന്നുപുക്കു * ഒന്നുസംഭ്രമിച്ചിതുകൃഷ്ണനുമത്തുനേ
രം ചെന്നുപുക്കിതുഗോപബാലന്മാരെല്ലാവരും * ദുഷ്ടനാമ
വനപ്പോൾകൃഷ്ണനെക്കിട്ടായ്കയാൽ പെട്ടെന്നുദഹിപ്പിച്ചീലാ
രെയുമത്തുനേരം * ചിത്രമെത്രയുംദൈവഗതിയെന്നോർത്തുകൃ
ഷ്ണനെത്രയുംവേഗത്തോടുതത്രനിന്നെഴുന്നീററു * രക്ഷിപ്പാ
നുപായവുംചിന്തിച്ചുതാനുംചെന്നു തൽക്ഷണംപുക്കനേരം
പേടിച്ചുദേവന്മാരും * ദുഷ്ടരാംകംസാദികളൊക്കയുംസന്തോ
ഷിച്ചാർ പെട്ടെന്നുവായുംമൂടിക്കിടിനാനഘാസുരൻ * കണ്ഠ
ദേശത്തുചെന്നുവളൎന്നാൻകൃഷ്ണൻതാനും കുണ്ഠതപൂണ്ടുകണ്ണും
തുറിച്ചാനവനപ്പോൾ * വീർപ്പുകൾപോകായ്കയാൽമൂർദ്ധാവു
പിളൎന്നവനപ്പോഴേമരിച്ചുവീണീടിനാനവനിയിൽ * സ
ർപ്പദേഹത്തിൽനിന്നുശില്പമായൊരുതേജസ്സപ്പോഴേകൃഷ്ണനോ
ടുചേൎന്നിതുസമക്ഷമായ് * സർപ്പത്തിൻജഠരാഗ്നിതന്നിൽവീ
ണുഴന്നവരെല്ലാരുംമരിച്ചതുകാൺകയാൽകൃഷ്ണൻതാനും *
തന്നുടെകടാക്ഷമാമമൃതവർഷംകൊണ്ടു തന്നുടെജനങ്ങളെയൊ
ക്കയുംജീവിപ്പിച്ചാൻ * അന്നേരമെല്ലാവരുംപുറത്തുപോയീ
ടിനാർ വിണ്ണിലെദേവന്മാരുംപുഷ്പവർഷവുംചെയ്താർ * പാട്ടുകൾ

പാടീടിനാർഗന്ധൎവ്വസമൂഹവു മാട്ടവുംതുടങ്ങിനാർഗന്ധ
ൎവ്വസ്ത്രീകളെല്ലാം * എത്രയുംസ്തുതിച്ചിതുതാപസന്മാരുമെല്ലാം
ഉത്തമവാദ്യങ്ങളുംഘോഷിച്ചുദേവന്മാരും * ധാതാവുമതുകേ
ട്ടാമോദമോടെഴുന്നെള്ളി പ്രീതിപൂണ്ടിതുകൃഷ്ണലീലകൾകണ്ട
നേരം * ശില്പമാംഗ്രഹപോലെബാലന്മാൎക്കൊളിപ്പാനായ്
സൎപ്പചൎമ്മവുംനന്നായുണക്കിവെച്ചാരവർ * പിന്നെയാച
ൎമ്മംകൊണ്ടുബാലന്മാർപലകാലം നാനായിക്കളിചെയ്താരെ
ന്നുകേട്ടിരിപ്പുഞാൻ * നന്ദനന്ദനനഘനാകിയദൈത്യന്ത
ന്നെ ക്കൊന്നിതുകൌമാരമാംകാലത്തെന്നറിഞ്ഞാലും * ബാ
ലകനായകൃഷ്ണൻതനിക്കപൌഗണ്ഡമാം കാലംവന്നൊരുകാ
ലംഗോപാലബാലന്മാരും * അക്കാലമുണ്ടായതെന്നോൎത്ത
വരക്കഥക ളൊക്കവേഗോകുലത്തിൽചെന്നങ്ങുചൊല്ലീടി
നാർ * മായാബാലകവേഷംപൂണ്ടോരുകൃഷ്ണൻതന്റെ മായ
കളറിവതിനാരുള്ളുജഗത്തിങ്കൽ * സന്തോഷംപൂണ്ടുവസി
ച്ചീടിനാർഗോപന്മാരും പന്തിരണ്ടദ്ധ്യായവുംചൊല്ലിനേൻ
ചുരുക്കിഞാൻ *

---

അന്നേരംപരീക്ഷിത്തുമാമുനിശ്രേഷ്ഠൻതന്നെ വന്ദിച്ചു
വിനയത്തോടിത്തരംചോദ്യംചെയ്താൻ *കൈതവംബാലൻ
കൃഷ്ണൻകൌമാരകാലത്തിങ്കൽ ചെയ്തോരുകഥയിതുഗോ
പാലബാലകന്മാർ * അന്നുചൊല്ലാതെപിന്നെപൌഗണ്ഡ
കാലത്തിങ്കൽ ചെന്നുരചെയ്തീടുവാൻമൂലമെന്തുകേൾ
പ്പാൻ* ചിത്തത്തിൽമമമോഹമെത്രയുംവളരുന്നു തൃപ്തിയില്ല
ല്ലോഹരിതന്നുടെകഥകേട്ടാൽ * എന്നതുകേട്ടുമുനിശ്രേഷ്ഠനും
ഭക്തിയോടു നന്ദിച്ചുനൃപൻതന്നോടിത്തരമുരചെയ്തു * ഉ
ത്തമനത്രഭവാനീശ്വരകഥകളെ പുത്തനാക്കീടുന്നതുഭക്തി
ലക്ഷണമല്ലോ * നിത്യവുംകേട്ടീടിലുംനാരിമാരുടെകഥാ പു
ത്തനെന്നിതുവിടന്മാൎക്കുതോന്നീടുംപോലെ * ഭക്തന്മാരായ
വൎക്കുമാധവകഥാമൃതം നിത്യവുംകേട്ടീടിലുംനൂതനമെന്നുതോ
ന്നും * ആകയാലിന്നുഞാനുംചൊല്ലുവനവയെല്ലാം ലോ
കൈകഗുണനിധേകേട്ടാലുംവഴിപോലെ * ദുഷ്ടനാമഘാ

സുരൻതന്നെയുംകൊന്നുകൃഷ്ണൻ ശിഷ്ടരായീടുംഗോപബാല
ന്മാരോടുംകൂടി * നല്ലൊരുസരസ്സിന്റെതീരദേശത്തുചെന്നു
മല്ലലോചനൻതാനുമീവണ്ണമരുൾചെയ്തു* നല്ലൊരുജലമിതു
കാണ്കെടൊബാലന്മാരെ ഫുല്ലപങ്കജഗന്ധമെത്രയുംമനോഹ
രം * ഇന്നുനാംകൊണ്ടുവന്നഭോജ്യങ്ങളിവിടെവെച്ചൊന്നി
ച്ചുസുഖത്തോടുംഭുജിക്കാംവൈകീടാതെ * പാനീയപാനം
ചെയ്തുനല്ലൊരുപുല്ലുംഭുജിച്ചാനന്ദത്തോടുഗോവത്സങ്ങളുംന
ടക്കട്ടെ* എന്നതുകേട്ടനേരമെല്ലാരുംവത്സന്മാരെ ചെന്നങ്ങു
പൊയ്കതന്നിലിറക്കിമോദത്തോടും * നല്ലൊരുജലപാനം
ചെയ്തുഗോവത്സന്മാരും പുല്ലുകൾതിന്നുതീരദേശത്തുനടക്കു
മ്പോൾ*രാമകൃഷ്ണന്മാരുടെചുഴവുംബാലന്മാരും പ്രേമമോടിരു
ന്നുകൊണ്ടുറികളഴിച്ചുടൻ * നല്ലൊരുദധിക്കുട്ടിയുരുട്ടിമാതാ
ക്കന്മാരെല്ലാവർക്കുംകൊടുത്തോരുഭോജനകബളങ്ങൾ * പാത്ര
ങ്ങൾകൊണ്ടന്നതിൽവെച്ചിതുചിലർവൃക്ഷ പത്രത്തിൽചി
ലർവെച്ചുശിക്യത്തിലപരന്മാർ * ഓരോരോപാത്രങ്ങളിൽ
വെച്ചുകൊണ്ടെല്ലാവരും സാരമാമുപദംശമോരോന്നുവിളമ്പി
നാർ * മല്ലലോചനൻതാനുമവ്വണ്ണംവിളമ്പിക്കൊണ്ടെല്ലാ
രുമൊരുമിച്ചുഭക്ഷണംതുടങ്ങിനാർ * തങ്ങൾതങ്ങൾക്കുള്ളൊ
രുരുചികൾപറകയും ശൃംഗങ്ങളിടസ്സിടെയെടുത്തുവിളിക്ക
യും * മേല്പൊട്ടെക്കെറിഞ്ഞുടൻഭോജനകബളങ്ങൾ കീഴ്പ്പെട്ടു
വരുന്നേരംവായ്ക്കൊണ്ടുപിടിക്കയും * തങ്ങളിൽഭാഷിക്കയുമു
ച്ചത്തിൽചിരിക്കയു മിങ്ങിനെയുണ്ടായോരുഘോഷങ്ങളെ
ന്തുചൊൽവൂ * നന്ദനന്ദനൻകൃഷ്ണൻതന്നുടെകബളത്തെ
സുന്ദരമായവാമഹസ്തത്തിൽവെച്ചുകൊണ്ടു * കൈവിരലിട
കളിൽവെച്ചുകൊണ്ടുപദംശം ദേവകൾകാണുമാറുഭോജനം
ചെയ്തീടിനാൻ * പങ്കജദളമദ്ധ്യേകർണ്ണികയെന്നപോലെ പ
ങ്കജേക്ഷണൻഗോപബാലന്മാരുടെമദ്ധ്യെ* ഓരോരോഹാസ്യ
ങ്ങളുംചൊല്ലിയങ്ങെല്ലാരെയും പാരമായ്ചിരിപ്പിച്ചുമോദേന
വാഴുന്നേരം * പുല്ലുകൾതിന്നുതിന്നുനടന്നുവത്സന്മാരും മെ
ല്ലവെമറഞ്ഞിതുകണ്ടുചൊല്ലിനാൻകൃഷ്ണൻ * നോക്കെടോ
ബാലന്മാരെനമ്മുടെപശുബാല രൊക്കവെദൂരപ്പോയിതങ്ങു
മേകണ്ടീലല്ലൊ * ഇങ്ങിനെകേട്ടനേരം നോക്കിനാർബാല

ന്മാരു മെങ്ങുമേകാണാഞ്ഞു വലെത്രയുംഭയപ്പെട്ടാർ * അന്നേ
രംകൃഷ്ണൻതാനുംബാലന്മാരോടുമൊന്നാ നിന്നങ്ങൊൻചൊന്നു
കൊണ്ടുപോരുവാൻവൈകിടാതെ * അത്രെവവസിച്ചാലും
നിങ്ങളെന്നുരചെയ്തു സത്വരമെഴുനീററശ്രാംഗവുംചൂരക്കോ
ലും * തന്നുടെകംബളവുംകയ്യിലങ്ങെടുത്തുടൻ മന്ദമെന്നി
യെചെന്നുകാനനമകംപുക്ക * വാരിജേക്ഷണൻപോയകാര
ണംബാലന്മാരു മരുമ്പുഭുജിക്കാതെമന്ദരായിരുന്നപ്പോൾ *
സാരസേക്ഷണൻതന്റെമായകൾകണ്ടീടുവാൻ സാരസോ
ത്ഭവൻനിജമായകൊണ്ടന്നേരം * കൊണ്ടുപോയ്മറച്ചിതു
ഗോവത്സന്മാരെയെല്ലാം രണ്ടാമതൊളിപ്പിച്ചുഗോപബാല
ന്മാരേയും * പൈക്കിടാങ്ങളെത്തിരഞ്ഞെങ്ങുമേകാണാഞ്ഞു
യാൽ പുഷ്കരേക്ഷണനിങ്ങുവന്നുനോക്കിയനേരം*ബാലന്മാരേ
യുംതത്രകാണാഞ്ഞുവിസ്മയിച്ച ലീലാമനുഷൻവിധിമായയെ
ന്നറിഞ്ഞപ്പോൾ * ഗോകുലജനങ്ങളുംഗോക്കളുംവിരിഞ്ച
നും പാകാരിമുഖദേവവൃന്ദവുംസന്തോഷിപ്പാൻ * കേവലം
നന്ദൻകൃഷ്ണൻബാലകരൂപങ്ങളുംഗോവത്സരൂപങ്ങളുംകയ്ക്കൊ
ണ്ടുനിന്നീടിനാൻ * ദേഹവുംവളർച്ചയുംവർണ്ണവുമംഗങ്ങളും
മോഹനവാക്യങ്ങളുംകോപ്പുകൾനാമങ്ങളും * എന്നിവകളും
പിന്നെയുള്ളതുംബാലകന്മാൎക്കൊന്നുമേഭേദമില്ലമുന്നേതിലൊ
രുവൎക്കും * കാലുകൾകരങ്ങളുംപാണ്ടുകൾഗൂട്ടകളും വാലു
കൾമുലകളുമൊച്ചകൾനിറങ്ങളും * ആകവുമിവയെല്ലാമപ്പ
ശുബാലന്മാൎക്കുമാക്കുമേഭേദമില്ലമുന്നുള്ളതിലേതും * ലോക
ത്തെസ്സൃഷ്ടിച്ചുരക്ഷിച്ചുസംഹരിച്ചീടും ലോകൈകനാഥന്ത
നിക്കെന്തരുതാതെയുള്ളു * തന്നുടെവയസ്യരോടൊന്നിച്ചുകൃ
ഷ്ണൻപിന്നെ മുന്നമെന്നതുപോലെഗോകുലംപുക്കീടിനാൻ *
തങ്ങൾക്കുതങ്ങൾക്കുള്ള വാടങ്ങളുകംപുക്കാർ തിങ്ങിനമോദ
ത്തോടെബാലരുംവത്സന്മാരും * എത്രയുംമോദംപൂണ്ടുചെ
ന്നുടൻജനനിമാർ പുത്രരെലാളിച്ചിതുമുന്നേതിലധികമായ് *
തന്നുടെതനയന്മാൎക്കമ്മമാർപാലുംനെയ്യു മന്നവുംകൊടുത്ത
ങ്ങുകിടത്തിയുറക്കിനാർ * വത്സന്മാർവരുന്നതുകണ്ടപ്പോൾപ
ശുക്കളുമുത്സാഹത്തോടുപാലുംചുരത്തിമണ്ടിച്ചെന്നു* തന്നുടെ
വത്സന്മാരെനക്കിയുമാഘ്രാണിച്ചു നന്ദിച്ചുകുടിപ്പിച്ചുംനിന്നി

ളുമന്നേരപ്പോലെ* ഇങ്ങിനെപലദിനംകഴിഞ്ഞോരനന്തരമം
ഗനമാൎക്കുംഗോപാലന്മാൎക്കുംപശുക്കൾക്കും * അന്തരംഗത്തി
ൽതന്റെനന്ദനന്മാരെസ്നേഹമെന്തെന്നതറിയാതെവൎദ്ധിച്ചു
വിനോദത്തോടം * ആരുമെയറിയാതങ്ങോരാണ്ടുകഴിഞ്ഞപ്പോൾ
പാരാതങ്ങൊരുദിനംകൃഷ്ണനുംബാലന്മാരും * ചിത്തമോദേന
രാമനൊന്നിച്ചുവത്സന്മാരെ തന്നെത്രവസമീപത്തുമേച്ചുനിന്നീ
ടുന്നേരം* ഗോക്കളുംഗോവൎദ്ധനപൎവ്വതശിരസ്സിങ്കൽ നില്ക്കുന്ന
തൃണങ്ങളുംഭക്ഷിച്ചുനില്ക്കുന്നേരം*അമ്പാടിസമീപത്തുഗോവ
ത്സങ്ങളെക്കണ്ടി ട്ടമ്പോടുമുലകൊടുത്തീടുവാനോടീടിനാർ *
ഗോപന്മാർതടുത്തു ട്ടുംനില്ലാഞ്ഞതുമൂലംപിന്നെ കോപിച്ചുകോ
ലുമെടുത്തോടിച്ചെന്നിതുവേഗം * ഗോക്കളുംചെന്നുമുലകൊടു
ത്തുവത്സന്മാൎക്കും നോക്കിനിന്നിതുഗോപബാലരുംസന്തോഷ
ത്താൽ* എത്രയുംകോപത്തോടുവന്നൊരുഗോപന്മാരും പുത്ര
രെക്കണ്ടനേരംപ്രേമവിഹ്വലന്മാരായ്* പുത്രരെക്കണ്ടുഗോപ
വൃദ്ധന്മാരാശ്ലേഷംചെ യ്തെത്രയുംസുഖത്തോടുമശ്രുക്കളുംവാ
ൎത്തീടിനാർ*ഇത്തരമതിസ്നേഹംകണ്ടൊരുബലഭദ്രൻ ചിത്ത
ത്തിൽനിരൂപിച്ചാനെന്തുകാരണമിപ്പോൾ * മത്തകാശിനി
മാൎക്കുംഗോക്കൾക്കുംഗോപന്മാൎക്കും പുത്രരിൽസ്നേഹമേററംവ
ൎദ്ധിച്ചുവന്നീടുവാൻ * ദേവമായയുംദൈത്യമായയുമല്ലനൂനം
ദേവദേവനാംകൃഷ്ണൻതന്നുടെമായയത്രേ * ഇത്തരംചിന്തിച്ചു
തൻകൃഷ്ണനോടുരചെയ്തു ചിത്രമെത്രയുംതവമായാവൈഭവ
മോൎത്താൽ * വെവ്വേറെകാണുന്നതുമൊന്നായികാണുന്നതും
സൎവ്വവുംഭവാനെന്നുഞാനറിഞ്ഞിരിക്കുന്നു * മുന്നംഞാനറി
ഞ്ഞതില്ലിത്തൊഴിലേതുംഞാനു മിന്നറിഞ്ഞിതുതവമായമാറ
റിയുന്നു * ഇത്തരംബലഭദ്രൻചൊല്ലിനിന്നീടുന്നേരം തത്രവ
ന്നിതുകമലാസനൻവേഗത്തോടും * തന്നുടെകാലമൊരുനി
മിഷംചെന്നനേരം വന്നിതുധാതാവത്തുവത്സരംമനുഷ്യൎക്കും *
അംഭോജാസനൻഗോപാലന്മാരെക്കണ്ടനേരം സംഭ്രമംപൂ
ണ്ടുനിരൂപിച്ചിതുമനതാരിൽ * മുന്നംഞാൻമറച്ചൊരുബാല
രുംവത്സന്മാരുമിന്നുമുണ്ടല്ലോമമമായയിൽകിടക്കുന്നു * എങ്കി
ലാരിവരിന്നുപങ്കജനേത്രനോടും സങ്കടമെന്യേകളിച്ചങ്ങി
നൊടുക്കുന്നു * ഇത്തരംവിധാതാവുചിന്തിച്ചങ്ങിരിക്കുമ്പോ

ളെത്രയുംമനോഹരമായൊന്നുകാണായ്വന്നു * തത്രനിന്നൊരു
ഗോപബാലന്മാരെല്ലാവരു മെത്രയുംമനോജ്ഞമാംവൈഷ്ണവ
വേഷംപൂണ്ടാർ * നാലുതൃക്കൈകളോടുംശംഖചക്രാദിവന
മാലയുംകിരീടവുംമീനകുണ്ഡലങ്ങളും * കൌസ്തുഭഹാരങ്ങളും
കങ്കണാദികളോടു മുന്തമശ്രീവത്സവുംപീതമാംവസനവും *
ആപാദചൂഡംവിളങ്ങീടുന്നതേജസ്സോടും താപസദേവാസുര
സിദ്ധസംഘങ്ങളോടും * അവരികെനില്ക്കുന്നോരുതന്നെയും
കണ്ടനേര മെന്തിതെന്നോർത്തുമോഹംപൂണ്ടിതുവിരിഞ്ചൻ *
ആരുഞാനിപ്പോൾവസിച്ചീടുന്നതെവിടെയിപ്പോ ളാരിവരെ
ല്ലാവരുമെന്തൊരുകാലമിപ്പോൾ * എന്നിവയറിയാഞ്ഞു ക
ണ്ണുകൾചിമ്മിക്കൊണ്ടു ചിന്തയായ്ചെറുനേരമിരുന്നുവിധാ
താവും*പിന്നെത്താൻകണ്ണുമിഴിച്ചുനോക്കീടുന്നേരം മുന്നി
ലമ്മാറുബാലകൃഷ്ണനെക്കാണായ്വന്നു * ഉണ്ടൊരുകബളവും
ബാലന്മാർകരംതന്നിൽ കണ്ടതില്ലപ്പോൾവിഷ്ണുരൂപങ്ങളെല്ലാ
നുംതന്നെ * അന്നേരംമായാമോഹംതീർന്നിതുവിരിഞ്ചനും ത
ന്നുടെവൃത്താന്തങ്ങളൊക്കയുംഓർത്താനി * മോദനാമകുട
ങ്ങൾനാലുകൾകൊണ്ടുംകൃഷ്ണ പാദങ്ങൾതൊട്ടുമാറുനമസ്കാര
വുംചെയ്തു * സന്തോഷാശ്രുക്കൾകൊണ്ടുകൃഷ്ണപാദാംബുജ
ങ്ങൾ ചന്തത്തിൽകഴുകിച്ചുപിന്നെയങ്ങെഴുനീററു * ബാല
നാംകൃഷ്ണൻതന്റെമഹത്വംനിനയ്ക്കയാ ലാലോലമൊഴുകുന്ന
ഹർഷാശ്രുതുടച്ചുടൻ * ഹസ്തങ്ങൾകൂപ്പിനിന്നുഗൽഗദാക്ഷര
ത്തോടുമെത്രയുംഭക്തിപൂണ്ടുകൃഷ്ണനെസ്തുതിചെയ്താൻ * ഇങ്ങി
നെപതിമൂന്നാമദ്ധ്യായംചൊന്നേനിനി മംഗലമാകുംകഥാശേ
ഷവും ചൊല്ലീടുന്നേൻ *

———

ചൊല്ലേറുംബ്രഹ്മസ്തുതിചൊല്ലുവാൻപണിയത്രെ ചൊ
ല്ലുവൻപാപഹരമെത്രയുംചുരുക്കിഞാൻ * കാർകൊണ്ടമേ
ഘംപോലെകോമളവർണ്ണംപൂണ്ടു കാർകുന്തൽകെട്ടിനല്പപീ
ലിയുമണിഞ്ഞുടൻ * കുന്നിമാലകൾകൊണ്ടുശേഖരമതുംചേ
ർത്തു മന്ദഹാസവും പൂണ്ടുസുന്ദരമുഖത്തോടും * പാണിപല്ല
വമതിൽഭോജനകബളവും വേണുസൌവർണ്ണവേത്രശൃംഗ
ശോഭകളോടും * ഉല്ലസദ്വനമാലാലംകൃതവക്ഷസ്സോടും ന

ല്ലൊരുപീതാംബരശോഭിതമദ്ധ്യത്തോടും * സുന്ദരപദാബ്ജ
ങ്കൊണ്ടുഴിയിൽനടക്കുന്ന നന്ദനന്ദനനായകൃഷ്ണനുനമസ്കാരം *
എന്നെയിന്നനുഗ്രഹിച്ചീടുവാൻവസുദേവ നന്ദനനായിട്ടുവ
താരംചെയ്യൊരുതവ * മോഹനമായീടുമീബാലകരൂപത്തി
ന്റെ മാഹാത്മ്യംപോലുമറിഞ്ഞീടുവാനാളല്ലഞാൻ * പി
ന്നെയെങ്ങിനെ പരമാനന്ദമയമാകും നിന്നുടെപരമാത്മരൂപ
ത്തെയറിയുന്നു * എത്രയുംപ്രയാസമാംജ്ഞാനമാൎഗ്ഗത്തെവി
ട്ടു മുക്തിസാധനമാകുംതവൽകഥാമൃതാരസം * ഉത്തമപുരാണ
വേദോദിതമായുള്ളൊരു ഭക്തന്മാർവൎജ്ജിപ്പതുകേട്ടുകേട്ടനുദി
നം * ഭക്തിയോടനന്യചിന്തകൂടാതെസേവിക്കുന്ന ഭക്തന്മാര
ജിതനാംനിന്നെയുംജയിക്കുന്നു* സൎവ്വസാധകമാകുംതവൽപാ
ദഭക്തിവിട്ടു സൎവ്വജ്ഞാനത്തിനായ്ക്ലേശിക്കുന്നവൎക്കെല്ലാം*
ദുഃഖമെന്നിയെഫലസാദ്ധ്യവുമുണ്ടായ്വരാ ഭക്തിയുണ്ടെന്നാകി
ലെജ്ഞാനവുമുണ്ടായ്വരും*ഞാനാജനെന്നുള്ളഹങ്കാരമോടന്ധാ
ത്മാവായ ദീനനാഥനാകുമെന്നെരക്ഷിക്കേണമെ * നിന്മ
ഹിമാനംപുകഴ്ത്താവതല്ലൊരുവനും നിന്നുടെദയയുണ്ടാകേണ
മെദയാനിധേ * അമ്മതന്നുദരത്തിലമ്പോടുകിടക്കുന്നൊരുമ്മ
യോടെന്തെല്ലാംചെയ്യീടുന്നുകുമാരകൻ * എന്നതുകൊണ്ടുവ
ഴക്കുണ്ടാമോജനനിക്ക ഞെന്നതുപോലെനിന്നിലുള്ളതുപോ
ലെഞാനും * സൃഷ്ടിയിൽഞാനായുംനീവിഷ്ണുവായ്രക്ഷിപ്പാനും
സംഹരിപ്പതുംമഹാദേവനായതുംനീയെ * വിഷ്ണുവുംശിവനെ
ന്നുംഞാനെന്നുംജഗത്തിങ്കൽ വിജ്ഞാനംപറയുന്നോരെത്രയു
മജ്ഞാനികൾ * നിത്യാനന്ദനായുള്ളനിന്തിരുവടിയുടെ ഭൃത്യ
സംസൎഗ്ഗത്തോളമില്ലൊരുസുഖംനൂനം * നന്ദഗോപന്മാരുടെ
പുണ്യവുംസൌഭാഗ്യവും നന്ദനന്ദനപുകഴ്ത്താവതല്ലൊരുവ
ൎക്കും * ഉത്തമന്മാരായുള്ളയോഗികൾഭവൽക്കഥ നിത്യവുമന്യ
ചിന്തകൂടാതെകേൾക്കമൂലം * ഭക്തിയുംദിനന്തോറുംവൎദ്ധിക്ക
കൊണ്ടുതന്നെ മുക്തിയെലഭിച്ചവരുണ്ടല്ലോപലജനം * എ
റിയകാലംകൊണ്ടുഭൂപരാഗാണുക്കളും താരകഗണത്തെയുംഗ
ണിക്കായ്വരികിലാം * ഇന്നൊരുകല്പകോടികാലംകൊണ്ടെ
ന്നാകിലും നിന്നുടെഗുണലേശംഗണിപ്പാനരുതാൎക്കും * അ
ങ്ങിനെയുള്ളതാവകാരുണ്യംലഭിപ്പാനായ്തിങ്ങിനഭക്തിയോടും

വാഗ്മനീകായങ്ങളാൽ * ഭക്തവത്സലനിന്നെസ്സേവിക്കുംജന
ങ്ങൾക്കു മുക്തിയുംലഭിച്ചീടുമില്ലസംശയമേതും * മായകളേ
റെയുള്ളജനങ്ങളെല്ലാരെയും മായകൾകൊണ്ടുമോഹിപ്പിക്കു
ന്നഭവാനോടു * മായകൾകാട്ടിഫലിപ്പിക്കാമെന്നോൎത്തമമ
മായാമോഹവുംബുദ്ധിമാന്ദ്യവുംചെറുതല്ല * ശാശ്വതപരമാ
നന്ദാത്മാവാംഭവാനോടു നശ്വരപഞ്ചഭൂതാത്മകനായുള്ളോ
രുഞാൻ * കല്പാന്തസൂൎയ്യനോടു ഖദ്യോതമെന്നപോലെ കല്പി
ച്ചുകൂട്ടിച്ചെയ്യുഗോഷ്ഠികളുമഹോകഷ്ടം * നിന്നുടെമായകൊണ്ടു
കണ്ണുകൾകാണായ്കയാ ലിന്നുഞാനീശനെന്നനിനച്ചുപോക
മൂലം * എന്നുമൊന്നറിയാതെരാജസഭാവംകൊണ്ടു ചെയ്യുമപ
രാധമെല്ലാംപൊറുത്തുകൊള്ളേണമേ * പുത്രന്മാർകാട്ടുന്നതു
സൎവ്വവുംപിതൃജനം ചിത്തകാരുണ്യംകൊണ്ടുസഹിച്ചീടുന്നു
വല്ലോ * മിഥ്യയാകുന്നോരൎത്ഥകളത്രപുത്രാദിയുംമിത്രങ്ങൾസു
ഖദുഃഖഭോഗങ്ങളിവയെല്ലാം * എത്രയും സത്യമെന്നുതോ
ന്നിച്ചുജനങ്ങൾക്കു ചിത്തത്തിൽകാമക്രോധലോഭമോഹാദി
യെല്ലാം * എത്രയുംവൎദ്ധിപ്പിച്ചുചമച്ചുദേവാസുര മൎത്ത്യസ
ഞ്ചയത്തേയുമസ്മദാദികളേയും *മായയിൽഭ്രമിപ്പിച്ചുലീലയാ
വസിക്കുന്ന മായാമാനുഷതവമായമാരറിയുന്നു * ഇന്നുനിന്നു
ടെമായാവൈഭവംചെറുകാട്ടി ത്തന്നതുമത്യത്ഭുതമെന്നതേ
പറയാവു * മുന്നമങ്ങൊരുബാലരൂപമായ്കണ്ടുഞാനും പി
ന്നെഗോപാലബാലവത്സരൂപമായ്കണ്ടു * പിന്നെയൊക്ക
യുംവിഷ്ണുരൂപമായ്കുന്നേകണ്ടു മുന്നിലങ്ങൊരുകൃഷ്ണരൂപമായ്ക്ക
ണ്ടതിപ്പോൾ * അങ്ങിനെയുള്ളതവമായകൾകണ്ടോരിഞാ
നു മെങ്ങിനെയറിയുന്നുചിത്രമെന്നതുചൊല്ലാം * സത്യ
മായദ്വയനായാദ്യനായനന്തനായ് നിത്യനായ്നിരഞ്ജന
നാകിയതവതത്വം * സാരമാമുപനിഷദൎത്ഥംകൊണ്ടറിയു
ന്ന പുരുഷൻഭവാംബുധിവേഗേനകടന്നീടും * ത്വൽപ്രസാ
ദത്തെലഭിച്ചീടാതെഭവൽതത്വ മല്പവുമറികയില്ലൊരുത്തരു
മൊരുനാളും * ത്വൽപ്രസാദവുംഭക്തികൊണ്ടെന്യേലഭിച്ചീ
ടാ ത്വൽപാദസേവയല്ലോഭക്തിക്കുമുഖ്യമൂലം * എന്നതുകൊ
ണ്ടുഞാനമേതൊരുയോനിയിൽചെ ന്നൊന്നൊരുകാലംജനി
ക്കുന്നതജ്ജന്മങ്ങളിൽ * നിത്യവുംത്വൽപാദങ്ങൾസേവിച്ചുവ

സിദ്ധാന്തായുള്ളലക്ഷണമമനൽകേണമനുഗ്രഹം * ഗോപ
ബാലകഗോവത്സാകൃതിപൂണ്ടതവ ഗോപികാജനങ്ങളുംഗോ
ക്കളുംപ്രീതിയോടെ * സ്തന്യവുംനല്കിഭവൽപ്രീതിസമ്പാദി
ക്കയാൽ ധന്യന്മാരത്രെയവരില്ലസംശയമേതും * അമ്പാടിത
ന്നിലുള്ളജീവജന്തുക്കൾക്കെല്ലാം വൻപിച്ചമഹാഭാഗ്യമുണ്ടെ
ന്നേപറയാവൂ * നിത്യമായ്പൂർണ്ണാനന്ദമാകിയപരബ്രഹ്മ മ
ത്യന്തമിത്രമായിവന്നതുമററാക്കുള്ളു * പാരതിലുള്ളപലബാ
ലകന്മാരെക്കൊന്നു പാരംതെതന്നെവധിച്ചീടുവാനായിവ
ന്ന * ദുഷ്ടയാംപൂതനെക്കതല്ലക്കുലത്തോടുക്കൂടി പൊട്ടന്നുഭവ
ല്പാദംകൊടുത്തുഭവാൻമുന്നം * സർവ്വദാഭവല്പാദസേവയും
ചെയ്തുകൊണ്ടുസർവ്വവുമപേക്ഷിച്ചുഭക്തിയോടനുദിനം * അ
ന്തികെവസിക്കുന്നഗോപ്രജനിവാസികൾ ക്കെന്തിനികൊടു
ക്കുന്നതെന്നതുതോന്നീലേതും * മീനകൂർമ്മാദികളായോരോ
രോയുഗങ്ങളിൽ മാനസേകരുണയാവന്നവതാരംചെയ്തു *
ഓരോരോദൈത്യന്മാരെവധിച്ചുജഗത്രയം പാരാതെരക്ഷചെ
യ്തുകൊണ്ടോരുഭവാൻതന്നെ * ഇന്നുള്ളദൈത്യന്മാരാംകംസാ
ദികളെക്കൊന്നു തന്നുടെഭക്തന്മാരെപ്പാലനംചെയ്തീടുവാ
ൻ * വൃഷ്ണിവംശത്തിൽവന്നശേഷനോടൊരുമിച്ചു കൃഷ്ണനാ
യ്പിറന്നോരുനിനക്കുനമസ്കാരം * രാജസസ്വഭാവനാംഞാനി
ന്നുമൌഢ്യംകൊണ്ടു വ്യാജബാലകനാകുംനിന്നുടെമായയെ
ല്ലാം * കണ്ടുകൊള്ളുവാൻമുന്നംമറച്ചുവത്സന്മാരെ ക്കൊണ്ടി
ങ്ങുവന്നീടിനേൻഗോപബാലന്മാരേയും * ഒന്നുമെയറിയാ
തെഞാൻതവമഹത്വങ്ങൾ മന്ദതകൊണ്ടുചെറവചൊല്ലിനേ
ൻദയാനിധേ * അന്ധതകൊണ്ടിന്നുഞാൻചെയ്തപരാധമെ
ല്ലാം ബന്ധമോചനഭവാൻപൊറുത്തുകൊള്ളേണമേ * ത്വൽ
ചരിത്രങ്ങളുള്ളിലെപ്പോഴുംതോന്നീടേണം ത്വച്ചരണങ്ങൾ
മമശരണംനമോസ്തുതേ * ഇങ്ങിനെപലതരംപുകഴ്ത്തിവിരി
ഞ്ചനും തിങ്ങിനഭക്തിയോടുംനമസ്കാരവുംചെയ്തു * പുഷ്കരേ
ക്ഷണൻതന്നോടനുജ്ഞവാങ്ങികൊണ്ടു പുഷ്കരോത്ഭവൻചെ
ന്നുസത്യലോകവുംപുക്കാൻ * അന്നേരംകൃഷ്ണൻപത്തുബാല
ന്മാരോടുംകൂടി ചെന്നിതുമുന്നമിരുന്നീടിനസരസ്തീരെ * അ
ന്നേരംബാലന്മാരുണ്ടവിടെവസിക്കുന്നു നന്ദിച്ചുകൃഷ്ണൻത

ന്നെക്കണ്ടവരെല്ലാവരും * നന്നിതുവത്സന്മാരെക്കൊണ്ടുവ ന്നിതുനമ്മ ക്കൊന്നിച്ചുഭുജിക്കേണമുണ്ടതില്ലല്ലോഞങ്ങൾ *എ ന്നരചെയ്യവരുംകൃഷ്ണനോടൊരുമിച്ചു നന്നായിബ്ഭുജിച്ചിതു ഭോജനകബളങ്ങൾ * കാലമോരാണ്ടുപോയതാരുമേയറി ഞ്ഞീലാ കാലുനാഴികനേരംചെന്നിതെന്നോത്താരവർ * ത്രൈലോക്യമോഹിനിയാംവിഷ്ണുമായയാൽഗോപ ബാലന്മാർ മോഹിച്ചിതുചിത്രമല്ലല്ലോപാത്താൽ * പിന്നെയങ്ങെല്ലാവ രുമൊന്നിച്ചുകൃഷ്ണൻതാനും മുന്നമെന്നതുപോലെഗോകുലംപു ക്കീടിനാർ * ഓരാണ്ടുമുന്നംകഴിഞ്ഞീടിനസപ്പമോക്ഷം പാരാ തെബാലകന്മാരിന്നെന്നുനിനയ്ക്കയാൽ * അന്നല്ലോഗോകു ലത്തിൽചെന്നവരുരച്ചതു അന്നുകൃഷ്ണനുപൌഗണ്ഡമാച്ച്യ മാംകാലംവന്നു * കൌമാരകാലേകൃഷ്ണൻചെയ്യതുബാലക ന്മാർ കോമളപൌഗണ്ഡകാലത്തുരചെയ്തീടുവാൻ * കാര ണമേവമെന്നുമാമുനീശ്വരൻതാനും സാദരംപരീക്ഷിത്തുത ന്നോടുചൊല്ലീടിനാൻ * ഇത്തരംബ്രഹ്മസ്തുതിയാകിയപതിനാ ലാ മദ്ധ്യായംചൊല്ലീടിനേനത്രയുംചുരുക്കമായ് *

---

കോമളപൌഗണ്ഡമാംകാലംവന്നൊരുശേഷം രാമ നോടൊരുമിച്ചുകൃഷ്ണനുംമോദത്തോടും * ഗോക്കളെമേച്ചുതുട ങ്ങീടിനാരതുകാലം പുക്കിതങ്ങൊരുദിനംനല്ലൊരുവനംത ന്നിൽ * തന്നുടെവയസ്യരോടൊന്നിച്ചുവൃന്ദാവനം തന്നുടെ മോഹനതചംകണ്ടുകണ്ടാനന്ദിച്ചു * ഓരോന്നുപാകയുമുച്ച ത്തിൽചിരിക്കയു മോദരാന്നേകളിക്കയുംഗോക്കളെവിളിക്ക യും * ഇങ്ങിനെസഞ്ചരിച്ചുമദ്ധ്യാഹ്നകാലത്തിങ്ക ലങ്ങൊ രുതണലിൽചെന്നെല്ലാരുമിരിക്കുമ്പോൾ * രാമകൃഷ്ണന്മാ ക്കേറമിഷ്ടനാംശ്രീദാമാവും പ്രേമത്താൽസുബലാദിബാല രുംചൊല്ലീടിനാർ * നന്ദനന്ദനസവ്വദുഷ്ടനാശനകൃഷ്ണ സു ന്ദരമഹാബലശൌയ്യവാരിധേരാമ * ഉണ്ടൊരുതാലവനമി വിടെസമീപത്തു കണ്ടാലെത്രയുംമനോമോഹനമെന്നേവേ ണ്ടു * താലപകങ്ങളുമുണ്ടെത്രയുംമനോഹരം ബാലരായ നുതന്നേകേട്ടിരിക്കുന്നുഞങ്ങൾ * എത്രയുംദുഷ്ടനാകുംധേനു കാസുരനുണ്ടു തത്രൈവവസിക്കുന്നുഗദ്ദഭവേഷത്തോടും * ഗ

ദ്ധേനുകാസുരൻതാനെന്നപ്പേടിച്ചിട്ടിതുകാല മദ്ദിക്കിൽഗമിക്കയില്ലാ
തുമെന്നറിഞ്ഞാലും * എത്രയുംനല്ലഫലഗന്ധവുംവന്നീട്ടു
ന്നു ചിത്തത്തിൽ കൊതിപെരുത്തീടുന്നുഞങ്ങൾക്കെല്ലാം *
താലഫലങ്ങൾഭുജിച്ചീടുവാൻഞങ്ങൾക്കിന്നു ചാലവേകഴി
വരുത്തീടുകിൽകൊള്ളാമല്ലോ * ഇത്തരംവാക്കുകേട്ടുരാമനും
കൃഷ്ണൻതാനും ചിത്തമോദേന ചെന്നു താലകാനനംപുക്കാർ *
വാമഹസ്തത്താലൊരുതാലത്തെക്കുലുക്കിനാൻ രാമനുമതുനേ
രംവീണിതുഫലങ്ങളും * മാനുഷശബ്ദഘോഷംകേൾക്കയാൽ
കോപംപൂണ്ടു ധേനുകാസുരൻ ഖരരൂപമായ്വന്നീടിനാൻ *
ദുസ്സഹമായുള്ളൊരുശബ്ദവുംപുറപ്പെടുവി ച്ചുത്സാഹത്തോടുവ
ന്നുരാമനെച്ചവിട്ടിനാൻ * കാലുകൾപിടിപെട്ടുരാമനുമവൻ
തന്നെ ലീലയാതാലത്തിന്മേലടിച്ചുകൊന്നീടിനാൻ * വീ
ണുപോയിതുതാലംമറെറാരുതാലത്തിന്മേൽ വീണുപോയിതു
മേവംവീണിതുബഹുതാലം * ദുഷ്ടനാംധേനുകൻറെഭൃത്യന്മാ
രതുനേരംക്രോഷ്ടാവിൻവേഷത്തോടുകോപിച്ചുവന്നീടിനാർ *
രാമനുംകൃഷ്ണൻതാനുംകാലുകൾപിടിപെട്ടു ഭീമമാംതാലത്തി
ന്മേൽതച്ചുകൊന്നൊടുക്കിനാർ * ബാലരുമാനന്ദത്താലുത്തു
തമായുള്ളൊരു താലഫലവുംഭുജിച്ചുത്പലേക്ഷണൻതാനും *
മററുള്ളബാലന്മാരുമൊന്നിച്ചുപുറപ്പെട്ടു സായാഹ്നകാലത്തി
ങ്കൽനന്ദഗോകുലത്തിങ്കൽ * അടുത്തുചെല്ലുന്നേരംകാണ്മാ
ഞ്ഞുഖേദംപൂണ്ടു വസിക്കുംഗോപീജനംവേണുഗാനത്തെ
ക്കേട്ടു * പെട്ടെന്നുചെന്നീടിനാർപീലിക്കാർക്കൂന്തൽകെട്ടി
കാലികൾപൊടിയണിഞ്ഞീടിനനിറത്തോടും * മന്ദഹാസ
ങ്ങൾപൂണ്ടസുന്ദരവദനവും മന്ദമായ്വിളിക്കുന്നവേണുവുംശൃം
ഗങ്ങളും * വന്യമാലയുംപ്രേമപൂരിതകടാക്ഷവു മിന്ദ്രാദിദേ
വാച്ചിതപാദപങ്കജങ്ങളും * ഇങ്ങിനെയുള്ളകൃഷ്ണൻതന്നുടെ
രൂപാമൃത മംഗനമാരുംകണ്ടുനിന്നാനന്ദിച്ചാർ * അ
ന്നേരംയശോദയുംരോഹിണിതാനുംചെന്നു നന്ദനന്മാരെക
ളിപ്പിച്ചുകോപ്പണിയിച്ചു * അന്നവുംപാലുംതൈരുംവെണ്ണ
യുംഭുജിപ്പിച്ചുതന്നുടെശയ്യതന്മേൽകിടത്തിയുറക്കിനാർ * ഇ
ങ്ങിനെവിലസിതംകഴിഞ്ഞോരനന്തരം മറെറാരുദിനംരാമൻ
കൂടാതെകൃഷ്ണൻതാനും * ഗോക്കളോടൊരുമിച്ചുബാലന്മാരോ

ട്ടംകൂടി പ്പുക്കിതു കളിപ്പാനായ്ക്കാളിന്ദിതീരത്തിങ്കൽ * ദാഹ
ത്തെസ്സഹിയാഞ്ഞു ഗോക്കളും ബാലന്മാരും മോഹനമായജ
ലം കണ്ടതിവേഗത്തോടും * പാനം ചെയ്യൊരു നേരം കാളിയ
ൻവിഷംകൊണ്ടു ദീനമോടവനിയിൽമരിച്ചുവീണീടിനാർ *
ജീവനും വേർപെട്ടവർ വീണതു കണ്ട നേരം ദേവകീസുതൻ
താനുമേററവും കാരുണ്യത്താൽ * തന്നുടെ കടാക്ഷങ്ങളാകു
ന്നോരമൃതത്താ ലൊന്നൊഴിയാതെ ജീവിപ്പിച്ചു കൃഷ്ണന
പ്പോൾ* ദുഷ്ടമാം കാളിന്ദിതൻ ജലമിന്നെല്ലാവർക്കു മിഷ്ടമായനു
ഭവിച്ചീടുമാറാക്കീടേണം * എന്നോർത്തു കാളിന്ദിയിൽ കിടക്കും
സർപ്പേശനെത്തന്നുടെ ലീലകൊണ്ടു കളഞ്ഞാൻ ദാമോദരൻ *
മേളത്തിൽ പതിനഞ്ചാമദ്ധ്യായം ചൊന്നേനിഹ കാളിയമർദ്ദന
ത്തെക്കേട്ടാലും വഴിപോലെ *

---

ശ്രീശുകൻ തന്നോടപ്പോൾ ചോദിച്ചാൻ പരീക്ഷിത്തു
കേശവനതിഘോരനാകിയ ഫണീന്ദ്രനെ * എത്രയും മഹാഗാധ
മായുള്ളൊരു ജലത്തിൽനിന്നെത്രയും വേഗത്തോടു മെങ്ങിനെ
കളഞ്ഞതു * വിസ്തരിച്ചരുൾചെയ്ക വേണമെന്നതു കേട്ടു ചി
ത്തമോദേന മുനിശ്രേഷ്ഠനരുൾചെയ്തു * നല്ലൊരു രമണക
ദ്വീപത്തിൽ നാഗേന്ദ്രന്മാരെല്ലാരും വസിക്കുന്നു പണ്ടെപ്പ
ണ്ടേതന്നെ * താർക്ഷ്യനു വാവുതോറും ബലികൾ നൽകുമവർ
താർക്ഷ്യനുമവർകളെക്കൊല്ലുകയില്ലക്കാലം * അങ്ങിനെ വാഴും
കാലം കാളികസർപ്പേശ്വരൻ തിങ്ങിന വിഷവീര്യം കൊണ്ടേ
റം മദിക്കയാൽ * നല്ലൊരു ബലിയെല്ലാം താൻതന്നെ ഭു
ജിച്ചിതു കൊല്ലുവാൻ വന്നീടിനാനന്നേരം ഗരുഡനും * പോരി
യെന്നിയേ യുദ്ധം തുടങ്ങി കാളികനു മോടിനാൻ ചോരയോടും
ചെന്നപ്പോൾ ഭയത്തോടും * തന്നുടെ പുത്രമിത്രകളത്രാദിക
ളോടും ചെന്നവർ കാളിന്ദിതന്നുള്ളിലാമ്മാറു വാണാർ * പ
ണ്ടൊരു നാളിൽ താർക്ഷ്യൻ കാളിന്ദിതന്നിൽ ചെന്നു കണ്ടൊരു മത്സ്യ
ങ്ങളെല്ലാം തിന്നുതിന്നാടുക്കുമ്പോൾ * മത്സ്യങ്ങളുടെ ദുഃഖം
കണ്ടനേരത്തു ദീനവത്സലനായ മുനി സൌരഭിയരുൾചെയ്തു
ഇനിമേൽ കാളിന്ദിതൻ വെള്ളം നീ തൊടുന്നാകിൽ നിന്നുടെ
തലയറ്റു മരിച്ചീടും * എന്നൊരു ശാപം താർക്ഷ്യനുള്ള

ത്തുഫണീന്ദ്രനും മുന്നമേകേൾക്കമൂലംതത്രചെന്നിരുന്നതും *
ശാപാശങ്കിതനായതാൎക്ഷ്യനമന്നുമുതൽ കോപേനസമയവും
പാൎത്തങ്ങുവാണീടിനാൻ * കാളിയൻതന്റെവിഷവീൎയ്യം
കൊണ്ടന്നുമുതൽ കാളിന്ദീസമീപത്തുചെൽകയില്ലൊരുവരും
വൃക്ഷങ്ങൾതീരത്തുള്ളതൊക്കയുംകരിഞ്ഞുപോ യ്പക്ഷികൾമീ
തെപറന്നീടുകിൽകരിഞ്ഞീടും * കാളിയനൊരുകയംതന്നിലു
ണ്ടിരിക്കിലും കാളിന്ദീജലമെല്ലാംതിളച്ചുകറകുന്നു * ദുഷ്ടനാ
ശനനായകൃഷ്ണനുമിവകണ്ടു പുഷ്ടമോദത്തോടൊരുകടമ്പിൻ
മുകളേറി* കാഞ്ചിയുമുറപ്പിച്ചുകുന്തളം കെട്ടിക്കൊണ്ടുപുഞ്ചിരി
യോടുകൈകൾകെട്ടിയങ്ങാക്കവേ * ഏറെവുംകുതിച്ചൊന്നു
ചാടിയനേരംകൃഷ്ണൻ തെറെറന്നുകാളിന്ദിതൻമദ്ധ്യേപോയ്പ്പീ
ണീടിനാൻ * പാരിച്ചശബ്ദത്തോടുംപൊങ്ങിവന്നൊരുജലം
തീരവുംകവിഞ്ഞൊരുനൂറുവില്ലാടുചെന്നു * തീരദേശത്ത
ങ്ങൊരുപാദപംപോലുമേനില്ലാൻ കാരണമെന്തെന്നതുചൊ
ല്ലേണംമോനിന്ദ്ര * എങ്കിലൊകേട്ടാലുംനീയമരന്മാരെവെ
ന്നു ശങ്കകൂടാതെതാൎക്ഷ്യനമൃതുംധരിച്ചുടൻ * പൊരുമ്പോൾ
കടമ്പതിൻമുകളിൽവസിക്കയാൽ സാരാനുബന്ധംകൊണ്ടു
സാരമായ്പ്പുന്നതല്ലൊ * വെള്ളത്തിൽനീന്തിത്തുടിച്ചങ്ങിനെ
തിരകളെതള്ളിയുമാനന്ദിച്ചുംകൃഷ്ണനുംകിടക്കുമ്പോൾ *ഘോ
രശബ്ദങ്ങൾകേട്ടുകോപിച്ചുഫണീന്ദ്രനും രോഷവേഗനപ്പുറ
പ്പെട്ടുവന്നൊരുനേരം * കൊണ്ടൽനേർവൎണ്ണൻതാനുംക്രീഡി
ച്ചുകിടപ്പതു കണ്ടുകോപേനചെന്നുചുററിനാനുടലെല്ലാം * ദ
ൎത്തിയാകുമവൻകോപത്തെസഹിയാഞ്ഞു മൎമ്മങ്ങൾനോക്കി
ത്തന്നെക്കടിച്ചാൻപലതരം * ഗോപാലബാലന്മാരുമായതു
കണ്ടനേരം താപേനമോഹംപൂണ്ടുഭൂമിയിൽവീണീടിനാർ *
ഗോക്കളുംവൃക്ഷങ്ങളുംവത്സരുംകൃഷ്ണൻതന്നെ നോക്കിനിന്ന
ശ്രുക്കളുംപൊഴിച്ചുശബ്ദിക്കുന്നു * അന്നേരമമ്പാടിയിൽദുന്നി
മിത്തങ്ങൾകണ്ടു നന്ദാദിഗോപന്മാരുമെത്രയുംഭയംപൂണ്ടാർ
രാമനെവേർപിരിഞ്ഞുകൃഷ്ണൻപോയതുമറി ഞ്ഞാമയംപൂണ്ടു
പുറപ്പെട്ടിതങ്ങെല്ലാവരും * വൃത്താന്തമെല്ലാമുള്ളിലറിഞ്ഞു
ബലഭദ്രൻ ചിത്തത്തിൽമോദംപൂണ്ടാനൊന്നുമേചൊല്ലീല
പ്പോൾ * ഗോപവല്ലഭന്മാരുമാബാലവൃദ്ധംചെന്നു താപേന

വനംപൂക്കകൃഷ്ണനെത്തിരയുമ്പോൾ * പങ്കജയവാങ്കുശചിഹ്നമാംപാദംകണ്ടു സങ്കടത്തോടുംതിരഞ്ഞക്കജതീരത്തിങ്കൽ * ചെന്നൊരുനേരംപശ്ശുജാതിയുംബാലന്മാരു മൊന്നൊഴിയാതെവീണുകിടക്കുന്നതുകണ്ടാർ* കാളിയസൎപ്പംതന്നാൽവേഷ്ടിതശരീരനായ് കാളിന്ദിമദ്ധ്യെകൃഷ്ണരൂപവുംകണ്ടീടിനാർ *അന്നേരമവൎക്കുള്ളിലുണ്ടായദുഃഖമെല്ലാം മിന്നുരചെയ്തീടുവാനാളില്ലഫണീന്ദ്രനും*ഓരോന്നുപറകയുംമാറത്തുതാഴിക്കയും പാരമായ്മുറയിട്ടുമോഹിച്ചുപതിക്കയും * പിന്നെയുമെഴുനീറ്റുകൃഷ്ണനെനോക്കിത്തന്നെ നിന്നുകൊണ്ടുപ്ലാവരുച്ചത്തിൽവിലാപിച്ചാർ * പെണ്ണുങ്ങളുടെകണ്ണുനീരുകൾകൃഷ്ണാഞ്ജന വർണ്ണമായൊരുപുഴപോലെയങ്ങൊലിക്കയും * ഇത്തരമോരോതരംഘോഷമുണ്ടായനേരം ചിത്തതാപേനനന്ദഗോപനുംയശോദയും * കാളിന്ദിതന്നിൽചെന്നുചാടുവാൻതുടങ്ങുമ്പോൾ നാളീകനേത്രനായരാമനുംമുടക്കിനാൻ * തന്നുടെജനങ്ങൾക്കുദുഃഖംവന്നതുകണ്ടു നന്ദനന്ദനൻസൎപ്പബന്ധവുംവേർപെടുത്താൻ * ആയിരംഫണങ്ങൾകൊണ്ടുനേരംഫണീന്ദ്രനും വായുവേഗേനചെന്നാൻകൃഷ്ണനെക്കടിപ്പാനായ് * അന്നേരം കൃഷ്ണൻതന്നെപിന്നിലാമ്മാറുകണ്ടു പന്നഗംതിരിഞ്ഞപ്പോൾ കണ്ടിതുപിന്നിൽതന്നെ * ഇങ്ങിനെനാലുപാടുംതിരിഞ്ഞുതിരിഞ്ഞഥ പന്നഗേശ്വരൻതാനുമെത്രയുംവശംകെട്ടു * അന്നേരംദാമോദരനെത്രയുംവേഗത്തോടു മുന്നതമായസൎപ്പമസ്തകമേറീടിനാൻ * അന്നേരംഫണങ്ങളിൽനൃത്തവുംതുടങ്ങിനാൻ പരമാനന്ദംപൂണ്ടുനന്ദാദിഗോപന്മാരും * പുഷ്പവൃഷ്ടിയുംചെയ്തുദേവകൾസന്തോഷത്താലപ്സരസ്ത്രീകളപ്പോൾനൃത്തവുംതുടങ്ങിനാർ * ഗാനവുംചെയ്തീടിനാർമോദനഗന്ധൎവ്വന്മാ രാനന്ദത്തോടുമുനിവൃന്ദവുംസ്തുതിചെയ്താർ * ദിവ്യനൃത്തത്തിനൊത്തതാളത്തിലമൎത്ത്യന്മാർ ദിവ്യവാദ്യങ്ങൾകൊട്ടിഘോഷിച്ചുതുടങ്ങിനാർ * എത്രയുംകോപത്തോടുകാളിയഫണീന്ദ്രന മുത്തമഫണമോരോന്നുയൎത്തീടുന്നനേരം * സത്വരമതിന്മേൽപോയ്നൃത്തമാടീടുംകൃഷ്ണൻ മസ്തകമതുംതാഴ്ത്തുംമറ്റൊന്നുയൎത്തീടും * അന്നേരമതിന്മേൽപ്പോമന്നേരമതുംതാഴ്ത്തും പിന്നെയുമതുപോലെതന്നെയന്നേരംവേണ്ടു * ഇത്ത

രംപലവുരുകഴിഞ്ഞോരനന്തരം മസ്തകമുയൎത്തുവാൻശക്തി
യില്ലായ്കമൂലം * എത്രയുംവശംകെട്ടുകാളിയഫണീന്ദ്രനും വ
ക്ത്രങ്ങൾതോറുംപുറപ്പെട്ടിതുരുധിരവും * മസ്തകങ്ങളുംതള
ൎന്നെത്രയുംവശംകെട്ടു ചിത്തത്തിൽനാരായണപാദത്തെനി
രൂപിച്ചു * പ്രാണസംശയംപൂണ്ടഭൎത്താവുതന്നെക്കണ്ടു പാ
ണികൾകൂപ്പിക്കൊണ്ടുകാളിയപത്നിമാരും * നന്ദനന്മാരോ
ടൊത്തുചെന്നുടൻഭക്തിയോടും നന്ദനന്ദനൻതന്റെകാൽത
ളിരിങ്കൽവീണാർ*വന്ദിച്ചുനിന്നുപിന്നെസ്തുതിച്ചുപലതരം വ
ന്നൊരുശോകത്തോടുംകൃഷ്ണനോടുരചെയ്യുാർ * താമസഗുണ
ന്മാരായുള്ളോരുഞങ്ങളിന്നു കോമളാകൃതേതവതാപമെന്തറി
യുന്നു * ഇല്ലൊരുവിവേകവുംകോപവുമുണ്ടുപാരം കൊല്ലു
വാൻമടിയില്ലകാരണമെന്യെതന്നെ * ഇന്ദിരാദേവിതാനുമി
ന്ദ്രാദിദേവന്മാരും നിന്നുടെപാദസ്പൎശംകാംക്ഷിച്ചുവസിക്കുന്നു
ഇന്നിവൻതനിക്കതു സംഗതിവന്നതോൎത്താൽ ധന്യനെത്ര
യുമിവൻസംശയമേതുമില്ല * ഏതുമൊന്നറിയാതെമൂഢത
കൊണ്ടിന്നിവൻ ചെയ്തപരാധമെല്ലാംപൊറുത്തുകൊള്ളേണ
മേ * ഏതുമൊരപധാരംചെയ്തതില്ലല്ലോഞങ്ങൾ ചേതസി
കരുണയാഞങ്ങളെപ്പാലിക്കേണം * സാരനെന്നിരിക്കിലും
മൂഢനെന്നിരിക്കിലും നാരിമാരുടെജീവനായതുഭൎത്താവല്ലോ
തൃക്കയാലിവനുടെജീവനമതുംനൽകി ലോകനായകഭവാൻ
ഞങ്ങളെപ്പാലിക്കേണം * ഇത്തരമവരുടെവാക്കുകൾകേൾ
ക്കകൊണ്ടു ചിത്തശുദ്ധിയുംവന്നുകാളിയനതുനേരം * സുന്ദ
രപാദംകൊണ്ടുപന്നഗേശ്വരൻമെയ്യി ലൊന്നുതട്ടിയന്നേരം
ദൂരപ്പോയ്വീണാനവൻ * ഏറ്റവുംതളൎന്നവൻമോഹാലസ്യ
വുംപൂണ്ടു ചൊറചെന്നപ്പോൾമോഹംതീൎന്നെഴുന്നേറ്റുമന്ദം
ദീനനായ്നമസ്കരിച്ചാനനങ്ങളുംതാഴ്ത്തി മാനസഖേദത്തോ
ടുകൃഷ്ണനോടുരചെയ്യാൻ * ദുഷ്ടന്മാരാകുംഞങ്ങൾതാമസസ്വ
ഭാവന്മാരൊട്ടുമേവിവേകവു മില്ലല്ലോപണ്ടേതന്നെ * കാര
ണമെന്യേകോപമുണ്ടായിവരുവതു തീരുകയില്ലവേഗംമൌ
ഢ്യവുമുണ്ടുപാരം * നിന്തിരുവടിയുടെതത്വമറികയില്ല
ന്തരംഗത്തിൽമദംപാരമുണ്ടെല്ലായ്പ്പോഴും ഇത്തരംസ്വഭാവ
ങ്ങൾഞങ്ങൾക്കുകല്പിച്ചതു മുത്തമപുരുഷനാകുന്നോരുഭവാൻ

തന്നെ * തന്നുടെസ്വഭാവങ്ങളൊക്കവേകളവതി നിന്നൊരുവനുംപാത്രമല്ലല്ലോജഗൽപതെ * എങ്കിലുമിന്നുമമഭാഗ്യവൈഭവത്താലെ നിൻകഴലിണമമമസ്തകേചേൎന്നുവല്ലോ * എന്നതുകൊണ്ടുമമപാപവുംമലങ്ങളുമിന്നകന്നിതുമനശ്ശുദ്ധിയുംവന്നുതുലോം * ദുഷ്ടനിഗ്രഹത്തിനായ്ത്തന്നവതരിച്ചനീ ദുഷ്ടനാമെന്നെയിന്നുനിഗ്രഹിക്കിലുംകൊള്ളാം * ഇച്ഛയോടനുഗ്രഹംനൽകുന്നാകിലുംകൊള്ളാം ത്വച്ചരണങ്ങൾമമശരണംനമോസ്തുതെ * ഇത്തരംപറഞ്ഞൊരുകാളിയൻതന്നോടപ്പോൾ ചിത്തകാരുണ്യംപൂണ്ടുകൃഷ്ണനരുൾചെയ്തു * നിന്നുടെചിത്തശുദ്ധിവരുത്തിടുവാൻഞാനു മിന്നിതുചെയ്തീടിനേൻഖേദിയായ്ക്കേതുംഭവാൻ * ചിത്തശുദ്ധിയുംതവവന്നിതുവഴിപോലെ സത്വരംകാളിന്ദിയിൽനിന്നുനീഗമിക്കേണം * എത്രയുംമുഖ്യമാകുംകാളിന്ദീജലമിതു മൎത്ത്യന്മാരനുഭവിച്ചീടേണമിനിമേലിൽ * ഇപ്രദേശത്തുകുളിച്ചാസ്ഥയാപിതൃദേവതൎപ്പണംചെയ്താൽപാപംനശിക്കുമെല്ലാവൎക്കും * നമ്മുടെസംവാദങ്ങൾമൂന്നുസന്ധ്യകളിലുംപാടി നന്മയിൽനിനച്ചവൎക്കില്ലുരുവിഷഭയം * നന്ദനമിത്രബന്ധുകളത്രാദികളോടു ചെന്നുനീരമണകദ്വീപത്തിൽവസിച്ചാലും * എന്നുടെപാദംതവമൌലിയിൽപതിഞ്ഞതു പന്നഗാശനൻകണ്ടാൽവന്ദിക്കുമവൻനിന്നെ * താൎക്ഷ്യനുംവാവുതോറുംബലിയുംകൊടുക്കേണം താൎക്ഷ്യനുമെന്നാൽനിന്നെക്കൊല്ലുകയില്ലന്തൊനും * എന്നരുൾചെയ്തനേരംകാളിയഫണീന്ദ്രനും വന്ദിച്ചുമോദംപൂണ്ടുവേഗേനനടകൊണ്ടാൻ * നാഗരത്നങ്ങൾനല്ലനാഗഹാരങ്ങളിവ നാഗപത്നിമാർകൃഷ്ണൻതനിക്കുകാഴ്ചവെച്ചാർ * വന്ദിച്ചങ്ങനുജ്ഞയുംകൈക്കൊണ്ടുനാഗേന്ദ്രനു മൊന്നിച്ചുരമണകദ്വീപവുംപുക്കീടിനാർ * അന്നുതൊട്ടെല്ലാവരുംകാളിന്ദീജലംതന്നിൽ നന്നായിക്കുളിച്ചീടുംവെള്ളവുംകുടിച്ചീടും * ഇത്തരംപതിനഞ്ചാമദ്ധ്യായംചൊല്ലീടിനേൻ ചിത്തമോദേനകഥാശേഷവുംകേട്ടുകൊൾവിൻ *

---

കാളിയൻതന്നെപ്പറഞ്ഞയച്ചുകൃഷ്ണൻതാനും കാളിന്ദീതീരെക്കരേറീടിനാൻമോദത്തോടും * ദിവ്യരത്നങ്ങൾകൊണ്ടും

ദിവ്യഹാരങ്ങൾകൊണ്ടും സർവ്വാംഗമലങ്കരിച്ചുള്ളോരുശോഭ
യോടും * മന്ദഹാസങ്ങളോടുംകൃഷ്ണനെക്കണ്ടനേരം നന്ദാദി
ഗോപന്മാൎക്കുംഗോപസ്ത്രീജനങ്ങൾക്കും * ഉണ്ടായസന്തോഷ
ങ്ങളെന്തുഞാൻപറയുന്നു കണ്ടവർകണ്ടവർചെന്നാശ്ലേഷം
ചെയ്തീടിനാർ * നന്ദരോഹിണീയശോദാദികളെല്ലാവൎക്കും
നന്ദനനുണ്ടാകുമ്പോളുള്ളോരുസുഖംവന്നു * പുത്രനെമടി
യിൽവെച്ചാശ്ലേഷംചെയ്യുന്നന്ദ പത്നിയാമെശോദയുംകണ്ണു
നീർവാൎത്തീടിനാൾ * മന്ദഹാസവുംചെയ്തുരാമൻമനുജനെ
മന്ദമെന്നിയെചെന്നുപിടിച്ചുകൂട്ടീടിനാൻ * ഇങ്ങിനെഗോ
പന്മാരുംബാലരുംപശുക്കളു മംഗനമാരുംമോഹവാരിധിനി
മഗ്നരായ് * രാത്രിയുംവന്നനേരംകാളിന്ദിതീരത്തിങ്കൽ ക്ഷു
ത്തൃഷ്ണാപരിശ്രാന്തമാനസന്മാരായ്പ്പാണാർ * രാത്രിയിലെല്ലാ
വരുമൊന്നിച്ചുകിടക്കുമ്പോൾ കത്തിവന്നിതുനാലുഭാഗവുംദാ
വാനലൻ * കാട്ടുതീകണ്ടുഭയംപൂണ്ടിതുബാലന്മാരും പെട്ട
ന്നുരാമകൃഷ്ണന്മാരോടുചൊല്ലീടിനാർ * മല്ലലോചനകൃഷ്ണകാളി
യമർദ്ദന തുല്യമില്ലാതബലമുള്ളോരുബലഭദ്ര * ഘോരമാം
ദാവാനലൻവന്നിതാദഹിക്കുന്നു കാരുണ്യമുണ്ടായിട്ടുപാലിച്ചു
കൊള്ളേണമേ * എന്നതുകേട്ടുകൃഷ്ണൻവഹ്നിയെപ്പാനംചെ
യ്തു നന്ദാദിഗോപന്മാരുമെത്രയുംസന്തോഷിച്ചാർ * എല്ലാരു
മൊരുമിച്ചുപിറാന്നാൾപുലർകാലെ മെല്ലവെനടന്നുചെന്ന
മ്പാടിതന്നിലുചെന്നു * സ്നാനഭോജനാദികളൊക്കയുംകഴിച്ചു
കൊണ്ടാനന്ദത്തോടുഗോപവൃന്ദവുംഗോപിമാരും * മല്ലലോ
ചനൻതന്റെലീലയുംപാടിവാണാർ ചൊല്ലിനേൻപതിനെ
ട്ടാമദ്ധ്യായംചുരുക്കിഞാൻ *

---

അക്കാലംകൃഷ്ണൻതാനുംരാമനുംബാലന്മാരും ഗോക്ക
ളോടൊരുമിച്ചുപുക്കിതുവൃന്ദാവനം * ഊഷ്മകൾകൊണ്ടുജീവ
ജന്തുക്കൾതപിച്ചീടും ഗ്രീഷ്മകാലവുംവന്നുസൂൎയ്യനുംജ്വലിക്കു
ന്നു * മാധവനായദേവൻതത്രവാഴുകമൂലം മാധവമാസമെ
ന്നുനിനച്ചുഗോപന്മാരും * ഓരോരോതരംക്രീഡചെയ്തുകൊ
ണ്ടെല്ലാവരും പാരമാനന്ദംപൂണ്ടുകാനനേവസിക്കുമ്പോൾ *
ചൊല്ലിനാൻകൃഷ്ണൻതാനുമീരണ്ടുജനംതമ്മിൽ തല്ലേണമെല്ലാ

വരുംതന്നുടെതരംപോലെ * പിന്നൊക്കംമടങ്ങുകിലായവൻ
മറ്റൊരുവനെ തന്നുടെചുമലിലങ്ങെടുത്തു നടക്കേണം * അങ്ങി
നെതന്നെയെന്നുബാലന്മാരെല്ലാവരും തിങ്ങിനമോദത്തോടും
തല്ലുകൾതുടങ്ങിനാർ * അന്നേരംപ്രലംബനെന്നുള്ളോരുമ
ഹാസുരൻ വന്നിതുഗോപവേഷംകൈക്കൊണ്ടുമോദത്തോടും
കാകപക്ഷന്മാരായകൃഷ്ണനുംരാമൻതാനും വേഗമോടറിഞ്ഞിതു
മറ്റാരുമറിഞ്ഞീല * ഇങ്ങിനെകളിച്ചിട്ടുതങ്ങളിലെടുത്തിട്ടു
മങ്ങവർഭാണ്ഡീരികമായൊരുവടമൂലെ * ചെന്നുപിന്നെയു
മേവംകളിക്കുന്നേരത്തിങ്കൽ നന്ദനന്ദനൻശ്രീദാമാവിനെവ
ഹിച്ചുതെ * ഭദ്രസേനനുംപിന്നെവൃഷഭൻതന്നെബല ഭദ്ര
നെപ്രലംബനാംദാനവനേററിക്കൊണ്ടാൻ * നന്ദനന്ദനൻ
തന്നെവധിച്ചുകൂടായെന്നു തന്നുള്ളിൽനിരൂപിച്ചുദൈത്യനും
കോപത്തോടെ * രാമനെയെടുത്തുകൊണ്ടാകാശേചെന്നു
ദൈത്യൻ ഭീമരൂപവുംപ്രകാശിപ്പിച്ചുനിന്നനേരം * ഒന്നുപേ
ടിച്ചുരാമൻപിന്നെത്തന്നുടെതത്വം തന്നുള്ളിൽനിരൂപിച്ചു
കോപിച്ചുവേഗത്തോടും * മുഷ്ടികൾകൊണ്ടുദൈത്യൻതന്നു
ടെശിരസ്സിങ്കൽ ഘട്ടനംചെയ്യുന്നേരംജീവനംവേർപെട്ടവൻ *
വജ്രമേററദ്രിപോലെഭൂമിയിൽവീണീടിനാൻ വിജയന്മാരാ
യുന്നുബാലന്മാരതുനേരം * നന്ദിച്ചുദേവന്മാരുംപുഷ്പവൃഷ്ടിയും
ചെയ്തു ഒന്നിച്ചുബാലന്മാരുംരാമനെപ്പുകഴ്കിനാർ * നന്ദ
നന്ദനനെപ്പുകഴ്ത്തീടിനാൻകൃഷ്ണൻതാനും ഇന്നുഞാൻപതിനെ
ട്ടാമദ്ധ്യായംചൊല്ലീടിനേൻ



പിന്നെയുമവരെല്ലാംക്രീഡകൾതുടങ്ങിനാ രന്നേരംപ
ശുക്കളുംദൂരത്തുപോയീടിനാർ * ഗോക്കളെത്തിരഞ്ഞവർ
ഗോഷ്പദലാഞ്ഛനത്താൽ പുക്കിതുമുഞ്ജതൃണപൂർണ്ണമാംവനം
തന്നിൽ * ക്രന്ദനംകേട്ടനേരംപേരുകൾചൊല്ലിക്കൊണ്ടു ന
ന്ദനന്ദനൻവിളിച്ചീടിനാൻപശുക്കളെ * കൊണ്ടൽനേർവ
ർണ്ണൻതന്റെനാദത്തെക്കേട്ടനേരം മണ്ടിവന്നിതുപശുവൃന്ദ
വുംമോദത്തോടെ * അന്നേരമൊരുകാട്ടുതീയതുചുഴലവും വ
ന്നതുകണ്ടുഗോപബാലരുംചൊല്ലീടിനാർ * കൊണ്ടൽനേർ
വർണ്ണകൃഷ്ണകാത്തുകൊൾകരാമ കണ്ടാലുംമഹാഘോരമാകിയദാ

ഗ്നിയെ * പണ്ടുവന്നതിനെക്കാളെത്രയുമുഗ്രമിതു മണ്ടുവാനരുതഗ്നിയുണ്ടല്ലോചുഴലവും * നിങ്ങളല്ലാതെഗതിയില്ലല്ലോ ഞങ്ങൾക്കൊരു മെങ്ങിനെയെന്നാകിലുംകാത്തുകൊള്ളുകവേണം* എന്നതുകേട്ടനേരംകൃഷ്ണനുമതുൾചെയ്താ നൊന്നുഞാൻ ചൊല്ലീടുവൻചെയ്യേണമതുനിങ്ങൾ* എല്ലാരുംവഴിപോലെ കണ്ണുകളടയ്ക്കേണം ചൊല്ലുവൻതുറക്കമെന്നാകുന്നനേരത്തു ഞാൻ * അന്നേരമടച്ചിതുകണ്ണുകളെല്ലാവരും വഹ്നിയെമുഖംകൊണ്ടുപാനംചെയ്തിതുകൃഷ്ണൻ * അക്ഷികൾമിഴിച്ചാലുമെന്നരുൾചെയ്തുകൃഷ്ണൻ തൽക്ഷണംകണ്ണുമിഴിച്ചെല്ലാരുംനോക്കുന്നേരം * കാനനംതന്നിൽപുകക്കുടവേകാണായ്കയാൽ മാനുഷനല്ലകൃഷ്ണനെന്നവർനിരൂപിച്ചാർ * പിന്നെച്ചെന്നമ്പാടിയിൽപുക്കിതുബാലന്മാരും വഹ്നിയെക്കളഞ്ഞതുംദൈത്യനെവധിച്ചതും * വിസ്തരിച്ചരുൾചെയ്യുകേൾക്കയാലെല്ലാവരുമെത്രയുമാശ്ചര്യവുംമോദവുംപൂണ്ടീടിനാർ * നന്ദഗോകുലംതന്നിലുള്ളവരെല്ലാവരു മിന്നിവർദേവശ്രേഷ്ഠന്മാരെന്നുനിരൂപിച്ചാർ * പിന്നെയങ്ങെല്ലാവരുംസുഖിച്ചുവാണീടിനാരിന്നുഞാൻപത്തൊമ്പതാമദ്ധ്യായംചൊല്ലീടിനേൻ *

—*—

അങ്ങിനെചിലദിനംകഴിഞ്ഞോരനന്തരം ഭംഗിയേറീടുന്നൊരുവർഷാകാലവുംവന്നു * അക്കരശ്മികളെല്ലാംമറച്ചുമേഘങ്ങളും പുഷ്കരേനിറഞ്ഞിതുവായുവുംവീശീടിനാൻ* പൊൻനിറമായുള്ളോരുമിന്നലുമിടികളു മൊന്നിച്ചുമേഘങ്ങളുംവർഷവുംതുടങ്ങിനാർ * എത്രയുംതപിച്ചോരുഭൂമിയിൽവർഷമേറെ സന്താപംതണുത്തിതുപുഷ്ടിയുംവന്നുതുലോം * സന്താനംതപംചെയ്തുദ്ദേഖിച്ചുവാഴുന്നേരം ചിന്തിതംലഭിച്ചോരുജനങ്ങളെന്നപോലെ * വൃക്ഷങ്ങൾതൃണങ്ങളുംനല്ലോരുലതകളുമൊക്കയുംതെളിവോടുതഴച്ചുചമഞ്ഞിതു * രാത്രിയിൽഗ്രഹങ്ങൾക്കശോഭയില്ലിരുട്ടിനാലെത്രയുംശോഭിക്കുന്നഖദ്യോതസമൂഹവും * ശോഭിക്കുംപാഷണ്ഡന്മാർപാപിയാംകലിയുഗെ ശോഭിക്കയില്ലതാനുംവേദമെന്നതുപോലെ * മിണ്ടാതെകിടന്നോരുമണ്ഡൂകസമൂഹവും കൊണ്ടൽനാദവുംകേട്ടുഘോഷവുമാരംഭിച്ചു * അന്തണന്മാരുംവേദകാര്യങ്ങൾകഴിയുമ്പോൾ

ന്തമ്മോദേനഘോഷംതുടന്നീടുന്നപോലെ * ഉത്തമന്മാരിക്ക-
ളോടുണ്ടായസംസൎഗ്ഗത്താലെത്രയുംപാരംക്ഷോഭംപൂണ്ടിതുസ-
മുദ്രവും * പകൎന്നവരാതൊരുയോഗികളുടെചിത്തം മുൽകല-
കാമങ്ങളാൽക്ഷോഭിക്കുന്നതുപോലെ * വൃഷ്ടിധാരകൾകൊണ്ടു
ഘട്ടനംചെയ്തീടിലും മൊട്ടുമെകുലുങ്ങാതെവാഴുന്നുഗിരികളും *
പഞ്ചതാംവരുത്തുവാനന്തകൻവരുമ്പോഴും ചാഞ്ചല്യമില്ലാ-
തൊരുവിഷ്ണുഭക്തരെപ്പോലെ * പുല്ലുകൾമുളച്ചിട്ടുംസഞ്ചാരം
കുറഞ്ഞിട്ടും നല്ലൊരുമാൎഗ്ഗങ്ങളുംസന്ദിഗ്ദ്ധങ്ങളായ്വന്നു * ഏ-
റിയകാലമായിട്ടഭ്യാസമില്ലാതെയു ള്ളോരണരുടെവേദശാസ്ത്ര-
ങ്ങളെന്നപോലെ * ഓരോനേരത്തിങ്കലോരോരോമേഘങ്ങ-
ളിൽ ചേരുന്നവിദ്യുത്തുകൾപുംശ്ചലികളെപ്പോലെ * എത്ര-
യുംകരുത്തോടുമൊലിച്ചജലങ്ങൾചെ ന്നത്യന്തംഭീമങ്ങളാം
സേതുക്കൾമുറിക്കുന്നു * വേദദൂഷകമായപാഷണ്ഡമതമെല്ലാം
മോദേനപരിഗ്രഹിച്ചോരോരോപാപിഷ്ഠന്മാർ * വേദവ്വാ-
ദംകൊണ്ടുദുഷ്ടമാംകലിയുഗെ വേദമൎയ്യാദയെല്ലാംഭേദിക്കുന്ന-
തുപോലെ * ഇത്തരംപലവിധമുള്ളോരുമഹത്വങ്ങൾ വിസ്ത-
രിച്ചുരചെയ്യാൻകാലമേപോരായല്ലോ * സൎവ്വസസ്യങ്ങളാ-
ലെപൂൎണ്ണമായവനിയും സൎവ്വബാലകരോടുംകൃഷ്ണനുംപുറപ്പെ-
ട്ടു * വൎഷമാമൃതുവിന്റെമഹത്വങ്ങളുംകണ്ടു വൎഷധാരയുമേ-
റ്റഗോക്കളെമേച്ചീടിനാർ * ഗോക്കളോടൊരുമിച്ചുപൎവ്വത-
ഗുഹകളിൽ പുക്കിരുന്നാഹാരവുംകഴിക്കുംചിലദിനം * ചെ-
റ്റചെന്നൊരുശേഷംവന്നിതുശരൽകാല മേററവുംസന്തോ-
ഷവുംവന്നിതുജനങ്ങൾക്കും * പുഷ്കരമാൎഗ്ഗമേഘപങ്ക്തികൾ
ശുഭ്രങ്ങളായ് പുഷ്കരേക്ഷണസേവകൊണ്ടുമാനസംപോലെ *
ചന്ദ്രനുംതാരങ്ങളോടൊന്നിച്ചുവിളങ്ങിനാൻ നന്ദനന്ദനൻ
ബാലന്മാരോടുമെന്നപോലെ * കാലേസൂൎയ്യനുംപ്രകാശിച്ചി-
തുഗഗനത്തിൽ മാലിന്യംപോകുന്നേരംദൎപ്പണമെന്നപോലെ
വാരികൾമന്ദംമന്ദംകുറഞ്ഞുവരുന്നതു വാരിയിൽകിടക്കുന്നജ-
ന്തുക്കളോൎക്കുന്നില്ല * മായാമോഹങ്ങൾകൊണ്ടുജീവജന്തുക്ക-
ളെല്ലാ മായുസ്സുപോകുന്നതുചിന്തിക്കാത്തതുപോലെ * പങ്ക-
ജകുമുദങ്ങളെന്നിവശോഭിച്ചിതു പങ്കങ്ങളകന്നിതുഭൂമിയിലെ-
ല്ലാടവും * നല്ലൊരുജലങ്ങളുംതെളിഞ്ഞുചമഞ്ഞിതു നല്ലസു-

ങ്ങളെന്തൊന്തരസ്ഫുടയത്തന്നെപോലെ * കല്പിതംപോലാനമുക്കെല്ലാമ്പോല്ലീടുവാൻ കല്യാണപ്രദമെന്നേചൊല്ലാവിതറിഞ്ഞാലും ചിത്രമെത്രയുംശരൽകാലമെന്നതുചൊല്ലാം മിത്തരമിരിപതാമദ്ധ്യായംചൊല്ലീടിനേൻ *

—*—

അക്കാലംവയസ്യരോടൊന്നിച്ചുകൃഷ്ണൻതാനും ഗോക്കളോടൊരുമിച്ചുപുക്കിതുവൃന്ദാവനം * മോഹനമായവേണുഗാനംചെയ്തിതുകൃഷ്ണൻ മോഹിച്ചാരതുകേട്ടുഗോപനാരികളെല്ലാം * സുന്ദരരൂപംകണ്ടുംമോഹനവാക്യംകേട്ടും മന്ദഹാസവുംകടാക്ഷങ്ങളുംകണ്ടുകണ്ടും * കാമദീപനമായവേണുനാദത്തെക്കേട്ടു കാമസായകമേററുവലഞ്ഞുഗോപിമാരും * ഭംഗിയേറീടുംകൃഷ്ണൻതന്നുടെരൂപമോർത്തുതങ്ങളിൽതന്നെപറഞ്ഞീടിനാർപലതരം * പീലിക്കാർക്കുന്തൽകെട്ടിമന്ദഹാസവുംപൂണ്ടു കാലികളെപ്പിമ്പേ വനമാലയുമിട്ടുകൊണ്ടു * വേണുവുമെടുത്തങ്ങുപോകയോരുകൃഷ്ണൻതന്നെ കാണാതെകാണിനേരമെങ്കിലുംപൊറുക്കുമോ * കണ്ണുകളുള്ളജീവജന്തുക്കൾക്കെല്ലാമവർക്കും കണ്ണുകൊണ്ടുള്ളഫലംവേണമെന്നിരിക്കിലോ * മന്ദഹാസങ്ങളോടുംപ്രേമവീക്ഷിതത്തോടും നന്ദനന്ദനമുഖപങ്കജം കാണ്കവേണം * കാനനംതന്നിലുള്ളജന്തുവൃന്ദങ്ങളെല്ലാമാനന്ദത്തോടുംകൃഷ്ണൻതന്നുടെരൂപാമൃതം * കണ്ടുകണ്ടവർക്കിന്നുകണ്ണുകൊണ്ടുള്ളഫല! മുണ്ടായിവരുവതിനില്ലസംശയമേതും * സ്വർനാരീജനമനോമോഹനരൂപാസുര സുന്ദരിമാരുംകണ്ടുകാമിച്ചീടുന്നനേരം * നല്ലൊരുപുല്ലുകൊണ്ടുംപാനീയങ്ങളെക്കൊണ്ടും കല്യാണരൂപന്മാരാംരാമകൃഷ്ണന്മാരേയും* ഗോക്കളോടൊരുമിച്ചുസൽക്കരിച്ചീടുന്നവൻ പാർക്കിൽനാംമഹാഭാഗ്യശാലിയെന്നതോർക്കേണ്ടു * കാട്ടാളസ്ത്രീകളെല്ലാംരാമകൃഷ്ണന്മാരെക്കണ്ടൊട്ടുമേമാരതാപംസഹിച്ചുകൂടായ്കയാൽ * പാദരേണുക്കൾകൊണ്ടുചെന്നുതൽകുചങ്ങളിൽ മോദേനചേർത്തുമാരതാപത്തെക്കളയുന്നു * ഇത്തരംബഹുവിധംപറഞ്ഞുഗോപിമാരും ചിത്തത്തിൽകൃഷ്ണൻതന്നെനിനച്ചുസദാകാലം * തന്മയമാരായ്വന്നുഭാഗ്യമെത്രയുമോർത്താൽ നന്മയിലിരുപത്തൊന്നദ്ധ്യായംചൊല്ലീടിനേൻ *

വന്നിതുഹേമന്തവുമക്കാലംഗോപസ്ത്രീകൾ എഴുന്നീറ്റു
പുറപ്പെട്ടുകാളിന്ദീതീരംപുക്കാർ * സ്നാനവുംചെയ്തുശുദ്ധിവരു
ത്തിവഴിപോലെ മാനസംതന്നിലുറപ്പിച്ചിട്ടുദേവിതന്നെ *
മണ്ണുകൊണ്ടൊരുദേവിരൂപത്തെച്ചമച്ചവർ പുണ്യദേശത്തു
വെച്ചുപൂജിച്ചുവഴിപോലെ * ചന്ദനധൂപദീപമാല്യങ്ങൾനി
വേദ്യങ്ങളെന്നിവകൊണ്ടുനിത്യംപൂജിച്ചുഭക്തിയോടും * മം
ഗലമായനല്ലഹവിസ്സുംഭക്ഷിച്ചുകൊണ്ടിങ്ങിനെയൊരുമാസം
സേവിച്ചാരവരെല്ലാം * നിത്യവുമവരൊരുമന്ത്രത്താൽസേവി
ച്ചിട്ടു മെത്രയുംമുഖ്യമതുസാരമാകയുമുണ്ടു * ലോകനായികേ
മഹായോഗിനീകാത്യായിനീ ശോകനാശിനിശിവവല്ലഭേമ
ഹാമായേ * നന്ദനന്ദനനായസുന്ദരരൂപൻകൃഷ്ണൻനിന്നാലെ
ങ്ങൾക്കഭർത്താവായിട്ടുവരേണമേ* എന്നതിനായിക്കൊണ്ടുഞ
ങ്ങളിന്നെല്ലാവരും നിന്നുടെപാദാംബുജംവീണിതാവണങ്ങു
ന്നേൻ* എന്നൊരുമന്ത്രംനിത്യംജപിച്ചങ്ങെല്ലാവരുംമൌനി
ച്ചുകാത്യായിനീദേവിയെസ്തുതിചെയ്താർ * അന്നൊരുദിനം
ജലക്രീഡചെയ്യുന്നതിന്നായി സുന്ദരിമാരായുള്ളഗോപകന്യക
മാരും* വസ്ത്രവുമഴിച്ചതിൻതീരദേശത്തുവെച്ചിട്ടെത്രയുംമോ
ദത്തോടുമിറങ്ങികാളിന്ദിയിൽ* ഓളത്തിൽകളിക്കയുമൊട്ടൊ
ട്ടുതുടിക്കയും മേളത്തിൽപാട്ടുപാടിരസിച്ചീടുന്നേരം* ബാ
ലന്മാരൊരുമിച്ചുകൃഷ്ണനംതത്രചെന്നു ചേലകളെടുത്തുകൊ
ണ്ടാലിന്മേൽകരേറിനാൻ* വൃക്ഷശാഖകൾതോറുംചേലകൾ
തൂക്കിക്കൊണ്ടു തൽക്ഷണംഗോപിമാരോടീവണ്ണമുരചെയ്തു* അ
ത്രവന്നീടുന്നാകിൽചേലകൾനൽകീടുവൻ മത്തകാശിനിമാ
രേസത്യമെന്നറിഞ്ഞാലും * എല്ലാരുമൊരുമിച്ചുവന്നാൽ
ഞാൻകുഴങ്ങീടും മെല്ലവെയോരോദിനംവന്നുകൂറകൾകൊൾ
വിൻ * എന്നതുകേട്ടനേരംഗോപിമാരെല്ലാവരും മന്യോന്യം
നോക്കിക്കൊണ്ടുലജ്ജയാചൊല്ലീടിനാർ * ഇത്തരംചാപല്യ
ങ്ങൾകാട്ടരുതല്ലോഭവാനുത്തമനായഗോപരാജന്റെസുതന
ല്ലോ * നിന്നുടെദാസീജനമല്ലയോഞങ്ങളെല്ലാമിന്നുനീചൊ
ന്നവണ്ണംകേൾക്കുന്നജനമല്ലോ * എന്നതുകൊണ്ടുശീഘ്രംചേ
ലകൾതരികനീ നന്ദനോടുരചെയ്യുമല്ലായ്കിലറിഞ്ഞാലും* എ
ന്നതുകേട്ടനേരംകൃഷ്ണനുമുരചെയ്താൻ നിന്നനിങ്ങളുമെന്റെദാ

ന്നീടാഞ്ഞന്നാകിലോ * ചൊന്നതുപോലെകേട്ടബാലകൾവാങ്ങീടുക നിന്നുഞാൻതരികയില്ലല്ലായ്കിലറിഞ്ഞാലും * നന്ദനോടുഞ്ചെയ്യാലെന്തുചെയ്യീടുംതാത നെന്നതുകേട്ടവരുംലജ്ജയാപുറപ്പെട്ടാർ * ഹസ്തങ്ങൾകൊണ്ടുതന്നെഗുഹ്യദേശവുമേററം പൊത്തിക്കൊണ്ടാലിൻകീഴെവന്നൊരുനേരംകൃഷ്ണൻ ശുദ്ധഭാവത്തെക്കണ്ടുംതങ്കലെപ്രേമംകണ്ടും ബദ്ധമോദേന ഗോപനാരിമാരോടുചൊന്നാൻ * വസ്ത്രംകൂടാതെചെന്നുവെള്ളത്തിലിറങ്ങിയ തെത്രയുംഹരിനിന്ദയായ്വന്നുനിങ്ങൾക്കെല്ലാം * എന്നതുകൊണ്ടുശിരസ്യഞ്ജലിബന്ധംചെയ്തു മന്ദമെന്നിയെനിജവസ്ത്രങ്ങൾവാങ്ങിക്കൊൾവിൻ * എന്നുകേട്ടവരെല്ലാമോരോരോകരംകൊണ്ടു വന്ദിച്ചനേരംകൃഷ്ണനിത്തരമുരചെയ്തു * ഏകഹസ്തങ്ങൾകൊണ്ടുദേവനെവന്ദിക്കിലോ വൈകാതെമറെറഹസ്തംമുറിച്ചുകളയേണം * എന്നുചൊല്ലുന്നുമുനിവര്യരുംശാസ്ത്രങ്ങളു മെന്നതുകൊണ്ടുരണ്ടുകൈകൊണ്ടുംകൂപ്പീടുവിൻ * അങ്ങിനേകേട്ടനേരമംഗനമാരുംവ്രത ഭംഗശങ്കയാരണ്ടുകൈകൊണ്ടുംകൂപ്പീടിനാർ * എന്നതുകണ്ടുകൃഷ്ണനേററവും സന്തോഷിച്ചു മന്ദമെന്നിയേകൊടുത്തീടിനാൻവസനങ്ങൾ * അങ്ങിനേചെയ്തുകൊണ്ടുമിഷ്ടനാംകൃഷ്ണൻതന്നോ ടംഗനാജനങ്ങൾക്കതീരസംതോന്നീലേതും * വസ്ത്രവുമെടുത്തവരെത്രയും ലജ്ജയോടും തത്രൈവനിന്നീടിനാരാരുമേഗമിച്ചീലാ * നാരിമാരുടെകാമമറിഞ്ഞുമോദത്തോടും വാരിജവിലോചനനിത്തരമുരചെയ്തു * സുന്ദരിമാരാം നിങ്ങൾക്കെല്ലാരുമനോരഥമിന്നുഞാനറിഞ്ഞിതുലജ്ജയുമുണ്ടാകേണ്ട * ആദരവോടുമെന്നെസ്സേവിക്കുംജനങ്ങൾക്കു സാദരംമുക്തിപോലുംനൽകുംഞാൻമടിയാതെ * കാമത്താൽസേവിക്കിലുംകാലംകൊണ്ടവർകൾക്കു കാമിനിമാരെമുക്തിനൽകീടുമറിഞ്ഞാലും * ദേവിയെസ്സേവിച്ചതിനുള്ളൊരുഫലം നിങ്ങൾ ക്കാവോളംവൈകീടാതെകൈവരുത്തുവൻഞാനും * എന്നുകേട്ടവരെല്ലാംവന്നസന്തോഷത്തോടും ചെന്നുതൻഗൃഹംപുക്കുകാലവുംപാർത്തുവാണാർ * ഗോപസ്ത്രീജനമെല്ലാംപോയൊരുനേരംകൃഷ്ണൻ ഗോപബാലകന്മാരോടിത്തരമരുൾചെയ്തു * ആതപഹിമവർഷമെന്നിവസഹിച്ചുടൻ ചേതസികരുണയാനല്ലൊരുവൃക്ഷങ്ങളും * അർക്കരശ്മികൾകൊണ്ടുതപിച്ചജനങ്ങളെ

യെക്കയുംഛായകൊണ്ടുരക്ഷണംചെയ്യീടുന്ന * ഉത്തമന്മാ
രായവരിങ്ങിനെയല്ലോതങ്ങ ളെത്രയുംദുഃഖിച്ചീടുംപക്ഷികളും
പരന്മാരെ * ഇത്തരമോരോന്നരചെയ്യുവരെല്ലാവരു, മെത്ര
യുംമോഹംപൂണ്ടുകാളിന്ദീതീരംപുക്കാർ * ശുദ്ധമായൊരുജല
മേററവുംപാനംചെയ്താ രദ്ധ്യായമിരുപത്തിരണ്ടുഞാനുരചെ
യ്യേൻ *

---

ക്ഷുത്തുകൊണ്ടത്തുനേരമെത്രയുംവശംകെട്ടു ചിത്തസ
ന്താപത്തോടുബാലകന്മാരുംചൊന്നാർ * മംഗലത്രപരമ
സുന്ദരാനനാകൃഷ്ണ ഞങ്ങൾക്കുവിശപ്പുകൊണ്ടെത്രയുംവലയു
ന്നു * എത്രയുംവൈകീടാതെഭോജനംതന്നീടാഞ്ഞിൽ പ്രേതരാ
ജാലയത്തിൽപോയീടുംഞങ്ങളെല്ലാം * എന്നതുകേട്ടുകൃഷ്ണൻ
ചൊല്ലിനാനവർകളോ ടിന്നതിന്നുപായംഞാൻചൊല്ലുവൻ
കേട്ടുകൊൾവിൻ * എത്രയുംസമീപത്തുവിപ്രന്മാർപലരുമു
ണ്ടുത്തമമായയജ്ഞംതുടൎന്നുവസിക്കുന്നു * ചെന്നവരോടുയാ
ചിച്ചീടുവിനെന്നാലവർ ചൊന്നതുകേട്ടുകൊണ്ടുവൈകാതെ
വന്നീടുവിൻ * എന്നുകേട്ടവർചെന്നുസാദരംവിപ്രന്മാരെവ
ന്ദിച്ചുവിനയത്തോടീവണ്ണംചൊല്ലീടിനാർ * നന്ദനന്ദനനാ
യകൃഷ്ണനുംരാമൻതാനു മൊന്നിച്ചുസമീപത്തുപാൎക്കുന്നുണ്ടറി
ഞ്ഞാലും * ക്ഷുൽബാധസഹിയാഞ്ഞുഞങ്ങളെനിയോഗിച്ചു
സൽബോധമുള്ളഭവാന്മാരോടുചൊല്ലീടുവാൻ * അന്നദാന
ത്തിനൊത്തദാനമില്ലതുകൊണ്ടു മന്നത്തിനെല്ലാവരുംപാത്ര
മായതുകൊണ്ടും * എത്രയുംവിശക്കുന്നോരിനിക്കുംസഖിമാ
ൎക്കും ചിത്രമായുള്ളോരന്നംനൽകേണംമടിയാതെ * എന്നരുൾ
ചെയ്തുകൃഷ്ണൻഞങ്ങളിന്നതുചൊന്നോ നിന്നിനിനിങ്ങൾചൊ
ന്നതങ്ങുപോയുരഞ്ഞീടാം * എന്നതുകേട്ടനേരംവിപ്രന്മാരൊ
രുവരുമൊന്നുമേപറഞ്ഞീലമൂഢരായതുമൂലം * ഒന്നുമേമിണ്ടീ
ലെന്നുകൃഷ്ണനോടവർചൊന്നാ രന്നേരംചിരിച്ചരുൾചെയ്തിതു
ദാമോദരൻ * പത്നിശാലയിൽചെന്നുചൊല്ലുവിനെന്നാൽ
വിപ്ര പത്നിമാരന്നംനൽകുമെന്നുമെക്കന്നറിഞ്ഞാലും * എന്നെ
യുംധ്യാനിച്ചവർവാഴുന്നുസദാകാല മെന്നതുനാമംകേട്ടാലെ
ത്തുമംശയംപിന്നെ * എന്നുകേട്ടുനേരംപത്നിശാലയിൽ

ത്ഥം അ വന്ദിച്ചുപത്നിമാരോടീവണ്ണമുരചെയ്താർ * നന്ദനന്ദ
നൻകൃഷ്ണൻ രാമനോടൊരുമിച്ചു വന്നിഹപാൎത്തീടുന്നുനിങ്ങ
ളെക്കണ്ടീടുവാൻ * അന്നവുംനൽകീടേണമെത്രയുംവിശക്ക
ന്നു ണ്ടെന്നതുമിങ്ങളോടുചൊല്ലുവാനുരചെയ്തു * എന്നതു
കേട്ടനേരംപത്നിമാരെല്ലാവരും വന്നസംഭ്രമത്തോടുമൊന്നി
ച്ചങ്ങെഴുനീററു * എത്രയുംശുദ്ധിയുള്ളോരന്നവുംകറികളു മെ
ത്രയുംഭക്തിയോടുംകൊണ്ടൊത്തുപുറപ്പെട്ടാർ * ഭൎത്താവുംപുത്ര
ന്മാരുംതാതനെന്നിവരെല്ലാ മെത്രയുംതടുത്തിട്ടുംനിന്നതില്ലാ
രുവരും * സത്വരമവർചെന്നുകാനനംപുക്കനേരമെത്രയും
സമീപത്തുകൃഷ്ണനെക്കാണായ്വന്നു * നീലക്കാർകുന്തൽകെട്ടി
പ്പീലിയുമണിഞ്ഞുടൻ ഫാലദേശത്തിൽനല്ലതിലകമതുംചേ
ൎത്തു*മന്ദഹാസവുംപൂണ്ടുസുന്ദരവദനവും കന്ദശോഭയെക്കള
ഞ്ഞീടുന്നദേഹങ്ങളും * നല്ലൊരുതൊണ്ടിപ്പഴംനാണിക്കുമധ
രവുമുല്ലസൽകൎണ്ണികാരകൎണ്ണഭൂഷണങ്ങളും * വന്യമാലയുംന
ല്ലപീതമാംവസനവും പൊന്നരഞ്ഞാണുംരത്നശോഭിതമഞ്ജീര
വും * കങ്കണങ്ങളുംപൂണ്ടുവേണുവുംപിടിച്ചൊരു തൻകരം
ശ്രീദാമാവിൻചുമലിൽവെച്ചുകൊണ്ടു * അന്യഹസ്തത്തി
ലൊരുപങ്കജംപിടിച്ചുകൊണ്ടു ന്യൂനാദരംബാലന്മാരെയുംകടാ
ക്ഷിച്ചു * കായാമ്പുനിറമൊത്തകൃഷ്ണനെക്കണ്ടനേരം മായമെ
ന്നിയേവിപ്രപത്നിമാർവണങ്ങിനാർ * നേത്രങ്ങൾകൊണ്ടു
കൃഷ്ണൻതന്നുടെരൂപാമൃത മുത്തമസ്ത്രീകൾപാനംചെയ്തുചെ
യ്താനന്ദിച്ചാർ * മന്ദഹാസവുംചെയ്തുകൃഷ്ണനുംകരുണയോട
ന്നേരമവരോടുമന്ദമായുരചെയ്തു * സൌഖ്യമല്ലയോനിങ്ങൾ
ക്കൊക്കയുമിതുകാലം മുഖ്യന്മാരായനിങ്ങൾക്കെന്തുഞാൻചെ
യ്യേണ്ടതും * ഭൎത്തൃപുത്രാദികളെയൊക്കയുംവെടിഞ്ഞുകൊ ണ്ടു
രുവന്നതുമൂലംസന്തുഷ്ടനായേനഹം * ഒക്കയുംവെടിഞ്ഞെ
ന്നെച്ചിന്തിക്കുംജനങ്ങൾക്കുഭക്തവാത്സല്യംകൊണ്ടുമുക്തിയും
കൊടുക്കുംഞാൻ * നല്ലതുനിങ്ങൾക്കെല്ലാംവന്നുകൂടീടുംമേ
ലിൽ കല്യാണശീലമാരേപോയാലുമെങ്കിലിപ്പോൾ * നിങ്ങ
ളിങ്ങിരിക്കുമ്പോൾയജ്ഞവുംമുടങ്ങിപ്പോം മണ്ടചെന്നതുകഴി
ച്ചീടുവിൻവൈകീടാതെ * ഇത്തരംവാക്കുകേട്ടുവിപ്രപത്നി
മാരെല്ലാം ചിത്തസന്താപത്തോടുംകൃഷ്ണനോടുരചെയ്താർ *ഇ

ത്തരംക്രൂരവാക്യംചൊല്ലരുതഹോഞങ്ങ ളെത്രനാളുണ്ടുനാ
ന്നെദ്ധ്യാനിച്ചസിക്കുന്നു * പങ്കനാശനംസ്വൎഗ്ഗസാധനംതവ
പാദ പങ്കജംമോക്ഷപ്രദമാകയാലൊരുദിനം * മസ്തകംത
ന്നിൽവെച്ചുകൊള്ളുവാൻഞങ്ങളെല്ലാ മെത്രനാളുണ്ടുകൊതി
ച്ചീടുന്നുദയാനിധെ * ആസ്ഥയോടതുമിന്നുകൈവരുത്തുക
വേണം പ്രാൎത്ഥിച്ചതെല്ലാംനൽകുമീശ്വരനല്ലോഭവാൻ * ഭ
ൎത്താവുംപുത്രന്മാരുംബാന്ധവജനങ്ങളും മിത്രവൎഗ്ഗവുമിതുകൊ
ണ്ടുഞങ്ങളെയെല്ലാം * ഇന്നുകൈവെടിഞ്ഞാകിലെത്രയുംസു
ഖമത്രെ പിന്നെനിൻപാദമൂലെനിത്യവുംവാഴാമല്ലോ * എ
ന്നതുകേട്ടനേരംകൃഷ്ണനരുൾചെയ്തു ധന്യമാരത്രെനിങ്ങളില്ലസം
ശയമേതും * എന്നിലിന്നിതുപോലെമാനസമുറക്കയാൽ വ
ന്നുകൂടീടുംജന്മസാഫല്യംനിങ്ങൾക്കെല്ലാം * ശൃംഗാരസുഖ
ത്തിനുമദ്വൈതസുഖത്തിനു മംഗസംഗമമല്ലസൌഖ്യമെന്ന
റിഞ്ഞാലും * ചിത്തതാരിങ്കലോൎത്തുവാഴുകസുഖമെട്ടു പ
ത്തുനാൾചെല്ലുന്നേരംകണ്ടുവെങ്കിലുംകൊള്ളാം * എന്നതു
കൊണ്ടുനിങ്ങളെന്നെയുംമനതാരിൽ നന്നായിദ്ധ്യാനംചെയ്തു
നിത്യവുംവസിച്ചാലും * അങ്ങിനെചെറുകാലംചെല്ലുന്ന
നേരത്തിങ്ക ലംഗനമാരെനിങ്ങളെന്നോടുതന്നെചേരും * ഇ
ന്നിവിടെക്കുനിങ്ങൾവന്നതുകൊണ്ടുലോക രൊന്നുമേപറക
യുമില്ലങ്ങുഗമിച്ചാലും * എന്നുകേട്ടവരങ്ങുചെന്നപ്പോളെല്ലാ
വരും നന്ദിച്ചുയാഗശേഷംകഴിച്ചുവിധിപോലെ * അന്നൊ
രുവിപ്രപത്നിഭൎത്താവുബന്ധിക്കയാൽ നന്ദനന്ദനൻതന്നെ
ക്കാണ്മാനായ്ഗമിച്ചീല * എന്നതുമൂലമവൾകൃഷ്ണരൂപവും
ധ്യാനി ച്ചുന്നേരംതന്നെകൃഷ്ണൻതന്നോടുചേൎന്നീടിനാൾ *
ഗോപബാലകന്മാരുംകൃഷ്ണനുംരാമൻതാനും സോപദംശമാമ
ന്നംഭുജിച്ചുമോദംപൂണ്ടാർ * വന്നസന്തോഷത്തോടുംഗോകു
ലമകംപുക്കു പിന്നെയുമോരോതരംക്രീഡകൾചെയ്തുവാണാർ
വിപ്രന്മാരതുനേരംചിത്തത്തിൽനിരൂപിച്ചാ രപ്രിയംഭഗവാ
നുനാമിന്നുചെയ്തുവല്ലോ * ശുദ്ധമാനുഷൻകൃഷ്ണനന്നാത്ത
യാചിച്ചിതു മൂഢതകൊണ്ടുകൊടുത്തീലനാമതുമൂലം * നമ്മു
ടെശാസ്ത്രങ്ങളുംവേദവുംധൎമ്മങ്ങളും ജന്മവുംകൎമ്മങ്ങളുംനിഷ്ഫ
ലമായിവന്നു * യജ്ഞപൂരുഷനായകൃഷ്ണനെനിന്ദിച്ചുനാം യ

ജ്ഞംചെയ്യുമോർത്താൽസാദ്ധ്യമില്ലാതെവന്നു * കർമ്മസാക്ഷി
യായുള്ളദേവനെപ്പൂജിക്കാതെ കർമ്മങ്ങൾചെയ്യാലതുനിഷ്ഫല
മെന്നുശാസ്ത്രം * കാരണമൂർത്തിയായകൃഷ്ണനെപ്പൂജിക്കിലോ
പാരാതെസൃഷ്ടവർഗ്ഗവുംസന്തോഷിക്കും * അങ്ങിനെയു
ള്ളകൃഷ്ണൻതന്നെനാംനിന്ദിച്ചതു മംഗലമല്ലെന്നല്ലപാപവുമ
കപ്പെട്ടു * ഇന്നിപ്പോൾവേദശാസ്ത്രസംസ്കാരശൌചാദിക
ളൊന്നുമില്ലാത്തവിപ്രപത്നിമാർക്കിതുപോലെ * ഉത്തമപുരു
ഷകലുത്തമഭക്തിവന്ന തെത്രയുംഭാഗ്യമെന്നുചൊല്ലുവാനു
ള്ളപാർത്താൽ * ഇത്തരംപലവിധംചിന്തിച്ചുവിപ്രന്മാരും
ചിത്തശുദ്ധിയുംപാപനാശവുംവരുവാനായ് * എത്രയുംഭ
ക്തിയോടുംകൃഷ്ണനെസ്തുതിചെയ്തു സത്വരംഭുവിവീണുനമസ്കാ
രവുംചെയ്താർ * സംസാരഹാനാകുംകൃഷ്ണനെച്ചെന്നുകാ
ണ്മാൻ കംസനെഭയംകൊണ്ടുവിപ്രന്മാർഗമിച്ചീലാ * അ
ദ്ധ്യായമിരുപത്തിമൂന്നുഞാൻചൊല്ലീടിനേനത്യാനന്ദനകേട്ടു
കൊള്ളുവിൻകഥാശേഷം *



അന്നൊരുദിനംഗോപവൃദ്ധന്മാരെല്ലാവരും നന്ദനു
മൊരുയാഗംചെയ്യതിന്നാരംഭിച്ചാർ * എന്നതുകണ്ടുകൃഷ്ണൻ
മോദേനനന്ദനോടു മന്ദഹാസവുംചെയ്തുചോദിച്ചുമധുരമായ്
എന്തിനുതുടങ്ങുന്നുതാതനുംമററുള്ളോരു മെന്തിനിപ്പദാർത്ഥ
ങ്ങളൊക്കയുംകൂട്ടീടുന്നു * എന്നതുകേട്ടീടുവാൻമോഹമുണ്ടി
നിക്കേററ മിന്നതുകേൾക്കാകുന്നതെങ്കിലോചൊല്ലീടേണം *
എന്നതുകേട്ടുനന്ദൻകൃഷ്ണനെമടിയിൽവെച്ചുനിർമ്മോദത്തോ
ടുമാശ്ലേഷംചെയ്തുചൊന്നാൻ * വൃഷ്ടികൊണ്ടല്ലോഭുവിസസ്യ
ങ്ങൾവർദ്ധിക്കുന്നു വൃഷ്ടികൾചെയ്യുന്നതുമേഘങ്ങളറികനീ *
ഇന്ദ്രന്റെനിയോഗത്താൽമേഘങ്ങൾവർഷിപ്പതുമെന്നതുകൊ
ണ്ടുദേവരാജനെസ്സന്തോഷിപ്പിപ്പാൻ* ഭൂമിദേവാദികളുംവേദോ
ക്തവിധിപോലെ സോമാദംയാഗങ്ങളെച്ചെയ്യുന്നുവർഷന്തോ
റും * ഇന്നതുകഴിക്കേണംനാമെന്നുനിരൂപിച്ചു സന്നാഹ
ത്തോടുമോരോവട്ടങ്ങൾകൂട്ടീടുന്നു* നമ്മുടെപശുക്കൾക്കുംനമു
ക്കുംദേവശ്രേഷ്ഠൻ നന്മകൾവരുത്തീടുമിന്നിതുചെയ്തീടുകിൽ

എന്നതുകേട്ടുകൃഷ്ണൻമന്ദമായുരചെയ്താ നിനിതുയോഗ്യമെ
ന്നതോന്നീലനമുക്കേതും * കൎമ്മങ്ങൾകൊണ്ടുജീവലോകവും
ജനിക്കുന്നു കൎമ്മങ്ങൾകൊണ്ടുതന്നെമൃത്യുവുംപ്രാപിക്കുന്നു *
കൎമ്മത്തിന്നധീനന്മാരായുള്ളജനങ്ങൾക്കു നന്മകൾവരുത്തു
വാൻമറ്റൊരുത്തരുമില്ല * നല്ലൊരുകൎമ്മംചെയ്താൽനല്ലതു
നൽകുമിന്ദ്രൻ വല്ലാതെകൎമ്മംചെയ്കിലാപത്തുംവരുത്തീടും *
എങ്കിലൊകൎമ്മംതന്നെകാരണമെന്നുവന്നു ശങ്കയില്ലിന്ദ്രൻ
പോലുംകൎമ്മത്തിൻവശനല്ലോ * വല്ലാതെകൎമ്മംചെയ്തുവാഴു
ന്നജനത്തിന്നു നല്ലതുനൽകീടുവാനിന്ദ്രനുമാളാകുമൊ * ആ
കയാൽകൎമ്മവശന്മാരായജനങ്ങൾക്കു പാകശാസനനെക്കൊ
ണ്ടെന്തൊരുഫലംപിന്നെ * എന്നല്ലനിജകുലദേവതമാരെ
ത്തന്നെ നന്നായിസ്സേവിക്കേണമെന്നല്ലോശാസ്ത്രങ്ങളും *
ആരെന്നാകിലുംകുലദേവതമാരെവിട്ടു ഞ്ഞോരോരോദേവന്മാ
രെസ്സേവിച്ചുതുടങ്ങിയാൽ * നല്ലതുവരികയില്ലെന്നതുമല്ലപി
ന്നെ വല്ലതുമാപത്തുകളുണ്ടായിവരുംതാനും * നാരിമാൎക്കീ
ശ്വരനാംഭൎത്താവുതന്നെവിട്ടു ജാരസംഗമംചെയ്യുംപുംശ്ചലി
ക്കെന്നപോലെ * ഇന്നിപ്പോൾഗോപാലരാംനമ്മുടെപശു
ക്കളും വന്യരായ്വേദജ്ഞന്മാരാകിയവിപ്രന്മാരും * ഗോക്ക
ളെപ്പുല്ലുകൊണ്ടുരക്ഷിക്കുംപൎവ്വതവു മോൎക്കുമ്പോളിവകുലദേ
വതമാരാകുന്നു * എന്നതുകൊണ്ടവൎക്കയാഗവുംകഴിക്കേണ
മിന്നുയാഗത്തിനുള്ളകോപ്പുകൾകൊണ്ടുതന്നെ * നല്ലതുനൽ
കുമവരില്ലസംശയമേതും എല്ലാരുമൊരുമിച്ചുയത്നങ്ങൾതുട
ന്നാലും * കൎമ്മസാക്ഷിയാംകൃഷ്ണൻതന്നുടെവാക്കുകേട്ടു നിൎമ്മ
ലൻനന്ദൻതാനുംമററുള്ളവൃദ്ധന്മാരും * ചേരുമെന്നുരചെയ്തു
കോപ്പുകൾകൂട്ടീടിനാർ പാരമാനന്ദംപൂണ്ടുഗോപനാരികളെ
ല്ലാം * വാടങ്ങളലങ്കരിച്ചെത്രയുംമോദത്തോടും മോടികൾ
കൂട്ടിക്കൊണ്ടോരോന്നേയൊരുക്കിനാർ * പായസാപൂപ
വത്സഭോജനാദികൾകൊണ്ടും ഭയമെന്നിയെവിപ്രശ്രേഷ്ഠ
രെപൂജചെയ്താർ * നന്ദാദിഗോപന്മാരുംപൎവ്വതമലംകരി
ച്ചുന്നതദ്ധ്വജപതാകാദികളോടുംകൂടി * വാദ്യഘോഷങ്ങളോ
ടുംമൂന്നുരുപ്രദക്ഷിണ മുദ്യോഗത്തോടുനഗരാജനചെയ്തീടി
നാർ * ധൂപദീപാദികൾകൊണ്ടൎച്ചിച്ചുഭക്തിയോടും സ്വപാ

ദിപദാത്ഥങ്ങളൊക്കയും നിവേദിച്ച * അന്നേരം കൃഷ്ണൻതാ നും പവ്വതമദ്ധ്യം പിളന്നതത്രപോത്താട്ടുംവേഗനപുറപ്പെട്ടു * എല്ലാരുംകാണുമാറനിന്നരചെയ്തീടിനാൻ നല്ലതുവരും നിങ്ങൾക്കില്ലസംശയമേതും * പവ്വതമാകുന്നഞാനെത്രയും സന്തോഷിച്ചേൻ സവ്വവേദമന്ത്രമെത്രയുംസന്തോഷിച്ചു* എന്നതുകേട്ടനേരംനന്ദാദിഗോപന്മാരും വന്ദിച്ചുകൃഷ്ണൻതാനുംവന്ദിച്ചുതാനേതന്നെ * പവ്വതമതുനേരംപായസസൂപാദികൾ സവ്വവുംഭുജിച്ചിതുഗോപന്മാർകാണ്കെത്തന്നെ * ആശ്ചയ്യംപൂണ്ടീടിനാർകണ്ടുനിന്നവരെല്ലാം വിശ്വാസംവന്നനേരംമറഞ്ഞുനഗത്രൂപം * വാദിത്രഘോഷങ്ങളുംവായ്ക്കുരൽനാദങ്ങളും വൈദികരാശീവ്വാദംചൊല്ലുന്നഘോഷങ്ങളും * എന്നിവഘോഷങ്ങളാൽനിറഞ്ഞുദിഗന്തരം നന്ദാദിഗോപന്മാരുംകൃഷ്ണനുംബാലന്മാരും * ബഹുമോദേനവസിച്ചീടിനാരെല്ലാവരും അദ്ധ്യായമിരിപത്തുനാലുഞാൻചൊല്ലീടിനേൻ *

---

അന്നേരംവൃത്താന്തങ്ങളറിഞ്ഞുമഹേന്ദ്രനും വന്നൊരുകോപംസഹിച്ചീടാഞ്ഞങ്ങെഴനീററ * കല്പാന്തമേഘങ്ങളെവിളിച്ചുചൊല്ലീടിനാ നത്ഭുതമിതുപാത്താൽകാലവൈഭവമത്രെ * മത്ത്യനാമവനാരുകൃഷ്ണൻതന്നുടെവാക്കുകേട്ട മത്ത്യരായുള്ളഗോപവൃദ്ധന്മാരെല്ലാവരും * നമ്മുടെയജ്ഞഭാഗംസ്ഥാവരത്തിനുതന്നെ നിമ്മരിയാദംകൊടുത്തീടിനാരിതുമൂലം * വൈകാതെപുറപ്പെട്ടുനിങ്ങളിന്നെല്ലാവരും പവ്വതത്തിനുമീതെവഷ്വുംതുടങ്ങേണം * ഗോക്കളുംഗോപന്മാരുംഗോപികാജനങ്ങളും ഭോഷ്കിനുവിരുതുള്ളകൃഷ്ണനുംനശിക്കണം * പിന്നാലെദേവന്മാരോടൊന്നിച്ചുവരുവൻഞാ നെന്നതുകേട്ടമേഘവൃന്ദവുംപുറപ്പെട്ടു * ഗോകുലത്തിനുമീതെചെന്നങ്ങുപരന്നപ്പോൾ ലോകവുമന്ധകാരപൂണ്ണമായ്ചമഞ്ഞുതേ * മിന്നലുമിടികളുമെത്രയുംഭയങ്കര മെന്നല്ലചൊരിഞ്ഞിതുവഷധാരകളേററം * ധാരകളോരോന്നോരോതൂണുകൾപോലെവന്നു പാരതിൽപതിക്കുമ്പോൾകീറുന്നുശിലകളും * അശ്മവൃഷ്ടികളേതുമെത്രയുംചൊരിയുന്നു ഭസ്മമായീടുമതുകൊള്ളുന്നജനമെല്ലാം * ഇത്തരംമഹാവഷംകണ്ടുഗോകുലജനം ചിത്തത്തിൽ

ഭയംപൂണ്ടുകൃഷ്ണനോടുരചെയ്തു * തന്നുടെയാഗത്തിനുവിഘ്നം
ചെയ്തതുമൂല മിന്ദ്രനുകോപംപൂണ്ടുവൎഷവുമാരംഭിച്ചാൻ *
ധാരകളേറെതന്നെഗോക്കളുംവലയുന്നു പാരമുണ്ടുഴലിന്നു
ഞങ്ങൾക്കെമറിഞ്ഞാലും * ഗോകുലമെല്ലാംനശിച്ചീടുമിക്ഷ
ണംകൊണ്ടുഗോകുലനാഥകൃഷ്ണപാലിച്ചുകൊള്ളേണമേ * എ
ന്നതുകേട്ടുകൃഷ്ണൻപേടിയായ്കേതുംനിങ്ങ ളെന്നരുൾചെയ്തുകൊ
ണ്ടുവേഗേനപുറപ്പെട്ടു * ചെന്നുടൻഗോവൎദ്ധനപൎവ്വതംകു
ത്തിയെടു ത്തന്യൂനമോദത്തോടുംപിടിച്ചുകുടപോലെ * ചൊ
ല്ലിനാനെല്ലാവരുമിന്നിതിൻകീഴെവന്നു നല്ലോരുസുഖത്തോ
ടുംവസിച്ചുകൊണ്ടീടുവിൻ * എന്നുടെകയ്യിൽനിന്നുപൎവ്വതം
പതിച്ചുപോ മെന്നൊരുശങ്കയാൎക്കുംതോന്നിപ്പോകയുംവേ
ണ്ട * എന്നതുകേട്ടനേരംഗോപികാജനങ്ങളും നന്ദാദിഗോ
പന്മാരുംഗോക്കളുംവത്സന്മാരും * എന്നിവരെല്ലാവരുംപൎവ്വ
തത്തിന്നുകീഴെ ചെന്നുതൻഗൃഹാന്തരേവാണിതുസുഖത്തോ
ടും * എല്ലാരുമിരുന്നിട്ടുംപിന്നെയുംനിറഞ്ഞീല നല്ലോരുര
ത്നങ്ങളാംദീപങ്ങളതുമുണ്ട് * എത്തുകയില്ലവാതവൎഷങ്ങൾ
സമീപത്തു ചിത്രമെത്രയുംവസിച്ചീടുവാനെന്നേവേണ്ടു * വാ
മമാംകരംകൊണ്ടുപൎവ്വതംതാങ്ങിക്കൊണ്ടു കോമളംവേണുഗാ
നംചെയ്തുനിന്നിതുകൃഷ്ണൻ * കണ്ണിനാനന്ദംനല്കുംകൃഷ്ണന്റെ
രൂപാമൃതം കണ്ണുകൾകൊണ്ടുപാനംചെയ്തവരെല്ലാവരും *
വേണുഗാനവുംകേട്ടുനിശ്ചലമിരുന്നുപോയ് ക്ഷീണതയുണ്ടാ
യില്ലഗോക്കൾക്കുംമറ്റുള്ളോൎക്കും * ബാലന്മാർചെറുകുടപി
ടിച്ചീടുന്നപോലെ ലീലയാപൎവ്വതവുമെടുത്തുകൊണ്ടുകൃഷ്ണൻ*
നിന്നിതങ്ങേഴുദിനമന്നേരംമേഘങ്ങൾക്കു വന്നിതുതളൎച്ചയും
ഗൎവ്വനാശവുംവന്നു * ഏഴഹോരാത്രംവാരിഘോരമായ്ചൊ
രിഞ്ഞിട്ടു മൂഴിയിൽജലമല്പമെങ്കിലുംകാണായ്കയാൽ * ദേവ
രാജനുംഗൎവ്വമൊക്കവെനശിച്ചുപോയ് ദേവദേവന്റെതത്വമ
ന്നേരംനിരൂപിച്ചു * പോരുമെന്നുരചെയ്തുമേഘങ്ങളൊരുമി
ച്ചു പാരിച്ചലജ്ജയോടുംനാകലോകവുംപുക്കു * പുഷ്കരംതെ
ളിഞ്ഞിതുസൂൎയ്യനുംവിളങ്ങിനാൻ പുഷ്കരേക്ഷണൻകൃഷ്ണ
നന്നേരമുരചെയ്തു * എല്ലാരുമങ്ങുചെന്നുസുഖിച്ചുവാണീടുവി
നല്ലലില്ലിനിയേതുംവൎഷവുംശമിച്ചിതേ * എന്നുകേട്ടെല്ലാവ

രുംവേഗേനഗമിച്ചിതു നന്ദനന്ദനനായകൃഷ്ണനമ്മത്തുനേരം *
മെല്ലവെഗിരിതന്നെത്തത്രവെച്ചീടിനാൻ നല്ലൊരുപുഷ്പ
വൃഷ്ടിചെയ്തിതുദേവന്മാരും * എത്രയുംസ്തുതിച്ചിതുതാപസ
വരന്മാരു മുത്തമഗന്ധർവ്വന്മാർഗാനവുംതുടങ്ങിനാർ * അപ്സ
രസ്ത്രീകളെല്ലാംനൃത്തവുംതുടങ്ങിനാ രപ്പൊഴേകൃഷ്ണൻചെന്നു
ഗോകുലമകംപുക്കാൻ * എത്രയുംസ്നേഹത്തോടെപൂജിച്ചാ
രെല്ലാവരു മിത്തരമിരുപത്തഞ്ചദ്ധ്യായംചൊല്ലീടിനേൻ *

—*—

അനന്തരംഗോപന്മാരുംതങ്ങളിൽചൊല്ലീടിനാ രിന്നി
തുചിത്രമെന്നെചൊല്ലാവുനിരൂപിച്ചാൽ * ഏഴാണ്ടുപുക്ക
ബാലൻപർവ്വതമെടുത്തുകൊ ണ്ടേഴുവാസരംനിന്നതോർക്കുന്ന
നേരത്തിങ്കൽ * മൂർത്തികൾമൂന്നുപേരിലേകനായുള്ളൊരുംകൃഷ്ണ
നോർത്താലിക്കുമാരൻറലീലകൾചെറുതല്ലാ * പൂതനാശക
ടവാതാസുരാദികളേയുംപ്രേതരാജാലയത്തിന്നയച്ചചെറിയ
നേ * അർജ്ജുനവൃക്ഷങ്ങളെഭേദിച്ചുകളഞ്ഞതും ദുർജ്ജയവിഷ
മുള്ളസർപ്പത്തെക്കളഞ്ഞതും * എന്നിവപലതിവൻചെയ്തതു
നിനക്കുമ്പോ ളിന്നിവനാരെന്നതുനിർണ്ണയംവരുന്നില്ല * എ
ന്നതുകേട്ടുനന്ദൻഗർഗ്ഗമാമുനിചൊന്ന തൊന്നൊഴിയാതെഗോ
പവൃദ്ധരോടുരചെയ്താൻ * എന്നതുകേട്ടനേരംഗോപന്മാരെ
ല്ലാവരും നന്ദിച്ചനന്ദൻതന്നെപ്പൂജിച്ചുചൊല്ലീടിനാൻ * ഉ
ത്തമനായഗർഗ്ഗൻചൊന്നതുനിരൂപിച്ചാ ലുത്തമപുരുഷൻത
ന്നംശമായുള്ളകൃഷ്ണൻ * വൃദ്ധിയുംനമുക്കിന്നുവന്നിതെന്നുര
ചെയ്താ രദ്ധ്യായമിരുപത്താറിന്നുഞാൻചൊല്ലീടിനേൻ *

—*—

അക്കാലംസുരഭിയുംശക്രനുമൊരുമിച്ചു പുക്കിതുവൃ
ന്ദാവനംകൃഷ്ണനെക്കണ്ടീടുവാൻ * വൃത്രനാശനൻതാനുംല
ജ്ജയാനമസ്കരിച്ചെത്രയുംസ്തുതിചെയ്തുകൃഷ്ണനോടുരചെയ്താൻ *
നിന്തിരുവടിയുടെമഹത്വമെല്ലാംഞാനു മന്തരംഗത്തി
ലറിഞ്ഞീടുമെന്നിരിക്കിലും * പ്രൌഢൻഞാനെന്നുള്ളൊ
രുരാജസഭാവംകൊണ്ടും മൂഢതകൊണ്ടുംതവമായാവൈഭ
വംകൊണ്ടും * അന്ധനായിട്ടുഞാൻചെയ്തപരാധമെല്ലാം നി
ന്തിരുവടിയിന്നുപൊറുത്തുകൊള്ളേണമേ * ഈശാര

നായതവകാരുണ്യമുണ്ടാകയാ ലൈശ്വൎയ്യമദമെല്ലാമടങ്ങി
നമുക്കിപ്പോൾ * മായാമോഹങ്ങളിനിയുണ്ടാകാതിരിക്കേ
ണം മായാമാനുഷതവപാദങ്ങൾവണങ്ങുന്നേൻ * മേഘ
വാഹനനിത്ഥംചൊന്നതുകേട്ടനേരം മേഘഗംഭീരവാചാകൃ
ഷ്ണനുമുരചെയ്തു * നിന്നുടെമഖഭംഗംചെയ്തുഞാനതുപോ
ത്താൽ നിന്നെയിന്നനുഗ്രഹിച്ചീടുവാൻതന്നെയത്രേ * മ
ത്തനായ്വരുന്നേരമെന്നെയുംനിനക്കുയി ല്ലെത്തീടുമാപത്തുക
ളന്നേരമോരോതരം * ഇന്നുണ്ടായൊരുമദമൊക്കയുംകളഞ്ഞു
ഞാ നെന്നെയുംനിനച്ചുപോയ്നീയങ്ങുവസിച്ചാലും * നി
ന്നുടെകാൎയ്യങ്ങളുമൊക്കയുംചെയ്തുകൊണ്ടു മുന്നമെന്നതുപോ
ലെസുഖിച്ചുവസിച്ചാലും * അന്നേരംസുരഭിയുംകൃഷ്ണനോ
ടുരചെയ്താൻ നന്ദനന്ദനനായമാധവനമോസ്തുതേ * ദേ
വഗോവിപ്രന്മാൎക്കുമിന്ദ്രനായ്വസിക്കേണം ദേവദേവനാംഭവാ
നെന്നതുചൊല്ലീടിനേൻ * ഇന്നുഞാൻവിരിഞ്ചന്റെശാസ
നയാലെവന്നേ നിന്നുഞാനഭിഷേകംചെയ്യീടുംവൈകിടാതെ
എന്നുരചെയ്തുനിജക്ഷീരംകൊണ്ടവളപ്പോൾ നന്ദനന്ദനൻ
തനിക്കഭിഷേകവുംചെയ്തു * ആകാശഗംഗാജലമിന്ദ്രവാഹ
നൻതാനും വൈകാതെതുമ്പിക്കയ്യിലെടുത്തുകൊണ്ടുവന്നു *
ദേവൎഷിഗണങ്ങളുമിന്ദ്രനുമൊരുമിച്ചു ദേവനാംകൃഷ്ണൻതനി
ക്കഭിഷേകവുംചെയ്തു * ഗോവിന്ദൻഭവാനെന്നുശക്രനുമുര
ചെയ്തുഗോവിന്ദൻതന്നെവന്ദിച്ചിന്ദ്രനുംനടകൊണ്ടാൻ *
പുഷ്പവൃഷ്ടിയുംചെയ്തുദേവകൾമുനികളു മുല്പലേക്ഷണൻത
ന്നെസ്തുതിച്ചുപലതരം * ഗോക്കൾക്കുപയസ്സേററംവൎദ്ധിച്ചു
ചമഞ്ഞിതു വൃക്ഷങ്ങൾമധുമയവൎഷവുംതുടങ്ങിനാർ * ഭൂമി
യുംതാനേതന്നെവിളഞ്ഞുതുടങ്ങിനാൻ നാനാമോദംരത്നവൎഷം
തുടങ്ങിഗിരികളും * ജാതിവൈരങ്ങളുള്ളദുഷ്ടജന്തുക്കളെല്ലാം
പ്രീതിയോടൊരുമിച്ചുവസിച്ചാരതുകാലം * ശക്തിയുംവൎദ്ധി
ച്ചിതുദേവജാതികൾക്കെല്ലാം ഭക്തിയുംജ്ഞാനങ്ങളുംവൎദ്ധിച്ചു
വിപ്രന്മാൎക്കും * ഉത്തമമിരുപത്തെഴദ്ധ്യായംചൊന്നേനിപ്പോ
ളുത്തമമായകഥാശേഷവുംകേട്ടുകൊൾവിൻ *



സല്ക്കൎമ്മനിരതനായുള്ളോരു നന്ദഗോപ നക്കാലമൊരുദി

നമെത്രയുംഭക്തിയോടും * മുഖ്യമാമേകാദശിനോററുകൊണ്ടാ
സ്ഥയോടു മക്കനെങ്ങുദിക്കുന്നമുന്നമെകുളിപ്പാനായ് * അക്ക
ജ്ജലംതന്നിൽചെന്നിറങ്ങിയനേരം മുഷ്കരൻവരുണന്റെഭൃ
ത്യനാമസുരേന്ദ്രൻ * നന്ദനെക്കൊണ്ടുവരുണാന്തികെപോ
യീടിനാ നന്നേരംഗോപന്മാരുമുച്ചത്തിൽവിലാപിച്ചാർ *
ആർത്തനാദങ്ങൾകേട്ടുകൃഷ്ണനുംതത്രചെന്നു വാർത്തകൾകേട്ട
നേരംമുങ്ങിനാൻകാളിന്ദിയിൽ * കൊണ്ടൽനേർവർണ്ണനതുനേ
രത്തുവരുണനു മുണ്ടായമോദത്തോടുംനമസ്കാരവുംചെയ്തു *
വന്ദിച്ചുഭക്തിയോടുമിത്തരമുരചെയ്താൻ നിന്നുമേസഫലമായ്വ
ന്നിതുജനനവും* നിന്തിരുവടിതന്നെക്കാണ്മതിനുപായത്തെ
ചിന്തിച്ചുതവതാതൻതന്നെഞാൻകൊണ്ടുപോന്നേൻ*സാഹ
സംചെയ്തതെല്ലാംപൊറുത്തുകൊള്ളണമെ മോഹവാരിധിത
ന്നിൽമഗ്നന്മാരല്ലോഞങ്ങൾ*എന്നുരചെയ്തുനന്ദൻതന്നെയും
കൊടുത്താശു വന്ദിച്ചുവരുണനുംനമസ്കാരവുംചെയ്താൻ * ന
ന്ദനോടൊരുമിച്ചുകൃഷ്ണനുംപോയീടിനാൻ നന്ദിച്ചുഗോപന്മാ
രുംകൃഷ്ണനെക്കണ്ടുമൂലം * നന്ദനുംലോകപാലൻതന്നുടെവി
ഭൂതിക ളൊന്നൊഴിയാതെകണ്ടുവിസ്മയംതേടീടിനാൻ*ഇത്ത
രമുള്ളവനുകൃഷ്ണനിൽഭക്തികണ്ടുവൃത്താന്തംഗോപന്മാരോടൊ
ക്കയുംചൊല്ലീടിനാൻ * എന്നതുകേട്ടനേരമീശ്വരൻതന്നേകൃ
ഷ്ണനെന്നവരെല്ലാവരുംചിത്തത്തിൽനിരൂപിച്ചാർ* പിന്നെ
യുംനിരൂപിച്ചാരീശ്വരനായകൃഷ്ണ നിന്നിപ്പോൾസ്വജനമെ
ന്നുള്ളൊരുവാത്സല്യത്താൽ * സൂക്ഷ്മമാംസ്വരൂപവുംലോക
വുംനമുക്കെല്ലാ മീക്ഷണംചെയ്യീടുവാൻസംഗതിവരുത്തുമൊ
എന്നവർചിന്തിച്ചതുകൃഷ്ണനറിഞ്ഞപ്പോൾ തന്നുടെജനങ്ങ
ളെന്നുള്ളൊരുകരുണയാ * തന്നുടെസ്വരൂപവുംലോകവുമ
വർക്കെല്ലാ മന്നേരംതന്നെക്കാട്ടിക്കൊടുത്താനെന്നുകേൾപ്പു *
ലോകേശൻതന്റെലോകംകണ്ടിതുനന്ദാദികൾ യോഗികളെ
ന്നിയെമററുകണ്ടവരാരുമില്ല * തത്ര കണ്ടിതുകൃഷ്ണൻതന്നെയും
വേദങ്ങളു മെത്രയുംഭക്തിയോടുസ്തുതിക്കുന്നതുകണ്ടാർ * ബ്ര
ഹ്മലോകവുംകണ്ടുനന്ദാദിഗോപന്മാരും ബ്രഹ്മാനന്ദാമൃതാ
ബ്ധിതന്നിൽവീണുഴലുമ്പോൾ * കണ്ടതിലൊന്നുമെന്നു
ചൊല്ലുവാനുള്ളപാർത്താൽ കരുതലുംകൃഷ്ണൻതന്റെമായകളു

റിഷമാ * നന്ദാദിഗോപന്മാരുംശോകലേപാണ്ണീടിനാ തിനാ
ഞാനിരുപത്തെട്ടദ്ധ്യായംചൊല്ലീടിനേൻ *

---

അക്കാലംഗോവിന്ദനംചിത്തത്തിൽനിരൂപിച്ചു ദുഃഖി
ച്ചുവാഴുന്നിതുഗോപസ്ത്രീജനമെല്ലാം * ഇക്കാലമവരുടെദുഃ
ഖവുംകളയേണം ഭക്തിയുള്ളവരേറ്റംദുഃഖിച്ചീടരുതല്ലോ *
ഇന്നവരുടെചിത്തശ്ശുദ്ധിവന്നതുമൂലമെന്നോടുചേന്നുരമി
ച്ചീടുവാൻകാലമായ്വന്നു * ഇത്തരംനിരൂപിച്ചുമായാമാനുഷൻ
കൃഷ്ണൻ സത്വരംവൃന്ദാവനംപുക്കവാറൊരുനേരം*ചിത്രഭാ
നുവുംചെന്നുപശ്ചിമാബ്ധിയിൽപുക്കാനെത്രയുംതെളിഞ്ഞുദി
ച്ചീടിനാൻശശാങ്കനും * മല്ലികാദികളെല്ലാമുല്ലസിച്ചിതുപാ
രം നല്ലോരുചന്ദ്രികയുംപരന്നുവനാന്തരെ * സുന്ദരിമാക്കു
കാമവദ്ധനമാകുംവണ്ണമന്നേരംഗോവിന്ദനുംവേണുഗാനവും
ചെയ്തു * ഗോപികാജനമതുകേട്ടപ്പോൾപുറപ്പെട്ടു ഗോപ
ന്മാർതടുത്തിട്ടുംനിന്നതില്ലൊരുവരും * ദുഗ്ദ്ധങ്ങൾകറക്കുന്ന
തിട്ടുമണ്ടിനാർചിലർ ദുഗ്ദ്ധവുമടുപ്പത്തുവച്ചുമണ്ടിനാർചി
ലർ * ഭത്തൃശുശ്രൂഷവിട്ടുമണ്ടിനാരതിൽചിലർ പുത്രരെവ
ലിച്ചെറിഞ്ഞോടിനാർചിലരെല്ലാം * താലികളരയിലുംചേ
ലകൾകഴുത്തിലും കാലിന്മേൽവളകളുംകയ്യിന്മേൽതളകളും *
കുണ്ഡലംശിരസ്സിലുംമാലകൾകണ്ണത്തിന്മേൽ കണ്ണിൽകുങ്കു
മങ്ങളുമഞ്ജനംമുലമേലും * ചിത്തവിഭ്രമത്തോടുമിങ്ങിനെയ
ലംകരിച്ചെത്രയുംവേഗത്തോടുമോടിനാർചിലരെല്ലാം *
ബാന്ധമെന്നിയേപോകുന്നേരത്തുപതികളും ബന്ധിച്ചീടുകമൂ
ലംഗമിക്കാത്തവരെല്ലാം * എത്രയുമിഷ്ടനാകുംകൃഷ്ണനെക്കാ
ണാഞ്ഞുമാൽ ചിത്തസന്താപംകൊണ്ടുനശിച്ചുപാപങ്ങളും *
ധ്യാനിച്ചുലഭിച്ചോരുകൃഷ്ണനെപ്പുണന്നുള്ളോരാനന്ദംവദ്ധിക്ക
യാൽനശിച്ചുസുകൃതവും * ദുഷ്കൃതസുകൃതങ്ങളൊക്കെയുംന
ശിക്കയാൽ മുക്തിയുംലഭിച്ചിതുചിത്രമെത്രയുമോത്താൽ *
എന്നതുകേട്ടനേരംചൊല്ലിനാൻപരീക്ഷിത്തുമിന്നിതുചേരുന്ന
തില്ലതുമേമഹാമുനേ * നമ്മുടെകാന്തൻകൃഷ്ണനെന്നല്ലാതൊരു
നേരം നിമ്മലബ്രഹ്മമെന്നുചിന്തിച്ചീലവരാരും * നിമ്മല
ബ്രഹ്മജ്ഞാനംകൂടാതെഗുണങ്ങളിൽ തന്മനസ്സിരിക്കുമ്പോൾ

മുക്തിയുംസിദ്ധിക്കുമോ * എന്നതുകേട്ടുമുനിശ്രേഷ്ഠനമതൾചെയ്തു മന്നവനൊടുചൊല്ലിനാൻ ചൈദ്യമോക്ഷംകൊണ്ടുഞാൻചൊല്ലീലയോ * കാമംകൊണ്ടെന്നാകിലുംക്രോധംകൊണ്ടെന്നാകിലും പ്രേമവുംഭീതിദ്വേഷമെന്നിവകൊണ്ടെങ്കിലും* നിത്യവുംഭഗവാനെസ്സേവിക്കുംജനങ്ങൾക്കു ചിത്തശുദ്ധിയുംവരും മുക്തിയുംലഭിച്ചീടും * അങ്ങിനെയുള്ളകൃഷ്ണൻതന്നുടെചാരത്തിങ്കൽ മംഗലഗാത്രിമാരാംഗോപസ്ത്രീജനമെല്ലാം * ചെന്നതുകണ്ടുനേരംമന്ദഹാസവുംചെയ്തു നന്ദിച്ചുകൃഷ്ണൻതാനുമിത്തരമരുൾചെയ്തു * സ്വാഗതംലഭിച്ചിതോനിങ്ങൾക്കുഗോപിമാരെ വേഗമോടിവിടെക്കുവന്നതിനെന്തുമൂലം * എന്തുഞാൻചെയ്യേണ്ടതുനിങ്ങൾക്കുപറഞ്ഞാലും ബന്ധുരഗാത്രിമാരെക്കണ്ടതുസുഖംതന്നെ * രാത്രിയിൽവനംതന്നിൽപാർക്കരുതേതുംനിങ്ങളെത്രയുംക്രൂരങ്ങളാംജന്തുക്കളുണ്ടുകാട്ടിൽ * ഭർത്താവുംപുത്രന്മാരുംതാതനുംജനനിയുമെത്രയുംതിരഞ്ഞിട്ടും നിങ്ങളെക്കാണായ്കയാൽ * എന്നെക്കാണ്മതിനിന്നുവന്നതുയുക്തംതന്നെതന്നുടെപുത്രന്മാരെസ്സ്നേഹവുമുണ്ടാമല്ലോ അങ്ങുചെന്നിനിനിജഭർത്തൃശുശ്രൂഷചെയ്തു മംഗലഗാത്രിമാരേസുഖിച്ചുവസിച്ചാലും * ഉത്തമസ്ത്രീകൾക്കെല്ലാംഭർത്തൃശുശ്രൂഷയല്ലോ നിത്യമായുള്ളകർമ്മംധർമ്മവുമതുതന്നെ * വൃദ്ധനെന്നിരിക്കിലുംരോഗിയെന്നിരിക്കിലും നിർദ്ധനനെന്നാകിലുംദുർഭഗനെന്നാകിലും * ഭർത്താവുതന്നെവെടിഞ്ഞീടൊല്ലതരുണിമാരെത്രയുംപാപമുണ്ടുകൈവെടിഞ്ഞീടുന്നാകിൽ * എന്നതുമല്ലപിന്നെമറ്റൊരുപൂരുഷനോടൊന്നിച്ചുവസിക്കുന്നതെത്രയുംനിന്ദ്യമല്ലോ * കീർത്തിനാശവുംലോകനാശവുംഭയങ്ങളുമെത്രയുംവലുതായപാപവുംവരുംനൂനം * കേൾക്കയുംധ്യാനിക്കയുംകാൺകയുമിവകൊണ്ടു ഭക്തിയുമെങ്കിലേറ്റംവർദ്ധിക്കുമെല്ലാവർക്കും * ഒന്നിച്ചുവസിക്കിലോഭക്തിയുമുണ്ടാകയില്ലെന്നതുകൊണ്ടുനിങ്ങൾവൈകാതെഗമിച്ചാലും * ഇത്തരംകൃഷ്ണൻതന്റെവാക്കുകൾകേട്ടനേരമെത്രയുംശോകംപൂണ്ടുഗോപസ്ത്രീജനങ്ങളും * വാടിയമുഖത്തോടുമാടിയകണ്ണീരോടുമാടിയമനസ്സോടുംനേടിയദുഃഖത്തോടും * ഒന്നുമേമിണ്ടീടാതെനിന്നിതുചൊരനേരം പിന്നെത്തൻകരംകൊണ്ടുതുടച്ചുകണ്ണുനീരും * കിഞ്ചനകോപത്തോടുഗൽഗദവർണ്ണ

ങ്ങളാൽവഞ്ചനമൂൎത്തിയാകും കൃഷ്ണനോടുരചെയ്താർ* ക്രൂരവാക്യ
ങ്ങളേവം ചൊല്ലുന്നതെന്തു ഭവാൻ സാരസേക്ഷണ ഭവാൻ കാ
രണം ഞങ്ങളെല്ലാം* ഭൎത്തൃപുത്രാൎത്ഥമിത്രബന്ധുവൎഗ്ഗങ്ങളേയു മു
ത്തമധനരത്നമെന്നിവസമസ്തവും * ഖേദമെന്നിയേ വെടി
ഞ്ഞൊരേവോട്ടും തവ പാദപങ്കജം സേവിച്ചപ്പോഴും വാണീടു
വാൻ * വന്നോരു ഞങ്ങളോടു പോകെന്നു ചൊല്ലീടുകിൽ പി
ന്നെയെന്തൊരു ഗതി ഞങ്ങൾക്കു ദയാനിധേ* നാരിമാരുടെ ധ
ൎമ്മം ഭൎത്തൃശുശ്രൂഷയെന്നു നേരത്രേ ഭവാനിന്നു ചൊന്നതു പാ
ളിയല്ല* ജീവലോകങ്ങൾക്കെല്ലാം ഭൎത്താവായിരിപ്പോരു ദേവദേ
വേശനാകും മാധവനല്ലോ ഭവാൻ* നിന്തിരുവടി തന്നെ ശുശ്രൂ
ഷിക്കുന്ന ഞങ്ങളെന്തിനു ഭൎത്താവിനെ ശുശ്രൂഷ ചെയ്തീടുന്നു*
എന്നല്ല മനസ്സെല്ലാം കൊണ്ടുപോന്നിതു ഭവാൻ പിന്നോക്കം ന
ടപ്പാനോ പാദവും പോകുന്നില്ല * പ്രേമവീക്ഷണം കൊണ്ടും മന്ദ
ഹാസങ്ങൾകൊണ്ടും കാമാഗ്നി ഞങ്ങൾക്കുള്ളിൽ വൎദ്ധിപ്പിച്ചി
തും ഭവാൻ* ഇന്നതു തവ മധുരാധരാമൃതം കൊണ്ടു നന്നായി കെ
ടുക്കേണമതു ചെയ്യാഞ്ഞാലോ* ത്വദ്വിരഹാഗ്നിതന്നിൽ ദഹിച്ചു
ഞങ്ങളെല്ലാമദ്യൈവ ഭവാനോടു ചേൎന്നുകൊള്ളുവൻ നൂനം* മ
ന്ദഹാസവും തവ സുന്ദരവദനവും മിന്നുനീലാഭം തട്ടും മേനിയും
കടാക്ഷവും* മോഹനഭാവങ്ങളും കാണുന്ന നേരത്തിങ്കൽ മോ
ഹിയാതിരിക്കുന്ന നാരിമാരുണ്ടോ പാൎത്താൽ * ലോകൈകമാതാ
വാകുമിന്ദിരാദേവി പോലും ലോകനായകനിന്നെ കാമിച്ചീടു
ന്നുവല്ലോ* നിങ്ങൾ ചിന്തിച്ചപോലെ കൈവരുത്തുവനെന്നു
ഞങ്ങളോടുരചെയ്തതിന്നു നീ മറന്നിതോ * കിങ്കരിമാരായുള്ള
ഞങ്ങളെക്കരുണയാൽ പങ്കജേക്ഷണ പരിപാലിച്ചുകൊള്ളേ
ണമേ * ഇത്തരമവരുടെ ദീനവാക്യങ്ങൾ കേട്ടു ചിത്തകാരു
ണ്യം പൂണ്ടു കൃഷ്ണനും മോദത്തോടെ * മന്ദഹാസവും ചെയ്തു സു
ന്ദരീജനങ്ങളോടൊന്നിച്ചു പുറപ്പെട്ടു കാളിന്ദീതീരം പുക്കു *
നാലു ഭാഗവും ഗോപനാരിമാരോടും കൂടി നീലക്കാർവൎണ്ണൻ താ
നമേറ്റവും വിളങ്ങിനാൻ * ശാരദപൂൎണ്ണചന്ദ്രൻ നക്ഷത്രജന
ത്തോടും പാരമാകാശമാൎഗ്ഗേ ശോഭിച്ചീടുന്നപോലെ * ആ
ശ്ലേഷചുംബനാദികാമതന്ത്രങ്ങൾകൊണ്ടും വിശേഷമോഹനങ്ങ

ളാംഭാവവൈഭവംകൊണ്ടും * ഓരോരോവിധങ്ങൾകൊണ്ടോ രോരോനാരിമാരെപ്പാരാതെരമിപ്പിച്ചകൃഷ്ണനമതുനേരം * തങ്ങൾതങ്ങൾക്കുള്ളൊരുമോഹങ്ങൾസാധിച്ചപ്പോൾ ളംഗനമാക്കുദമാനങ്ങളുണ്ടായ്വന്നു * മല്ലലോചനനിനിക്കേററവുമധീനനെ ഉന്നല്ലാരുംനിരൂപിച്ചഗർവ്വവുംവർദ്ധിച്ചപ്പോൾ * നാശകാരണമായഗർവ്വത്തെക്കളഞ്ഞവ ക്കാശയാഭക്തിയുണ്ടാക്കീടുവാൻവാസുദേവൻ * നാരിമാരെല്ലാവരുംപാർത്തുപാർത്തിരിക്കുമ്പോ ളാരുമേയറിയാതെമറഞ്ഞുമായയാലെ * അദ്ധ്യായമിരുപത്തൊമ്പതുംചൊല്ലീടിനേ നത്യാനന്ദേനകേട്ടുകൊള്ളുവിനെല്ലാവരും *



ഗോപസ്ത്രീജനങ്ങളുംകൃഷ്ണനെക്കാണായ്കയാൽ താപേനവിലാപിച്ചതിരഞ്ഞുവനന്തോറും * തമ്മിലങ്ങോരോതരം പറഞ്ഞുവിലാപിച്ചു മുന്മത്തന്മാരെപ്പോലെസഞ്ചരിച്ചീടുന്നോരം * കുണ്ഠതകൊണ്ടുബുദ്ധിനേരേയല്ലായ്കമൂലം കണ്ടവൃക്ഷാദികളോടീവണ്ണംചോദ്യംചെയ്താർ * അശ്വത്ഥാസനവികോകസന്ദ്രമങ്ങളേ വിശ്വമോഹനനായകൃഷ്ണനെയുണ്ടോകണ്ടു * ചന്ദനാശോകനാഗപുന്നാഗങ്ങളേനിങ്ങൾ നന്ദനന്ദനനായകൃഷ്ണനെയുണ്ടോകണ്ടു * താലസാലാശ്വകർണ്ണമാകന്ദദ്രുമങ്ങളേ ബാലകൃഷ്ണനെനിങ്ങൾകണ്ടിതോചൊല്ലീടുവിൻ * കോവിദാരപാടലചെമ്പകങ്ങളേനിങ്ങൾ കാമസുന്ദരനായകൃഷ്ണനെയുണ്ടോകണ്ടു * സിന്ദുവാരമേമല്ലമാലതീലതകളേ സുന്ദരാനനനായകൃഷ്ണനെയുണ്ടോകണ്ടു * കൃഷ്ണസാരമേമയിൽക്കൂട്ടമേകങ്ങളേ കൃഷ്ണനെനിങ്ങളിന്നുകണ്ടിതോചൊല്ലീടുവിൻ കണ്ടിതെന്നിരിക്കിലുമില്ലെന്നുവരികിലും മിണ്ടാതെവസിപ്പതുയോഗ്യമല്ലെന്നോർത്താലും * സൌഖ്യമായ്വാഴുന്നവർമററുള്ളജനത്തിൻെറ ദുഃഖങ്ങളറികയില്ലെന്നതുസിദ്ധമല്ലോ * എണവല്ലഭേനിയ്യെന്തിങ്ങിനെനടക്കുന്നു പ്രാണവല്ലഭൻതന്നെക്കാണാഞ്ഞുതിരകയോ * ചക്രവാകമേതവഭർത്താവുപിരിഞ്ഞുള്ള ദുഃഖംനീരാത്രിതന്നിൽനിത്യവുമറിഞ്ഞിട്ടും * എങ്കിലുംഞങ്ങൾക്കുള്ളദുഃഖങ്ങൾകാണുന്നേരം സങ്കടംനിനക്കേതുമില്ലയോ ചൊല്ലീടുനീ * ശ്രദ്ധയോരണിയാകും ഭൂമിക്കുനമസ്കാരം പ്രീതി

യോടൊന്നുഞങ്ങൾനിന്നോടുചോദിക്കുന്നു * നൂതനതൃണങ്ങ
ളാംരോമാഞ്ചത്തോടുംകൂടി പ്രീതിചെയ്കകൊണ്ടുവസിച്ചീടുവാ
നെന്തുമൂലം * ഞങ്ങളേയുപേക്ഷിച്ചുപോകുന്നകൃഷ്ണൻതന്റെ
മംഗലപാദസ്പൎശമിന്നുസംഭവിക്കയോ * വരാഹരൂപിയോ
ടുംസംഗമംലഭിക്കയാൽ പാരമുണ്ടായസുഖമിപ്പോഴുംമാറാഞ്ഞു
യോ*ഇത്തരംബന്ധമില്ലാതോരോന്നുപറകയുംചിത്തത്തിൽ
കൃഷ്ണൻതന്റെരൂപത്തെനിനക്കയും * അങ്ങിനെനടക്കുമ്പോ
ളായതിലൊരുനാരി ഭംഗിയോടൊരുപീലിശിരസ്സിൽവെച്ചു
കൊണ്ടു * ഞാനെന്നുകൃഷ്ണനെന്നുചൊല്ലിനാളതുനേരം ഞാ
നത്രെരാമനെന്നുമറെറാരുനാരിചൊന്നാൾ * അന്നേരമൊ
രുനാരിപൂതനായെന്നുഭാവി ച്ചന്നതനുസ്തനങ്ങളുംകൊടുത്താ
ളൊരുത്തിക്കു * മോദമോടവൾമുലകുടിക്കുംനേരത്തിങ്കൽ വേ
ദനനടിച്ചുകൊണ്ടുച്ചത്തിലലറിനാൾ * അന്നേരമൊരുനാ
രീകാലുകളുയൎത്തിക്കൊ ണ്ടിന്നുനീകാളിന്ദിയിൽനിന്നാശുഗ
മിക്കേണം * എന്നുരചെയ്തുകൊണ്ടുനൃത്തവുംതുടങ്ങിനാൾ ന
ന്ദാദിഗോപന്മാരായ്നിന്നിതുചിലരപ്പോൾ * അന്നേരമൊ
രുനാരിവാമഹസ്തവുംപൊങ്ങിച്ചിന്നാരുംവൎഷംകൊണ്ടുപേടി
യാസ്സെന്നുചൊന്നാൾ * ഇത്തരംദാമോദരൻചെയ്തലീലക
ളെല്ലാംചിത്തമോദത്താലവർകാട്ടിയെന്നതേവേണ്ടു*അങ്ങി
നെനടക്കുമ്പോൾനന്ദനന്ദനൻതന്റെ ഭംഗിയേറീടുംപാദചി
ഹ്നങ്ങൾകണ്ടീടിനാർ * തൽപദസമീപത്തുനാരിതന്നുടെപാ
ദ മുൽപലനേത്രമാരുംകണ്ടുസന്താപത്തോടും * അന്യോന്യം
പറഞ്ഞിതുഭാഗ്യമുള്ളൊരുനാരി നന്ദനന്ദനനോടുകൂടെപ്പോയി
തുനൂനം * പ്രാണവല്ലഭൻതന്റെപാദപങ്കജമദ്ധ്യേ കാണു
ന്നുണ്ടവളുടെപാദചിഹ്നവുംവേറെ * പുഷ്പശയ്യയുമിതാകാണു
ന്നുസമീപത്തു പുഷ്പമാലകളിതാകൊഴിഞ്ഞുകിടക്കുന്നു * അ
യ്യയ്യോചതിച്ചിതുകൃഷ്ണനുമവളോടു പൊയ്യല്ലകാമകേളിലാചെ
യ്തുവെന്നതുനൂനം * അപ്പുറമവളുടെപാദവുംകാണുന്നില്ല
ചിൽപുരുഷന്റെപദംപതിഞ്ഞുകാണുന്നുണ്ടു * കാമിനിത
ന്നെനിജതോളതിലേററിക്കൊണ്ടു കാമിയാമവൻനടന്നീടിനാ
നെന്നുനൂനം* ഇത്തരംപറഞ്ഞവരെല്ലാരുമൊരുമിച്ചു ചിന്താ
സന്താപത്തോടുംസഞ്ചരിച്ചീടുന്നേരം * ദുഃഖിച്ചുവരുന്നോ

ന്നരാധയെക്കണ്ടോരവർ ദുഃഖകാരണങ്ങളുംചോദിച്ചോരന്നേരം * ചൊല്ലിനാളവരോടുരാധയുംസഖിമാരെ ചൊല്ലാവതല്ല മമദുഃഖമോൎത്തുകണ്ടാൽ * എന്നെയുംകൊണ്ടുകൃഷ്ണൻപോകുന്നനേരത്തിങ്കലെന്നുള്ളിൽമദമേറ്റംവൎദ്ധിച്ചുവരികയാൽ * സൌന്ദൎയ്യമെന്നോളമില്ലാൎക്കുമെന്നുറച്ചുഞാൻ നന്ദനന്ദനൻ തന്നോടീവണ്ണംചൊല്ലീടിനേൻ *പാദസഞ്ചാരംകൊണ്ടുഖേദമുണ്ടിനിക്കേററം വേദനയുമുണ്ടുകാലിന്മേൽരണ്ടിനുമേലും എന്നേയുമെടുത്തങ്ങുകൊണ്ടുപോകേണംഭവാ നിന്നുഞാൻനിനക്കേററമിഷ്ടയാംകാന്തയല്ലോ * എന്നതുകേട്ടുകൃഷ്ണൻമോദമോടുരചെയ്തു നിന്നരികിനെന്തുദണ്ഡംചാരത്തുവരികനീ * എന്നതുകേട്ടുഞാനുംചാരത്തുചെന്നനേരം നന്ദനന്ദനൻതന്നെക്കണ്ടതില്ലന്നേവേണ്ടു * എത്രയുംദുഃഖംപൂണ്ടുകൃഷ്ണനെത്തിരഞ്ഞുഞാനത്രവന്നൊരുനേരംനിങ്ങളെക്കണ്ടേനല്ലോ * എന്നതുകേട്ടനേരംകഷ്ടമെന്നുരചെയ്തവരൊന്നിച്ചുഗോവിന്ദനെത്തിരഞ്ഞുനടക്കുമ്പോൾ * അസ്തമിച്ചിതുചന്ദ്രനന്നേരംഗോപിമാരും ചിത്തസന്താപത്തോടുപിൻനോക്കിനടകൊണ്ടാർ മുന്നംവന്നൊരുദിക്കിൽവന്നിരുന്നെല്ലാവരു മൊന്നിച്ചുദുഃഖത്തോടുമെത്രയുംഭക്തിയോടും * നന്ദനന്ദനൻതന്നെസ്തുതിച്ചുവാണീടിനാ നിന്നുഞാനദ്ധ്യായവുംമുപ്പത്തുംചൊല്ലീടിനേൻ *



ഗോകുലത്തിങ്കൽഭവാൻവന്നവതരിക്കയാൽ ഗോകുലത്തിനുകീൎത്തിവൎദ്ധിച്ചുചമഞ്ഞുതേ*നന്ദനന്ദനഭവാൻവിഷ്ണുവായതുമൂലമിന്ദിരാദേവിനിത്യംഗോകുലേവാണീടുന്നു * ഞങ്ങൾക്കുജീവനാകുംനിന്നേയുംതിരഞ്ഞുകൊണ്ടിങ്ങിനേദുഃഖിക്കുന്നഞങ്ങളേവെടിഞ്ഞിതോ* കിങ്കരിമാരായുള്ളഞങ്ങൾക്കുതവമുഖപങ്കജമിന്നുതന്നെകാണുമാറാക്കണമേ* നല്ലചില്ലികൾകൊണ്ടുതല്ലുകൊണ്ടോരുഞങ്ങൾ മല്ലലോചനനിന്നെക്കാണാഞ്ഞിൽമരിച്ചുപോം *എറിയോരാപത്തുകൾവന്നതുമെല്ലാം തീൎത്തുപാരിച്ചകാരുണ്യത്താൽപാലിച്ചഭവാനിപ്പോൾ* കാമിനീജനങ്ങളാംഞങ്ങളേദേഹിക്കുന്ന കാമവഹ്നിയെത്തട്ടുത്തീട്ടവാൻ പണിയുണ്ടോ * ഗോപികാസുതനല്ലനീയിന്നുഭുവനത്തിൽ പാപികളാകുംദൈത്യവീരരെയൊടുക്കുവാൻ * സാര

സോൽഭവമുഖദേവകളത്ഥിക്കയാൽ ശൌരിനന്ദനനായിപ്പി റന്നവിഷ്ണുവല്ലൊ * ഭക്തന്മാക്കഭയത്തെനൽകുന്നതവമുട ഹ സ്തപങ്കജംമൂർദ്ധ്നിചേക്കേണംവൈകീടാതെ * പത്മജാഭവാ ച്ഛിതമാകിയതവപാദപത്മങ്ങൾ കുചങ്ങളിൽചേത്തുടൻഞ ങ്ങൾക്കുള്ള * കാമതാപത്തെക്കളഞ്ഞീടുകവൈകീടാതെ കാമദനായഭക്തവത്സലനല്ലോഭവാൻ * കാലികളോടുംഭ വാൻകാനനേപോകുന്നേരം മാലുകൾഞങ്ങൾക്കുള്ളതെങ്ങി നേപറയുന്നു * ഓരോരോപകൽനിന്നെക്കാണാതെകഴിക്കുന്ന തോരോരോകല്പംകഴിയുന്നതുപോലെയല്ലോ * ഇങ്ങിനേയുള്ള നിന്നെക്കാണാതെഞങ്ങളെല്ലാ മെങ്ങിനെപൊറുക്കുന്നുവല്ല ഭയോനിധേ * ക്രൂരകണ്ടകശിലാപൂണ്ണമാംവനങ്ങളിൽ സാ രസമൃദുതരപാദങ്ങൾകൊണ്ടുഭവാൻ * സഞ്ചരിക്കുന്നതോ ത്തുനെഞ്ചുകലുരുകുന്നു പങ്കജവിലോചനഞങ്ങൾക്കെന്തൊവ തയ്യോ * നിന്നുടെസംഗംകൊണ്ടുഞങ്ങൾക്കിന്നെല്ലാവക്കും വന്നൊരുമദങ്ങളുംമാനവുംഗവ്വങ്ങളും * കൈവേനശിച്ചിതു ജീവനാശനത്തിനു മിക്കാലംകാലംവന്നുകൂടിയെന്നറിഞ്ഞാമ ലും * പ്രാണനാശവുംവന്നുകൂടീടുന്നതിൻമുമ്പേ പ്രാണവല്ല ഭപരിപാലിച്ചുകൊള്ളേണമേ * സന്താപത്തോടുമോരോന്നി ത്തരമുരചെയ്തു മന്തരഭക്തിയോടുമെത്രയുംസ്തുതിചെയ്തു * മാ നസംകൃഷ്ണൻതങ്കലേററവുമുറപ്പിച്ചു മാനിനിമാരുംദീനഭാവേ നവാണീടിനാർ * സാരമായിരിപ്പോരുഗോപികാഗീതമായ നുപേരായ മുപ്പത്തൊന്നാമദ്ധ്യായംചൊല്ലീടിനേൻ *



ഇങ്ങിനെഗോപീജനംദുഃഖിച്ചുവസിക്കുമ്പോൾ മംഗ ലംനൽകീടുന്നമാധവൻനാരായണൻ * താപനാശനൻഭക്ത വത്സലനായകൃഷ്ണൻ ഗോപിമാരുടെഭക്തികണ്ടുസന്തോഷം പൂണ്ടു * സുന്ദരിമാരാംഗോപനാരിമാരുടെമുമ്പിൽ സുന്ദര വേഷത്തോടുംപ്രത്യക്ഷനായീടിനാൻ * നന്ദനന്ദനൻതന്നെ ക്കണ്ടൊരുഗോപിമാക്കു വന്നൊരുസന്തോഷംതന്നെങ്ങി നെചൊല്ലീടുന്നു * ചിത്തവിഭ്രമത്തോടുമെല്ലാരുമൊരുമിച്ചു സത്വരംചെന്നുപുണന്നീടിനാൻഗോവിന്ദനെ * ശ്ലോകിക ളതുനേരംഗോപിമാരോരോതരം കാട്ടിയതെല്ലാമുരചെയ്യുന്നി

ന്നാളല്ലഞാൻ * തങ്ങൾക്കുതോന്നും വണ്ണമെല്ലാമേ ചെയ്തുകൊ
ണ്ടു മംഗലഗാത്രിമാരുമാനന്ദം പൂണ്ടുശേഷം * പ്രേമഗൽഗദ
വാചാ കൃഷ്ണനോടുര ചെയ്താർ കോമളാകൃതേ ഞങ്ങളൊന്നുണ്ടു
ചോദിക്കുന്നു * തങ്ങളെ ഭജിക്കുന്നോരിഷ്ടരാം ജനങ്ങളേ ത
ങ്ങളും ഭജിച്ചീടുമങ്ങിനെ ചിലരെല്ലാം * തങ്ങളെ ഭജിക്കാതെ
യുള്ളവരെയും നിത്യമങ്ങോട്ടു ഭജിച്ചീടുമങ്ങിനെ ചിലരെല്ലാം *
തങ്ങളെ ഭജിക്കിലുമങ്ങോട്ടു ഭജിക്കയി ല്ലങ്ങിനെ ഭവാനെന്ന
പോലെയുണ്ടല്ലോ ചിലർ * ഇത്തരം മൂന്നുവിധമുള്ളോരു ജന
ങ്ങളി ലുത്തമനാരെന്നതു ചൊല്ലുക വേണം ഭവാൻ * എന്ന
തു കേട്ടു കൃഷ്ണൻ മന്ദഹാസവും ചെയ്തു സുന്ദരിമാരോടുര ചെയ്തി
തു മധുരമായ് * സ്വാർത്ഥതല്പരന്മാരായുള്ളോരു ജനമെല്ലാ മാ
സ്ഥയാ പരസ്പരം ഭജിക്കുമെന്നറിഞ്ഞാലും * അങ്ങിനെയുള്ളവരോ
ടൊക്കുമേ നിരൂപിച്ചാ ലംഗനമാരേ സഖ്യം നന്നല്ലെന്നതു നൂ
നം * തങ്ങളെ ഭജിക്കയില്ലെങ്കിലുമെല്ലാരെയു മങ്ങോട്ടു ഭജി
ച്ചീടും കാരുണ്യമുള്ള ജനം * ദേഹികൾക്കവരോടു സൌഹൃദം
ഗുണമത്രേ മോഹനഗാത്രിമാരേ കേട്ടാലും വഴിപോലെ * ജ്ഞാ
നമുണ്ടാകമൂലമാത്മാരാമന്മാരായ മാനവന്മാരുമാത്മകാമന്മാ
രായുള്ളോരും * എത്രയും കൃതഘ്നരായുള്ളോരു ജനങ്ങളും നിത്യ
വും ഗുരുമിത്രദ്രോഹത്തെ ച്ചെയ്യുന്നോരും * എന്നിവർ നാലു
പേരുമിങ്ങോട്ടു ഭജിക്കിലു മെങ്ങുമേ ഭജിക്കയില്ലങ്ങോട്ടെന്നറി
ഞ്ഞാലും * ആത്മജ്ഞാനാർത്ഥികളായുള്ളവർക്കെല്ലാവർക്ക മാ
ത്മാരാമന്മാരോടു സൌഹൃദം ഗുണമത്രേ * ആപ്തകാമന്മാരോടു
സൌഹൃദം കൊണ്ടു ഫല പ്രാപ്തിയില്ലൊരുവനുമെന്നതു ധരി
ച്ചാലും * പിന്നെച്ചൊന്നവരോടു സൌഹൃദമുണ്ടായ്‌വന്നാൽ
വന്നീടുമനർത്ഥവും പാപവുമുണ്ടായ്‌വരും * ഇന്നിവ മൂന്നുവിധ
മുള്ളോരു ജനങ്ങളി ലൊന്നുപോലെയുമല്ല ഞാനെന്നു ധരിച്ചാ
ലും * നിത്യവുമെന്നെ ഭക്തികൈക്കൊണ്ടു ഭജിക്കുന്ന സത്തമ
ന്മാർക്കു ദാസൻ ഞാനെന്നറിഞ്ഞാലും * ഭക്തന്മാരുടെ മദമാ
നങ്ങൾ നശിപ്പിച്ചു ചിത്തശുദ്ധിയുമാത്മജ്ഞാനവും നൽകിപ്പി
ന്നെ * അന്ത്യകാലത്തു മുക്തികൂടവേ നൽകീടും ഞാൻ പന്ത
ണിമുലമാരേ സത്യമെന്നറിഞ്ഞാലും * ഇന്നു നിങ്ങൾക്കു മദമാ
നങ്ങൾ വർദ്ധിക്കയാ ലെന്നിലഭക്തിക്കേറ്റമന്തരം വന്നമൂലം

ചിത്തശ്ശുദ്ധിയുമെങ്കൽഭക്തിയുമുണ്ടാവതി നത്രഞാൻമറഞ്ഞ
തുമെന്നതെന്നറിഞ്ഞാലും * എത്രയുംകൃതാൎത്ഥൻഞാനെന്നു
നിങ്ങൾക്കുള്ളിൽ മത്തകാശിനിമാരേതോന്നുന്നതൊരുനാളും*
ഭക്തരെക്കുറിച്ചുള്ളവാത്സല്യമെന്നെപ്പോലെ പാൎക്കിലിന്നീ
ശ്വരന്മാൎക്കാൎക്കുമില്ലറിഞ്ഞാലും * ചിത്തശ്ശുദ്ധിയുമെങ്കൽഭ
ക്തിയുംനിങ്ങൾക്കിപ്പോളെത്രയുംവൎദ്ധിക്കയാൽപ്രത്യക്ഷനാ
യീടുന്നേൻ * ഖേദവുംകളഞ്ഞിനിനിങ്ങളുമെന്നോടൊത്തു
മോദേനരമിച്ചുകൊണ്ടീടുവിൻമുന്നെപ്പോലെ * മുഗ്ധാംഗിമാ
രോടേവംകൃഷ്ണനുംചൊല്ലീടിനാ നദ്ധ്യായംമുപ്പത്തിരണ്ടിങ്ങി
നേചൊല്ലീടിനേൻ *

---

ഇത്തരംകൃഷ്ണവാക്യംകേട്ടോരുഗോപിമാൎക്കു ചിത്തതാ
പവുംതീൎന്നുസന്തോഷമേറ്റുംവന്നു * കാമിനിമാരോടൊത്തുകൃ
ഷ്ണനുമത്തുനേരം സാമോദംരാസക്രീഡാചെയ്വതിന്നാരംഭിച്ചു *
ഓരോരോഗോപീജനംതന്നുടെയരികത്തങ്ങോരോരോകൃഷ്ണരൂ
പമന്നേരംകാണായ്വന്നു * സുന്ദരിമാരായുള്ളഗോപസ്ത്രീജന
ങ്ങളും സുന്ദരരൂപന്മാരായുള്ളോരുകൃഷ്ണന്മാരും * വട്ടത്തിൽ
നിന്നുകൊണ്ടുതങ്ങളിൽകയ്യുംപിടി ച്ചിഷ്ടമോടോരോതരംക്രീ
ഡകൾതുടങ്ങിനാർ * ഇന്ദ്രനീലാഭംപൂണ്ടകൃഷ്ണന്മാരുടെമ
ദ്ധ്യേ പൊൻനിറംതേടുംഗോപസ്ത്രീകളെക്കണ്ടനേരം*പൊൻ
മണികളുമിന്ദ്രനീലമാംമണികളും നന്മയിലിടചേൎത്തുകോ
ൎത്തോരുമാലപോലെ * പാടിയുംവരാടിയുംതോടിയെന്നിവ
യെല്ലാം പാടിയുംസ്വരഭേദമോരോന്നേനടിക്കയും * ചെമ്പ
യുമടന്തയുംനല്ലോരുപഞ്ചാരിയും ചെമ്പടാദികളായതാള
ത്തിൽകളിക്കയും * എന്നിവകണ്ടനേരമാകാശമാൎഗ്ഗത്തിങ്കൽ
വന്നുനിന്നിതുദേവവൃന്ദവുംമുനിമാരും * യക്ഷകിന്നരസിദ്ധഗ
ന്ധൎവ്വജനങ്ങളും പക്ഷിപന്നഗദൈത്യദാനവഗണങ്ങളും *
പുഷ്കരമാൎഗ്ഗേവന്നുനിറഞ്ഞുമോദത്തോടും പുഷ്കരേക്ഷണലീല
കണ്ടുകണ്ടാനന്ദിച്ചാർ * കല്പകകുസുമങ്ങളപ്സരസ്ത്രീകളെല്ലാ
മുൽപലേക്ഷണന്മൂൎദ്ധ്നിപുഷ്പവൎഷവുംചെയ്താർ* ദേവവാദ്യ
ങ്ങളെല്ലാംഘോഷിച്ചുദേവന്മാരും ദേവദേവേശൻതന്നെസ്തു

തിച്ചുനിമത്ത * മോഹനമായ രാസക്രീഡ കൊണ്ടൊരുനേരം മോഹിച്ചു ദേവിമാരും തങ്ങളിൽ ചൊല്ലീടിനാർ * നിർമ്മലഗാത്രിമാരാം വല്ലവിമാരെക്കണ്ടാൽ നമ്മുടെ സൌന്ദൎയ്യവും ഗൎവ്വവും ശമിച്ചീടും * ഇന്ദിരാപതിയോടുമൊന്നിച്ചു രമിപ്പതിന്നിനിവരെക്കൊഴിഞ്ഞൊൎക്കും സംഗതി വരുന്നതും * ധന്യമാരാകും ഗോപനാരിമാരുടെ ഭാഗ്യം നന്നു നന്നെന്നെ പറഞ്ഞീടാവു നിരൂപിച്ചാൽ * ഇത്തരമോരോന്നുരചെയ്യുവരെല്ലാവരും ചിത്തജതാപം പൂണ്ടു മോഹിച്ചു നിന്നീടിനാർ * ഗോപികജനങ്ങളും നന്ദനന്ദനന്മാരുമാപാദചൂഡം വിളങ്ങീടുന്ന ശോഭയോടും * അഴിഞ്ഞ കേശത്തോടും കൊഴിഞ്ഞ മാല്യത്തോടും കിഴിഞ്ഞ ചേലയോടും വഴിഞ്ഞ മോദത്തോടും * സ്വേദലേശങ്ങളോടും മഞ്ജുഗീതങ്ങളോടും പാദതാളങ്ങളോടും ക്രീഡകൾ ചെയ്യുന്നേരം * വിദ്യുന്മാലകളോടു മേഘങ്ങളെന്നപോലെ വിദ്യോതിച്ചിതു ഗോപീമണ്ഡലേ കൃഷ്ണന്മാരും * വല്ലവീജനങ്ങളും കൃഷ്ണസംഗമം കൊണ്ടു സല്ലൊരു സുഖത്തോടും ഗാനവും ചെയ്യീടിനാർ * അന്നേരം രാസക്രീഡാശാന്തയായൊരു നാരീ നന്ദനന്ദനസ്കന്ധേ വെച്ചിതു നിജഹസ്തം * മറെറാരു നാരിയപ്പോൾ മാധവകരാംബുജം തെറെറന്നു പിടിപെട്ടു ചുംബിച്ചാൾ തെരുതെരെ * അന്നേരമൊരു നാരീ കൃഷ്ണൻ തന്മുഖത്തോടു തന്നുടെ മുഖം നന്നായണച്ചു മോദത്തോടും * കൃഷ്ണചൎവ്വിതമായ താംബൂലം വാങ്ങിക്കൊണ്ടാൾ കൃഷ്ണനുമതു നേരം ചുംബിച്ചു പുൽകീടിനാൻ * നൃത്തഗാനങ്ങൾ കൊണ്ടു താന്തയായൊരു നാരീ സത്വരം കൃഷ്ണഹസ്തപങ്കജം പിടിപെട്ടു * തന്നുടെ മുലതന്മേൽ വെച്ചു കൊണ്ടാനന്ദിച്ചാളന്നേരം കൃഷ്ണൻ താനുമവളെപ്പുൽകീടിനാൻ * തന്നെത്താൻ മറന്നവർ പിന്നെയുമോരോതരമന്നരാഗത്തോടും ചെയ്തു വന്നോരോ വണ്ണം * പ്രേമവീക്ഷണം കൊണ്ടും മന്ദഹാസങ്ങൾ കൊണ്ടും കോമളകരസ്പൎശ ചുംബനാദികൾ കൊണ്ടും * ഇന്ദിരാപതിയാകും നന്ദനന്ദനൻ ഗോപസുന്ദരീജനങ്ങളെ നന്നായി രമിപ്പിച്ചാൻ * ഇങ്ങിനെ രാസക്രീഡ ചെയ്തീവരലസ്യം പൂണ്ടും അംഗനമാരും ബഹുരൂപനാം കൃഷ്ണൻ താനും * മന്ദമെന്നിയേ ചെന്നു കാളിന്ദീതോയം തന്നിലുന്നിദ്രാനന്ദം ജലക്രീഡയുമാരംഭിച്ചു * തങ്ങളിൽ തുടിക്കയും

താളത്തിൽകളിക്കയും മേളത്തിൽപാട്ടുംപാടിനീന്തിയുമാന
ന്ദിച്ചും * അന്യോന്യംവിളിക്കയുമന്യോന്യമാശ്ലേഷിച്ചു മന്ദ്ന
മോദംജലംകോരിയങ്ങൊഴിക്കയും * ഇങ്ങിനെജലക്രീഡചെ
യ്തുകൊണ്ടനന്തര മംഗനമാരോടൊത്തു തീരത്തു കരയേറി * ന
ല്ലൊരുകുലയാനക്കൂട്ടങ്ങൾനിജനിജ വല്ലഭമാരോടൊത്തു സ
ഞ്ചരിപ്പതുപോലെ * സുന്ദരിമാരുംബഹുരൂപനാംകൃഷ്ണൻ
താനു മൊന്നിച്ചുരമിച്ചിതുശാരദാനിശകളിൽ * ഭക്തവത്സ
ലനായമാധവൻനാരായണൻ ഭക്തിയേറീടുന്നൊരുഗോപ
സ്ത്രീജനങ്ങളെ* എത്രയുംരമിപ്പിച്ചു സൌഖ്യവുംവൎത്തിനാൻ
ഭക്തിയുള്ളവൎക്കെന്തുദുൎല്ലഭമായിട്ടുള്ളു * ഇത്തരംമുനീന്ദ്രന്റെ
വാക്കുകൾകേട്ടനേരം ചിത്തകൌതുകത്തോടുംചോദിച്ചു നര
പതി * നല്ലൊരുധൎമ്മങ്ങളുംവൈദികമൎയ്യാദയു മെല്ലാമേര
ക്ഷിപ്പാനുമധൎമ്മംകളെവാനും * വന്നവതരിച്ചൊരുലോകേ
ശൻനാരായണ നിനിതുപരദാരസംഗമംചെയ്തീടുവാൻ *
അധൎമ്മംമഹത്തുക്കൾചെയ്വതു കണ്ടുനേരം സ്വധൎമ്മമെന്നോ
ൎത്തുചെയ്തീടുമെല്ലാവരും * ആകയാലതിൻമൂലമെന്തെന്നു
ചൊല്ലീടേണം ലോകശതപോനിധെ സൎവ്വജ്ഞനല്ലോഭവാൻ
എന്നതുകേട്ടുമുനിശ്രേഷ്ഠനരുൾചെയ്തു നിന്നതിൻമൂലമറി
ഞ്ഞീടുവാനരുതാൎക്കും * ത്രൈലോക്യനാഥന്മാരാമീശ്വരന്മാ
രുംചില കാലത്തുധൎമ്മഭംഗംചെയ്തുകാണുന്നുണ്ടുപണ്ടെ * ഇ
ല്ലൊരുദോഷംതേജോരാശികൾക്കതുമൂല മെല്ലാമേദഹിക്കുന്ന
പാവകനെന്നപോലെ* ധൎമ്മമല്ലാതകൎമ്മമീശ്വരനല്ലാത്തവർ
തന്മനസ്സിങ്കൽപോലുംചിന്തചെയ്യരുതല്ലോ * കുററമെന്നി
യെവിഷംപാനംചെയ്തിതുശിവൻ മററൊരുജനംവിഷംകുടി
ക്കിൽമരിച്ചീടും * ഈശ്വരവാക്യമെല്ലാംസത്യമെന്നറിഞ്ഞാ
ലു മീശ്വരൻചെയ്തീടുന്നതൊക്കയുംചെയ്യാവല്ല * കുററമില്ലീ
ശ്വരന്മാൎക്കധൎമ്മംചെയ്തീടിലും മററുള്ളജനങ്ങൾക്കധൎമ്മമേ
ചെയ്തുകൂട * നല്ലൊരുകൎമ്മംചെയ്താൽനല്ലതുവരുമവൻ വ
ല്ലാതകൎമ്മംചെയ്താൽദോഷവുമില്ലപാൎത്താൽ * എന്നതു
കൊണ്ടുകൃഷ്ണനിന്നിതുചെയ്കകൊണ്ടു നിന്നുള്ളിലേതുമൊരുസ
ന്ദേഹമുണ്ടാകേണ്ടാ * എന്നതുമല്ലഗോപസ്ത്രീകളുംഗോപന്മാ
രു മിന്നുകാണുന്നതെല്ലാമൊക്കപ്പോൾകൃഷ്ണനല്ലോ * എന്ന

ഇനിനമുക്കുദോഷമില്ലല്ലൊകൃഷ്ണൻ തന്നുടെമഹാമായ ദൈവമാനാവതു * ഇങ്ങിനെരാൽക്കാലമൊക്കയുംകൃഷ്ണർപോലെ സുന്ദരിമാരെരമിപ്പിച്ചിതുകാരുണ്യത്താൽ*ഗോപന്മാരെല്ലാവരുംതന്നുടെസമീപത്തു ഗോപിമാരെല്ലാനേരമുണ്ടെന്നനിരൂപിച്ചാർ * മാധവരാസക്രീഡാകേൾക്കിലുംചൊല്ലീടിലു മാധികളകന്നീടുംഭക്തിയുംവൎദ്ധിച്ചീടും * ഇത്തരംമുപ്പത്തുമൂന്നദ്ധ്യായംചൊല്ലീടിനേൻ ചിത്തമോദേനകേട്ടുകൊള്ളുവിൻകഥാശേഷം *

—*—

അക്കാലമൊരുദിനമംബികാവനംതന്നിൽ പുക്കുടൻനന്ദഗോപനാദിയാംഗോപന്മാരും * നല്ലൊരുസരസ്വതീനദിയിലകുളിച്ചുകൊ ണ്ടെല്ലാരുമൊരുമിച്ചുപൂജിച്ചുമഹേശനെ * പാൎവ്വതീദേവിയേയുംപൂജിച്ചുവിപ്രന്മാൎക്ക സൎവ്വകാമികമായോരന്നദാനവുംചെയ്തു * സ്വൎണ്ണവുംവസ്ത്രങ്ങളുംഗോക്കളുമിവയെല്ലാ മെണ്ണമില്ലാതെദാനംചെയ്തുകൊണ്ടെല്ലാവരും * അന്നുപവാസംചെയ്തുരാത്രിയിലുറങ്ങാതെ ചെന്നുടൻനദീതീരെവസിക്കുന്നേരത്തിങ്കൽ * വന്നൊരുപെരിമ്പാമ്പുനന്ദനെപ്പിടിപെട്ടു നന്ദനുംകൃഷ്ണൻതന്നെവിളിച്ചുമുറയിട്ടാൻ * ഗോപന്മാരതുകേട്ടുസംഭ്രമത്തോടുചെന്നു പാപിയാമഹിതന്നെത്താഡനംചെയ്തീടിനാർ * പിന്നെയുംവിടാഞ്ഞയാൽകൊള്ളിവെച്ചിതുചില രൊന്നുചെയ്താലുമവൻവിട്ടുപോകാഞ്ഞമൂലം * തന്നുടെപാദംകൊണ്ടുകൃഷ്ണനുംതൊട്ടീടിനാ നന്നേരംകടിവിട്ടു സൎപ്പവുംചത്തീടിനാൻ * അന്നേരംസൎപ്പദേഹംതന്നിൽനിന്നൊരുരൂപം മിന്നുന്നതേജസ്സോടുംസത്വരംപുറപ്പെട്ടു * ഭക്തികൈക്കൊണ്ടുകൃഷ്ണപാദാബ്ജംതൊഴുതപ്പോ ളുൾക്കനിവോടുചോദിച്ചീടിനാൻദാമോദരൻ * ആരുനീയിതുകാലംസൎപ്പമായ്വന്നീടുവാൻ കാരണമെന്തെന്നതുചൊല്ലുകമഹാത്മാവേ എന്നുകേട്ടവൻചൊന്നാൻഞാനൊരുവിദ്യാധര നന്ദനൻ സുദൎശനനെന്നാകുന്നിതുനാമം* യൌവനധനസമ്പൽസൌന്ദൎയ്യമദംകൊണ്ടു സൎവ്വലോകത്തേയുംഞാൻനിന്ദിച്ചുനടക്കുമ്പോൾ * അംഗിരസ്സുകളായദുൎഗ്ഗമുനിമാരെ ഭംഗിയില്ലെന്നുപരിഹാസവുംചെയ്തീടിനേൻ * അന്നേരംമുനിമാരുംവന്നൊ

രുകോപത്തോട്ട മിന്നുനീപെരുമ്പാമ്പായിവിടെക്കിടക്ക
ന്നാർ * പേടിച്ചുകാക്കൽവീണുവന്ദിച്ചുഞാനുമപ്പോൾ തേട്ട
ന്നകരുണയോടവരുമരുൾചെയ്യാർ * ദ്വാപരയുഗാന്തരെമാ
ധവൻജഗന്നാഥൻ പാപികളായദൈത്യപ്പരെവധിപ്പാനാ
യ് * വന്നവതാരംചെയ്യുംഗോകുലെവസിച്ചീട്ട മുന്നുവന്നീട്ടും
തവസൽഗതിയവൻതൊട്ടാൽ * എന്നവർചൊന്നനേരംസ
പ്പമായ്പന്നുഞാനു മിന്നുനിൻകരുണയാശാപമോക്ഷവുംവന്നു*
മായാമാനുഷതവപാദസ്പർശനംകൊണ്ടു പോയിതുമമപാപം
ശുദ്ധിയുംവന്നുതുലോം * നിന്നുടെനാമമൊന്നുവേണ്ടാതെജ
പിക്കിലും വന്നീട്ടുമല്ലോപാപനാശവുംകൈവല്യവും * അ
ങ്ങിനെയുള്ളതവപാദസംഗമംകൊണ്ടു മംഗലംഭവിച്ചിതുചി
ത്രമല്ലല്ലോപാരത്താൽ * തവപ്പദാംബുജമുള്ളിലെപ്പോഴുംവിള
ങ്ങുവാ നല്ലലേക്ഷണമമനല്ലേണമനുഗ്രഹം * എന്നുരചെ
യ്യുവീണുനമസ്കാരവുംചെയ്യു നന്ദനന്ദനൻതന്നെവന്ദിച്ചുഭ
ക്തിയോടും * യാത്രയുംപറഞ്ഞനുവാദവുംകൈക്കൊണ്ടവ
നെത്രയുംമോദത്തോടുംനാകലോകവുംപുക്കാൻ * ഇത്തരംക
ണ്ടനേരംനന്ദാദിഗോപന്മാരു മെത്രയുമാശ്ചര്യവുംമോദവുംപൂ
ണ്ടീടിനാർ * ഈശ്വരനത്രേകൃഷ്ണനെന്നുവരുറച്ചപ്പോൾ വി
ശ്വമോഹിനിയായമായയാമോഹിക്കയാൽ * ധന്മുടെകൃഷ്ണൻ
ബാലനെന്നതുപിന്നെത്തോന്നി നന്മയിലുപവാസപാരണ
മതുംചെയ്യു * നന്ദനന്ദനൻതന്നെവാഴ്ത്തിക്കൊണ്ടെല്ലാവരു
മൊന്നിച്ചുപുറപ്പെട്ടുഗോകുലംപുക്കീടിനാർ * അക്കാലമൊ
രുദിനംരാമനുംകൃഷ്ണൻതാനും പുഷ്കരനേത്രമാരാംഗോപസ്ത്രീജ
നങ്ങളും * ഗോക്കളുംവത്സന്മാരുംഗോപബാലകന്മാരും പു
ക്കിതുവൃന്ദാവനംരാത്രിയിൽകളിപ്പാനായ് * മല്ലികമന്തിജാ
തിചെമ്പകകുസുമങ്ങ ളുല്ലസിച്ചിതുപാരംചന്ദ്രനുംവിളങ്ങി
നാൻ * ഭൃംഗഝങ്കാരങ്ങളുംകോകിലനിനാദവും ഭംഗിയേറീ
ടുംമയിൽപേടകൾനിനാദവും * കുന്ദമന്ദാരപുഷ്പസൌരഭ്യസ
മന്വിതം മന്ദവായുവുംവന്നുമന്ദമായ്വീയീടുന്നു * ഇത്തരമോ
രോതരംകണ്ടവരെല്ലാവരും ചിത്തസമ്മോദത്തോടുംകാനനേ
നടക്കുമ്പോൾ * രാമകൃഷ്ണന്മാരതിസുന്ദരവേഷത്തോടും കോ
മളമാകുംവണ്ണമൊന്നിച്ചുഗാനംചെയ്യാർ * മോഹനഗാനം

കേട്ടഗോപസ്ത്രീജനങ്ങളും മോഹിച്ചുതാനേതന്നേമറന്നുനിൽക്കുമന്നേരം * വിത്തനാഥൻെറഭൃത്യനാകിയശംഖചൂഡൻ ചിത്തമോദേനവന്നുഗോപികമാരെയെല്ലാം * പെട്ടന്നുപിടിപെട്ടുകൊണ്ടുപോകുന്നനേരം മട്ടോലുംമൊഴിമാരുമുച്ചത്തിൽവിലാപിച്ചാർ * രോദനംകേട്ടനേരംരാമനുംകൃഷ്ണൻതാനും വേദനയോട്ടുമോടിച്ചെന്നിതുപിമ്പേതന്നെ * സാലവുമോങ്ങിക്കൊണ്ടുരാമനെക്കണ്ടനേരം കാലനെന്നോർത്തുശംഖചൂഡനുംമണ്ടീടിനാൻ * ഗോപികമാരെക്കാത്തുനിന്നിതുബലഭദ്രൻ കോപിച്ചുദാമോദരൻപിന്നാലെമണ്ടിച്ചെന്നാൻ * പുഷ്ടകോപേശംഖചൂഡനെക്കൊന്നുകൃഷ്ണൻ പെട്ടന്നുശിരോരത്നം കൊണ്ടിങ്ങുപോന്നീടിനാൻ * മോഹനമായരത്നംരാമനുനല്കീടിനാൻ മോഹനഗാത്രിമാരുമെത്രയുംസന്തോഷിച്ചാർ * രാത്രിയുംകഴിഞ്ഞവരെല്ലാരുമൊരുമിച്ചു പേർത്തുപോയമ്പാടിയിൽചെന്നങ്ങുചേർന്നീടിനാർ * ഇത്തരംമുപ്പത്തിനാലദ്ധ്യായംചൊന്നേനിന്നി ചിത്തകൌതുകമുണ്ടെന്നാകിലോകേട്ടുകൊൾവിൻ *

വല്ലവീജനങ്ങളുംകൃഷ്ണനോടൊരുമിച്ചു നല്ലൊരുനിശകളിൽക്രീഡചെയ്യീടുംനിത്യം * അക്കനെങ്ങുദിപ്പതിൻമുന്നമേ ഗോകുലത്തിൽ പുക്കവർകൃഷ്ണനേയുംധ്യാനിച്ചുവസിച്ചീടും * ഗോപികാജനംനിശിപോവതുംവരുന്നതും ഗോപന്മാരൊരുവരുമെത്തുമൊന്നറിഞ്ഞീല * മായയാലോകങ്ങളെനിർമ്മിച്ചുസംഹരിക്കും മായാമാനുഷനുടെമായമാർക്കറിയാവൂ * നിത്യവുംപകലുള്ളനേരത്തുകൃഷ്ണൻതന്നെ ചിത്തത്തിൽനിരൂപിച്ചുഗോപസ്ത്രീജനങ്ങളും * ലജ്ജയുംകൈവിട്ടുകൊണ്ടോരോന്നേചൊല്ലീടുന്ന തിജ്ജനത്തിനുപറഞ്ഞീടുവാൻപണിയത്രേ * നന്ദനന്ദനൻതൻെറലീലകൾപാടിത്തന്നെ സുന്ദരിമാരായുള്ളഗോപസ്ത്രീജനമെല്ലാം * ചിത്തമോദേനപകൽകഴിച്ചുകൂട്ടീടിനാരിത്തരംമുപ്പത്തഞ്ചാമദ്ധ്യായംചൊല്ലീടിനേൻ *

---

അന്നൊരുദിനംകാളതന്നുടെവേഷംപൂണ്ടു വന്നിതുകംസൻചൊല്ലാലരിഷ്ടമഹാസുരൻ * പർവ്വതതുല്യമാകുംകാള

യെക്കാണുന്നേരം സവ്വലോകവുംപേടിച്ചീടുമെന്നതേവേണ്ടു * പാംസുഭൂഷിതനായകാളതൻമുതുകത്തെ മാംസപിണ്ഡത്തെക്കണ്ടുമേഘസഞ്ചയങ്ങളും * നല്ലോരുമലയിതെന്നോത്തുകൊണ്ടതിന്മീതെ മെല്ലവേചെന്നിരുന്നാരെന്നുഞാൻകേട്ടിരിപ്പൂ * ഘോരമായൊരുകാളതന്നുടേശബ്ദംകൊണ്ടു പാരാതെഗോക്കൾക്കെല്ലാംഗഭ്ഭംസ്രവിക്കുന്നു * മേൽപെട്ടുക്കയത്തിയപുഛാഗ്രവാലുകൊണ്ടു വിൽപാടുമേഘങ്ങളുംദൂരവേനീങ്ങിടുന്നു * പവ്വതങ്ങളെയെല്ലാംകൊമ്പുകൊണ്ടെടുത്തെറ്റി ഞെരുവ്വിയുംകലുക്കികൊണ്ടെത്രയുംവേഗത്തോടും * നേത്രവുംചുവപ്പിച്ചുകോപമോടിടക്കിടേ മൂത്രവുംതൂകിക്കൊണ്ടുപാഞ്ഞുവന്നീടുന്നേരം * പേടിച്ചുഗോകുലത്തിലുള്ളവരെല്ലാവരു മോടിച്ചെന്നിതുരാമകൃഷ്ണന്മാരുടെമുമ്പിൽ * പേടിപൂണ്ടെല്ലാവരുംവന്നതുകണ്ടുകൃഷ്ണൻ പേടിയാതെന്നുചൊല്ലിക്കാളതൻനേരേചെന്നാൻ * അന്നേരംവൃഷാസുരൻകുത്തിനാൻകോപത്തോടു മൊന്നോടിച്ചിതുകൃഷ്ണൻകാളയുമതുനേരം * ദൂരവിൽപാടുവാങ്ങിമോഹിച്ചുവീണീടിനാൻ വീരോടങ്ങെഴുനീറ്റപിന്നെയുംചെന്നീടിനാൻ * കണ്ണനുമതുനേരമോടിച്ചെന്നവനുടെ വണ്ണമേറീടുംകണ്ഠംപിടിച്ചുകരങ്ങളാൽ * മുക്കിയവസ്ത്രംപിഴിഞ്ഞീടുന്നകണക്കിനെചിക്കനെതിരിച്ചപ്പോളവനുംചത്തീടിനാൻ * ഗോകുലവാസികളുമെത്രയുംസന്തോഷിച്ചാർ നാകികൾപുഷ്പവഷംചെയ്തുടൻപുകൾത്തിനാർ * നാരദമഹാമുനികംസനോടതുകാലം പാരാതെവൃത്താന്തങ്ങളെല്ലാംചൊല്ലീടുവാൻ * വേഗേനപുറപ്പെട്ടുകംസനേച്ചെന്നുകണ്ടു സ്വാഗതാദികൾകൊണ്ടുപൂജിച്ചുഭോജേന്ദ്രനം * അന്നേരംമഹാമുനികംസനോടരുൾചെയ്തു നന്ദനന്ദനനല്ലോകൃഷ്ണനെന്നറികനീ * ദേവകീവസുദേവന്മാരുടെപുത്രനത്രേ കേവലംരാമൻതാനുംരോഹണീസുതനല്ലോ * നിന്നെയുംഭയപ്പെട്ടുശുദ്ധമായ്വസുദേവൻ തന്നുടെസുതൻതന്നെനന്ദന്റെകയ്യിൽനൽകി * നന്ദപുത്രിയെക്കൊണ്ടുപോന്നിഹവെച്ചീടിനാൻ നിന്നോടന്നവൾചൊന്നതൊക്കയുംതോന്നുന്നില്ലേ * രാമനായതുശേഷൻകൃഷ്ണനായതുവിഷ്ണു ഭൂമിപാലകപരമാത്ഥമെന്നറിഞ്ഞാലും * നിന്നുടെഭൃത്യന്മാരാംധേനകാദികൾ

ളേയും കൊന്നതുമവനെന്നനന്നായിട്ടറിഞ്ഞാലും * ഒന്നുമേ
യറിയാതെമന്ദനായിരിക്കനീ നിന്നെയുംകൊല്ലുമവനില്ലസം
ശയമേതും * എന്നതുകേട്ടകംസൻകോപിച്ചുവസുദേവൻ ത
ന്നെക്കൊൽവതിനായിവാളുമായെടുത്തപ്പോൾ * ശക്തികൾ
ചൊല്ലിത്തടുത്തീടിനാൻമുനീന്ദ്രനു മുൾക്കാമ്പിൽകോപംപൂ
ണ്ടകംസനുമത്തുനേരം * ദേവകീവസുദേവന്മാരേയുംവൈകീടാ
തെ കേവലംശൃംഖലത്താൽബന്ധനംചെയ്തീടിനാൻ * നാ
രദൻപോയശേഷംകംസനുംകേശിയാകും വീരനോടതിക്രുദ്ധ
മീവണ്ണമുരചെയ്തു * ചെന്നനീരാമകൃഷ്ണന്മാരേയുംമായത്താലെ
കൊന്നിങ്ങുപോരികെന്നുകേട്ടവൻപുറപ്പെട്ടു * മുഷ്ടികൻചാ
ണൂരാദിയാകിയമല്ലന്മാരാം ദുഷ്ടരെവിളിച്ചുരചെയ്തിതുകംസൻ
താനും * നന്ദഗോകുലംതന്നിൽരാമനുംകൃഷ്ണൻതാനു മൊന്നി
ച്ചുവളരുന്നുണ്ടെന്നതുകേട്ടുഞാനും * എന്നുടെമരണത്തിനി
ന്നിവരത്രെമൂല മെന്നെന്നോടരുൾചെയ്തുനാരദമഹാമുനി *
എന്നതുകൊണ്ടുധനുർയ്യാഗവുംതുടങ്ങേണ മിന്നിതുകാണ്മാൻവ
രുത്തീടേണമവരേയും * മല്ലയുദ്ധവുംചെയ്തുനിങ്ങളുമവർക
ളെ ക്കൊല്ലേണമതിനിന്നതീക്ഷ്ണംമഹാരംഗം * മല്ലയുദ്ധ
ങ്ങൾകാണ്മാൻമഞ്ചങ്ങൾചമയ്ക്കേണ മെല്ലാരുമുറപ്പിച്ചുനിൽ
ക്കേണമിളകാതെ * എന്നുരചെയ്തുഗജപാലകനോടുചൊന്നാൻ
നിന്നുനീരംഗദ്വാരിനിർത്തണംഗജത്തിനെ * ഭീമനായുള്ളഗ
ജശ്രേഷ്ഠനെക്കൊണ്ടവൻ രാമകൃഷ്ണന്മാരേയുംവൈകാതെ
കൊല്ലിക്കേണം * എന്നെല്ലാംനിയോഗിച്ചുകംസനക്രൂരനെ
നന്ദിച്ചുകയ്യുംപിടിച്ചീവണ്ണമുരചെയ്തു * അന്ധകവൃഷ്ണിഭോജ
യാദവന്മാരിൽമമ ബന്ധുവത്സലനല്ലോനീയെന്നുധരിച്ചാ
ലും * അങ്ങിനെയുള്ളനിന്നോടൊന്നങ്ങുചൊല്ലുന്നുഞാൻ മം
ഗലാത്മാവേഭവാനാശ്രിതവത്സനല്ലോ * വീരന്മാർപരാശ്ര
യംചെയ്കയില്ലെന്നാകിലും കാര്യഗൌരവംകൊണ്ടിന്നാശ്രയി
ക്കുന്നേനഹം * വിശ്വനായകനായോരിന്ദ്രനുംകാര്യാർത്ഥമാ യ
ശ്രയിക്കുന്നുവല്ലോലക്ഷ്മീവല്ലഭൻതന്നേ * നന്ദഗോകുലംത
ന്നിൽചെന്നുനീവൈകീടാതെ നന്ദിച്ചുരാമകൃഷ്ണന്മാരേയുംവ
രുത്തേണം * കോമളംമമരഥംകൊണ്ടുപോയാലുംമമ രാമകൃ
ഷ്ണന്മാരത്രെകാലന്മാരെന്നുകൽപ്പൂ * ഘോരാസ്ത്രങ്ങളുംകൊണ്ടു

നന്ദാദിഗോപന്മാരും പോരികവേണംധനുൎയ്യാഗത്തെക്കണ്ടീ
ട്ടുവാൻ * കാലസന്നിഭനായദന്തിവീരനെക്കൊണ്ടു ബാലക
ന്മാരെവധിച്ചീടേണമസംശയം * ആയതുവരാഞ്ഞീലൊമല്ല
സംഗരമെന്നമായയാവധിച്ചീടാമില്ലസംശയമേതും * ദുഷ്ട
രാംബാലന്മാരെക്കൊന്നുവെന്നാകിൽപിന്നെ പെട്ടെന്നുവസു
ദേവൻതന്നെയുംവധിച്ചീടാം * പിന്നെയുമവരുടെബന്ധു
വാംജനങ്ങളെ യൊന്നൊഴിയാതെവധിച്ചീടേണംവൈകീടാ
തെ * നിത്യവുംരാജ്യംകൊതിച്ചേത്രയുംവൃദ്ധനായി ശത്രുപ
ക്ഷനാംതാതൻ തന്നെയുംവധിക്കേണം * താതനെക്കൊല്ലുന്ന
തുദോഷമല്ലെന്നതല്ല താതനല്ലവൻമമകേട്ടാലുംപരമാൎത്ഥം *
മാതാവുരജസ്വലയായോരുദിനംപണ്ടുപ്രീതിയോടുപവനം പു
ക്കിതുസഖിമാരും * ഉഗ്രസേനാകൃതിപൂണ്ടുന്നേരംദ്രമിളനു മ
ഗ്രേവന്നുടൻമാതൃസംഗമംചെയ്തീടിനാൻ * ദൈത്യനാംദ്രമി
ളനെന്നറിഞ്ഞുമാതാവപ്പോ ളേത്രയുംകോപംപൂണ്ടുഭത്സിച്ചു
ചൊല്ലീടിനാൾ * ദുഷ്ടനാകിയനീവന്നെന്നുടെപാതിവ്രത്യ നി
ഷ്ഠയെക്കളഞ്ഞിതുകഷ്ടമെന്നേതവേണ്ടു * ഇത്രകശ്മലനായ
ദുൎമ്മതിയായനിയ്യു മെത്രയുംഘോരനരകങ്ങളിൽപതിച്ചീടും *
എന്നതുകേട്ടനേരംചൊല്ലിനാൻദ്രമിളനു മിന്നതുകൊണ്ടു
കോപിച്ചീടുകവേണ്ടബാലെ * എത്രയുംപരാക്രമശാലിയാ
യൊരുസുത നത്തമേനിനക്കുണ്ടായ്വന്നീടുംവൈകീടാതെ* എ
ന്നതുകേട്ടനേരംമാതാവുചൊല്ലീടിനാൾ നിന്നുടെപുത്രനായി
ട്ടുണ്ടായിവരികില്ലാ * എന്നുടെഭൎത്തൃവംശംതന്നിലുത്ഭവി
ച്ചോരു നന്ദനനവനെയുംകൊന്നീടുംദുരാത്മാവെ * എന്നര
ചെയ്തുമാതാവിങ്ങുപോന്നൊരുശേഷ മെന്നെയുംപെറ്റീടി
നേനെന്നുകേട്ടിരിപ്പുഞാൻ * എന്നെക്കൈവെടിഞ്ഞിതുമ
താവുംജനകനും പിന്നെഞാൻമമതേജോബലത്താൽവളൎന്ന
തും * എന്നതുമൂലമുഗ്രസേനനെക്കൊന്നാൽമമ വന്നീടാപി
തൃഹത്യാദോഷമെന്നറിഞ്ഞാലും * വൈരിവംശത്തെയെല്ലാം
മൊടുക്കിഞാനുംപിന്നെ സ്വൈരമായ്മഹീതലമടക്കിവാണീ
ടുവൻ* എന്നുടെഗുരുഭൂതനാകിയജരാസന്ധനവൻവിവി
ധനുംശംബരൻനരകനും * എന്നിവരെല്ലാമിനിക്കെത്രയുംബ
ന്ധുവത്രേ പിന്നെയെന്തൊരുഭയമുള്ളതു നിരൂപിച്ചാൽ * എ

ന്നതുകൊണ്ടുമമമിത്രകാര്യാത്ഥംഭവാൻ ചെന്നങ്ങുധനുര്യാഗ വ്യാജനബാലന്മാരെ * ഏതുമേവൈകീടാതെകൊണ്ടിങ്ങു പോന്നീടണം പ്രീതിയുമിനിക്കേററംവദ്ധിക്കുമതുമൂലം *എ ന്നതുകേട്ടനേരമക്രൂരൻചൊല്ലീടിനാ നിന്നുഞാൻപോയീട്ട വൻനിന്നുടേനിയോഗത്താൽ * ദൈവകല്പിതമുണ്ടെന്നാകി ലോനരന്മാക്കുകേവലമസാദ്ധ്യമായുള്ളതുസാധിച്ചീടും * തു ഛരമായൊരുകാര്യംസാധിച്ചീലെന്നുംവരു മിഛരിച്ചപോലേ വന്നുകൂട്ടുവാൻപണിയത്രേ * എന്തെന്നാകിലുംഭവാൻപ്രീ തിയെച്ചെയ്യീടുവാ നന്തരംഗത്തിൽമമസംശയമില്ലതെല്ലും * എന്നതുകൊണ്ടുഗമിച്ചീടുവൻവൈകീടാതെ നിന്നുടെഭാഗ്യം പോലെവന്നീടുംകാര്യമെല്ലാം * എന്നരചെയ്തുകൊണ്ടുഗമി ച്ചാനക്രൂര നമിന്നുഞാൻമുപ്പത്താറാമദ്ധ്യായംചൊല്ലീടി നേൻ *

—*—

കേശിയുമതുനേരമശ്വവേഷവുംപൂണ്ടു ക്രൂരാതെപുറ പ്പെട്ടുഗോകുലംതന്നിൽപുക്കു * ഘോരനാംകുതിരതാനാച്ച യേക്കേൾക്കുന്നേരം പാരിലുള്ളവരെല്ലാംപേടിച്ചുവിറയ്ക്കുന്നു * സ്കന്ധരോമങ്ങൾകൊണ്ടുമേഘജാലത്തെപ്പിള ന്നന്തികേ നിൽക്കുന്നോരുവൃക്ഷത്തെത്തകർത്തുടൻ * ഇത്രിലോകത്തെ വിഴുങ്ങീടുവാനെന്നപോലെ വക്ത്രവുംപിളന്നവൻകൃഷ്ണനോ ടെതൃത്തുടൻ * എന്നതുകണ്ടുകൃഷ്ണനാടിച്ചെന്നഥകേശി ത ന്നുടെവായിൽതന്റെകയ്യൊന്നുകടത്തിനാൻ * കടിച്ചുകുതി രയുംകൃഷ്ണന്റെകരമതു പൊട്ടുക്കെന്നവനുടെദന്തങ്ങൾകൊ ഴിഞ്ഞുപോയ് * അത്രയുമല്ലകൃഷ്ണൻതന്നുടെശിഷ്ടകര മെത്ര യുംസ്ഥൂലമായിവന്നുവെന്നതേവേണ്ടു * കണ്ഠവുമടഞ്ഞത ല്ലോൾവീർപ്പുകൾപോവാഞ്ഞതി കുണ്ഠനായവൻകണ്ണുതുറിച്ചു വിറച്ചേററം * ഭൂമിയിൽവീണുകാലുംകരവുംതച്ചുകൊണ്ടു ഭീമ നാമസുരേന്ദ്രൻകാലന്റെപുരിപുക്കാൻ * ഉൽപലക്ഷണൻ തന്നെസ്തുതിച്ചാർഗോപന്മാരും പുഷ്പവൃഷ്ടിയുംചെയ്തുദേവ കൾസന്തോഷത്താൽ * കേശിയെക്കൊന്നമൂലംകൃഷ്ണനുമൊ രുനാമം കേശവനെന്നുണ്ടായിവന്നിതെന്നറിഞ്ഞാലും * അ ന്നേരംമഹാമുനിനാരദൻതത്ര ചെന്നു നന്ദനന്ദനൻതന്നെ

സ്തുതിച്ചുചൊല്ലീടിനാൻ * ദുർജ്ജയന്മാരായുള്ളദൈത്യവീരരെ
ക്കൊന്നു സജ്ജനങ്ങളെപ്പാലിച്ചീടുവാനവനിയിൽ * വന്ന
വതാരംചെയ്തുവിഷ്ണുവാകിയഭവാ നിന്നിവൻതന്നെക്കൊന്ന
തത്ഭുതമല്ലപാൎത്താൽ * ലോകത്തെസ്സൃഷ്ടിച്ചുരക്ഷിച്ചുസംഹ
രിച്ചീടുംലോകനായകഭവാനെന്തരുതാതെയുള്ളു * എങ്കിലു
മവൻതന്നെക്കൊന്നതുചിത്രമെന്നു പങ്കജേക്ഷണഭവാൻഭ
ക്തന്മാർപറഞ്ഞീടും * ആയുധാദികൾകൊണ്ടുമൃത്യുവുമിവനി
ല്ലമായയുംബലവുമുണ്ടെത്രയുമിവനോൎക്കിൽ * ദുഷ്ടനാമിവൻ
തന്റെചേഷ്ടിതംകേൾക്കുന്നേരം പെട്ടന്നുദേവാദികൾപേടി
ച്ചുമണ്ടീടുന്നു * മല്ലന്മാരെയുംഗജൻതന്നെയുംകംസനെയും മ
ല്ലലോചനഭവാൻമററന്നാൾകൊല്ലുമല്ലോ* ആയതുകണ്ടീടുവാ
നന്നുഞാൻവന്നീടുവൻ മായാമാനുഷതവവൈഭവമെന്തുചൊ
ൽവൂ* പിന്നെനീയവനനെക്കൊൽവതുംനരകനേക്കൊന്നീടു
ന്നതുംമുരദൈത്യനെവധിപ്പതും*പോരതിലിന്ദ്രാദിദേവാദിക
ളേയുംവെന്നു പാരിജാതവുംകൊണ്ടുമോദേനപോകുന്നതും*ക
ന്യകമാരെവേട്ടുകൊണ്ടിങ്ങുപോരുന്നതും ധന്യനാംനൃഗന്നുടെ
ശാപത്തെതീൎക്കുന്നതും * ജാംബവാൻതന്നെവെന്നുദിവ്യമാം
സ്യമന്തകം സാംബമാതാവിനോടുകൊണ്ടിങ്ങുപോരുന്നതും *
മരിച്ചുപോയഗുരുപുത്രനേനൽകുന്നതും പെരുത്തമദമുള്ള
പൌണ്ഡ്രനെക്കൊല്ലുന്നതും * കാശിരാജ്യത്തെദഹിപ്പിച്ചതു
ദന്തവക്ത്രനാശവുംരാജസൂയെചൈദ്യനെവധിപ്പതും * ഭാര
തസേനാഭാരംതീൎത്തുകൊള്ളുവാൻപാൎത്ഥ സാരഥിയായിബ
ഹുസൈന്യത്തെമുടിപ്പതും * അററമില്ലാതെയുള്ളയാദവവം
ശത്തെയും കുററമില്ലാതെതമ്മിലെല്പിച്ചുമുടിപ്പതും * എന്നിവ
പലലീലചെയ്തീടുംഭവാനവ നന്ദിച്ചുകണ്ടീടുവാനന്നന്നുവ
രുവൻഞാൻ * നന്ദനന്ദനതവകാരുണ്യമുണ്ടാകേണമിന്നു
ഞാൻഗമിക്കുന്നേൻനല്ലതുവരികതേ * എന്നരുൾചെയ്തുമു
നിശ്രേഷ്ഠനുമെഴുന്നെള്ളി നന്ദിച്ചുരാമൻതാനുംകൃഷ്ണനുംഗോപ
ന്മാരും * ഒന്നിച്ചുപിന്നെച്ചെന്നുകാനനമകംപുക്കു വന്നൊ
രുമോദത്തോടുംക്രീഡകൾചെയ്യുന്നേരം * തസ്കരഭാവംപൂണ്ടു
ബാലന്മാർചിലരെല്ലാം ഗോക്കളെമോഷ്ടിച്ചുകൊണ്ടങ്ങുപോ
യൊളിപ്പിക്കും * മേഷഭാവവുംപൂണ്ടുനിന്നാരങ്ങതിൽചിലർ

ശേഷമങ്ങതിൽചിലർമേഷപാലകനായി * അന്നേരംമായാ പുത്രനായൊരുമായാസുരൻ വന്നിത്തുഗോപവേഷംകൈക്കൊ ണ്ടുമഹാശഠൻ * മേഷഭാവത്തെപ്പൂണ്ടുബാലകന്മാരെയൊ ന്നു ശേഷിയാതവൻകട്ടുകൊണ്ടുപോയ്സ്സഗത്തോടും * നല്ലൊ രുഗുഹതന്നിൽകൊണ്ടുപോയാക്കിപ്പിന്നേ മെല്ലവേഗുഹദ്വാ രംകല്ലുകൊണ്ടടച്ചുതേ * അന്നേരംതന്നേകൃഷ്ണനറിഞ്ഞുവേഗ ത്തോടും ചെന്നുദാനവൻതൻെറകണ്ഠത്തിൽപിടിപെട്ടാൻ* തന്നുടേരൂപംകൈക്കൊണ്ടന്നേരമസുരനും മന്ദമെന്നിയേപാ ഞ്ഞുപോവതിന്നാരംഭിച്ചു * കണ്ഠത്തിൽപിടിച്ചുമത്തീടിനാൻ കൃഷ്ണനപ്പോൾ കണ്ഠനായവൻചത്തുഭൂമിയിൽവീണീടിനാൻ പിന്നെപ്പോയ്ഗുഹദ്വാരംതുറന്നുദാമോദരൻ തന്നുടേവയ സ്യരെക്കൊണ്ടിങ്ങുപോന്നീടിനാൻ * ഉത്തമപുരുഷനാംകൃ ഷ്ണനെമുനിമാരു മെത്രയുംസ്തുതിചെയ്തുശക്രാദിദേവന്മാരും * ബാലകന്മാരോടൊത്തുകൃഷ്ണനുംഗൃഹംപുക്കു പാലേണൊൻമുപ്പ ത്തേഴാമദ്ധ്യായംചൊല്ലീടിനേൻ *

---

പിന്നെയങ്ങക്രൂരനുംതന്നുടെഗൃഹത്തിങ്കൽ നിന്നുടൻ കൃഷ്ണൻതന്നെക്കാണ്മാനായ്പുറപ്പെട്ടാൻ * തേരതിലേറിക്കൊ ണ്ടുപോകുമ്പോൾമദ്ധ്യേമാർഗ്ഗ മോരോന്നേനിജഹൃദിചിന്തനം ചെയ്തീടിനാൻ * ലോകകണ്ടകൻകംസനെന്നെയിന്നമ്പാടി യിൽ പോകയെന്നയച്ചതുമെന്നുടെഭാഗ്യമത്രേ * എത്രനാളു ണ്ടുഞാനുംകൃഷ്ണനെക്കണ്ടീടുവാൻ ചിത്തത്തിൽകൊതിപൂണ്ടു വാഴുന്നുഭക്തിയോടും * ഇന്നതുസാധിച്ചീടുമെന്നുവന്നീടുന്നാ കിലെന്നുടേജന്മത്തിനുസാഫല്യംവരുമല്ലോ * യാതൊരുകൃ ഷ്ണൻതൻെറ നാമകീർത്തനംകൊണ്ടുപാതകമെല്ലാംതീൎന്നു മു ക്തിയുംലഭിക്കുന്നു * യാതൊരുദേവൻതന്നെനിത്യവുംമുനിജ നം ചേതസിചേത്തുകൊണ്ടുനിത്യവുംസേവിക്കുന്നു * യാ തൊരുദേവൻതൻെറമായയാപ്രപഞ്ചങ്ങൾ ചേതസിസത്യ മെന്നുതോന്നുന്നുബുധന്മാൎക്കും * യാതൊരുദേവൻതൻെറകാ രുണ്യമുണ്ടാകയാൽ ചേതോമോഹങ്ങൾതീൎന്നുസത്യവുമറിയു ന്നു * അങ്ങിനെയെല്ലാമുള്ളകൃഷ്ണനെക്കാണ്മാൻമമ സംഗതി വരുന്നാകിലെന്തതിൽപരമുള്ളു * മന്ദഹാസമുംപൂണ്ടുസുന്ദ

രമുഖാംബുജ മിന്നുഞാൻകണ്ടുമോദവാരിധൌമുങ്ങീടുവൻ * പാദപങ്കജങ്ങളിൽ വീണുഞാൻവണങ്ങുമ്പോൾ മോദേനപിടിച്ചെഴുനീല്പിക്കുംകൃഷ്ണനെന്നെ * ആശ്രിതന്മാൎക്കഭയംനൽകുന്നകരങ്ങളാ ലാശ്ലേഷമതുംചെയ്യുമില്ലസംശയമേതും * പ്രീതിയോടെന്നെതാതനെന്നതുമരുൾചെയ്യും ചേതസിമമസുഖമെന്തുചൊൽവതുമപ്പോൾ * അംബുജേക്ഷണൻമാനിച്ചീടാത്തുള്ളവരുടെ ജന്മമെത്രയുംവ്യൎത്ഥമില്ലസംശയമേതും * ദുഷ്ടനാംകംസൻതന്റെസേവകനിവനെന്നൊട്ടുമേതോന്നീടുകയില്ലല്ലോഭഗവാനും * സൎവ്വജന്തുക്കളിലുംസൎവ്വദാവസിക്കുന്ന സൎവ്വജ്ഞനായജഗന്നായകനല്ലോകൃഷ്ണൻ * എന്നുടെഹൃദയത്തിലുള്ളൊരുഭക്തികണ്ടു നന്ദിച്ചുനന്നായ്വരുമെന്നനുഗ്രഹിച്ചീടും * ഇത്തരംപലവിധംചിന്തചെയ്തക്രൂരനു മെത്രയുംഭക്തിയോടുംനടന്നുമോദത്തോടും* വന്നുസംഭ്രമത്തോടുംനന്ദഗോകുലത്തിന്റെ സന്നിധൌചെന്നനേരംസന്ധ്യാകാലവുംവന്നു * അന്നേരമക്രൂരനുംകണ്ടിതുമഹീതലം തന്നിലാമ്മാറനല്പഗോഖുരപരാഗങ്ങൾ * കേശവൻതന്റെപാദചിഹ്നവുംകണ്ടനേര മാത്തുതാനതിൽകിടന്നുരുണ്ടുഭക്തിയോടെ * എണാങ്കചൂഡൻപോലുംകാംക്ഷിക്കുംവിഷ്ണുപദ രേണുക്കളണിഞ്ഞുകൊണ്ടാനന്ദവിവശനായ് * തേരതിലേറിപ്പിന്നെചൊരചെന്നതുനേരം കാരണപൂരുഷനാംകൃഷ്ണനെക്കാണായ്വന്നു * കോമളനായരാമൻതന്നെയുംകണ്ടുനേരം കോൾമയിക്കൊണ്ടുമഹാഭാഗ്യവാനക്രൂരനും * എത്രയുംഭക്തിയോടുംചിത്തവിഭ്രമത്തോടു മത്യന്തംവേഗത്തോടുംതേരിൽനിന്നിറങ്ങിനാൻ * പ്രേമത്താലൊഴുകുന്നകണ്ണുനീരോടുംചെന്നു രാമകൃഷ്ണന്മാരുടെപാദാബ്ജേവീണീടിനാൻ * ഭക്തിവൎദ്ധിച്ചുമുഖമൊന്നുമേമിണ്ടീടുവാൻ ശക്തിയില്ലാഞ്ഞുകിടന്നീടുന്നോരക്രൂരനും * എത്രയുംമോദത്തോടുംരാമനുംകൃഷ്ണൻതാനും ചിത്തസമ്മോദത്തോടുംചെന്നെടുത്താശ്ലേഷിച്ചാർ * പുഷ്കരനായനൻതന്നംഗസംഗമംകൊണ്ടു ദുഷ്കൃതങ്ങളുംതീൎന്നുശുദ്ധനായക്രൂരനും * ആനന്ദാമൃതപൂൎണ്ണവാരിധിനിമഗ്നനായ് മാനിച്ചുകുശലങ്ങൾചോദിച്ചുമുകുന്ദനും * ഹസ്തവുംപിടിച്ചുതന്മന്ദിരേകൊണ്ടുചെന്നി ട്ടെത്രയുമാസ്ഥയോടുംപാദങ്ങൾകഴുകിച്ചു

അൎഘ്യപാദ്യാദികൊണ്ടുപൂജിച്ചവഴിപോലെ ശ്ലാഘ്യമായുള്ള
പരമാസനേവസിപ്പിച്ചു * പാദശുശ്രൂഷചെയ്തുരാമനുംകൃ
ഷ്ണൻതാനു മാദരവോടുസുഖഭോജനംകഴിപ്പിച്ചു * ഗന്ധമാ
ല്യാനുലേപതാംബൂലാദികൾകൊണ്ടു മന്തരംഗത്തിൽപ്രീതി
വരുത്തിബലഭദ്രൻ * നന്ദനമത്തുനേരംനന്ദിച്ചുചൊല്ലീടി
നാൻ നന്നല്ലോഭവാനിന്നുവന്നതുമഹാമതേ * ബന്ധുവാ
കിയനിന്നെക്കണ്ടതുമൂലമിനി ക്കന്തരംഗത്തിൽസൌഖ്യമെ
ന്തുചൊൽവതുസഖേ * ശിഷ്ടയാംഭഗിനിതൻനന്ദനന്മാരെ
ക്കൊന്നുദുഷ്ടനാകിയകംസൻതന്നുടെരാജ്യത്തിങ്കൽ * വാഴുന്ന
നിങ്ങൾക്കെല്ലാംസൌഖ്യമല്ലല്ലിയെന്നു പാഴിലെന്തിന്നുചോ
ദിക്കുന്നുഞാൻമഹാമതേ * ഇങ്ങിനേപലതരംചൊല്ലിനാൻ
നന്ദൻതാനും മംഗലംമുപ്പത്തെട്ടാമദ്ധ്യായംചൊല്ലീടിനേൻ *

—*—

രാമകൃഷ്ണന്മാരാലെമാനിതനായിട്ടതി കോമളമായത
ല്പെശയിച്ചാരക്രൂരനും * മുന്നംതാൻമദ്ധ്യമാൎഗ്ഗംചിന്തിച്ചു
പോലെയെല്ലാം വന്നതുകൊണ്ടുസുഖംമററവുമുണ്ടായ്വന്നു *
ചെന്താർമാനിനീകാന്തൻമാധവൻപ്രസാദിച്ചാൽ ചിന്തി
തമെല്ലാംലഭിച്ചീടുവാൻപണിയുണ്ടോ * രാമനുംകൃഷ്ണൻതാ
നുംഭോജനംചെയ്തുചെന്നു പ്രേമമോടക്രൂരനെശുശ്രൂഷിച്ചന
ന്തരം * മുഗ്ദ്ധലോചനൻകൃഷ്ണനെത്രയുംമധുരമായ് സ്നിഗ്ദ്ധ
നാമക്രൂരനോടിത്തരംചോദ്യംചെയ്താൻ * ഭഗവതാഗ്രഗ
ണ്യനാകിയമഹാമതേ സ്വാഗതംഭവിച്ചിതോചൊല്ലുകമഹാ
ത്മാവേ * നമ്മുടെസുഹൃജ്ജാതിമിത്രങ്ങളെല്ലാവരും നന്മയോ
ടനുദിനംസുഖിച്ചുവാഴുന്നീലേ * മാതുലനായകംസനെന്നൊ
രുമഹാവ്യാധി ഹേതുവായ്നിങ്ങളെല്ലാംപേടിച്ചുവസിക്കു
മ്പോൾ * രോഗശാന്തിക്കുവേണ്ടുംവൈദ്യത്തെച്ചെയ്യീടാതെ
സ്വാഗതകുശലങ്ങളെന്തുഞാൻചോദിക്കുന്നു * എത്രയുംക
ഷ്ടംമമതാതനുംജനനിക്കും പുത്രനാശവുംവന്നുബന്ധനമത്രം
വന്നു * ദുഃഖങ്ങളവൎക്കുണ്ടായ്വന്നതുമോൎത്തുകണ്ടാ ലൊക്കയും
മമമൂലമാമെന്നുവന്നിതുകഷ്ടം * ഉണ്ടുസങ്കടമതുകൊണ്ടിനി
ക്കെന്നാകിലു മുണ്ടായ്വന്നിതുഭവദ്ദൎശനംകൊണ്ടുസുഖം *
പ്പെറിയകാലംകൂടിത്താതനെക്കാണുന്നേരം കുറവുള്ളപുത്രന്മാൎക്കു

സൌഖ്യമെന്തൊന്നുചൊല്ലു * ധന്യനാകിയഭവാൻവന്ന
തിനുള്ളമൂല മെന്നോടുചൊല്ലീടേണംകേൾക്കാമെന്നിരിക്കി
ലോ * ഇത്തരംകൃഷ്ണൻതന്റെവാക്കുകൾകേട്ടനേരം ചിത്ത
മോദവുംപൂണ്ടുഭക്തിയോടക്രൂരനും * ദുഷ്ടനാംകംസൻവൃഷ്ണി
യാദവകുലങ്ങളെ കഷ്ടമായുപദ്രവിച്ചീടുന്നവൃത്താന്തവും *
നാരദമഹാമുനികംസനോടുരച്ചതും ശൌരിയെക്കൊൽവാൻ
കംസൻവാളുമായടുത്തതും * എന്നിവവൃത്താന്തങ്ങൾവിസ്തു
രിച്ചുരചെയ്തു പിന്നെത്താൻവന്നമൂലംപറഞ്ഞുതുടങ്ങിനാൻ
ഇന്നുഞാൻവന്നമൂലംകേട്ടുകൊള്ളുവിൻനിങ്ങൾ മന്നവനായ
കംസനെന്നോടുചൊല്ലീടിനാൻ * ഇന്നുഞാനൊരുധനുയ്യാ
ഗത്തെത്തുടങ്ങുന്നേനെന്നതുകൊണ്ടുഭവാനേതുമേവൈകീടാ
തേ * നന്ദഗോകുലംതന്നിൽചെന്നിവയെല്ലാംചൊല്ലി നന്ദ
ഗോപനെക്കൂട്ടിക്കൊണ്ടിങ്ങുപോന്നീടേണം * എന്നുടെമരു
മകനാകിയകൃഷ്ണനേയും ധന്യനാംബലഭദ്രനാകിയബാലനേ
യും * ഉത്തമമായധനുയ്യാഗത്തെക്കണ്ടീടുവാനെത്രയുംവൈ
കീടാതെകൊണ്ടുപോരികവേണം * നല്ലൊരുഘോഷംകണ്ടു
കൊള്ളുവാൻബാലന്മാൎക്കും മല്ലലോചനമാൎക്കുമാഗ്രഹമേറെയു
ണ്ടാം * എന്നതുകൊണ്ടുമമസ്വപ്രിയമുഖംകണ്ടു നന്ദിച്ചീടു
വാൻമോഹമേറെയുണ്ടാകകൊണ്ടും*ഒട്ടുമേവൈകീടാതെകൊ
ണ്ടിങ്ങുപോന്നീടേണം പുഷ്ടമോദേനഗോപവൃന്ദവുംപോന്നീ
ടേണം*എന്നുടെരഥംതന്നെക്കൊണ്ടുപോയാലുംഭവാൻ നന്ദ
നന്മാൎക്കുനടന്നീടുവാൻപണിയല്ലോ * ഇത്തരമുരചെയ്തുതന്നെ
യച്ചിതുതേരുമത്രവന്നവയെല്ലാംഞാനെന്നുരചെയ്യേൻ* ദു
ഷ്ടനാകിയകംസൻതന്നുടെമനോഗതം ശിഷ്ടമുള്ളവൎക്കറിഞ്ഞീ
ടുവാനരുതല്ലോ*സൎവ്വഭൂതങ്ങളുള്ളിൽസൎവ്വദാവസിക്കുന്ന സ
ൎവ്വജ്ഞനായനിനക്കൊക്കയുമറിഞ്ഞീടാം * എന്നതുകൊണ്ടുകാ
ൎയ്യംചിന്തചെയ്തുറച്ചുകൊണ്ടിന്നുനീപോരുന്നാകിൽകൊണ്ടു
ങ്ങുഗമിച്ചീടാം * ഉത്തരംചൊന്നാലതുമങ്ങുചെന്നുരചെയ്യാം
വൃത്താന്തമെല്ലാമിന്നുസത്യമായ്ചൊല്ലീടിനേൻ* ഇത്തരംസ
ത്യമായോരക്രൂരവാക്യംകേട്ടുചിത്തമോദേനബലഭദ്രനുംകൃഷ്ണൻ
താനും * വൃത്താന്തമെല്ലാംചെന്നുനന്ദനോടറിയിച്ചാർചിത്ത
മോദേനനന്ദൻഗോപന്മാരോടുചൊന്നാൻ * പോകനാമെ

ല്ലാവരുമൊന്നിച്ചുമധുരയ്ക്കു ലോകവാസികളെല്ലാമവിടെവരുമല്ലോ * ഉത്തമമായധനുൎയ്യാഗവുംകാണാമല്ലോ സത്വരംശകടങ്ങളൊക്കവെപൂട്ടീടുകിൻ * ഭോജരാജനുകാഴ്ചനൽകുവാൻ ഗോരസങ്ങൾ ഭാജനങ്ങളിലാക്കിവെക്കേണമിന്നുതന്നെ * സൂൎയ്യനുദിക്കുന്നനേരത്തുഗമിക്കേണ മാരുമേമടിക്കരുതൊന്നിച്ചുപോന്നീടുവാൻ * എന്നെല്ലാംനിയോഗിച്ചുനന്ദനമുറങ്ങിനാൻ അന്നേരംഗോപിമാരുംകേട്ടിതുവൃത്താന്തങ്ങൾ * രാമകൃഷ്ണന്മാരോടുവേർപിരിയുന്നതോൎത്തു കാമിനീജനങ്ങളുമെത്രയുംദുഃഖംപൂണ്ടാർ * അച്യുതരൂപംഹൃദിചിന്തിച്ചുചിലരെല്ലാം നിശ്ചലമമൎന്നിതുതാപസിമാരെപ്പോലെ * ആനന്ദമൂൎത്തിയോടൊന്നിച്ചുരമിച്ചതു മാനസേനിരൂപിച്ചുനേത്രവും ചിമ്മിക്കൊണ്ടു* ആനന്ദസമുദ്രത്തിൽമുങ്ങിവന്നിതുചിലർ മാനസേശോകംകൊണ്ടുമോഹിച്ചുവീണാർചിലർ * കൃഷ്ണലീലകൾപാടിക്കളിക്കുന്നിതുചിലർ കൃഷ്ണകൃഷ്ണേതിമുറവിളിക്കുന്നിതുചിലർ * കേശവവിരഹത്തെച്ചിന്തിച്ചുഗോപിമാരും ക്ലേശത്തെസഹിയാഞ്ഞിട്ടോരോന്നേചൊല്ലീടിനാർ * പങ്കജോത്ഭവനായനാഥജയജയ പങ്കനാശനതവകാലിണവണങ്ങുന്നേൻ * വല്ലവിമാരാംഞങ്ങൾശോകിക്കുന്നതുകണ്ടു തെല്ലുമില്ലയോതവകാരുണ്യംമനതാരിൽ * സൌന്ദൎയ്യസാരമെല്ലാമുദ്ധരിച്ചതുകൊണ്ടു നന്ദനന്ദനൻതന്നെസൃഷ്ടിച്ചുഭവാൻപിന്നെ * ഞങ്ങളോടൊരുമിച്ചുവാഴിച്ചുചിരകാലം ഞങ്ങൾക്കുരാഗമേറ്റംവൎദ്ധിപ്പിച്ചനന്തരം* സംഗമസുഖങ്ങളുംചെറ്ററിയിച്ചുകൊണ്ടി ന്നിങ്ങിനെയാക്കിച്ചമച്ചീടുവാനെന്തുമൂലം * വേണ്ടാതജനങ്ങളോടൊന്നിച്ചുവസിപ്പിച്ചു വേണ്ടുന്നജനങ്ങളെക്കാണാതെചമച്ചീടും * ഇത്തരംതവകൎമ്മമോരോന്നുകാണുന്നേരം ചിത്തവിഭ്രമംഭവാനുണ്ടെന്നുതോന്നീടുന്നു * ബാലലീലകൾപോലെവല്ലതുംചെയ്തീടാമോ ബാലകന്മാൎക്കുകാമമുണ്ടല്ലോചിലനേരം* മങ്കമാരായുള്ളോരുഞങ്ങൾക്കുജീവനാകും പങ്കജേക്ഷണൻതന്നെക്കൊണ്ടിങ്ങുപോയീടുവാൻ * മണ്ടിവന്നൊരുദൂതനെത്രയുംക്രൂരനത്രെ രണ്ടില്ലപക്ഷമവനക്രൂരനല്ലതെല്ലും * രാജമാൎഗ്ഗസ്ഥന്മാരായുള്ളവർകളുംകംസ രാജധാനിയിലുള്ളനാരികൾനരന്മാരും * എത്രയുംമഹാഭാഗ്യമുള്ള

വരത്രെനന്ദ പുത്രൻതന്മുഖാംബുജംനിത്യവുംകാണുമല്ലോ * സുന്ദരിമാരാംകംസപുരസ്ത്രീജനത്തിന്റെ മന്ദഹാസവും ചന്ദ്ര തുല്യമാംവദനവും * കോമളഗാത്രങ്ങളുംമോഹനകടാക്ഷവും കാമകേളികൾക്കുള്ളകൌശലവിശേഷവും * ചാരുസല്ലാപങ്ങളുംസാമസ്യസൌജന്യവും സാരമായുള്ളകാമകേളിമന്ദിരങ്ങളും * എന്നിവകാണുന്നേരംകാമുകനായകൃഷ്ണൻ സുന്ദരിമാൎക്കവശനായിട്ടുഭവിച്ചീടും * കാരുണ്യമുണ്ടെന്നാലും മൂഢതയേറീടുന്ന സാരമില്ലാത്തനമ്മെച്ചിന്തിക്കയില്ലപിന്നെ * മന്ദഹാസവുംചന്ദ്രതുല്യമാംവദനവും മന്ദമാംകടാക്ഷവുംമഞ്ജുളവാക്യങ്ങളും * സുന്ദരശരീരവുംകേളികൌശലങ്ങളു മെന്നയ്യോമറക്കുന്നതെങ്ങിനെദൈവമേശിവശിവ * കാൽക്ഷണംപോലുംകൃഷ്ണൻതന്നുടെരൂപാമൃത മീക്ഷണംചെയ്യാതെകണ്ടെങ്ങിനേ പൊറുക്കുന്നു * ഹാഹാവല്ലഭകൃഷ്ണകാരുണ്യാംബുധെമമ ദേഹവുംവിറയ്ക്കുന്നുമോഹവുംവളരുന്നു * പ്രാണങ്ങൾപോകുന്നതിൻമുന്നമിജ്ജനങ്ങളേ പ്രാണവല്ലഭപരിപാലിച്ചുകൊള്ളേണമേ * ഇത്തരംപറഞ്ഞവരുച്ചത്തിൽകരയുമ്പോൾ ചിത്രഭാനുവുമുദയാദ്രിമേൽവിളങ്ങിനാൻ * അന്നേരംകൃഷ്ണൻതാനുംരാമനോടൊരുമിച്ചു മന്ദമെന്നിയെചെന്നുതേരതിൽകരേറിനാൻ * ഗോരസകുംഭങ്ങളുമെടുത്തു നന്ദാദിക ളോരോരോശകടത്തിൻമീതെവെച്ചുകരേറിനാൻ * എന്നതുകണ്ടുപരിതാപവുംപൂണ്ടുഗോപ സുന്ദരിമാരുംതമ്മിലോരോന്നേചൊല്ലീടിനാർ * എത്രയുംമോദത്തോടുംപോകുന്നദാമോദര നത്തലുമിച്ചുനമ്മേവിട്ടുപോവതിന്നേതും * നമ്മോടുയാത്രചൊല്ലിപ്പോവതില്ലെന്നാകിലും നിൎമ്മലനവനൊന്നുനോക്കിയാലെന്തുചേതം * എത്രമേഗോവിന്ദൻക്രൂരമില്ലല്ലോനമ്മെ പാതകങ്ങളെയുണ്ടോദൈവഫലങ്ങൾസേവിക്കുന്നു * നന്ദഗോപാദിയായഗോപാലശൎമ്മാരും പിന്നാലെപുറപ്പെട്ടുനിന്നതു കണ്ടതില്ല * ചെന്നുഞാൻകൃഷ്ണൻതന്നെത്തടുത്തു നിന്നീടുകിൽ നന്നാകയില്ലകുലവൃദ്ധരും കോപിച്ചീടും * എന്നിവപറഞ്ഞൊവർദുഃഖിച്ചുനിൽക്കുന്നേരം നന്ദനന്ദനൻഗോപീവല്ലഭൻകൃപയോടും * സന്ദേശവാക്യങ്ങളാലാശപാസംവരുത്തിനാ നന്നേരംതേരുംനടത്തീടിനാനക്രൂരനും * ഗോപന്മാർശകടങ്ങളൊക്കവേനടത്തിനാർ ഗോപികാജനങ്ങളുംപിന്നാ

ലെ മണ്ടിച്ചെന്നാർ* ഏററവുംവേഗമുള്ളതേരതുമാഞ്ഞപ്പോ
ളററമില്ലാതെശോകംകൈക്കൊണ്ടുഗോപിമാരും * ജീവിത
ശരണനായകൃഷ്ണൻപോയതുമൂലം ജീവിതാശയംവിട്ടുഗോകുലം
പുക്കീടിനാർ * നന്ദനന്ദനഹീനമായഗോകുലമപ്പോൾ ചന്ദ്ര
നെപ്പിരിഞ്ഞോരുഗഗനസമാനമായ് * ഗോപികമാരുംകൃഷ്ണ
ലീലകൾപാടിക്കൊണ്ടു താപവുമറിയാതെവാണിതുഭക്തി
യോടും * രാമകൃഷ്ണന്മാർതമ്മോടൊരുമിച്ചക്രൂരനുംസാമോദം
കാളിന്ദിതൻതീരത്തുചെന്നനേരം * ദാഹമുണ്ടാകകൊണ്ടുദേ
ഹശുദ്ധിയുംചെയ്തു മോഹനമായജലപാനംചെയ്തിരിവരും*
തേരതിലേറിക്കൊണ്ടുനല്ലൊരുതണലിൽപോയ് സ്വൈരമാ
യ്വാണശേഷംഗാന്ദിനീതനയനും * അർക്കജാജലംതന്നിലിറ
ങ്ങിമുങ്ങിക്കൊണ്ടു മുഖ്യമായുള്ളമന്ത്രംജപിച്ചീടുന്നനേരം * മ
ല്ലലോചനൻകൃഷ്ണൻതന്നെയുംരാമനേയും നല്ലൊരുജലാന്ത
രെകണ്ടുസംഭ്രമത്തോടും എത്രയുംവേഗത്തോടുംപൊങ്ങിനോ
ക്കിയനേരംചിത്രമാംരഥന്തന്നിലിരിക്കുന്നതുകണ്ടാൻ * എ
ന്തിതെന്നോർത്തുകൊണ്ടുപിന്നേയുംമുങ്ങിയപ്പോ ളന്തികേജ
ലാന്തരേകണ്ടിതുശേഷൻതന്നെ * ചന്ദ്രനേക്കാളുംനിറമേറു
ന്നതേജസ്സോടു മുന്നാഫണരത്നജാലശോഭകളോടും * ഭംഗി
യേറീടുംശ്വേതപുഷ്പതമോരായിരം ശൃംഗങ്ങളോടുംവിളങ്ങീടു
ന്നകണക്കിനെ * അങ്ങിനേയുള്ളശേഷരൂപമാംശയ്യതന്മേൽ
മംഗലമായവിഷ്ണുരൂപവുംകണ്ടീടിനാൻ * ശ്യാമളമേഘവർണ്ണം
നാണിക്കുംനിറത്തോടും കോമളമുഖത്തോടുംമന്ദഹാസങ്ങളോ
ടും * പങ്കജഗദശംഖചക്രചിഹ്നിതങ്ങളായ് കങ്കണദീപ്തങ്ങ
ളാംനാലുതൃക്കൈകളോടും * പൊന്മയകിരീടവുംമീനകുണ്ഡ
ലങ്ങളും വെണ്മയേറീടുന്നോരുകൌസ്തുഭരത്നാഭയും * ഹാ
രകേയൂരവനമാല്യശോഭകളോടും ചാരുശ്രീവത്സപരിശോഭി
തവക്ഷസ്സോടും സൌവർണ്ണരത്നകാഞ്ചിശോഭിതകടിതടെ ദി
വ്യമാംപീതാംബരാലംകൃതശോഭയോടു*സുന്ദരപാദാംബുജമ
ഞ്ജീരശോഭയോടുമിന്ദിരാഭൂമിദേവീശോഭിതപാർശ്വത്തോടും*യ
ക്ഷകിന്നരസിദ്ധഗന്ധർവ്വദേവാസുര പക്ഷിപന്നഗമുനിചാര
ണഗണത്തോടും * ദേവേശന്മാരാംബ്രഹ്മശങ്കരാദികളോടും
ദേവേന്ദ്രനാദിയായലോകപാലന്മാരോടും * പിന്നെയുംസുന

ന്ദാദിപാൎഷദഗണത്തോടും ധന്യനാംസനൽകുമാരാദിയോഗി
കളോടും * മൂൎത്തികളായകീൎത്തിശ്രീപുഷ്ട്യാദികളോടു മാസ്ഥ
യോടെല്ലാവരുംസ്തുതിക്കുന്നതുകണ്ടാൻ * ഇത്തരമെല്ലാംകണ്ട
നേരത്തങ്ങക്രൂരനും ചിത്തത്തിൽപ്രീതിയോടുമൈത്ര്യംഭക്തി
യോടും * ഉത്തമപുരുഷനെസ്തുതിച്ചുതുടങ്ങിനാ നക്തമായി
തുമുപ്പത്തൊൻപതാമദ്ധ്യായവും *

---

ലോകൈകനാഥജയമാധവജയജയ ലോകനാശനപ
രമേശ്വരജയജയ * കല്മഷാപഹഭവമോചനമോക്ഷപ്രദ നി
ൎമ്മലതവപദപങ്കജംവണങ്ങുന്നേൻ * ബ്രഹ്മരൂപേണലോക
മൊക്കയുമുളവാക്കി ചിന്മയമയവിഷ്ണുരൂപേണരക്ഷിച്ചുടൻ *
മൃത്യുശാസനരൂപാവുണ്ടുസംഹരിക്കുന്നോ രുത്തമപുരുഷനാം
ദേവനുനമസ്കാരം * ഉത്തമങ്ങളാംഛന്ദോഗണങ്ങൾപാദ
ങ്ങളും ഹസ്തങ്ങൾകല്പങ്ങളുംശ്രോത്രങ്ങൾനിരുക്തങ്ങൾ *
ശിക്ഷകൾനാസികയുംജ്യോതിസ്സനേത്രങ്ങളും സാക്ഷാൽവ്യാക
രണങ്ങളായതുവദനവും * ഇത്തരംപ്രധാനഭൂതാംഗങ്ങൾക്ക
ങ്ങളോടു മുത്തമപുരാണസൎവ്വാദ്യപാംഗങ്ങളോടും * ആദി
യുമൊടുക്കവുമദ്ധ്യവുമില്ലാതൊരു വേദരൂപിയാംദേവദേവനു
നമസ്കാരം * ആധാരത്തിങ്കൽമുഖ്യമായൊരുഹവിസ്സാത്മാ
വദ്ധ്യക്ഷമുഖന്മാരാംഋത്വിക്കളുംഗങ്ങളും * യാജ്ഞിയാംഗണമു
ഖാംഗങ്ങളുമായുള്ളൊരു യജ്ഞപുരുഷനായദേവനുനമസ്കാരം
പാദങ്ങൾപാതാളവുംഭൂതലംമദ്ധ്യദേശം മേദ്രംനാഭിരൂപമാ
യതുഗഗനവും * അബ്ധികളുദരവുംമാനസമതുസോമൻ ബു
ദ്ധിയുംപ്രജാപതിധൎമ്മങ്ങൾഹൃദയവും * പ്രാണങ്ങൾവായു
ക്കളുംപ്രാണികൾദേവന്മാരും പ്രാണായാമങ്ങൾചെയ്യുംമുനി
മാർവക്ഷോദേശം * നേത്രങ്ങളാദിത്യനുംപാവകൻവദനവും
ശ്രോത്രങ്ങൾദിക്കുകളുംരോമങ്ങൾവൃക്ഷാദികൾ * സത്യലോകം
ശിരസ്സതുംകേശങ്ങൾമേഘങ്ങളു മുല്ലാസംനഖാദികൾപൎവ്വ
തഗണങ്ങളും * രാത്രികൾനിമീലനംദിനങ്ങളുന്മീലന മെത്ര
യുംമനോഹരംമന്ദഹാസങ്ങൾമായാ * ഓഷ്ഠമായതുലോഭം
ശ്മശ്രുമായതുകാമം പൃഷ്ഠവുമധൎമ്മംവൃഷ്ണികൾരേതസ്സുകൾ *
പിന്നെയുമിനുകാണ്മാനുള്ളൊരുവസ്തുക്കൾക്കു മിന്നൊരുവനും

കാണാത്തുള്ളൊരുവസ്തുക്കൾക്കും * സകലത്തിനുമേകകാരണ
സ്വരൂപനായ് സകലബ്രഹ്മമാകുംദേവനുനമസ്കാരം * ജാ
ത്യൈവവിശുദ്ധരായ്സംസ്കാരശുദ്ധന്മാരായ് സാത്വികന്മാ
രായ്ഗുരുശുശ്രൂഷനിരതരായ് * ദേവദേവനാംഗോപാംഗഗ
ന്മാരായിനിത്യം വേദോക്തധർമ്മകർമ്മനിഷ്ഠയോടനുദിനം * ഇ
ന്ദ്രിയങ്ങളെയെല്ലാംജയിച്ചുവിശുദ്ധരായ് അന്യൂനഭക്തിയോ
ടുമൈത്ര്യവുംതപംചെയ്തു * ശുദ്ധകന്മഷന്മാരായജ്ഞാനങ്ങളുംന
ശിച്ചുദ്ധ്യാത്മജ്ഞാനംകൊണ്ടുവൈരാഗ്യമതുംവന്നു * ബ്രഹ്മ
ദ്ധ്യാനവുംചെയ്തുനിശ്ചലംവസിച്ചീടും ബ്രഹ്മജ്ഞന്മാരായുള്ള
യോഗീന്ദ്രന്മാർക്കുപോലും * ദുഷ്കരമറിവതിനങ്ങിനെയിരിക്കു
ന്ന നിഷ്കളബ്രഹ്മമാകുംദേവനുനമസ്കാരം * ഇത്തരംബഹുരൂ
പനാകിയഭവാനുടെ തത്വങ്ങളറിവതിനാരുള്ളൂലോകത്തി
ങ്കൽ * ഓരോരോപ്രകാരത്തിലോരോരോജനമെല്ലാം കാരണ
പൂരുഷനാംനിന്നെയുംസേവിക്കുന്നു * രുദ്രഷണ്മുപദ്മഗ്വിഷ്ണ്വാ
ദിദേവന്മാരെ ഭദ്രമായ്സേവിക്കുന്നുസത്തുക്കൾചിലരെല്ലാം*
സർവ്വദേവതമാർക്കുംമൂലംനീയാകകൊണ്ടു സർവ്വസേവയുംഭവൽ
സന്നിധൌചേരുമല്ലോ * ഓരോരോനദിമാർഗ്ഗത്തൂടെചെ
ന്നീടുംജലം പാരാതെസമസ്തവുമബ്ധിയിൽചേരുംപോലെ *
ദുസ്തരമായതവമായാവൈഭവംകൊണ്ടു സത്തുക്കൾപോലു
മൊന്നിച്ചീടുന്നുചിലനേരം * ഇന്നുനിൻകൃപകൊണ്ടുകിഞ്ചി
നബോധമ്മമ വന്നതുമഹാഭാഗ്യമെന്നതേപറയേണ്ടു * എ
ന്നതിൽപരംഭവദ്ദ്രശ്മായരൂപ മിന്നുഞാൻകണ്ടതോർത്താൽ
ചിത്രമെന്നതേയുള്ളു * ഇന്നുഞാൻകണ്ടഭവദ്രൂപമെന്മനതാരി
ലെന്നുംതോന്നുകവേണംനിന്നുടെകൃപയാലെ * മായാമോഹ
ങ്ങളിനിയുണ്ടാകാതിരിക്കേണ മായതിന്നായിക്കൊണ്ടുഞാനി
താവണങ്ങുന്നേൻ * ഇത്തരംഭക്തിയോടുംസ്തുതിച്ചങ്ങക്രൂരനു
മിത്തരമദ്ധ്യായംഞാൻനാൽപത്തുചൊല്ലീടിനേൻ *



ഇത്തരംസ്തുതിച്ചുകൊണ്ടക്രൂരൻനില്ക്കുന്നേരമുത്തമമാ
യവിഷ്ണുരൂപവുംമറഞ്ഞുതേ * ഒന്നുസംഭ്രമംപൂണ്ടുചോദിച്ചാ
നക്രൂരനു മന്നേരംരഥംതന്നിൽകണ്ടിതുകൃഷ്ണൻതന്നേ * പി
ന്നെഞാൻകരയേറിമദ്ധ്യാഹ്നസന്ധ്യതന്നെ വന്ദിച്ചുരാമകൃ

ഷ്ണസന്നിധൌ ചെന്നനേരം * ചോദിച്ചു കൃഷ്ണൻതാനുമെന്തൊ
രത്ഭുതം ഭവാൻ ഭദ്രഗുണാംബുധെ കണ്ടതു ചൊല്ലീടേണം *
ഇന്നൊരത്ഭുതം ഭവാൻ കണ്ടിതെന്നതു തോന്നു മിന്നതെന്നതു
മേതുമിക്കിലുമിന്നെന്നും ചൊൽക * എന്നതു കേട്ടനേരം ചൊ
ല്ലിനാനക്രൂരനും; നിന്നുടെ ലീലയല്ലാതൊന്നുമേ കണ്ടീല ഞാൻ
ഈശ്വരനായ തവ ലീലകൾ കാണുന്നേര മാശ്ചര്യമുണ്ടാമല്ലോ
ലോകവാസികൾക്കെല്ലാം * എന്നിവ പറഞ്ഞുകൊണ്ടക്രൂരൻ
മഹാരഥം മന്ദമെന്നിയേ നടത്തീടിനാൻ മോദത്തോടും * മ
ദ്ധ്യമാർഗ്ഗത്തിൽ വന്നു ശൌരി നന്ദനന്മാരെ ബഹു കൌതുകത്തോ
ടു കണ്ടു പൌരജനമെല്ലാം * കണ്ണൻതന്നുടെ മുഖപങ്കജം പരി
ഞ്ഞൊരു കണ്ണുകളെടുക്കാതെ നിശ്ചലന്മാരായ് നിന്നാർ * രാ
മനും കൃഷ്ണൻതാനുമോരോരോ രാജികകളു മാമോദത്തോടു ചെന്നു
കണ്ടു ചെന്നവരഹോ * വിഖ്യാതമായ മധുരാപുരിസമീപത്തു
മുഖ്യമായുള്ളൊരുപവനത്തിലെത്തീടിനാർ * നന്ദഗോപാദി
കളും മുന്നമേ തത്ര ചെന്നു വന്നതില്ലല്ലോ കൃഷ്ണനെന്നോർത്തങ്ങി
രിക്കുമ്പോൾ * നന്ദനെക്കണ്ടുനേരം രാമനും കൃഷ്ണൻതാനും മ
ന്ദമെന്നിയെ ചെന്നു വന്ദിച്ചു ഭക്തിയോടും * ആശീർവ്വാദവും
ചെയ്തു നന്ദനുമാശ്ലേഷിച്ചു കേശവനക്രൂരനോടന്നേരമുരചെയ്തു
മുന്നമേ ഭവാൻ ചെന്നു കംസനോടവസ്ഥക ളൊന്നൊഴിയാ
തെ ചൊല്ലിപ്പോയാലും തവ ഗേഹേ * കാലത്തു മധുരയിൽ ഞ
ങ്ങളും വന്നീടുവൻ കാലവൈഭവം പോലെ വന്നീടും പിന്നെ
യെല്ലാം * എന്നു കേട്ടക്രൂരനും ഖിന്നതയോടു ചൊന്നാ നിന്നു
മൽഗൃഹത്തിങ്കൽ പോരികവേണം ഭവാൻ * നിന്നുടെ പാദാം
ബുജം കൊണ്ടു സമ്പർക്കം മമ മന്ദിരമിന്നു ശുദ്ധമാക്കേണം ദയാ
നിധേ * ത്വൽപാദാംബുജതീർത്ഥമെന്നുടെ മൂർദ്ധാവു കൊ ണ്ടി
പ്പോഴും വാരിപ്പതിന്നായനുഗ്രഹിക്കേണം * നിന്നുടെ പാദതീ
ർത്ഥമീശ്വരനായ ശിവൻ തന്നുടെ മൂർദ്ധാവിങ്കൽ നിത്യവും ധരിക്കു
ന്നു * നിന്നെപ്പൂജിച്ചു മൂലം ദൈത്യനാം മഹാബലി ക്കെന്നുമേ
നാശമില്ലാതുള്ളോരു സുഖം വന്നു * അങ്ങിനെയുള്ള ഭക്തവ
ത്സലനായ ഭവാൻ മംഗലം വരുത്തേണമിനിക്കു കൃപയാലേ *
എന്നുടെ ഗേഹേ ഭവാൻ വന്നതെന്നിരിക്കിലോ വന്നീടുമിനി
ക്കിന്നു ജന്മസാഫല്യം നൂനം * താപവും നീങ്ങും മമ കുലവും വി

ശ്രൂദ്ധമാം താപസപിതൃദേവവർഗ്ഗവുംസന്തോഷിക്കും * ആകയാലിന്നുമമമന്ദിരേപോന്നീടേണം ലോകനായകതവകാലിണവണങ്ങുന്നേൻ * ഭക്തിപൂണ്ടക്രൂരനമിത്ഥംചൊന്നനേരം ഭക്തവത്സലൻകൃഷ്ണൻചൊല്ലിനാൻമധുരമായ് * നിർമ്മലനത്രേഭവാൻഞാനറിഞ്ഞിരിക്കുന്നു നന്മയുംവരുംമേലിലെന്നുടേകൃപയാലേ * ദുഷ്ടനാകിയകംസൻതന്നെയുംവധിച്ചുഞാൻ പുഷ്ടമോദേനതവമന്ദിരേവന്നീടുവൻ * എന്നുകേട്ടക്രൂരനും വന്ദിച്ചുപുറപ്പെട്ടു ചെന്നുടൻകംസനോടുവൃത്താന്തമറിയിച്ചു തന്നുടെഗൃഹംപുക്കുസുഖിച്ചുവാണീടിനാൻ വന്നിതുസായാഹ്നമാംകാലവുമതുനേരം * രാമനോടൊരുമിച്ചുകൃഷ്ണനുംപുറപ്പെട്ടു കോമളമായമധുരാപുരികണ്ടീടുവാൻ * അഞ്ചാറുവയസ്യരോടൊന്നിച്ചുരാജമാർഗ്ഗേ സഞ്ചരിച്ചുംശോഭ്യങ്ങളോരോന്നേ കണ്ടീടിനാർ * ചിത്രമായുള്ളമധുരാപുരിമഹത്വങ്ങൾ വിസ്തരിച്ചുരചെയ്വാനാവതല്ലനന്തനും * അങ്ങിനെയുള്ളപുരിതന്നുടെവിചിത്രങ്ങൾ തിങ്ങനമോദത്തോടുംകണ്ടവർനടക്കുമ്പോൾ രാമകൃഷ്ണന്മാരിങ്ങുവന്നിതെന്നതുകേട്ടു കാമിനീജനമെല്ലാംമാളികമുകളേറി * ജാലരന്ധ്രത്തിലൂടേകൃഷ്ണനേനോക്കിക്കൊണ്ടു ബാലികമാരുംചിത്രരൂപങ്ങൾപോലേനിന്നാർ * യോഷമാർ ചിലരെല്ലാംചിത്തസംഭ്രമംകൊണ്ടു ഭൂഷണമൊന്നുമണിഞ്ഞിടാതെചെന്നീടിനാർ * കാലിന്മേൽവളകളുംകയ്യിന്മേൽതളകളും താലികളരയിലുംചേലകൾകഴുത്തിലും * കണ്ഠത്തിൽ മാലകളുംകുണ്ഡലംശിരസ്സിലും കണ്ണിൽകുങ്കുമങ്ങളുമഞ്ജനംമുലമേലും * ഇങ്ങിനേമാറിയെല്ലാമണിഞ്ഞുചെന്നാർചിലർ സംഗീതങ്ങളുംപാടിച്ചെന്നിതുചിലരെല്ലാം * ഭോജനകബളങ്ങൾകരത്തിലേന്തിച്ചിലർ ഭാജനങ്ങളുമേററിക്കൊണ്ടുടൻചിലരെല്ലാം * ഏകഹസ്താക്ഷികണ്ണപാദങ്ങളലങ്കരിച്ചാകുലകേശത്തോടുമോടിച്ചെന്നിതുചിലർ * ദന്തങ്ങൾതേച്ചുകൊണ്ടുചെന്നിതുചിലരെല്ലാം ദന്തവുംചാന്തുംകൊണ്ടുചെന്നിതുചിലരെല്ലാം * അഭ്യംഗംതേച്ചുകൊണ്ടുചെന്നിതുചിലരെല്ലാം മത്തമാതംഗിമാർചിലരോലോലതാനേചെന്നാർ * ഇത്തരംനാരീജനംകാട്ടിയഗോഷ്ഠിയെല്ലാം വിസ്തരിച്ചുരചെയ്വാൻകാലമോപോരായല്ലോ * കോമളഗാത്രിമാരാംനാരിമാരെ

ല്ലാവരും രാമകൃഷ്ണന്മാരെയുംകണ്ടുകണ്ടാനന്ദിച്ചാർ * കൃഷ്ണ
സൌന്ദൎയ്യംകേട്ടുമുന്നമേതരുണിമാർ തൃഷ്ണയോടനുദിനംചിന്തി
ച്ചുവസിക്കുമ്പോൾ * ഒട്ടുമെനിനയ്ക്കാതെകൃഷ്ണനെക്കണ്ടനേരം
കേട്ടതിലേറെറംമനോമോഹനമെന്നുതോന്നി * നന്ദജരൂപാമൃ
തംകണ്ണുകൾകൊണ്ടുതന്നേ സുന്ദരിമാരുംപാനംചെയ്തുചെയ്തു
നന്തരം * ധ്യാനത്താലാശ്ലേഷാദിസൌഖ്യങ്ങളനുഭവി ച്ചാന
നന്ദസമുദ്രത്തിൽമുഴുകിവാണശേഷം * രാമകൃഷ്ണന്മാരുടേമൂൎദ്ധ
നിതരുണിമാർ സാമോദംജാലപുഷ്പമാല്യങ്ങൾവൎഷംചെ
യ്താർ * സുന്ദരരൂപംകൊണ്ടുംപ്രേമവീക്ഷണംകൊണ്ടും മന്ദ
ഹാസങ്ങൾകൊണ്ടുംമോഹനഭാവംകൊണ്ടും * നന്ദജനവരു
ടെചിത്തവുംകവൎന്നുകൊ ണ്ടുന്നിദ്രമോദത്തോടുംസഞ്ചരിക്കു
ന്നനേരം * അക്ഷതമാല്യഗന്ധപൂൎണ്ണകുംഭങ്ങളിവ തൽക്ഷ
ണംകാഴ്ചവെച്ചുവൈദികവരന്മാരും * കേശവനവരേയുംവന്ദി
ച്ചുഭക്തിയോടു മാശീൎവ്വാദവുംവാങ്ങിപിന്നെയുംനടക്കുമ്പോൾ
എത്രയുംമഹാമൂൎഖനായൊരുരജകനേ വസ്ത്രഭാണ്ഡങ്ങളോടും
കണ്ടൊരുദാമോദരൻ * ചോദിച്ചാനവനോടുനിന്നുടെകൃപ
യാലേസാദരംഞങ്ങൾക്കീവസ്ത്രങ്ങൾനൽകീടുമോ * ഇ
ന്നതുനൽകീടുകിൽനല്ലതുവരുംനിന ക്കെന്നതുകേട്ടവനുംകോ
പിച്ചുചൊല്ലീടിനാൻ * ദുഷ്ടബാലരേനിങ്ങൾപെട്ടെന്നുപോ
യീടുവിൻ വെട്ടുകിട്ടീടുംനിങ്ങൾക്കിത്തരംചൊല്ലീടുകിൽ *രാ
ജദ്രവ്യങ്ങൾമോഹിച്ചീടുന്നദുഷ്ടന്മാരെ രാജദൂതന്മാർപിടി
പെട്ടുസംഹരിച്ചീടും * ഇത്തരംരാജയോഗ്യമായൊരുവസ്ത്രം
നിങ്ങൾ നിത്യവുമുടുക്കമോകാനനേവസിക്കുമ്പോൾ * ദുൎമ്മോ
ഹംനിങ്ങൾക്കേറെറമുണ്ടെന്നതറിഞ്ഞുഞാൻ ദുൎമ്മാൎഗ്ഗംതുടങ്ങി
യാലാപത്തുവന്നുകൂടും * എന്നവൻപറഞ്ഞപ്പോൾകോപി
ച്ചുദാമോദരൻ ചെന്നവൻതലയറുത്തിട്ടിതുധരണിയിൽ *
പേടിച്ചുരജകൻറഭൃത്യന്മാരോടിപ്പോയാ രാടകളെല്ലാമെടു
ത്തംബുജേക്ഷണനപ്പോൾ * തന്നുടെവയസ്യരായുള്ളോരുബാ
ലന്മാൎക്കു പൊൻനിറമായുള്ളൊരുവസ്ത്രവുംനൽകിപ്പിന്നെ *
നീലവസ്ത്രങ്ങൾബലഭദ്രനുനൽകിക്കൊണ്ടു നീലക്കാർവ
ൎണ്ണൻപീതാംബരവുംചാൎത്തീടിനാൻ * പിന്നെയുള്ളവയെ
ല്ലാംകൈവെടിഞ്ഞെല്ലാവരു മൊന്നിച്ചുപുറപ്പെട്ടുസഞ്ചരിച്ചീ

ടുന്നേരം * മെത്തകൾതിരകളുംനല്ലൊരുമേലാപ്പുക ളിത്തരം കത്തീടുന്നവായകകുലശ്രേഷ്ഠൻ * സുന്ദരന്മാരാംരാമകേശവന്മാരെക്കണ്ടുധന്യനാമവൻവാത്തമിക്കതുമറികയാൽ * നല്ലൊരുകുപ്പായങ്ങൾതൊപ്പികളിവയെല്ലാം മല്ലലോചനന്മാൎക്കൊഴ്ചയായ്വെച്ചീടിനാൻ * ഏത്രയുംപ്രസാദിച്ചുകൃഷ്ണനുമവൻതനിക്കുത്തമധനങ്ങളുമായുസ്സുമൈശ്വൎയ്യവും * ഭക്തിയുമന്ത്യകാലേസാരൂപ്യമത്തുംനൽകി ഭക്തവാത്സല്യമിതുപോലെമറാൎക്കുള്ളതും * വായകൻകൊടുത്തോരുകോപ്പുകളലങ്കരിച്ചുയദുതലകുണൻസുദാമാവുതൻഗൃഹംപുക്കാൻ * ഉത്തമപുരുഷനെക്കണ്ടോരുസുദാമാവു മൈത്രയുംഭക്തിയോടുനമസ്കാരവുംചെയ്തു* വന്ദിച്ചുയഥാവിധിപൂജിച്ചുചൊല്ലീടിനാൻ ധന്യനായ്ചമഞ്ഞുഞാൻനിങ്ങളെക്കണ്ടുമൂലം * ലോകത്തെരക്ഷിപ്പാനായ്വന്നവതാരംചെയ്തു ലോകനാഥന്മാരല്ലോനിങ്ങളുമയതുമൂലം * നമ്മുടെഗൃഹത്തിങ്കൽവന്നതുമൂലംമമ ജന്മസാഫല്യംവന്നപാപനാശവുംതഥാ * എന്നുടെദേവനവും വംശവുംവിശുദ്ധമായ് എന്നല്ലദേവാദികളൊക്കയുംസന്തോഷിച്ചു * എന്തുചെയ്യേണ്ടുനിങ്ങൾക്കെന്നുഞാനറിഞ്ഞീല ചിന്തിതംനൽകീടുന്നദേവന്മാരല്ലോനിങ്ങൾ * എന്നുരചെയ്തുമനോമോഹനപുഷ്പങ്ങളാൽ വന്നസന്തോഷത്തോടുംരണ്ടുമാല്യങ്ങൾതീൎത്തു * ഒന്നുരാമനുമൊന്നുകൃഷ്ണനുംനൽകീടിനാനന്നേരംപ്രസാദിച്ചുകൃഷ്ണനുംചൊല്ലീടിനാൻ * എത്രയുംപ്രസാദിച്ചുഞങ്ങളുമിനിതവ ചിത്തത്തിൽമോഹമുള്ളതൊക്കയുംനൽകീടുവൻ * ഇത്തരംകേട്ടനേരംനിശ്ചലമായവിഷ്ണു ഭക്തിയെവരിച്ചിതുമുമ്പിനാൽസുദാമാവും * ഭക്തിയുള്ളവരോടുബന്ധുതാംരണ്ടാമതും ചിത്തത്തിൽസൎവ്വഭൂതകാരുണ്യംമൂന്നാമതും * എന്നിവയെല്ലാംനൽകിപ്പിന്നെയുമൈശ്വൎയ്യവും തന്നുടേസായൂജ്യവുംകൊടുത്തുമടിയാതെ * എല്ലാരുമൊരുമിച്ചുകൃഷ്ണനുംനടകൊണ്ടാൻ ചൊല്ലിനേൻനാല്പത്തൊന്നാമദ്ധ്യായംചുരുക്കിഞാൻ *



അങ്ങിനെനടക്കുമ്പോൾകണ്ടിതങ്ങൊരുത്തിയേ മംഗലാംഗിയാമവൾസുന്ദരമുഖിയത്രേ * സ്വൎണ്ണപാത്രത്തിൽകറി

ക്കൂട്ടുകൾപലതുമു ണ്ടെന്നാജനേത്രതാനും കൊണ്ടുങ്ങുഗമിക്കു ന്നു * എത്രയുംഞ്ഞുസ്സിമൊഴിയൊരുക്കുന്നരണ്ടുവൾ ക്കിത്തരംക ണ്ടുനേരംകൃഷ്ണനങ്ങുചോദ്യംചെയ്യാൻ * ആരുനീമനോഹരേ നേരാമെപറഞ്ഞാലും സാരമാമംഗരാഗമാക്കുള്ളതിതുബാ ലേ * ഞങ്ങൾക്കുകുറഞ്ഞൊന്നുതന്നുവെന്നിരിക്കിലോ മംഗ ലംഭവിച്ചീടുംവൈകാതെനിനക്കേടോ * എന്നതുകേട്ടുനേ രംചൊല്ലിനാളവൾതാനും സുന്ദരാകൃതേഞാനുംസൈരന്ധ്രി ജാതിയല്ലോ * നാമവുംത്രിവക്രയെന്നാകുന്നതറിഞ്ഞാലും കാ മസുന്ദരഗാഢകർമ്മണികുശലഞാൻ * ഇന്നുഞാനുണ്ടാക്കി യോരംഗരാഗങ്ങളെല്ലാ തൊന്നുമേകംസന്തനിക്കിഷ്ടമല്ലറി ഞ്ഞാലും * സുന്ദരരൂപന്മാരായുള്ളൊരുനിങ്ങളല്ലാ തിന്നിതു ധരിപ്പതിനാരുള്ളുജഗത്രയേ * എന്നതുകൊണ്ടുഞാനുംവേണ്ടു തുനൽകീടുവ നെന്നിനിക്കിതുകൊണ്ടുനല്ലതുവന്നുകൂടു * എ ന്നവളുരചെയ്തുനന്ദനന്ദനൻതന്റെ സുന്ദരരൂപംകണ്ടുംമന്ദ ഹാസങ്ങൾകണ്ടും * പ്രേമവീക്ഷണംകണ്ടുംകോമളവാക്യംകേ ട്ടും കാമപീഡിതയായകാമിനിതാനപ്പോൾ * നല്ലൊരുഗ ന്ധപാത്രമങ്ങിനേതന്നേനൽകി മല്ലലോചനൻതാനുംരാമ നും സന്തോഷിച്ചു * തന്നുടെഗാത്രത്തിനുചേരുന്നോരംഗരാ ഗം നന്ദിച്ചുധരിച്ചിതുരാമനുംകൃഷ്ണൻതാനും * അംഗരാഗ ങ്ങൾകൊണ്ടുശോഭിച്ചോരിരുവരും ഭംഗികണ്ടവളേററംവിസ്മ യംപൂണ്ടീടിനാൾ * പ്രീതിയോടിവളെന്നെക്കാണ്കെയുംപൂജി ക്കയും ചെയ്യതിൻഫലമിന്നുനൽകേണമെന്നുകൃഷ്ണൻ * മാ നസേനിരൂപിച്ചുമന്ദഹാസവുംപൂണ്ടു മാനിനീമൗലിതന്റെ സന്നിധൗചെന്നുനിന്നു * തന്നുടെപാദാംബുജംകൊണ്ടവളു ടെപാദം നന്നായിച്ചവിട്ടിത്തൻദക്ഷിണകരംകൊണ്ടു * സുന്ദ രിയുടെതാടിപിടിച്ചൊന്നുയത്തിനാ നന്നേരമവളുടെവള വുംനിവന്നുപോയ് * നന്ദനന്ദനകരസ്പർശംകൊണ്ടവളപ്പോൾ സുന്ദരിമാരിൽവെച്ചുസുന്ദരിയായിചമ്മ * കാമിഗാമിനീതാ നുംലജ്ജയാവദനവും കുമ്പിട്ടുപടംകൊണ്ടുമറച്ചുകുചങ്ങളും * മന്ദാക്ഷഭാവംകൊണ്ടുഭൂമിലേഖനംചെയ്തു നന്ദനന്ദനനോടു മന്ദമായുരചെയ്താൾ * സുന്ദരാകൃതേഭവാനെന്നുടെഗൃഹന്ത ന്നിലിന്നുചേരികവേണമെങ്കിലുമതിയാവു * നിന്നെയും

വേർപിരിഞ്ഞു പോവതിനാളല്ലഞാ നിന്നു നിൻകരുണയാകെ
ത്തുകൊള്ളേണമെന്നെ * എന്നതുകേട്ടു കൃഷ്ണൻതന്നുടെവയ
സ്യരെ മന്ദമായന്നു നോക്കി കാമിനിയോടു ചൊന്നാൻ * സു
ന്ദരീകുലമൌലിമാലികേ മനോഹരേ ചന്ദ്രസന്നിഭമുഖി ച
ന്ദ്രികാമന്ദസ്മിതേ * കാമുകന്മാൎക്കു താപമൊക്കെയും കളയുന്ന
കോമളമായ തവ മന്ദിരേ വരുവൻഞാൻ * ഇന്നൊരു കാൎയ്യ
ത്തിനു പോകുന്നേനതു സാധി ച്ചന്യൂനമോദത്തോടും വൈകാ
തേവന്നീടുവൻ * ദാരസംഗമം ചെയ്യാത്തുള്ളോരു പാന്ഥന്മാ
ൎക്കു സാരസവിലോചനേ നിൎവൃതിയുണ്ടോ * ഇങ്ങി
നെ കളവാക്യഭംഗികളാലെ കൃഷ്ണ നംഗനാരത്നത്തെയുമയച്ചു
പുറപ്പെട്ടു * തത്ര തത്ര വന്നു നാരിമാരെല്ലാവരും ചിത്ത
ജതാപം പൂണ്ടു തന്നെത്താനറിയാതെ * നന്ദനന്ദനൻതന്നെ
ക്കണ്ടു കണ്ടാനന്ദിച്ചു നിന്നിതങ്ങിളകാതെ ചിത്രലേഖകൾ
പോലെ * പൌരന്മാരുടെ കാഴ്ചയൊക്കയും മാനിച്ചു കൊണ്ടോ
രോരോ വിചിത്രങ്ങൾ കണ്ടു സഞ്ചരിക്കുമ്പോൾ * യാഗശാല
യെച്ചോദിച്ചീടിനാൻ ചിലരോടു വേഗമോടവരങ്ങു കൊണ്ടു
പോയാക്കീടിനാർ * കണ്ടിതങ്ങതു നേരമുഗ്രമായൊരു ചാപ
മണ്ഡപേ കംസനുടെ ചാപമതുല്യമെന്നതേ വേണ്ടു * ദിവ്യരത്നങ്ങൾ
പതിച്ചത്രയും തേജസ്സോടും ദിവ്യമാല്യങ്ങളോടും ദിവ്യവസ്ത്ര
ങ്ങളോടും * ലാജപായസാപൂപധൂപദീപാദികൊണ്ടു പൂജിത
മായ ചാപം കണ്ടു നേരത്തു കൃഷ്ണൻ * തടുത്തു നിന്നീടുന്ന രക്ഷി
വൃന്ദത്തെയെല്ലാം പടുതയോടു നീക്കി ശാലയിലകം പുക്കു *
വാമമാം കരം കൊണ്ടു ലീലയാ ധനുസ്സെടു ത്താമോദത്തോടു കു
ലയേററുവാൻ തുടങ്ങുമ്പോൾ * ഏറിയ ജനമെല്ലാം നോക്കിനിൽ
ക്കവേ തന്നെ നേരേ പാതിക്കു തന്നെ മുറിഞ്ഞു ശരാസനം * മത്ത
വാരണമിക്ഷുദണ്ഡത്തെയൊടിക്കുമ്പോ ളത്രയില്ലെളുപ്പമെ
ന്നോർത്തിതു മഹാജനം * വില്ലൊടിഞ്ഞൊരു ശബ്ദം നിറഞ്ഞു
ജഗത്രയെ കല്യനാം കംസനതു കേട്ടതി ഭയം പൂണ്ടാൻ * ചാ
പത്തെ രക്ഷിക്കുന്ന കിങ്കരന്മാരുമപ്പോൾ കോപിച്ചു വേഗത്തോ
ടും കൃഷ്ണനോടെത്തീടിനാർ * ദുഷ്ടനെപ്പിടിപെട്ടു കെട്ടേണമെ
ന്നു ചിലർ പെട്ടന്നു കൊന്നീടേണമെന്നിതു ചിലരപ്പോൾ *
എന്നിവ പലതരം ചൊല്ലിയടുക്കുമ്പോൾ വന്നൊരു കോപ

ത്തോടും രാമനും കൃഷ്ണൻതാനും * പാപികളായുള്ളോരു കംസകി
ങ്കരന്മാരെ ചാപഖണ്ഡങ്ങൾകൊണ്ടു തച്ചുകൊന്നൊടുക്കി
നാർ * ശാലയിൽനിന്നു പിന്നെ പുറത്തു പുറപ്പെട്ടു ലീലയാകൃ
ഷ്ണൻതാനും രാമനും വയസ്യരും * ഓരോരോ വിചിത്രങ്ങൾ
കണ്ടു സഞ്ചരിക്കുമ്പോൾ പൌരന്മാരവരുടെ വിക്രമം കാണ്കെ
മൂലം * ഇന്നിവർ ദേവശ്രേഷ്ഠന്മാരെന്നു നിരൂപിച്ചാരന്നേരം
പശ്ചിമാബ്ധൌ സൂര്യനും മുഴുകിനാൻ * സന്ധ്യാകാലത്തെക്കണ്ടു
കൃഷ്ണാദിബാലന്മാരു മന്ദമന്ദം നന്ദസന്നിധൌ ചെന്നീടി
നാർ * പാദശുദ്ധിയും ചെയ്തു മോദമോടെല്ലാവരും മോദേന
ക്ഷീരാദികൾ ഭുജിച്ചു നിദ്ര ചെയ്താർ * കേശവരാമന്മാരും കംസ
ചേഷ്ടിതമെല്ലാം മനസി നിരൂപിച്ചു കിടന്നാരുറങ്ങാതെ * ലീല
യാ നന്ദാത്മജൻ വില്ലൊട്ടൊടിച്ചതും കാലനു നിജഭൃത്യവർഗ്ഗ
ത്തെക്കൊടുത്തതും * ചിന്തിച്ചു ചിന്തിച്ചുടൻ നിദ്രയും വരാതെ ക
ണ്ടന്ധനാകിയ കംസൻ പേടിച്ചു വാഴുന്നേരം * തന്നുടെ മരണ
ത്തിന്നുള്ളോരു നിമിത്തങ്ങളൊന്നല്ലൊന്നല്ല പലവൻ കണ്ടിതു പല
തരം * തന്നുടെ ദേഹഛായ കണ്ടിതു ശിരോഹീനമൊന്നായഗ്രീ
പജ്ജാലരണ്ടായിക്കണ്ടീടിനാൻ * ഛായകളെല്ലാററിനും ഛി
ദ്രമുണ്ടെന്നു തോന്നി കായവും മർമ്മാംഗങ്ങളൊക്കെയും വിറയ്ക്കു
ന്നു * കഷ്ടമായുപശ്രുതി കേട്ടിതു പലതരമെട്ടുദിക്കിലുമഗ്നി
ജ്വാലയും കണ്ടീടിനാൻ * വൃക്ഷങ്ങളെല്ലാം സുവർണ്ണമയങ്ങളാ
യിക്കണ്ടു തൽക്ഷണം നിജപദം തന്നിൽ കാണ്മാനില്ല * ഇങ്ങി
നെ പലവിധം കണ്ടിതു ജാഗ്രത്തിങ്കലങ്ങിനെ തന്നെ സ്വപ്നം ക
ണ്ടിതു പലതരം * ചിരമൃതലയായ്തുമഭ്യംഗസ്നാനം ചെ
യ്തു മരിച്ച ജനങ്ങളെപ്പിടിച്ചു കൂട്ടീടിനാൻ * ഖരത്തിൻ
മുകളിലുമൊട്ടകം കഴുത്തിലും കരത്താൽ പെരുമ്പാത്തു
ടേ കഴുത്തിലും * ചാലവേ കരേറിത്താനെല്ലൊരു
രുത്തി മാലയുമിട്ടു തൈലം തേച്ചു തിവിവസ്ത്രനായ് *
ന്ദമെന്നിയെ തെക്കേ ദിക്കിനു പോകുന്നതും പിന്നെയുമിതു
ലേ കണ്ടിതു ബഹുവിധം * എന്നിവ കണ്ടു മൃത്യുഭീതി
മൂലം വന്നതില്ലല്ലോ നിദ്ര കംസനു വിചാരത്താൽ *
യുമൊരുവിധം കഴിച്ചു കൂട്ടി പിന്നെ മിത്രനങ്ങുദിച്ചു
യും വേഗത്തോടെ * മല്ലരംഗങ്ങളെല്ലാമത്രയുമലങ്കരി
ല്ലാസത്തോടു മല്ലവാദ്യങ്ങൾ മുഴക്കിച്ചു * എത്രയുമലങ്കരി

ല്ലാരുമഞ്ചങ്ങളിൽ തത്രതത്രൈവനൃപന്മാരെയുമിരുത്തി
നാൻ * വിപ്രക്ഷത്രിയവൈശ്യശൂദ്രാദിജനങ്ങളു മുൻപൂവിൽ
തെളിവോടുമിരുന്നാരോരോദിക്കിൽ * നാരിമാരോരോദിശി
മാളികമുകളേറി സാരസേക്ഷണൻതന്നെപ്പാർത്തുപാർത്തിരുന്നി
തേ * അക്രൂരപ്രമുഖന്മാരാം യാദവവരന്മാരും മുഖ്യമായൊരുമ
ണിമഞ്ചത്തിൽകരേറിനാൻ * നന്ദാദിഗോപന്മാരേവരുത്തി
കംസൻതാനും നന്ദിച്ചങ്ങോരോമഞ്ചംതന്നിലങ്ങിരുത്തി
നാൻ * എല്ലാരുമിരുന്നപ്പോൾകംസനുംഭൃത്യരോടു നല്ലൊ
രുമഹാതുംഗമഞ്ചത്തിന്മുകളേറി * വീരരായുള്ളനൃപശ്രേഷ്ഠ
ന്മാർചുഴലവും പാരാതെസേവിച്ചങ്ങുനിന്നീടുന്നതിൻമദ്ധ്യേ
പൂർണ്ണചന്ദ്രാഭമായവെൺകൊറ്റക്കുടയോടും സ്വർണ്ണസിംഹാ
സനാഗ്രേവസിച്ചശോഭയോടും * തന്നുള്ളിലുള്ളഭീതിമാച്ച
കംസൻതാനും മന്ദഹാസവുംഭാവിച്ചങ്ങിരുന്നാണനേരം *
മല്ലവാദ്യങ്ങളേറ്റംഘോഷിച്ചോരനന്തരം മല്ലന്മാരലങ്കരി
ച്ചെല്ലാരുംവന്നീടിനാർ * വീരനാംചാണൂരനുംഘോരനാംമു
ഷ്ടികനും സാരനാകിയക്രൂരൻശൂരനാംശലൻതാനും * ധീര
നാംകോസലനുംപിന്നെയുമുള്ളമല്ല വീരരുമുപാദ്ധ്യായൻത
ന്നോടുമൊരുമിച്ച * മല്ലരംഗത്തിലേറിവന്ദിച്ചുനിന്നീടിനാർ
ചൊല്ലിനേൻനാല്പത്തിരണ്ടദ്ധ്യായംകേട്ടപോലെ *

---

അനന്തരംകൃഷ്ണൻതാനുംരാമനോടൊരുമിച്ച സന്നദ്ധ
ഘോഷത്തോടുംനാലഞ്ചുബാലരോടും * മല്ലരംഗത്തെക്കാ
ണ്മാൻചെന്നിതുരംഗദ്വാരേ ചൊല്ലേറുംഗജേന്ദ്രനെത്തത്രക
ണ്ടതുനേരം *നല്ലൊരുകാർകുന്തലുംകെട്ടിയങ്ങുറപ്പിച്ച ചൊ
ല്ലിനാൻഗജപാലൻതന്നോടുഗംഭീരമായ് * ശൂരനായുള്ളഗ
ജശ്രേഷ്ഠനെവെക്കിടാതെ ദ്വാരദേശത്തുനിന്നുനീക്കുകദൂരാ
ത്മാവേ * ഇന്നതുചെയ്യായ്കിലോനിന്നെയുംഗജത്തേയു മൊ
ന്നിച്ചുകൃതാന്തനുകാഴ്ചയായ്നല്കീടുവൻ * എന്നതുകേട്ടനേ
രംകോപിച്ചുഗജപാലൻ നന്ദപുത്രനുനേരേയോടിച്ചാൻഗ
ജേന്ദ്രനെ * കാലനെപ്പോലെഗജമോടിവന്നതുകണ്ടു മാലോ
കരെല്ലാവരുംപേടിച്ചുമുറയിട്ടാർ * ഓടിവന്നൊരുഗജംകൃഷ്ണ
നെപ്പിടിപെട്ടു പേടിയെന്നിയെകരത്തിന്നൊന്നടിച്ചിതുകൃഷ്ണൻ

പിന്നെപ്പായ്ഗജത്തിന്റെതാഴെചെന്നൊളിച്ചപ്പോൾ വ
ന്നകോപേനഗജംകൃഷ്ണനെക്കാണായ്കയാൽ * ഘ്രാണംകൊ
ണ്ടറിഞ്ഞവൻപിടിച്ചകൃഷ്ണൻതന്നെ കാണിയുംവൈകീടാതെ
വഴുതിപ്പോന്നുകൃഷ്ണൻ * പുച്ഛത്തെപ്പിടിപെട്ടുപിന്നൊക്കവെ
ലിച്ചുകൊ ണ്ടച്യുതനൊരുനൂറുവില്പാടുകൊണ്ടുപോയാൻ *
പന്നഗങ്ങളെക്കൊണ്ടുഗരുഡൻപോകുംവണ്ണം നന്ദിച്ചുകണ്ടു
നിന്നുലോകവാസികളെല്ലാം* പുച്ഛവുംവിട്ടുപിന്നെകൃഷ്ണനുമ
ണ്ടീടിനാൻ മൂർച്ഛിച്ചകോപത്തോടുമെത്തിനാൻഗജേന്ദ്രനും
ഭൂമിയിൽവീണുപോലെകിടന്നാൻകൃഷ്ണൻതാനും ഭീമനാംഗ
ജംവന്നുകുത്തിനാനതുനേരം * തുമ്പിയെപ്പോലെകൃഷ്ണനോടി
നാൻഗജേന്ദ്രന്റെകൊമ്പുകൾഭൂമിതന്നിലേററവുംതറച്ചുപോ
യ് * എത്രയുംപണിപ്പെട്ടുകൊമ്പുകൾപറിച്ചിട്ടു തത്ര്യഗ
മീർഷ്യയോടുംകൃഷ്ണനോടെത്തീടിനാൻ * എത്രയുംവേഗത്തോ
ടുവന്നൊരുഗജത്തിന്റെ മസ്തകത്തിന്മേലടിച്ചീടിനാൻദാ
മോദരൻ * തല്ലുകൊണ്ടതുനേരംതളർന്നുഗജേന്ദ്രനും കൊല്ലു
വനെന്നുറച്ചുകൃഷ്ണനുമതിവേഗം * തുമ്പിക്കൈപിടിപെട്ടുഭൂ
മിയിൽപതിപ്പിച്ചു കൊമ്പുകൾപറിച്ചപ്പോൾചത്തിതുഗജേ
ന്ദ്രനും * വൻപരായുള്ളഗജപാലകന്മാരെയെല്ലാം കൊമ്പു
കൾകൊണ്ടുതന്നെതച്ചുകൊന്നിതുകൃഷ്ണൻ * ദന്തിതൻദന്ത
മൊന്നുരാമനുകൊടുത്തുതാൻ ദന്തവുമൊന്നുതന്റെകരത്തിൽ
വെച്ചുകൊണ്ടു * സ്വേദലേശങ്ങൾകൊണ്ടുശോഭിച്ചമുഖ
ത്തോടും മേദുരമദവിന്ദുഭൂഷിതഗാത്രത്തോടും * ദന്തിതൻദ
ന്തമായായുധവരത്തോടു മന്ദമമ്മോദേനബലഭദ്രനുംകൃ
ഷ്ണൻതാനും * തന്നുടെവയസ്യരോടൊന്നിച്ചുരംഗത്തിങ്കൽചെ
ന്നങ്ങുകരേറനകൃഷ്ണനെക്കണ്ടനേരം * ക്രൂരന്മാരായുള്ളോരുമല്ല
ന്മാർക്കെല്ലാവർക്കുംഘോരമായുള്ളോരിടിത്തീയെന്നുഹൃദിതോന്നി
ചിത്തത്തിലൊരുബോധമില്ലാതനരന്മാർക്കു ഉത്തമനിവൻനര
ന്മാരിലെന്നതുംതോന്നി മന്മഥനെന്നുതന്നേകാമിനിമാർക്കുതോ
ന്നിനമ്മുടെകൃഷ്ണനെന്നുഗോപന്മാർക്കുള്ളിൽതോന്നി*ദുഷ്ടന്മാരാ
യുള്ളോരുഭൂപതിവരന്മാർക്കു പെട്ടന്നുനമ്മെശാസിക്കുന്നവനെ
ന്നുതോന്നി*നന്ദനൻവസുദേവൻതനിക്കുംദേവകിക്കും നമ്മു
ടെപുത്രൻകൃഷ്ണൻബാലനെന്നതുംതോന്നി * നമ്മുടെകാ
ലനെന്നുകംസനുംഹൃദിതോന്നി കർമ്മികൾക്കെല്ലാംവിരാൾ

പുരുഷനെന്നും തോന്നി * ബ്രഹ്മജ്ഞന്മാൎക്കു പരബ്രഹ്മമെന്നും
തോന്നി നമ്മുടെ പരദൈവമെന്നു വൃഷ്ണികൾക്കും * ഇങ്ങിനെ
പലവിധം തോന്നിച്ചു ജനങ്ങൾക്കു മംഗലം നൽകീടുന്ന മാധവ
നായ കൃഷ്ണൻ * രാമനോടൊരുമിച്ചു രംഗത്തെ പ്രവേശിച്ചു കോമ
ളമായ രംഗം കണ്ടു സന്തോഷം പൂണ്ടാർ * ചൊല്ലെഴും കുവ
ലയാപീഡമാം ഗജേന്ദ്രനെ മല്ലലോചനൻ കൃഷ്ണൻ കൊന്നതു
കണ്ടനേരം * രാമകൃഷ്ണന്മാരതിദുൎജ്ജയന്മാരെന്നോൎത്തു ഭീ
മനാകിയ കംസനേറ്റവും ഭയപ്പെട്ടാൻ * പാദാദികേശമുള്ള
സൌന്ദൎയ്യശോഭ കണ്ടും മോദേന സുദാമാവു നൽകിയ മാലക
ണ്ടും * നല്ലോരു ഭൂഷണങ്ങളണിഞ്ഞ ശോഭ കൊണ്ടും മല്ലലോ
ചനന്മാരാം രാമകൃഷ്ണന്മാരപ്പോൾ ചിത്രവേഷത്തെ പൂണ്ടു രംഗ
ത്തെ പ്രവേശിച്ചോരുത്തമനടന്മാരെക്കണക്കെ വിളങ്ങിനാർ
കൊണ്ടൽനേർവൎണ്ണൻതന്റെ കോമളമുഖാംബുജം കണ്ടുടൻ
നാഗരാന്തൎവ്വാസികളെല്ലാവരും * ദൃഷ്ടികൾ കൊണ്ടു പാനം ചെ
യ്തു ചെയ്യുന്നന്തരം മൊട്ടുമേ തൃപ്തി വരാഞ്ഞൊരോന്നേ ചൊല്ലീടി
നാർ * ത്രൈലോക്യനാഥനായ ലക്ഷ്മീവല്ലഭൻ ഭൂമി പാലനം
ചെയ്തീടുവാൻ വന്നിങ്ങു യദുകുലേ * ശൌരി തൻ തനയരായ്പി
റന്നോരിവരുടെ ശൂരതയെല്ലാമിന്നു ചൊല്ലിയാലൊടുങ്ങുമോ *
ആരുമേയറിയാതെ ദേവകീസുതൻ കൃഷ്ണൻ സാന്ദ്രമോദം നന്ദ
ഗോകുലേ വളൎന്നപ്പോൾ * പൂതനാരിഷ്ടകേശിഗ്രഹ്യകബകാ
ദിയെ പ്രേതരാജനു കാഴ്ചവെച്ചിതുമിവനല്ലോ * വാതവൎഷ
ങ്ങൾ കൊണ്ടു വലഞ്ഞ ഗോകുലത്തെ പ്രീതിയോടേഴു ദിനം പാ
ലിച്ചതിവനല്ലോ * പൎവ്വതമെടുത്തതും പാകശാസനൻത
ന്റെ ഗൎവ്വത്തെക്കളഞ്ഞതുമഗ്നിയെക്കുടിച്ചതും * അക്ഷ
ജലം ജനഭോജ്യമായ് ചമച്ചതും പുഷ്കരേക്ഷണന്മാരോടൊന്നി
ച്ചു രമിച്ചതും * എന്നിവ പലതരം ലീലകൾ ചെയ്തതെല്ലാം
നന്ദനന്ദനൻ കൃഷ്ണൻ സുന്ദരനിവനല്ലോ * ധേനുകപ്രലംബാ
ദിദാനവവരന്മാരെ ദീനമെന്നിയേ കൊന്ന രാമനുമിവനല്ലോ
രാമകൃഷ്ണന്മാരുടെ മോഹനമുഖാംബുജം സാമോദം കണ്ടു നിത്യം
ഗോപസ്ത്രീജനങ്ങളും * ദുഃഖങ്ങളെല്ലാം തീൎന്നു സൌഖ്യമായ്വാ
ണീടുന്ന തോൎക്കിലെത്രയും ഭാഗ്യമുണ്ടവൎക്കെന്നേ വേണ്ടു * ഇ
ക്കുമാരന്മാർമൂലം യാദവവംശത്തിങ്കൽ പുഷ്കലകീൎത്തിയുണ്ടാം

കല്പാന്തകാലത്തോളം * ഇത്തരമെല്ലാവരുമോരോരോന്നാചൊല്ലുന്നേരമെത്രയുംഘോഷിച്ചിതുവാദ്യങ്ങൾമല്ലന്മാരും * രാമകേശവന്മാരെവിളിച്ചുചാണൂരനും സാമോദമതുനേരമീവണ്ണമുരചെയ്താൻ * ധീരന്മാരുടെമണിമൌലിയിൽവിളങ്ങുന്ന ചാരുരത്നമേകൃഷ്ണശൌൎയ്യവാരിധേരാമ * വീൎയ്യവുംസാമൎത്ഥ്യവുംയുദ്ധകൌശലങ്ങളും ശൌൎയ്യവുംനിങ്ങൾക്കുള്ളമാക്കമില്ലെന്നുകേട്ടു * മംഗലശീലൻകംസൻകാണ്മതിന്നായിത്തന്നേ നിങ്ങളെക്കൂട്ടിക്കൊണ്ടുപോന്നതെന്നറിഞ്ഞാലും * തന്നുടെ ഭൂപാലന്മാൎക്കിഷ്ടത്തെച്ചെയ്യുന്നാകിൽ വന്നീടുംപ്രജകൾക്കുനല്ലതുമേൽക്കുമേലിൽ* ഭൂപനുപരിഭവംചെയ്യുന്നപരിഷകൾക്കാപത്തുവരുംപിന്നെപ്പാപവുമകപ്പെടും * വല്ലവന്മാരാംനിങ്ങൾഗോക്കളെമേക്കുന്നേരം മല്ലയുദ്ധങ്ങൾചെയ്യുവാണീടുമെന്നുകേൾപ്പു * എന്നതുമൂലമിന്നുമല്ലയുദ്ധങ്ങൾകൊണ്ടു മന്നവൻതന്നെത്തോഷിപ്പിക്കേണംനാമെല്ലാരും * ഭൂപതിസന്തോഷിച്ചാലേവരുംസന്തോഷിക്കും ഗോപബാലരേനൃപൻസൎവ്വഭൂതാംശമല്ലോ * എന്നതുകേട്ടനേരംകൃഷ്ണനുംചൊല്ലീടിനാൻ മന്നവനായകംസൻതന്നുടേരാജ്യത്തിങ്കൽ * കാടതിൽകിടക്കുന്നഗോപന്മാരല്ലോഞങ്ങൾ പേടിയുമുണ്ടുപാരംരാജാവെന്നതുകേട്ടാൽ* നിത്യവുംനൃപൻതന്നെസേവിച്ചീടുന്നുഞങ്ങൾ അത്തലുംതീൎത്തുരക്ഷിക്കേണമിതുഭൂമീശ്വരൻ * ബാലന്മാരായഞങ്ങൾവേണമെന്നിരിക്കിലോബാലന്മാരോടുലീലാസംഗരംചെയ്തീടുവൻ * ചേൎച്ചയില്ലാതയുദ്ധംകാണുന്നജനങ്ങൾക്കുവാച്യവുംപാപമുണ്ടാമെന്നല്ലോശാസ്ത്രങ്ങളും * എന്നതുകേട്ടനേരംചൊല്ലിനാൻചാണൂരനും മിന്നുനീബാലനെന്നുചൊന്നതുചിത്രമത്രെ * സഹസ്രഗജബലമുള്ളോരുഗജേന്ദ്രനെ മുഹൂൎത്തമാത്രംകൊണ്ടുലീലയാകൊന്നുനിസ്തും * ദൈത്യനാംപ്രലംബനെക്കൊന്നൊരുരാമൻതാനും മെത്രയുംബലവാന്മാരില്ലസംശയമേതും * എന്നതുകൊണ്ടുനമ്മൾസംഗരംചെയ്തീടുന്നതന്ന്യായമെന്നതാരുംചൊല്ലുകയില്ലനൂനം* മുഷ്ടികൻ ബലഭദ്രൻതന്നോടുപൊരുതിടും പുഷ്ടമോദേനഞാനുംനിസ്തുമംയ്യുംരുതേണം * യുദ്ധമുത്തോടുമിത്തരമലൻചൊന്നാനദ്ധ്യായംനാല്പത്തിമൂന്നിങ്ങിനെചൊല്ലീടിനേൻ *

—:*:—

ഇങ്ങിനെചാണൂരന്റെവാക്കുകൾകേട്ടുകൃഷ്ണ നങ്ങിനേതന്നേയെന്നുയുദ്ധവുംതുടങ്ങിനാൻ * മുഷ്ടികനോടുബലഭദ്രനുംയുദ്ധംചെയ്തു കഷ്ടമെന്നരചെയ്തുകണ്ടവരെല്ലാവരും * മുഷ്ടികൊണ്ടിടിക്കയുംകൈകൊണ്ടടിക്കയും മുട്ടുകൾകൊണ്ടുതന്നെമുട്ടിമേലടിക്കയും * ദൃഷ്ടികൾചുവക്കയുംദന്തങ്ങൾകടിക്കയും നിഷ്ഠുരമേഘനാദതുല്യമായ്ശബ്ദിക്കയും * ക്രൂരമാംനഖംകൊണ്ടുനിർദ്ദയംപിളൎക്കയും ചോരകളൊലിക്കയും പാരമാസ്ഥിയക്കയും * ഉൎവ്വിയിൽപതിക്കയുമുച്ചത്തിൽചിരിക്കയും ഗൎവ്വമോടടുക്കയുംപിൻനോക്കിയൊഴിക്കയും * തല്ലുകൾതടുക്കയുമെല്ലുകൾഞെരിക്കയും പല്ലുകൾതകൎക്കയുംവില്ലെന്നുരയ്ക്കയും * ഉച്ചത്തിൽവിളിക്കയുമൊച്ചകളടക്കയുമുൾച്ചിരിനിറക്കയുമച്ചിരിചിരിക്കയും * കൈപിടിച്ചൊടിക്കയുംകാൽപിടിച്ചിഴക്കയും കോപിച്ചുവിറക്കയുമാപത്തുനിനയ്ക്കയും * ഇത്തരംപലവിധമുണ്ടായയുദ്ധഘോഷം വിസ്തരിച്ചുരചെയ്യാൻവൈഭവമിനിക്കില്ല * ഏറിയോരടവുകൾകാട്ടിനാരവരെല്ലാം മോയില്ലുംഭേദംനാൽവൎക്കുമന്നേരം * കൈത്തലംകൊണ്ടുതമ്മിലടിക്കുന്നൊരുശബ്ദം പുഷ്കരത്തോടെചെന്നുനാകലോകവുംപുക്കു * നാകികളെല്ലാവരുംമല്ലസംഗരംകൊണ്ടു ലോകനായകന്മാരെപുകൾത്തിനിന്നീടിനാർ * നാരദമഹാമുനിമോദേനപാടീടിനാൻ പാരിലുള്ളവരെല്ലാമത്ഭുതംതേടീടിനാർ * കലങ്ങിസമുദ്രവുമലഞ്ഞുതരുക്കളും മലഞ്ഞുധരണിയുംകുലുങ്ങിമലകളും * അന്നേരംനാരീജനമെല്ലാമേയൊരുമിച്ചു വന്നോരുകരുണയാതങ്ങളിൽചൊല്ലീടിനാർ എത്രയുമധൎമ്മമായുള്ളോരുരണമിതു സത്തുക്കൾകാണുന്നാകിൽപാപവുമകപ്പെടും * എത്രയുമധൎമ്മങ്ങൾകാണുന്നദിക്കിൽനിന്നു സത്തുക്കൾപോയീടേണമെന്നല്ലോശാസ്ത്രങ്ങളും ശുദ്ധിയുള്ളോരുസഭദുൎല്ലഭമാകകൊണ്ടു ബുദ്ധിയുള്ളവരാരും സഭയിൽചെന്നീടൊല്ലാ * എത്രയുംപണിയത്രേവേണ്ടതും വേണ്ടാത്തതു മോൎത്തറിഞ്ഞീടുവാനുമായതുപാവാനം * വേണ്ടതുചെയ്യാഞ്ഞിലുംവേണ്ടാത്തതുരക്കിലും രണ്ടെന്നാകിലും പാപംവന്നീടാമെല്ലാവൎക്കും * ഈസഭാവാസികളായുള്ളോരുജനങ്ങളും ദുഷ്ടഭാവികൾമൂഢനാകിയകംസൻതാനും * ഉല്ല

ത്ബലന്മാരും ബാലകന്മാരും തമ്മിൽ യുദ്ധം ചെയ്യതിനിന്നുക
ഴിച്ചതെത്ര കഷ്ടം * സൎവ്വഗാത്രവും വജ്രതുല്യകാഠിന്യം പൂണ്ടു
പൎവ്വതതുല്യന്മാരാം മല്ലന്മാരെ വിട്ടത്തു * സാദരമ്മൃദുദളഗാ
ത്രന്മാരായുള്ളോരു ശൌരിനന്ദനന്മാരാം ബാലന്മാരെ വിട്ടത്തു
കിഞ്ചനശ്രമജാതസ്വേദലേശങ്ങളോടും ചഞ്ചലേക്ഷണൻ
മുഖപങ്കജം വിളങ്ങുന്നു * നീഹാരകണങ്ങളെക്കൊണ്ടലംക
രിച്ചതി മോഹനമായുള്ളോരു പങ്കജമെന്നപോലെ * അത്യ
ന്തകോപാരുണനേത്രപത്മങ്ങളോടും ചിത്രമെത്രയും രാമൻത
ന്നുടെ മുഖാംബുജം * ഗോകുലഭൂമിക്കേറ്റം പുണ്യമുണ്ടെന്നു
നം ഗോകുലനാരിമാരും ഭാഗ്യമുള്ളവരത്രെ * നിത്യവുമിവരു
ടെ മോഹനമുഖാംബുജം തൃപ്തിവന്നീടുവോളമവരും കാണുമ
ല്ലോ * ഗോക്കളോടൊരുമിച്ചു രാമനും കൃഷ്ണൻതാനും മക്കനങ്ങ
സ്തമിക്കുന്നേരത്തു വരുന്നേരം * വേണുഗാനത്തെക്കേൾക്കു
ന്നേരത്തുവഴിയിൽനിന്നു ശശാങ്കസമമായ വദനം കാണുമല്ലോ
എല്ലാനേരവുമെല്ലാകൎമ്മങ്ങൾ ചെയ്യുമ്പോഴും മല്ലലോചനൻ
തന്റെ ലീലകൾ പാടിത്തന്നെ * നിത്യവും വസിക്കുന്ന വല്ലവീ
ജനമെല്ലാം മെത്രയും മഹാഭാഗ്യശാലികളെന്നോൎവ്വണ്ടു * ഇ
ത്തരമവരുടെ വാക്യഘോഷങ്ങൾ കേട്ടു പുത്രസ്നേഹനവസു
ദേവരും പത്നിതാനും * ചിത്തസന്താപത്തോടുമീശ്വരൻത
ങ്കൽനിജ ചിത്തവുമുറപ്പിച്ചു നിശ്ചലം വാണീടിനാർ * ശി
ഷ്ടപാലകനായ രാമനുമത്തുനേരം ദുഷ്ടനെ വധിക്കേണം വേഗ
മെന്നുറച്ചു ധാൽ * മുഷ്ടികമുഷ്ടിപാതമേറ്റതി കോപം പൂണ്ടു
പെട്ടെന്നു ദുഷ്ടൻതന്നെ മാറിലൊന്നടിച്ചപ്പോൾ * പാരതിൽ
മരാമരം മുറിഞ്ഞുവീണപോലെ ചോരയും ഛൎദ്ദിച്ചവൻ മരിച്ചു
വീണീടിനാൻ * നന്ദനന്ദനൻതന്റെ ഗാത്രഘട്ടനം കൊണ്ടു
മന്ദവിക്രമനായിവന്നിതു ചാണൂരനും * കാലുകൾ രണ്ടും പിടി
ച്ചുനേരം ജനാൎദ്ദനൻ ബാലകന്മാരും വടി വീശുന്ന കണക്കിനെ
എത്രയും ചുഴറ്റിക്കൊണ്ടൂഴിയിലടിച്ചപ്പോൾ ചത്തവൻ പ
ത്തൂറനുറങ്ങിവീണീടിനാൻ * വന്നിതു കൂടനപ്പോളവനെ
ബലഭദ്രൻ കൊന്നിതു വാമമുഷ്ടികൊണ്ടവൻ വേഗത്തോടും * വ
ന്നൊരു ശലൻതന്നെക്കൊന്നിതു പാദം കൊണ്ടു നന്ദനന്ദനൻ
കൃഷ്ണൻ കോസലനതുനേരം * മണ്ടിവന്നതു കണ്ടു കൃഷ്ണനങ്കാ

ചെൎത്തൊടും രണ്ടായിപ്പിളൎന്നാശു ഭൂമിയിൽ വിട്ടീടിനാൻ * ചാണൂരാദികളഞ്ചു വീരന്മാർമരിച്ചപ്പോൾ പ്രാണവേദനയോടും ശേഷിച്ചമല്ലന്മാരും * പേടിയോടോടിപ്പെരുങ്കാട്ടിലങ്ങകംപുക്കാർ തേടുന്നമോദത്തോടും രാമനുംകൃഷ്ണൻതാനും * തന്നുടെ വയസ്യരെവിളിച്ചു വരുത്തിക്കൊണ്ടാനന്ദിച്ചുമുന്നെപ്പോലെ നീളവെ സഞ്ചരിച്ചാർ * നന്നുനന്നെന്നു ചൊല്ലി കംസനല്ലാതെത്ര വന്നവരെല്ലാവരും പൂജിച്ചാർ ബാലന്മാരെ * വീരനാകിയ കംസൻ വാദ്യങ്ങളെല്ലാമപ്പോൾ വാരണം ചെയ്തു കോപിച്ചിത്തരം ചൊല്ലീടിനാൻ * ദുൎമ്മദമേറെയുള്ള ശൌരിനന്ദനന്മാരെ നമ്മുടെ പുരത്തിൽനിന്നിപ്പോഴെ കളയേണം * ഗോപന്മാരുടെ വിത്തം പറിച്ചുകൊള്ളും നന്ദഗോപനാം ദുൎബ്ബുദ്ധിയെ വധിച്ചുകളയേണം * ദുഷ്ടന്മാൎക്കധിപതിയാകിയ വസുദേവനൊട്ടുമെ വൈകീടാതെ കാലനെക്കണ്ടീടണം * ബന്ധുക്കളോടുമുഗ്രസേനനാം പിതാവിനെ ബന്ധിച്ചു കാളിന്ദിതൻ മദ്ധ്യത്തിലെറിയേണം * എത്രയും ഗുരുതപൂണ്ടച്ഛനെന്നിരിക്കിലും ശത്രുവിൻപക്ഷം തുടങ്ങീടുകിൽ കൊല്ലാമല്ലൊ * ഇത്തരം കംസൻ തന്റെ ദുൎവ്വാക്യങ്ങളെ കേട്ടു ചിത്തത്തിൽ കോപം പൂണ്ടു കൃഷ്ണനമത്തുനേരം * ഭീമനാകിയ കംസൻ വാഴുന്ന മഞ്ചത്തിന്മേൽ രാമബാണത്തെപ്പോലെ ചെന്നങ്ങു വീണീടിനാൻ * മൃത്യുവാം കൃഷ്ണൻതന്നെക്കണ്ടതിഭയത്തോടും സത്വരമെഴുനീറ്റ വീരനാകിയ കംസൻ * നിൎമ്മലമായ ചൎമ്മഖഡ്ഗവുമെടുത്തുകൊണ്ടംബരെ പൊങ്ങീടിനാൻ പക്ഷിയെന്നതുപോലെ * മഞ്ചഭൂമിയിൽ വന്നുനിന്നീടും മുമ്പെ തന്നെ ചഞ്ചലേക്ഷണൻ ചെന്നു കേശങ്ങൾ പിടിപെട്ടു * പോയതിന്നായിക്കൊണ്ടു മൃത്യുന്നാനവനപ്പോൾ ദേവകീതനയനാം ദേവദേവൻ കൃഷ്ണൻ * തുംഗമഞ്ചത്തിൽനിന്നു കീഴ്പുട്ടു തള്ളിയിട്ടു രംഗഭൂമിയിൽ വന്നു വീണിതു കംസൻതാനും * പേടിയോടവൻ പത്തുദിക്കിലും ശോകനന്നേരം കൂടെ ചാടീടിനാൻ കൃഷ്ണനവൻമീതെ * ദേവകീസുതൻ ചെന്നു മാറത്തു പതിച്ചപ്പോൾ ജീവനും വേർപെട്ടിതു കംസനെന്നതു കണ്ടു * സൎവ്വലോകരും കാണ്കെക്കോപേന മുകുന്ദനു ഭൂമിയിലിഴച്ചിതു കംസന്റെ ശരീരത്തെ * ഹാഹാകാരേണ പരിപൂൎണ്ണമായ് ജഗത്തെല്ലാം സ്നേഹനാ

മൻചെന്നുകൃഷ്ണനെത്തൊഴുകിനാൻ * നിൽക്കയുമിരിക്കയുംപോ
കയുംകിടക്കയും മൈക്കണ്ണീജനങ്ങളോടൊന്നിച്ചുരമിക്കയും *
എന്നെല്ലാസമസ്തവുംചെയ്യുമ്പോൾഭയത്തോടും തന്നുടെമൃത്യു
വാകുംകൃഷ്ണനെച്ചിന്തിക്കയാൽ * പേശസ്കാരിയെയോർത്തുകീ
ടങ്ങളെന്നപോലെ കേശവസാരൂപ്യവുംകംസനുലഭിച്ചുതേ*
പുണ്യമില്ലാതവർക്കുദുല്ലഭമിതുപാർത്താൽ പുണ്യവാനത്രെകംസ
നില്ലസംശയമേതും * ദുഷ്ടനാംകംസൻതന്റെ സോദരന്മാരുമ
പ്പോളെട്ടുപേരൊരുമിച്ചുപുഷ്ടകോപേനവന്നാർ * എന്നതു
കണ്ടുരാമൻനല്ലൊരുപരിഘത്താ ലൊന്നിച്ചുതന്നെക്കൊന്നാ
നെട്ടുപേരെയുമപ്പോൾ* പുഷ്പവൃഷ്ടിയുംചെയ്തുദുന്ദുഭികളുംഘോ
ഷിച്ചുൽപലേക്ഷണൻതന്നെസ്തുതിച്ചുദേവന്മാരും * നൃത്ത
വുംതുടങ്ങിനാരപ്സരസ്ത്രീകളെല്ലാ മൈത്രയുംമോദംപൂണ്ടുനാര
ദൻപാടീടിനാൻ * അന്നേരമന്തഃപുരസ്ത്രീകളുംദുഃഖംപൂണ്ടു
ചെന്നുടൻകംസദേഹംകണ്ടൊരുനേരത്തിങ്കൽ* വന്നസന്താ
പംകൊണ്ടുതന്നെത്താൻമറന്നവർ തന്നുടെഹൃദയത്തിൽത
ങ്ങളേതാഡിക്കയും * മോഹിച്ചുപതിക്കയുംവാവിട്ടങ്ങലറിയും
മോഹവുംതീർന്നപിന്നെവല്ലതുംപറകയും * ഭർത്തൃദേഹത്തെ
നന്നായാശ്ലേഷിച്ചിരിക്കയും കത്തുന്നശോകാഗ്നിയിൽവീണ
ങ്ങുകിടക്കയും* ഇങ്ങിനെകരഞ്ഞൊരുനേരംപോയൊരുശേഷം
മംഗലഗാത്രിമാരുമുച്ചത്തിൽവിലാപിച്ചാർ * അയ്യയ്യോച
തിച്ചിതോജീവനായകഭവാൻ തിയ്യിതാകത്തീടുന്നുഞങ്ങടെ
ഹൃദയത്തിൽ * നിയ്യല്ലാതൊരുഗതിയില്ലല്ലൊഞങ്ങൾക്കാരും
പൊയ്യല്ലാഞങ്ങളെയുംകൊണ്ടങ്ങുപോയീടേണം * ഭർത്താവി
നോടുംപിരിഞ്ഞൊട്ടുമേവസിക്കരു തുത്തമസ്ത്രീകൾക്കെന്നുകേ
ട്ടിരിക്കുന്നുഞങ്ങൾ * കഷ്ടമിപ്പരിക്കുടിനിന്നോടുപിരികയാൽ
നഷ്ടമംഗലയായിഞങ്ങളെപ്പോലെതന്നെ * ഉത്തമതപോ
ധനവിപ്രാദിജനങ്ങളെ നിത്യവുമകാരണംദ്വേഷിക്കകൊണ്ടു
ഭവാൻ * ദുർജ്ജനങ്ങളെപ്പോലെകഷ്ടമായ്മരിച്ചതും സജ്ജന
ദ്വേഷികൾക്കുനല്ലതുഭവിക്കുമോ * ഇത്രിലോകേശനായകൃഷ്ണ
നോടപരാധ മിത്രനാളുണ്ടുഭവാനോരോന്നേചെയ്യീടുന്നു* ഈ
ശ്വരന്മാരെദ്വേഷിച്ചീടുന്നജനങ്ങൾക്കു ശാശ്വതദുഃഖമെ
ന്യേസൌഖ്യങ്ങളുണ്ടാകുമോ * ഇങ്ങിനെകരയുന്നരാജവല്ലഭ

മാരെ മംഗലവാക്യങ്ങളാലാശ്വസിപ്പിച്ചകൃഷ്ണൻ * വേദോ
ക്തവിധിപോലെസംസ്കാരാദികളെല്ലാം വേദിയന്മാരെക്കൊ
ണ്ടുചെയ്യിപ്പിച്ചനന്തരം * ബന്ധനംപ്രാപിച്ചൊരുതാതമാ
താക്കന്മാരുടെബന്ധനംവേർപെടുത്തുരാമനുംകൃഷ്ണൻതാനും * സ
ത്വരംനമസ്കരിച്ചെത്രയുംഭക്തിയോടും * ചിത്തകാരുണ്യംപൂണ്ടു
വന്ദിച്ചുനിന്നീടിനാർ * ദേവകിതാനുംവസുദേവനുംതനയ
ന്മാർ ദേവദേവന്മാരെന്നറിഞ്ഞുശങ്കയോടും * ആശ്ലേഷാ
ദികളൊന്നുംചെയ്യാതെവാണീടിനാർ സുശ്ലോകംനാല്പത്തി
നാലദ്ധ്യായംചൊല്ലീടിനേൻ *



തന്നുടെജനനിക്കുംതാതനുംതത്വജ്ഞാനം വന്നതു കണ്ടു
മുകിൽവർണ്ണനമത്തുനേരം * വിശ്വമോഹിനിയായമായയാമൂടി
പ്പിന്ന വിശ്രമത്തോടുമൃദുവാക്യങ്ങൾചൊല്ലീടിനാൻ * താത
നാകുന്നതോർത്താലീശ്വരനത്രേഏണാം മാതാവായതുംജഗദീ
ശ്വരിയല്ലോപാർത്താൽ * അങ്ങിനേയുള്ളഭവൽപാദശുശ്രൂ
ഷചെയ്വാൻ ഞങ്ങൾക്കുഭാഗ്യമുണ്ടായ്വന്നതില്ലിത്രനാളും * ബാ
ലലീലകൾകണ്ടുനിങ്ങൾക്കുസന്തോഷിപ്പാൻ കാലവൈഭ
വംകൊണ്ടു സംഗതിവന്നില്ലല്ലോ * താതനുംജനനിയുംലാളി
ക്കുന്നൊരുസുഖമേതുമേഞങ്ങളനുഭവിച്ചീലിത്രനാളും * ഐ
ഹികപാരത്രികസൌഖ്യങ്ങൾവരുത്തുന്ന ദേഹത്തെജനിപ്പി
ച്ചങ്ങേറിയദുഃഖത്തോടും * പ്രീതിയോടനുദിനംലാളിച്ചുവള
ർത്തുന്ന താതനുംജനനിക്കുംപ്രത്യുപകാരംചെയ്വാൻ * ആയു
സ്സുകഴിവോളംശുശ്രൂഷിച്ചിരിക്കിലു മായതുകൊണ്ടുമതിയാക
യില്ലെന്നുകേൾപ്പൂ * ശക്തിക്കുതക്കവണ്ണംതന്നുടെപിതൃക്കളെ
വിത്തവസ്ത്രാശനാദികൊണ്ടുശുശ്രൂഷിക്കേണം * എന്നതു
ചെയ്യാത്തവർമരിച്ചുചെല്ലുന്നേരം തന്നുടെമാംസങ്ങളെതാൻ
തന്നെഭുജിച്ചീടും * വൃദ്ധരായുള്ളപിതൃമാതൃവർഗ്ഗങ്ങളേയും ശു
ദ്ധയാംഭാര്യയേയുംബാലനാംസുതനേയും * വിപ്രന്മാരേയുംഗു
രുഭൂതരാംജനങ്ങളേയു മപ്പനെന്നിരിക്കിലുമാശ്രയിച്ചവരേയും
ശക്തിക്കുതക്കവണ്ണംപാലിക്കാതിരിപ്പവ നൊക്കിലോജീവി
ച്ചിരിക്കുന്നൊരുശവമല്ലോ * എന്നതുകൊണ്ടുതവപുത്രന്മാരാ
യ ഞങ്ങൾ നന്ദഗോകുലേശുദ്ധമായിവാഴുകകൊണ്ടും * ദുഷ്ട

നാകിയകംസൻതന്നിലേഭയാകൊണ്ടും കഷ്ടമെത്രയുംപിന്ന
ശുശ്രൂഷചെയ്തീടാതെ * കാലങ്ങൾകഴിഞ്ഞതുമെത്രയുംവ്യ
ർത്ഥമത്രെ കാലിന്നവനങ്ങൾക്കെന്നെ നാഥക്കെയുംപൊറുക്കേണം *
മോഹനമായുള്ളോരുകൃഷ്ണഭാഷിതംകേട്ടു മോഹിച്ചുമായകൊണ്ടു
താതനുംജനനിയും * എത്രയുംവേഗത്തോടുംചെന്നെടുത്താ
ശ്ലേഷിച്ചു പുത്രന്മാരെയുംമടിതന്നിലങ്ങിരുത്തിനാർ*ആനകദു
ന്ദുഭിയുംദേവകീതാനുമപ്പോ ളാനന്ദാമൃതപൂർണ്ണവാരിധിനിമഗ്ന
രായ് * മാതാവുതാനിക്കപ്പോൾമുലയുംചുരന്നിതു ചേതസി
നിറഞ്ഞെഴുംവാത്സല്യപൂരത്തോടും * എത്രയുമൊഴുകുന്നഹ
ർഷാശ്രുകൊണ്ടുതന്നെ പുത്രന്മാർക്കവർഭിഷേകവുംചെയ്തുശേ
ഷം * ഉൽകണ്ഠാപുഴക്കയാലൊന്നുമേമിണ്ടീടുവാൻ ശക്തിയി
ല്ലാഞ്ഞുപരവശരായ്ക്കാണിടിനാർ * ദേവകീദേവിയെയുംതന്നു
ടെതാതനെയു മേവമാശ്വസിപ്പിച്ചുമോദേനദാമോദരൻ * മാ
താവിൻപിതാവായോരുഗ്രസേനനെയഥ നാഥനായഭിഷേകം
ചെയ്തവനോടുചൊന്നാൻ * യാദവേശ്വരതവഭൃത്യന്മാരല്ലോ
ഞങ്ങൾ മോദേനരാജ്യംപരിപാലിച്ചുവസിച്ചാലും*എന്നതാ
ന്നാകിലുംഭവദാജ്ഞയെനടത്തുവാ നന്തരമില്ലഞങ്ങൾക്കു
ന്നതുധരിച്ചാലും * ചൊല്ലേറുംയയാതിയാംഭൂപതിശപിക്കയാ
ലില്ലല്ലോനൃപാസനംയാദവന്മാർക്കപണ്ടേ * ഇന്നുഞാൻതവഭൃ
ത്യനായതുമൂലംഭവാൻ നന്ദിച്ചുനൃപാസനേനിശ്ശങ്കംവസിച്ചാ
ലും * എന്നല്ലതവഭൃത്യനായിഞാനിരിക്കുമ്പോ ളിന്ദ്രാദിലോ
കപാലരൊക്കയുംദേവന്മാരും * വന്ദിച്ചുഭവാനിന്നുബലിയും
നൽകുമല്ലോ പിന്നെയിന്നവനീശന്മാർക്കുസന്ദേഹമുണ്ടോ *
എന്നല്ലാമുഗ്രസേനൻതന്നോടുചൊല്ലിക്കൃഷ്ണൻ തന്നുടെബ
ന്ധുക്കളാംഭോജവൃഷ്ണികളെയും * അന്ധകകുലജാതന്മാരായജ
നത്തെയു മന്തമ്മോദേനനിജരാജ്യവാസികളെയും * എന്നല്ല
കംസൻതന്നെപ്പേടിച്ചുഗമിച്ചോരു തന്നുടെജനങ്ങളെയൊ
ക്കയുംവരുത്തിനാൻ * അന്യദേശത്തുചെന്നുദുഃഖിച്ചജനങ്ങ
ളെ തന്നുടെഗൃഹങ്ങളിലിരുത്തിസ്നേഹത്തോടും * വിത്തവ
സ്ത്രാഭരണധാന്യാദിപദാർത്ഥങ്ങൾ ചിത്തത്തിൽമതിവരുവോ
ളവുംനൽകീടിനാൻ * രാമകൃഷ്ണന്മാരാലെപാലിതന്മാരായ്നി
ജ കാമിതമെല്ലാംസാധിച്ചോരുയാദവന്മാരും * ദേവരാജ

നാൽപരിപാലിരന്മാരായുള്ള ദേവകളെന്നപോലെസുഖിച്ചു മരുവിനാൻ * ഉത്തമപുരുഷനാംകൃഷ്ണൻറരൂപാമൃതം നിത്യം നേത്രംകൊണ്ടുപാനംചെയ്യുതുമൂലം* വൃദ്ധന്മാരെല്ലാവരും യൌവനയുക്തന്മാരായ് വർദ്ധിച്ചുബലത്തുമോജസ്സുംശൌര്യ്യങ്ങളും * എന്നല്ലനിരൂപിച്ചതൊക്കയുംസാധിച്ചുകൊണ്ടന്യൂനമോദത്തോടുംവാണിതുയദുക്കളും * ഭക്തരാംജനങ്ങൾക്കകാമങ്ങളെല്ലാംനൽകി മുക്തിയുംകൊടുക്കുന്നോരീശനല്ലോകൃഷ്ണൻ * അങ്ങിനെയുള്ളനാഥൻതന്നുടെജനങ്ങൾക്ക മംഗലം വരുന്നതുചിത്രമല്ലല്ലോപാർത്താൽ * രാമനുംകൃഷ്ണൻതാനുംവൈകാതെചെന്നുപിന്നെ സാമോദംനന്ദൻതന്നെപ്പുണർന്നുചൊല്ലീടിനാർ * പുത്രരെക്കാളുമേററംസ്നേഹമോടനുദിനമെത്രയും പ്രീതിയോടെഞങ്ങളേവളൎക്കയാൽ * നിങ്ങളിൽസ്നേഹംഞങ്ങൾക്കെത്രയുണ്ടെന്നതിന്നു മംഗലശീലതാതചൊല്ലുവാനരുതേതും * തന്നുടേപുത്രന്മാരെത്താതനുംജനനിക്കും തന്നുടേദേഹത്തേക്കാൾസ്നേഹവുമുണ്ടാമല്ലോ * ദേഹകാരണന്മാരാം താതമാതാക്കന്മാൎക്ക മോഹനശീലപിതൃശബ്ദമാത്രമേയുള്ളു * എത്രയുംദുഃഖത്തോടുംരക്ഷിച്ചുവളൎത്തുന്ന സത്തമൻതാതനത്രേമാതാവുമവൾതന്നേ * ബാലന്മാരായുള്ളോന്നേഞങ്ങളേബന്ധുക്കളും പാലിപ്പാനാളല്ലാഞ്ഞുകൈവെടിഞ്ഞോരുശേഷം * എത്രയുംസ്നേഹത്തോടുരാപ്പകൽദുഃഖിച്ചുകൊണ്ടിത്രനാൾവളൎത്തതുമാത്രംകാണുന്നേരം * താതനുംജനനിയും ഞങ്ങൾക്കുനിങ്ങളത്രെ കൈതവമല്ലഭംഗിചൊല്ലുകയതുമല്ല* എന്നതുകൊണ്ടിന്നതിൻപ്രത്യുപകാരംചെയ്വാ നൊന്നുമേകണ്ടീലതുകൊണ്ടുഞാൻവണങ്ങുന്നേൻ * എങ്കിലിന്നമ്പാടിയിൽചെന്നങ്ങുവസിച്ചാലും സങ്കടമുണ്ടാകൊല്ലാഞങ്ങളെപ്പിരികയാൽ* യാദവകുലംപുഷ്ടിവരുത്തിവൈകീടാതെ സാദരമമ്പാടിക്കങ്ങളുംവന്നീടുവൻ * ഇത്തരമുരചെയ്തുപാദാന്തേവീണാരവരുഭോനംചെയ്യിപ്പിച്ചുനന്ദനമാശ്ലേഷിച്ചു * പുത്രരെപ്പിരിയുന്നസങ്കടംസഹിയാഞ്ഞിട്ടെത്രയുമൊഴുകുന്നനേത്രവാരികളോടും യാത്രചൊൽവതിനൊട്ടുംശക്തിയില്ലാഞ്ഞുമലമെത്രയുംശോകത്തോടുംപിന്നെയുമാശ്ലേഷിച്ചു*തന്നുടേമടിതന്നിലിരുത്തിബാലന്മാരെ പിന്നെയുംദുഃഖത്തോടുംമുകൎന്നു

തെരുതെരെ * ഒന്നുമെമിണ്ടീടുവാൻശക്തനല്ലനാകിലും ന
ന്നായിവരികെന്നമന്ദമായ്ചൊല്ലീടിനാൻ* പിന്നെയങ്ങെഴു
നീറ്റുനന്ദനുംഗോപന്മാരോ ടൊന്നിച്ചുപുറപ്പെട്ടുദുഃഖിച്ചുനട
കൊണ്ടാൻ*എത്രയുമിഷ്ടനാകുംശ്രീദാമാവിനെകൃഷ്ണൻസത്വ
രമാശ്ലേഷിച്ചുവേണ്ടതുനൽകിപ്പിന്നെ * മോഹനവാക്യങ്ങളാ
ലാശ്വസിപ്പിച്ചുപിന്നെ സ്നേഹമോടെല്ലാവക്കുംവേണ്ടതുനൽ
കീടിനാൻ* നന്ദനുംഗോപന്മാരുമിങ്ങോട്ടുവരുന്നേരം നന്ദിച്ചു
കൊണ്ടുവന്നശകടങ്ങളിലെല്ലാം * പൊന്നുകൾപണങ്ങളും ര
ത്നങ്ങൾവസ്ത്രങ്ങളുമെന്നിവനിറച്ചയച്ചീടിനാൻദാമോദരൻ
പിന്നാലെചെറ്റുചെന്നുരാമനുംകൃഷ്ണൻതാനും നന്ദനേപാ
ഞ്ഞയച്ചിങ്ങോട്ടുപോന്നീടിനാർ*അക്കാലംവസുദേവൻനന്ദ
നന്മാക്കുവിപ്രമുഖ്യരെക്കൊണ്ടുപനീതിയുംകഴിപ്പിച്ചു*രാമ
കൃഷ്ണന്മാരുടെജന്മക്ഷദിനംപണ്ടു കോമളശീലന്മാരാംഗോക്ക
ളേമനസ്സിനാൽ* മുന്നംതാൻദാനംചെയ്തിട്ടുള്ളതുവസുദേവൻ
വന്നോരുവിപ്രേന്ദ്രന്മാക്കന്നേരംദാനംചെയ്താൻ * സ്വർണ്ണഭൂ
ഷിതമാരായുള്ളോരുപശുക്കളേ പുണ്യവാനായവസുദേവനു
ങ്ങൊരുലക്ഷം * കേശവപ്രസാദാത്ഥംദാനംചെയ്യൊരുനേരേ
മാശീവ്വാദവുംചെയ്തുപോയിതുവിപ്രന്മാരും * ബ്രഹ്മചയ്യാശ്ര
മവുംധരിച്ചുകുമാരന്മാർ ബ്രഹ്മജ്ഞനായഗഗ്ഗാചായ്യൻറനി
യോഗത്താൽ* കാശ്യനാംസാന്ദീപനിയാകിയവിപ്രേന്ദ്രൻറ
പാശ്വേപോയ്വസിച്ചിതുവിദ്യകളഭ്യസിപ്പാൻ * ചിത്തശു
ദ്ധികൾകൊണ്ടുംശുശ്രൂഷാദികൾകൊണ്ടു മെത്രയുംസന്തോ
ഷിച്ചുവിപ്രനമത്തുകാലം * വേദങ്ങളുംഗണങ്ങളുംന്യായശാസ്ത്ര
ങ്ങൾസവ്വവേദാന്തസാരങ്ങളുംധമ്മസംഹിതകളും * നല്ലൊ
രുപുരാണങ്ങളിതിഹാസങ്ങളോടു ചൊല്ലേറുംധനുവ്വേദമെ
ന്നിവസകലവും * മുഖ്യമാംവിധിപോലെഭൂസുരപ്രവരനും പു
ഷ്കരലോചനന്മാക്കുപദേശവുംചെയ്താൻ * സകലവിദ്യകൾ
ക്കുമീശ്വരന്മാരാമവർ സകൃദുച്ചാരണംകൊണ്ടൊക്കയുംഗ്ര
ഹിക്കയാൽ * ദിവ്യന്മാരിവരെന്നുനിനച്ചുസാന്ദീപനി ദിവ്യ
മാംകലാവിദ്യസകലംഗ്രഹിപ്പിച്ചു * സവ്വവിദ്യയുമുപദേശി
ച്ചോരനന്തരമുവ്വീദേവനുഗുരുദക്ഷിണചെയ്തീടുവാൻ * വേ
ണ്ടതുവരിച്ചാലുമെന്നവർചൊന്നനേരം വേണ്ടതുപത്നിയോ

ട്ടചിന്തിച്ചവിപ്രേന്ദ്രനം* ഇന്നിവർദിവ്യന്മാരെന്നോൎത്തവൻ ചൊന്നാൻ മമ നന്ദനൻ പ്രഭാസമാംതീൎത്ഥത്തിൽകുളിക്കുമ്പോൾ * കണ്ടതില്ലവൻതന്നെകൊണ്ടുവന്നീടുന്നാകിൽ വേണ്ടതില്ലതിൽപരമെന്നതുകേട്ടനേരം * അങ്ങിനെതന്നെയെന്നുകൃഷ്ണനുംരാമൻതാനും ഭംഗിയേറീടുംതേരിലേറിച്ചെന്നതിവേഗം * അംബുധിതീരേചെന്നുനിന്നപ്പോളറികയാ ലംബുധിനിജരൂപംകൈക്കൊണ്ടുഭക്തിയോടും * ചെന്നുപൂജിച്ചനേരം കൃഷ്ണനുമരചെയ്താൻ തന്നാലുംമമഗുരുപുത്രനെവൈകീടാതെ എന്നുകേട്ടവൻചൊന്നാനെന്നുടെജലംതന്നിൽ വന്നിഹവാഴുന്നിതുദൈത്യനാംപഞ്ചജനൻ * ആയവനത്രകൊണ്ടുപോയതുകുമാരനെമായാമാനുഷശംഖരൂപിയാകുന്നതവൻ * എന്നതുകേട്ടകൃഷ്ണനംബുധൌമുങ്ങിച്ചെന്നു കൊന്നിതുശംഖരൂപനാകിയദൈത്യേന്ദ്രനേ * ശംഖത്തിനുള്ളിൽഗുരുപുത്രനെക്കാണാഞ്ഞതാൽ ശംഖവുമെടുത്തിങ്ങുപോന്നിതുദാമോദരൻ * ദൈത്യനാംപഞ്ചജനദേഹസംഭവശംഖമുത്തമമായപാഞ്ചജന്യമാംശംഖമല്ലോ പാഞ്ചജന്യവുംവിളിച്ചത്രയുംവേഗത്തോടും കാഞ്ചനരഥമേറികൃഷ്ണനുംരാമൻതാനും * മൃത്യുലോകത്തുചെന്നുകാലനോടാശുഗുരു പുത്രനെത്തരികെന്നു കൃഷ്ണനും ചൊല്ലീടിനാൻ * മൃത്യുവുംകൃഷ്ണൻതന്റെകല്പനകൊണ്ടുവിപ്രപുത്രനെക്കൊടുത്താശുപൂജയുംചെയ്തീടിനാൻ * ക്ഷിപ്രമങ്ങിരിവരുംബാലനെക്കൊണ്ടുചെന്നു വിപ്രൻതന്നുടെകയ്യിൽ കൊടുത്തുചൊല്ലീടിനാർ * ഇഷ്ടങ്ങളിനിയെന്തുവേണ്ടതെന്നതുകേട്ട തുഷ്ടിയോടാശീൎവ്വാദംചെയ്തവൻചൊല്ലീടിനാൻ * ഇത്തരമുള്ളശിഷ്യന്മാരുടെഗുരുജനം ചിത്തത്തിൽനിരൂപിച്ചതൊക്കയുംവരുമല്ലോ * എത്രയുംപ്രസാദിച്ചഞാനതുകൊണ്ടുനിങ്ങൾക്കെത്രയുംപ്രകാശിക്കംവിദ്യകൾദിനന്തോറം* ഇങ്ങിനെഗുരുപ്രീതിചെയ്തവരില്ലപാൎത്താൽ മംഗലംഭവിച്ചീടുംനിങ്ങൾക്കഗമിച്ചാലും * ഇത്തരംഗുരുവിനോടാശീൎവ്വാദവുംവാങ്ങി സത്വരംചെന്നുമധുരാപുരിപുക്കീടിനാർ * രാമകേശവന്മാരെക്കണ്ടൊരുയദുകുല മാമോദംപൂണ്ടുചെന്നുസൽക്കാരംചെയ്തീടിനാർ * നഷ്ടമായൊരുധനമൊട്ടുനാൾചെല്ലുന്നേരം കിട്ടിയപോലെസന്തോഷംവന്നിതങ്ങെല്ലാവൎക്കും * രാമകൃ

ഷ്ണന്മാരോടുമാനിച്ചുയാദവന്മാ രാമോദത്തോടുവസിച്ചീടി
നാരെല്ലാവരും * ഇത്തരംമുനിവരൻഭൂപതിയോടുചൊന്നാ ന
ന്തരംനാല്പത്തഞ്ചാമദ്ധ്യായംചൊല്ലീടിനേൻ *

---

ശാരികമാർകുലമൌലികേബാലികേ സാരസ്യസൌജ
ന്യസാരസൎവ്വസ്വമേ * പാലുംപഴവുംമധുവുംഭുജിച്ചനി നാല
സ്യവുംതീൎത്തുകൊണ്ടുനവൈകാതെനീ * സാരസനേത്രനാംകൃ
ഷ്ണൻറലീലകൾ പാരംചുരുക്കാതെചൊല്ലുചൊല്ലൊക്കയും*
വാരിജലോചനൻതന്നുടെലീലക ളോരോന്നുനീയുരചെയ്തു
കേൾക്കയാൽ * മാനിനിമാരായഞങ്ങൾക്കുവന്നോരു മന
സാനന്ദങ്ങളെന്തുചൊല്ലാവതും * എന്നതുകേട്ടുരചെയ്തുകി
ളിമകളെന്നാൽചെവിതന്നുകേട്ടുകൊണ്ടീടുവിൻ * നന്ദത
നൂജൻമുകുന്ദൻപരൻമുച കുന്ദവരപ്രദനിന്ദിരാവല്ലഭൻ * ഇ
ന്ദ്രാദിവൃന്ദാരകവന്ദ്യപാദാര വിന്ദൻപരാനന്ദനിന്ദുചൂഡപ്രി
യൻ * ഇന്ദുബിംബാനനനിന്ദീവരപ്രഭ നിന്ദിരവിഗ്രഹൻക
ന്ദൎപ്പസുന്ദരൻ * ചന്ദ്രികനിന്ദിതമന്ദസ്മിതാനന നിന്ദീവരേ
ക്ഷണൻഗോവിന്ദനീശ്വരൻ* ദേവകളൎത്ഥിക്കമൂലംയദുകുലേ
ദേവകീനന്ദനനായിപ്പിറന്നുടൻ * ദുഷ്ടരാംകംസാദികളെക്കു
ലചെയ്തു ശിഷ്ടരെപ്പാലനംചെയ്തുവാഴുംവിധൌ * എത്രയുമി
ഷ്ടനാംമന്ത്രിപ്രവരനാ യുത്തമനായബൃഹസ്പതിശിഷ്യനായ് *
ബുദ്ധിമാന്മാരിൽവെച്ചഗ്രേസരനാകു മുദ്ധവൻതന്നെവിളി
ച്ചങ്ങൊരുദിനം * മന്ദഹാസംചെയ്തുകയ്യുംപിടിച്ചുകൊ ണ്ടി
ന്ദീവരേക്ഷണൻചൊന്നാൻമധുരമായ് * ഭാവവിശുദ്ധിയും
ബുദ്ധിഗുണങ്ങളും ജീവജന്തുക്കളിലുള്ളസമത്വവും * ദൈവ
വിശ്വാസവുമുള്ളഭവാൻമമ ജീവനേക്കാൾപ്രിയനല്ലോമഹാമ
തേ * ആകയാലിന്നുനമുക്കുപകാരമായ് ഗോകുലത്തിന്നുഗമി
ക്കവേണംഭവാൻ * തത്രചെന്നെന്നുടെമാതാപിതാക്കൾക്കു
ചിത്തശോകത്തെക്കളഞ്ഞുവന്നീടേണം * എന്നെപ്പിരിഞ്ഞ
ഴലോടുവാണീടുന്ന തന്വംഗിമാരായഗോപീജനത്തെയും *
എന്നുടെസന്ദേശവാക്യങ്ങളൊക്കയും നന്നായുരത്തുടനാശ്വ
സിപ്പിക്കേണം * തന്നുടേമാതൃപിതൃഭ്രാതൃബാന്ധവ നന്ദനമി
ത്രജനങ്ങളെയൊക്കയും * നിൎമ്മലഗാത്രിമാരായൊരുഗോപി

മാരെന്നുപമെല്ലാമുപേക്ഷിക്കകാരണം * ഇന്നുഞാനല്ലാതെതാ
തഗതിയില്ലവക്കെന്നതുകൊണ്ടുഞാൻപാലിക്കവേണമെ *
എന്നുപറഞ്ഞോരുസന്ദേശവാക്യങ്ങൾ നന്നായ്പറഞ്ഞയച്ചീ
ടിനാൻമാധവൻ * ലോകൈകനാഥന്റെശാസനക്കൈക്കൊ
ണ്ടു ഗോകുലത്തിന്നുപുറപ്പെട്ടിതുദ്ധവൻ* തന്നുടെതേരതിലേ
റിനടന്നാശു ചെന്നിതുഗോകുലേവന്നിതുസന്ധ്യയും * അ
ന്നേരമങ്ങുഗോവത്സരുംഗോക്കളും വന്നുനിറഞ്ഞുപൊടിയുംപ
റന്നുതേ * ഗോവൃഷന്മാരുടെയുദ്ധഘോഷങ്ങളും ഗോവത്സര
ങ്ങളോട്ടമിങ്ങോട്ടുമോടിയും * പാലുകറക്കുന്നശബ്ദഘോഷങ്ങ
ളും ബാലകന്മാരുടെവേണുനാദങ്ങളും * ആഭരണങ്ങളുംപൂ
ണ്ടോരുഗോപിമാർ ശോഭിച്ചദീപങ്ങളുംപിടിച്ചങ്ങിനേ*ഗോ
വിന്ദലീലകൾപാടുന്നഘോഷവു മീവിധമൊക്കയുംകണ്ടുകണ്ടു
ദ്ധവർ* ചിത്തമോദത്തോടകത്തുചെല്ലുംവിധൌ ചിത്രങ്ങൾ
കണ്ടതിവിസ്മയംതേടിനാൻ * ഉദ്ധവർവന്നതുകണ്ടോരുന,
ന്ദനം ബദ്ധമോദത്തോടുപൂജചെയ്യാദരാൽ * അന്നവുമാജ്യ
വുംപാലുംഭുജിപ്പിച്ചു തന്നുടേമെത്തമേലാശുവസിപ്പിച്ചു*പാ
ദശുശ്രൂഷയുംചെയ്തുനടന്നുള്ള ഖേദംശമിപ്പിച്ചുചോദിച്ചു
സാദരം * എന്നുടെജീവനായുള്ളോരുശൌരിയും നന്ദനന്മാ
രുംസുഖേനവാഴുന്നിതോ * ശിഷ്ടരായുള്ളയദുക്കളെനിത്യവും
ദുഷ്ടനാംകംസനുപദ്രവംചെയ്കയാൽ * ജീവവിനാശമവനുഭ
വിച്ചിതു ദൈവവിശ്വാസങ്ങളാർക്കറിയാവതും * എന്നെയും
മാതാവുതന്നെയുംനിത്യവു മൊന്നിച്ചവാണവയസ്യജനത്തെ
യും * വൃന്ദാവനത്തെയുംഗോവർദ്ധനത്തെയു മെന്നുടെനന്ദ
നൻകൃഷ്ണൻമറന്നിതോ * ദുഃഖിച്ചിരിക്കുന്നഞങ്ങളെക്കാണ്മ
തി നിക്കാലമിങ്ങുവരുമോജനാർദ്ദനൻ * വന്നുവെന്നാകിലോ
ബാലകൻതന്നുടെ സുന്ദരമാംമുഖംകാണായിരുന്നുതേ * വ
ന്നോരാപത്തുകളൊക്കയുംതീർത്തവ നന്നന്നുരക്ഷിച്ചതുമറന്നീ
ട്ടുമോ * ബാലകന്മാരോടുമൊത്തുദാമോദരൻ ലീലകൾചെ
യ്തുംവനപ്രദേശങ്ങളും * ഗോകുലഭൂമിയുംശൈലതടങ്ങളും
ശോകഹരമാകുമർക്കജാതീരവും * പോകുന്നനേരത്തുകൃഷ്ണനെ
ച്ചിന്തിച്ചു ഭോഷ്കല്ലമാറുന്നതില്ലെടോദുഃഖവും * സുന്ദരനാകു
മെൻനന്ദനൻതന്നുടെ മന്ദഹാസങ്ങളുംമഞ്ജുവാക്യങ്ങളും *

സുന്ദരരൂപവുമോൎക്കുന്നതുംനര മൊന്നുമേ ചെയ്വാൻമനസ്സുമി
ല്ലേതുമേ * രാമനുംകൃഷ്ണനുമീശ്വരന്മാരെന്നു മാമുനിഗൎഗ്ഗനരുൾ
ചെയ്തുകേട്ടുഞാൻ*നാഗായുതബലമുള്ളോരുകംസനെ വേഗേ
നകൊന്നതുംവില്ലുമുറിച്ചതും * മല്ലവീരന്മാരെയൊക്കവേ കൊ
ന്നതും ചൊല്ലുള്ളരിഷ്ടാദികളെവധിച്ചതും * എന്നിവചിന്തി
ക്കിലീശ്വരന്മാരവ രെന്നാകിലുംസ്നേഹമുണ്ടിനിക്കേററവും *
ഇത്ഥംപറഞ്ഞുകരഞ്ഞു ഹാ ശ്രീകൃഷ്ണ ഭക്തിമുഴുത്തു ചമഞ്ഞിതു ന
ന്ദനും * അശ്രുവൎഷത്തോടുമൊന്നുമേമിണ്ടാതെ വിശ്വൈക
നാഥനെധ്യാനിച്ചുമേവിനാൻ * പുത്രഗുണങ്ങളെവൎണ്ണിപ്പ
തുകേട്ടു ചിത്തമഴിഞ്ഞു യശോദയുമപ്പോഴേ * സ്നേഹപരവ
ശത്തോടുകരഞ്ഞുകൊ ണ്ടാഹന്തകൃഷ്ണനെധ്യാനിച്ചുമേവി
നാൾ * ഇത്ഥമവരുടെഭക്തികണ്ടേററവും ചിത്തമോദത്തോ
ടുമുദ്ധവൻചൊല്ലിനാൻ * ഇത്തരംകൃഷ്ണനിൽഭക്തിയുണ്ടാക
കൊണ്ടുത്തമന്മാർനിങ്ങളില്ലൊരുസംശയം * ജീവവിനാശകാ
ലത്തെന്നിരിക്കിലും കേവലാനന്ദനായുള്ളോരുദേവനെ *
കാൽക്ഷണംപോലുംനിനയ്ക്കുംജനങ്ങൾക്കു മോക്ഷംവരുമതി
നില്ലൊരുസംശയം * അങ്ങിനെയുള്ളോരുദേവനാംകൃഷ്ണനിൽ
നിങ്ങൾക്കിതുപോലെഭക്തിയുണ്ടാകയാൽ * ജന്മസാഫല്യം
ഭവിച്ചിതുനിങ്ങൾക്കു കൎമ്മമിനിയൊന്നുചെയ്യേണ്ടതില്ല
ടോ * നിങ്ങൾക്കുസൌഖ്യംവരുത്തുവാൻമാധവ നിങ്ങൾവൈ
കാതെവരുമെന്നറികനീ * ഇന്നുചരാചരജാതികളുള്ളിലും
പിന്നെ പുറത്തുംജഗത്തിങ്കലൊക്കയും * വ്യാപിച്ചിരിക്കുന്ന
കൃഷ്ണനെനിത്യവും ഗോപതേനിങ്ങളുംകാണുന്നതില്ലയോ *
ശത്രുവുമില്ലൊരുമിത്രവുമില്ലവ നത്യന്തമിഷ്ടനായിട്ടുമില്ലാൎക്കു
മേ * ആരിലുംദ്വേഷവുംഭേദവുമില്ലവ നാരുടെപുത്രനുമല്ലാ
നിനയ്ക്കുമ്പോൾ * ജന്മമരണവികാരാദിയില്ലാത്ത നിൎമ്മലൻ
നിൎഗ്ഗുണനവ്യക്തനീശ്വരൻ * ലീലാൎത്ഥമോരോരവതാരവും
ചെയ്തു പാലനംചെയ്യുന്നുസാധുജനങ്ങളെ * അങ്ങിനെയു
ള്ളോരുകൃഷ്ണൻനിനയ്ക്കിലോ നിങ്ങൾക്കുതന്നെതനയനല്ലോൎക്ക
നീ * എല്ലാജനങ്ങൾക്കുമാത്മജനായതു മെല്ലാൎക്കുമമ്മയുംതാ
തനാകുന്നതും * സൎവ്വജനങ്ങളുംസൎവ്വലോകങ്ങളും സൎവ്വച
രാചരജീവവൃന്ദങ്ങളും * സൎവ്വമിക്കാണുന്നതുമദൃഷ്ടങ്ങളും സ

ർവ്വേശ്വരനായകൃഷ്ണനെനോക്കീ * അങ്ങിനെയുള്ളൊരുനാ
ഥനെച്ചിന്തിച്ചു നിങ്ങൾദുഃഖിപ്പതിനെന്തൊരുകാരണം *
ഭക്തിപരവശന്മാരായനിങ്ങൾക്കു ഭക്തപ്രിയൻമുക്തിനൽകു
മറിഞ്ഞാലും * ഏവംപലവിധംതമ്മിൽപറഞ്ഞവർ ഭാവ
സുഖംതോട്ടുവാഴുംദശാന്തരേ * അർക്കനുദിപ്പാനടുത്തൊരുകാര
ണം പുഷ്കരനേത്രമാരാകിയഗോപിമാർ * ബദ്ധമോദത്തോ
ടെഴുന്നീററുദേഹങ്ങൾ ശുദ്ധിവരുത്തിക്കളുത്തിദീപങ്ങളും *
അഷ്ടമംഗല്യവുംവെച്ചുദധികളും പുഷ്ടമോദേനകലക്കിത്തുട
ങ്ങിനാർ * പങ്കജനേത്രമാരാകുമവരുടെ കങ്കണശബ്ദവുംമ
ന്ഥനഘോഷവും * കേശവലീലകൾപാടുന്നഘോഷമോ ടാ
ശുദിഗന്തരമൊക്കനിറഞ്ഞതേ * ഗോപികമാരുടെഗീത
ഘോഷംകേട്ടു പാപമകന്നിതുസർവ്വജനത്തിനും * ദിക്കുകൾ
കളെല്ലാരമംഗലവുംപുന രൊക്കനശിച്ചുതെളിഞ്ഞുവിളങ്ങി
നാർ * ഉൾപ്പൂവിൽമോദമോടദ്ധ്യായമിന്നുഞാൻ നാല്പതുമാ
മാചുരുക്കമായ്ചൊല്ലിനേൻ *

---

പിന്നെയങ്ങർക്കനുദിക്കുന്നതിൻമുമ്പേ ചെന്നുകുളിച്ചു
വിശുദ്ധനായുദ്ധവൻ * നിത്യകർമ്മങ്ങളുംചെയ്തുവിധിപോ
ലെ നിത്യദാനങ്ങളുംചെയ്തോരനന്തരം * നന്ദഗേഹേചെ
ന്നിരുന്നോരുനേരത്തു സുന്ദരിമാരായഗോപീജനങ്ങളും *
ദ്വാരദേശത്തുവിളങ്ങിനിന്നീടുന്ന തേരതുകാൺകയാൽതങ്ങ
ളിൽചൊല്ലിനാർ * ദുഷ്ടതംചെയ്യുന്നകംസന്റെഭൃത്യനാമ
ക്രൂരനിന്നുമിവിടെക്കുവന്നിതോ * മൃത്യുഭവിച്ചൊരുദുഷ്ടനാം
കംസനു തൃപ്തിവരുത്തണമെന്നുനിനക്കയാൽ * നമ്മെയും
കൊണ്ടുപോയ്ക്കൊൽവതിനായിട്ടു ദുർമ്മതിയാകുമവനിങ്ങുവ
ന്നിതോ * നന്ദതനൂജനെക്കൊണ്ടുപോയോരവ ക്കെന്നുമേന
ല്ലതുവന്നുകൂടാവൂധം * എന്നുപറയുന്നനേരമങ്ങുദ്ധവൻ ത
ന്നെയുംകണ്ടവർചിന്തചെയ്തീടിനാർ * സുന്ദരനാമിവനാ
രുവാൻദൈവമേ വന്ദ്യനിവനതിനില്ലൊരുസംശയം * പങ്ക
ജതുല്യമായുള്ളൊരുനേത്രവും പങ്കജമാലയുംപീതവസനവും*
നീണ്ടഭുജങ്ങളുംമന്ദഹാസങ്ങളും കണ്ടാൽമനോഹരമായൊ
രുരൂപവും * എന്നിവയൊക്കയുംകാണുന്നനേരത്തു നന്ദത

ന്നുജനെപ്പൊലെഒരൊന്നന്നെ * ഇത്തരംചിന്തിച്ചവരുംചി
ലരൊട്ടു വൃത്താന്തമൊക്കവെചൊദിച്ചറിഞ്ഞുടൻ * ഉദ്ധവൻ
തന്നുടെസന്നിധൌചെന്നാശു ബദ്ധമൊദത്തൊടുസൽക്കരി
ച്ചീടിനാർ * നല്ലകുശലങ്ങൾചൊദിച്ചുലജ്ജയു മല്ലലുംമൊദ
വുംപൂണ്ടവരൊക്കയും * ആരുമെക്കൂടാതെയുള്ളൊരുനെരത്തു
ചാരുസ്മിതംപൂണ്ടുമെല്ലവെചൊല്ലിനാർ * കൈതവമൂൎത്തി
യായുള്ളൊരുകൃഷ്ണന്റെ ദൂതൻഭവാനെന്നറിഞ്ഞൊരുഞങ്ങളും
താതനുംതന്നുടെമാതാവിനുംമനഃ പ്രീതിവരുത്തുവാനായ്ക്കൊ
ണ്ടയച്ചതൊ * ഇന്നതുകൂടാതെഗൊകുലെഗൊവിന്ദനൊന്നും
സ്മരിപ്പാനവകാശമില്ലല്ലൊ * മാമുനിമാൎക്കുംസ്വജനബന്ധു
ക്കളിൽ പ്രെമമുപെക്ഷിച്ചുകൊൾവാൻപണിയല്ലൊ * കാൎയ്യാ
ൎത്ഥമുള്ളമമത്വങ്ങളൊക്കയും കാൎയ്യംകഴിഞ്ഞാൽക്ഷണംകൊ
ണ്ടുവിട്ടുപൊം * പുഷ്പത്തിലുള്ളമധുവൊടുങ്ങീടുകി ലപ്പൊഴെ
വണ്ടുകളെല്ലാംഗമിക്കുമെ * അങ്ങിനെതന്നെപുരുഷരുംകാ
മിനീ സംഗമാനന്തരംവിട്ടുഗമിച്ചീടും * വിത്തമൊടുങ്ങുന്ന
നെരംപുരുഷരെ സത്വരംകൈവെടിഞ്ഞീടുംഗണികമാർ *
ഏറിയകാലംവഴിപൊലെപാലിച്ച കൂറുള്ളഭൂപതിശ്രെഷ്ഠനെ
ന്നാകിലും * ചെററുകഴപ്പുംവരുന്നൊരുനെരത്തു തെററന്നു
കൈവെടിഞ്ഞീടുംപ്രജകളും നല്ലഗുരുവിനെശിഷ്യരുംവിദ്യ
കളെല്ലാംഗ്രഹിച്ചാൽവെടിഞ്ഞുഗമിച്ചീടും * ദക്ഷിണചെ
യ്തുശെഷംയജമാനനെ തൽക്ഷണമൃത്വിക്കളുംവെടിഞ്ഞീടുമെ *
നല്ലഫലങ്ങളൊടുങ്ങിയാൽവൃക്ഷങ്ങ ളെല്ലാംവെടിഞ്ഞുഗമി
ക്കുന്നുപക്ഷികൾ * അഷ്ടികഴിഞ്ഞഗൃഹങ്ങളെതൽക്ഷണെ
വിട്ടുഗമിക്കുംവഴിപൊക്കരൊക്കയും * നിത്യമിരിക്കുംവനത്തെ
യുംപാവകൻ കത്തിദ്ദഹിച്ചാൽവെടിയുംകണക്കിനെ * നി
ത്യവുംവന്നുസദൃശങ്ങളുംപാ ഞ്ഞെത്രയുമിഷ്ടമുണ്ടെന്നുതൊ
ന്നിച്ചുടൻ * പാരാതെസംഗമംചെയ്തുകൊണ്ടപ്പൊഴെ ജാര
നുംനാരിയെവിട്ടുനടന്നീടും * വന്നീലവൾക്കലംഭാവമെന്നാ
കിലും പിന്നെമമത്വമവനില്ലതെല്ലുമെ * ഇത്ഥമുരചെയ്തവർ
കളുംകൃഷ്ണനെ ച്ചിത്തെനിനച്ചുകരഞ്ഞുതുടങ്ങിനാർ * ലൊ
കൈകനാഥനെച്ചിന്തിച്ചുലജ്ജയും ലൌകികമെന്നതുംകൈ
വിട്ടവർകളും * അച്യുതൻതന്നുടെബാലചരിതങ്ങളുച്ചത്തി

ലോരോന്നുപാടിത്തുടങ്ങിനാർ * അപ്പോളൊരുഭൃംഗമെത്ര
യുംവേഗേന തൽപ്രദേശത്തുപറന്നുചെന്നീടിനാൻ * ഇന്ന
വൻകൃഷ്ണന്റെദൂതനായ്വന്നവ നെന്നുകല്പിച്ചോരുഗോപിയും
ചൊല്ലിനാൾ * ധൃഷ്ടനായുള്ളോരുകേശവനെത്രയുമിഷ്ടമായു
ള്ളോരുപത്നീകുചങ്ങളിൽ * ഭംഗ്യാമുകുന്ദനണിയിച്ചമാലമേ
ലേഗസമ്മർദ്ദനെപ്പററിയകുങ്കുമം * ശ്മശ്രുക്കളിൽതേച്ചുവന്ന
മധുകര കശ്മലനീമമപാദംതൊടായ്ക്കെടോ * ഇന്നുപുരസ്ത്രീജ
നങ്ങൾക്കുകേശവൻ നന്നായ്പ്രസാദംവരുത്തുകവേണ്ടതും *
ഇന്നിഹഞങ്ങളെസൽക്കരിച്ചീടുകിൽ നന്ദാത്മജനലഭ്യ
തമുണ്ടായ്വരും * ചെററസുഖങ്ങളറിയിച്ചുഞങ്ങളെ തെററ
ന്നുപേക്ഷിച്ചുപോയിതുമാധവൻ * പുഷ്പത്തിലുള്ളമധുവൊട്ടു
ങ്ങീടുകിലപ്പൊഴെപോകുന്നനീയെന്നതുപോലെ * മോഹ
നമായകപടവാക്യംകേട്ടു മോഹിച്ചുപോകയാലിന്ദിരാദേവി
യും * ഇപ്പരമാർത്ഥങ്ങളൊന്നുമറിയാതെ തൽപാദശുശ്രൂഷ
ചെയ്തുവസിക്കുന്നു * എന്തിനുനീവൃഥാകൃഷ്ണകഥകളെ ച
ന്തമോടത്രവന്നോതുന്നുഭൃംഗമേ * കാന്തനില്ലാതൊരുനാരി
മാർഞങ്ങളു മെന്തുനിനക്കുതരുവാനിരിക്കുന്നു * നിത്യവും
കൃഷ്ണനോടൊന്നിച്ചിരിക്കുന്ന മത്തേഭഗാമിനിമാരുടെസന്നി
ധൌ * സമ്മോദമോടുനീചെന്നുപാടീടുകിൽ സമ്മാനവുംത
വവേണ്ടതുകിട്ടുമേ * സുന്ദരരൂപവുംമഞ്ജുവാക്യങ്ങളും മന്ദ
ഹാസങ്ങളുംചാരുകടാക്ഷവും * എന്നിവകാണുന്നനേരത്തുകൃ
ഷ്ണനെ മൂന്നുലോകത്തിലുമുള്ളതരുണിമാർ * ചെന്നുവരിച്ചീ
ടുമെന്നതുകൊണ്ടവ നിന്നൊരുനാരിയിൽപ്രേമമില്ലെങ്കിലും*
ഇത്രപരവശമാരായഞങ്ങളിൽ ചിത്തകാരുണ്യമില്ലാത്തതു
യോഗ്യമോ * ഉത്തമശ്ലോകനെന്നുള്ളോരുനാമവും ഭക്തകാരു
ണ്യമുണ്ടാകകൊണ്ടല്ലയോ * നിർമ്മലന്മാരായബന്ധുജനങ്ങ
ളെ തന്മൂലമെല്ലാമുപേക്ഷിച്ചുഞങ്ങളെ * നിർമ്മൂലമായുപേ
ക്ഷിച്ചോരുനിസ്സ്വമായ് തമ്മിൽനിരത്തുവാനോർക്കേണ്ടനീവൃഥാ
ഒന്നുമപരാധമില്ലാത്തബാലിയെ കൊന്നുമൃഗയുക്കളെപ്പോ
ലെമാധവൻ * കാമിച്ചുവന്നോരുരാക്ഷസനാരിയെക്കാമുക
നോരംവിരൂപയാക്കീടിനാൻ * പാരിച്ചഭക്ത്യാസകലവും
നൽകിയ വൈരോചനിയെപ്പിടിച്ചുകെട്ടീടിനാൻ * അങ്ങി

നേയുള്ളോരുനിർദ്ദയൻതന്നോടു ഞങ്ങൾക്കുസംഗമിനിമേൽ
മതിയെടോ * എത്രയുംനിർദ്ദയൻകൃഷ്ണനെന്നാകിലും നിത്യവും
ഞങ്ങൾക്കുസൽകഥാകർണ്ണനം * യാതൊരുകൃഷ്ണകഥാമൃതം
സേവിച്ചു ചേതസിമോഹങ്ങളൊക്കനാശിക്കയാൽ * ചിത്തവി
ശുദ്ധിയുംവന്നുപിതൃമാതൃ പുത്രമിത്രാർത്ഥകളത്രാദിയൊക്കയും
വ്യർത്ഥമെന്നോർത്തുവെടിഞ്ഞുവിരക്തരാ യെത്രജനമുണ്ടുവാഴു
ന്നുസൌഖ്യമായ് * അങ്ങിനെയുള്ളോരുകൃഷ്ണൻകഥാമൃതമ
ങ്ങിനേകേൾക്കാതിരിക്കുന്നുഞങ്ങളും * ദുഷ്ടനാംവേടൻധനു
സ്സുംശരവുമായ് കാട്ടിലൊളിച്ചുവസിച്ചങ്ങൊരുദിശി * പേട
മാൻനാഗങ്ങൾക്കുകന്നുകൾക്കയും 'ലോടിയരികത്തുചെല്ലുംമൃ
ഗങ്ങളേ * നല്ലശരമെയ്തുകൊല്ലുന്നതുപോലെ മല്ലവിലോച
നൻമാധവൻഞങ്ങളെ * ജിഹ്മവചനങ്ങൾകൊണ്ടുമോഹി
പ്പിച്ചു മന്മഥലീലാരസവുമറിയിച്ചു * കോമളരത്നനഖങ്ങളു
മേല്പിച്ചു കാമാഗ്നിതന്നിൽപതിപ്പിച്ചുനിർദ്ദയം * സത്വരം
കൈവിട്ടുപോയൊരുകൃഷ്ണന്റെ വാർത്തകളല്ലാതെവല്ലതുംചൊ
ല്ലിനീ * മറെറാരുവല്ലവിമാരില്ലിനാളുകളിപ്പോഴ തെററന്നുനീയ
ങ്ങുചെന്നിങ്ങുപോന്നിതോ * ഞങ്ങളെക്കൊണ്ടങ്ങുചെല്ലുവാ
നായിട്ടോണ്ടു മംഗലത്രപനയസ്ഥോയോമാധവൻ * എങ്കിൽനി
ണക്കിന്നുവേണ്ടതുനൽകുവാൻ ശങ്കയില്ലങ്ങൾക്കമൊന്നുന
ല്ലോഭവാൻ * ചെന്താമരാക്ഷന്റെവക്ഷസ്ഥലമതിൽ ചെ
ന്താരിൽമാനിനിസന്തതംവാഴ്കയാൽ * ഇന്നുനീഞങ്ങളെ
ക്കൊണ്ടങ്ങുചെൽകിലും ധന്യശീലാഞങ്ങളെന്താന്നുചെ
യ്യുന്നു * പങ്കജനേത്രനാംകൃഷ്ണൻമധുരയിൽ സങ്കടമെന്ന്യേസു
ഖിച്ചുവാഴുന്നിതോ * തന്നുടെതാതജനനീജനത്തെയും പി
ന്നെയുംബന്ധുവയസ്യജനത്തെയും * ഗോകുലംതന്നെയുംവൃ
ന്ദാവനത്തെയും ഗോകുലനാഥൻസ്മരിക്കുന്നിതോസഖേ *
ഞങ്ങടെവൃത്താന്തമെന്തെങ്കിലുമൊരു സംഗതിയിങ്കൽപ്പറ
വതുകേട്ടിതോ * നല്ലോരകിലുകൾചന്ദനമെന്നിവ യെല്ലാം
ധരിച്ചോരുകൃഷ്ണകരാംബുജം * ഇന്നുമൊരുതരംമൂർദ്ധനിചേർപ്പ
തിനെന്നുകഴിവരുംഞങ്ങൾക്കുദൈവമേ * ചെന്തളിരാ
ത്തകരങ്ങളെക്കൊണ്ടവൻ പണ്ടലുംകൊങ്കത്തടത്തെതടവുന്നോ
[illegible] * പൊന്താർശരാർത്തിയാൽകേൾമയിൽക്കൊണ്ടവൻ ചെന്താ

നിന്നു ഞാൻ നിങ്ങളെ വിട്ടിങ്ങു പോന്നതും * ദൂരത്തിരുന്നിട്ടുമി ഷ്ടഭർത്താവിനെ പ്പാരാതെ നാരിമാർ ചിന്തിക്കെപ്പൊഴും * ചാരത്തിരിക്കുജനത്തെയത്തപോലെ നേരെനിനക്കയുമില്ലത രുണിമാർ * എന്നതുകൊണ്ടന്യചിന്തയുംവിട്ടുകൊ ണ്ടെ ന്നെയുംസന്തതംധ്യാനിച്ചുനിത്യവും * തത്ര വാഴുന്നോരുനി ങ്ങളുമെന്നോടു സത്വരംചേരുമതിനില്ലസംശയം * വൃന്ദാവ നെരാസലീലകൾചെയ്യുന്ന സുന്ദരിമാരായഗോപിമാരിൽ ചിലർ * ഭർത്താദിരുദ്ധമാരാകയാലെന്നെയു മെത്രയുംധ്യാനി ച്ചുമുക്തിലഭിച്ചിതു * ഇത്തരമെല്ലാമരുൾചെയ്തുമാധവൻ സത്യമാമാക്കയുംഞാനിന്നു ചൊല്ലിനേൻ * മുഗ്ദ്ധവിലോച നൻതന്നുടെസന്ദേശ മുദ്ധവനേവമവരോടു ചൊല്ലിനാൻ * മൂന്നുകുറച്ചമ്പതദ്ധ്യായമിന്നുഞാൻ സുന്ദരിമാരേചുരുക്കമായ് ചൊല്ലിനേൻ *

---

ഇങ്ങിനേകൃഷ്ണന്റെസന്ദേശമൊക്കയും മംഗലഗാത്രി മാർകേട്ടോരനന്തരം * ചേതസിചെറ്റുവിജ്ഞാനമുണ്ടാക യാൽ പ്രീതിയോടുദ്ധവൻതന്നോടു ചൊല്ലിനാർ * സത്തമ ന്മാരായയാദവശ്രേഷ്ഠരെ നിത്യമുപദ്രവിച്ചീടുക കാരണം * ദു ഷ്ടനായുള്ളൊരുകംസൻവിധിവശാൽ നഷ്ടനായ്പ്പോന്നതുഭാഗ്യമ ത്രേത്തുലോം * യാദവന്മാരോടുമൊന്നിച്ചുമാധവൻ മോദവും കൈക്കൊണ്ടുവാഴുന്നിതോ സുഖം * പൌരനാരീജനങ്ങൾക്കു ദാമോദരൻ പാരംപ്രസാദംവരുത്തുന്നതില്ലയോ * കേളിവി ശേഷങ്ങളൊക്കെയറിയുന്ന നാളീകലോചനൻകൃഷ്ണൻമനോ ഹരൻ * സുന്ദരിമാരാംപുരസ്ത്രീജനത്തിന്റെ മന്ദഹാസങ്ങ ളുംകേളീവിലാസവും * തെറ്റെന്നുകണ്ടന്നേരത്തവരോടു പറ്റാതിരിക്കയുമില്ലെന്നുനിർണ്ണയം * നാരിമാരോടുമൊരുമി ച്ചിരുന്നുകൊ ണ്ടോരോന്നു ചൊല്ലുന്നനേരമെന്നാകിലും * സംഗതിവല്ലതുമുണ്ടായ്വരുന്നേരം ഞങ്ങളെയുണ്ടോനിനക്കുന്നു മാധവൻ * വൃന്ദാവനാന്തരേഞങ്ങളോടൊന്നിച്ചു മുന്നംചി ലദിനംക്രീഡിച്ചതൊക്കെയും * കന്ദർപ്പസുന്ദരനിന്ദിരാമന്ദിരൻ നന്ദതനൂജൻമറന്നിതോമാനസേ * തന്നെക്കുറിച്ചുതപിക്ക ന്നഞങ്ങളെ തന്നുടെഗാത്രസുധാരസവൃഷ്ടിയാൽ * നന്നായ്

ത്തെണൎപ്പിപ്പതിന്നായൊരുദിനം വന്നീടുമോകൃഷ്ണനെന്നതറി
ഞ്ഞീടാ * ശത്രുക്കളേയുംവധിച്ചുപിതൃമാതൃ മിത്രഭൃത്യാമാത്യ
ബന്ധുജനത്തോടും * രാജ്യാധികാരവുംചെയ്തുജനങ്ങളാൽ
പൂജ്യനായത്യന്തമുള്ളസമ്പത്തോടും * സ്വാമിമാരായകന്യക
മാരോടു മൊന്നിച്ചുമോദേനവാഴുന്നമാധവൻ * ഒന്നുനിനച്ചാ
ലുമിപ്പോളിവിടേക്ക വന്നീടുവാനവകാശമില്ലെങ്കിലും * സ്നേ
ഹമുണ്ടാകയാലിച്ഛഞങ്ങൾക്കുണ്ടു മോഹത്തിനററമില്ലേല്ലാമ
ഹാമതെ * കേശവൻഞാനെന്നൊരുദിനംകണ്ടവ രാശയെ
പിന്നെമറക്കുന്നതാരെടൊ * അങ്ങിനേയുള്ളോരുകൃഷ്ണനോടു
ണ്ടായ സംഗമംഞങ്ങൾമറക്കുന്നതെങ്ങിനേ* ശ്രീകാന്തനാ
യ്സൎവ്വകാമവുംസാധിച്ച ലോകൈകനാഥനാംകൃഷ്ണനെപ്പാ
ൎക്കിലൊ * വല്ലവീമാരായഞങ്ങളാലുംമററ മല്ലാരാലുമി
ല്ലാരുകാംക്ഷിതം * ആശയെഞങ്ങളിതൊക്കയെറികിലു മാ
ശാവളരുന്നുഞങ്ങൾക്കുകൃഷ്ണനിൽ * ഓരോന്നിലാശകളുണ്ടാ
യ്വരികയാലോരോരോദുഃഖംവരുന്നതല്ലോക്കമെ * നൈരാശ്യ
മെന്നതുനല്ലസുഖമെന്നു സാരയാംപിംഗലചൊന്നതുചേരു
മോ * ഗോവൎദ്ധനമതുംവൃന്ദാവനമതും ഗോവത്സരുംഗോപ
ബാലരുംഗോക്കളും * എന്നിവയെങ്ങളെച്ചിന്തചെയ്യിക്കു
ന്നു നന്ദതനൂജനെപ്പിന്നെയുംപിന്നെയും * ചന്ദ്രസമാനമുഖ
വുംകടാക്ഷവും മന്ദഹാസങ്ങളുംമഞ്ജുളവാക്യവും * എന്നി
വകൊണ്ടിന്നുഞങ്ങടെമാനസം നന്നായപഹരിച്ചോരുഗോ
വിന്ദനെ * എങ്ങിനെഞങ്ങൾമറക്കുന്നുദൈവമെ മംഗലരൂ
പമധുരിപോമാധവ * ഹാഹാരമാപതെഹാഹാജനാൎദ്ദന
ഹാഹാജഗന്നാഥഗോകുലനായക * ഹാഹാകൃപാശീലവ
ല്ലവീവല്ലഭ ഹാഹാവലഞ്ഞിതുഞങ്ങളുമെത്രയും * ദേഹംത
ളരുന്നപാരമായ്ഞങ്ങൾക്ക ദാഹവുംമോഹവുമേററംവളരു
ന്നു * പ്രാണനാഥവക്ത്രപത്മമതിന്നു കാണ്മാനാക്കിലൊഞങ്ങ
ളിപ്പോൾമരിക്കുമെ * ദുഃഖാൎണ്ണവത്തിൽപ്പതിച്ചോരുഞങ്ങ
ളെ ദുഃഖവിനാശനംവന്നുകൊൾക * ഇത്ഥംപറഞ്ഞുകരയു
ന്നവരോടു ചിത്തമൊഴിഞ്ഞുകൊണ്ടുദ്ധവൻപിന്നെയും *
തങ്ങൾക്കുകൃഷ്ണസന്ദേശവാക്യവു മെത്രയുമേററംപറഞ്ഞൊര
നന്തരം * ചിത്തസന്താപമവൎക്കുതീൎത്തിതു തൽക്ഷണമോദ

ങ്ങളുമുണ്ടായിവന്നതേ* അന്നേരമുദ്ധവൻതന്നെവഴിപോലെ
സുന്ദരിവൃന്ദവുംപൂജചെയ്തീടിനാർ * ഗോകുലവാസികളാ
യവൎക്കൊക്കയും ശോകങ്ങളൊക്കയുംതീൎത്തുപോന്നീടുവാൻ *
നല്ലോരുമാധവലീലകളെപ്പൊഴു . മെല്ലാവരോടുംപറഞ്ഞു
കൊണ്ടുദ്ധവൻ * ചിത്തമോദത്തോടുതത്രവചൈറവനാൾ
പാൎത്തിതുസൌഖ്യവുംവന്നിതെല്ലാൎക്കുമേ * കേശവലീലകൾ
കേട്ടുകേട്ടെല്ലാൎക്കു മാനസെമറ്റൊരുചിന്തയില്ലായ്കയാൽ * ഓ
രോദിനങ്ങൾകഴിയുന്നതെല്ലാൎക്കു മോരോനിമിഷങ്ങളെന്നു
നിനച്ചതേ* ഉത്തമമാരായഗോപിമാൎക്കുള്ളോരു ഭക്തികണ്ടേ
ത്രയുംമോദമോടുദ്ധവൻ* എല്ലാവരുംചെന്നുറങ്ങിയനേരത്തു
വല്ലവിമാരെത്തൊഴുതുചിന്തിച്ചിതു* ഉത്തമപൂരുഷനാകിയ
കൃഷ്ണനി ലിത്ഥമിവൎക്കിനഭക്തിയുണ്ടാകയാൽ * ഈത്രിലോ
കത്തിങ്കലുള്ളജനങ്ങളി ലുത്തമന്മാരിവരില്ലൊരുസംശയം *
നിൎമ്മലയാംവിഷ്ണുഭക്തിയില്ലായ്കിലോ ബ്രാഹ്മണജന്മവുമെത്ര
യുംനിഷ്ഫലം * ഭക്തിയുണ്ടെങ്കിലോനീചനെന്നാകിലും മുഖ്യ
നവനതിനില്ലകില്ലേതുമേ * ഇത്ഥംവ്യഭിചാരശീലമാരായുള്ള
പത്നിനിത്യംവസിച്ചുകൊണ്ടീടിന * ബുദ്ധിയുംശാസ്ത്ര
വുംസംസ്കാരവുംദേഹശുദ്ധിയുമാചാൎയ്യസേവയുംകൎമ്മവും *
തപവിജ്ഞാനവുമില്ലാത്തഗോപിമാ ൎക്കിത്തരംഭക്തിഭവിച്ച
തത്യത്ഭുതം * ധന്യമാരാകമിവൎക്കിതുകാരണം വന്നുകൂടുംനല്ല
സൌഖ്യവുംമോക്ഷവും * എന്നുടെരോഗത്തിനിന്നീമഹൌ
ഷധം നന്നെന്നറിയാതെരോഗിയായുള്ളവൻ * വ്യാധിക്കുന
ല്ലമരുന്നുസേവിക്കിലും വ്യാധിനശിച്ചീടുമെന്നകണക്കിനെ *
തപമറിയാതെസേവിച്ചുകൊൾകിലും ഭക്തപ്രിയൻമുക്തി
നൽകുമെല്ലാൎക്കുമേ * സുന്ദരിമാരിവൎക്കൃഷ്ണനോടൊന്നിച്ചുവൃ
ന്ദാവനേരാസക്രീഡകൾചെയ്യുനാൾ * ആശ്ലേഷവുംചുംബ
നാലാപരാത്രികൾ ശാശ്വതമുള്ളോരുസൌഖ്യംലഭിക്കയാൽ*
സൎവ്വേശ്വരപ്രസാദങ്ങളിതുപോലെ സ്വപ്നെപ്പുമാൎക്കുലഭിച്ച
തില്ലാൎക്കുമേ * സുന്ദരിമാരായഗോപിമാർനിത്യവും വൃന്ദാവ
നെസഞ്ചരിക്കുംദശാന്തരെ * പാദരജസ്സുകളേറവസിക്കു
ന്ന പാദപജാലലതകളിൽവെച്ചുഞാൻ * ഒന്നായിവന്നുജ
നിച്ചുകൊൾവാൻമമ തന്നീടവേണമനുഗ്രഹംശ്രീനിധേ *

സുന്ദരിമാരിവർമാധവലീലക ളൊന്നിച്ചുപാടുന്നശബ്ദങ്ങൾ
കേൾക്കയാൽ * ലോകത്രയങ്ങളുംശുദ്ധിവരികയാൽ ലോ
കൈകപൂജിതമാരിവരാക്കിലൊ * എന്നതുകൊണ്ടിവർപാ
ദരേണുക്കളെ പിന്നെയും പിന്നെയുംവന്ദിച്ചീടുന്നുഞാൻ * ഇ
ത്ഥംനിനച്ചവൻഗോപീജനത്തോടു യാത്രയുംചൊല്ലിപ്പുറ
പ്പെട്ടുസത്വരം * നന്ദാദികളോടനുജ്ഞയുംകൈക്കൊണ്ടു ചെ
ന്നരഥമതിലേറുംനേരത്തെ * കാഴ്ചകളുംകൊണ്ടുചെന്നുന
ന്ദാദികൾ വാഴ്ത്തുന്നഭക്തിയോടിത്തരംചൊല്ലിനാർ * നിത്യ
വുംകൃഷ്ണപാദാംബുജങ്ങൾക്കു ചിത്തമെപ്പോഴുമുറച്ചുവരേ
ണമേ * കായംനമസ്കാരപാത്രമായീടേണം മായാഭ്രമങ്ങളു
മൊക്കനീക്കീടേണം * ഓരോതരംകാര്യങ്ങൾ ചെയ്യുന്നതൊ
ക്കയും വാരിജാക്ഷപ്രീതിയായിവരണമേ * സല്ലാപമൊക്ക
യുംസൽകഥയാകണമെ എല്ലാതൊരുഗതിയില്ലഞങ്ങൾക്കെ
ടോ * എന്നുപറഞ്ഞതുകേട്ടോരനന്തരം നന്ദിയോടുദ്ധവൻ
ചെന്നുമധുരയിൽ * നന്ദാദികളുമാഗോകുലവാസികൾനന്ദി
ച്ചുനൽകിയകാഴ്ചകളൊക്കയും * രാമനുംകൃഷ്ണനുംയാദവരാജ
നു മാറുമാറേകീട്ടുകൊടുത്തോരനന്തരം * ഗോകുലവാസികൾ
ക്കുള്ളോരുഭക്തിയും ശോകവുംസ്നേഹവുംരാഗവുംഖേദവും *
എന്നിവയൊക്കയുംവിസ്തരിച്ചുദ്ധവൻ നന്ദാത്മജനോടുസത്യ
മായ്ചൊല്ലിനാൻ *താല്പര്യത്തോടുമദ്ധ്യായമിന്നുഞാൻ നാ
ല്പത്തേഴാമതുംചുരുക്കമായ്ചൊല്ലിനേൻ *

—*—

അക്രൂരനെവാഴ്ത്തുന്നകാലമൊത്തൊരുദിനം മംഗലരൂപനാ
യോരുദാമോദരൻ * പുഷ്കരലോചനനായോരുസൈരന്ധ്രിതൻ
ഭാവങ്ങളുമയണമെന്നറിഞ്ഞതാൽ * ഉദ്ധവനോടുംപുറപ്പെ
ട്ടുചെന്നാശു ഗന്ധാംഗിതന്നുടെമന്ദിരംപുക്കതേ * അംഭോജ
നേത്രനുംകൃഷ്ണനെക്കണ്ടതി സംഭ്രമസന്തോഷലജ്ജാസമന്വി
തം * തന്നുടെതോഴിമാരോടുമെഴുനീറ്റു ചെന്നതിരേറ്റങ്ങു
കൊണ്ടുപോന്നാദരാൽ * മല്ലാരിതന്നുടെകാലുംകഴുകിച്ചു ന
ല്ലൊരുമെത്തമേലെമ്പാടിരുത്തിനാൾ * ഉദ്ധവൻതന്നെയും
പൂജിച്ചവർചെന്നു ബദ്ധമോദത്തോടുമേടിൽകൂട്ടിനാൾ*
ചെമ്പകമാല്യാദികുന്ദമാല്യങ്ങളു മിമ്പമേറീടുന്നുത്തമദാമങ്ങ

ളും * എന്നിവകൊണ്ടുവിതാനിച്ചുകിമോടു ചന്ദനകർപ്പൂരധൂ
പഗന്ധത്തോടും * പൂർണ്ണകുംഭങ്ങളും രത്നദീപങ്ങളും സ്വർണ്ണ
പാത്രങ്ങളും പുഷ്പജാലവും * എന്നിവകൊണ്ടുവിളങ്ങുമ
ണിയറതന്നിൽ സുഖേന വസിച്ചു മുകുന്ദനും * വസ്ത്രാനുലേപ
നഭൂഷണജാലങ്ങളെത്രയും നന്നായലങ്കരിച്ചങ്ങിനെ * സം
ഭ്രമലജ്ജാനുരാഗസുഖത്തോടു ചേർന്നംഭോജനേത്രയും തത്ര ചെന്നീ
ടിനാൾ * മന്ദഹാസത്തോടെഴുന്നീറ്റു കൃഷ്ണനും സുന്ദരിതന്നു
ടെ കൈപിടിച്ചാദരാൽ * നല്ലോരു മെത്തമേൽ ചെന്നിരുത്തി
ക്കൊണ്ടു മെല്ലവേ സൗജന്യവാക്കുകൾ ചൊല്ലിനാൻ * പി
ന്നെയവളോടു മൊത്തു രമിച്ചിതു വന്ദിതാനന്ദമവർകളെത്തുനേ
രം * തന്നുള്ളിലാഗ്രഹമുള്ള പദാർത്ഥവും തന്നിലാശിയും മടിയാ
തെ ചൊല്ലീടിനാൾ * ആനന്ദമൂർത്തിയോടൊത്തു രമിച്ചവൾ
ക്കാനന്ദമുണ്ടായതെത്ര ചൊല്ലുന്നതാർ * വിഷ്ണുപദത്തെക്കൃഷ്ണ
നെന്നറിയാതവൾ കൃഷ്ണനു ചന്ദനമാത്രം കൊടുക്കയാൽ * സു
ന്ദരിതന്നുടെയുള്ളോരു സംസ്രീഡ വചനാദിസൗഖ്യങ്ങളെത്ര
യുമേറ്റം * ഈശപരനെന്നറിയാതെയാ കൃഷ്ണനെ ശാരീ
തം പൂജിച്ചു പക്ഷെ ചൊല്ലേണമോ * ആനന്ദമൂർത്തിയോടൊന്നി
ച്ചു വാണളവാനന്ദമോടും വസിച്ചുചെന്താമര * ഭാഗ്യാകാ
ക്കയാൾ മുക്തി നൽകീടുവാൻ ഭാഗ്യനാം നാഥനോടിത്തരം
ചൊല്ലിനാൾ * കന്ദർപ്പസുന്ദരകാന്ത സുന്ദരമ നിന്നെപ്പിരി
ഞ്ഞാൽ പൊറുക്കയില്ലേതുമേ * എന്നതു കേട്ടു മിനിയും ചിലദി
നമെന്നോടൊത്തിരിപ്പീടുവൻ ഭവാൻ * എന്നൊരു സ
ന്ദേഹമെന്നരുൾചെയ്തു കൊണ്ടന്തർമ്മോദത്ര വാണിതു കൃഷ്ണ
നും * പ്രാണനാഥനായ്‌ ചിലദിനം വാണൊരു ശേ
ഷം ഗമിച്ചു ഗോവിന്ദനും * കൊണ്ടൽനേർവർണ്ണനാകിയ കൃ
ഷ്ണനു വണ്ടാർകുഴലിയാളായൊരാ സൈരന്ധ്രിയിൽ * കണ്ടാൽമ
നോഹരനായ പുത്രൻ താനുണ്ടായുപശ്ലോകനെന്നൊരു നന്ദ
നൻ * സംഖ്യയില്ലാതൊരു ശാസ്ത്രം ഗ്രഹിക്കയാൽ സാംഖ്യ
യോഗാചാര്യനായി വന്നാനവൻ * രാമനോടൊന്നിച്ചു കൃഷ്ണ
നൊരു ദിനം സാദരമുദ്ധവനോടും പുറപ്പെട്ടു * അക്രൂരമന്ദി
രേ ചെന്നാനതു കണ്ടു ഭക്ത്യാ തൊഴുതു പൂജിച്ചനക്രൂരനും * മോ
ദേന കാലും കഴുകിച്ചുത്തുദകം പാദാബ്ജതീർത്ഥം ശിരസി ചേ

ത്തീടിനാൻ * വസ്ത്രമാല്യാഭരണാന്നപാനാദികൊണ്ടേറ്റ
വും സൽക്കരിച്ചാനന്ദമഗ്നനായ് * പങ്കേരുഹാക്ഷന്റെ പാ
ദാംബുജദ്വയമങ്കേ ധരിച്ചു മോദേന ചൊല്ലീടിനാൻ * സംസാ
രനാശനനായ ഭവാനിന്നു കംസാദികളെ വധിച്ചു യദുകുലം *
പാലിച്ചുകൊണ്ടത്രെ മൂലം യദുക്കൾക്കു കാലദോഷങ്ങളുമൊക്കെ
യും തീർന്നതേ * നിങ്ങളല്ലോ ജഗൽകാരണമായതു നിങ്ങളല്ലാ
തെ മറ്റൊന്നുമില്ലെങ്ങുമെ * സാക്ഷാൽപരബ്രഹ്മമായൊരു
നിങ്ങളിന്നക്ഷിപഥത്തിങ്കൽ വന്നതുമത്ഭുതം * ഇന്നു മമ ഗൃ
ഹേ വന്നതു കാരണമെന്നുടെ ഭാഗ്യമതിനില്ല സംശയം * ഇ
ന്നു ഗൃഹവും കുലവും വിശുദ്ധമായെന്നുടെ ജന്മസാഫല്യവും വ
ന്നുതേ * മായാഭ്രമമിനി വന്നീടരുതതിനായിട്ടനുഗ്രഹിക്കേ
ണമേ ദയാനിധേ * ത്വൽപാദഭക്തിയും വർദ്ധിച്ചിരിക്കേണം
ചിൽപൂരുഷ തവ പാദം വണങ്ങുന്നേൻ * ഇത്തരമേറെ സ്തു
തിച്ചുകൊണ്ടക്രൂരനെത്രയും ഭക്ത്യാ തൊഴുതിരുന്നീടിനാൻ * മ
ന്ദഹാസം ചെയ്തു മന്ദമായ് കൃഷ്ണനുമക്രൂരനോടു ചൊല്ലീ
ടിനാൻ * എന്നുടെ താതനല്ലോ ഭവാനോർക്കിലോ വന്ദ്യനായു
ള്ള ഗുരുവായതും ഭവാൻ * പ്രീതിയും സ്നേഹവും കാരുണ്യവും ത
വ ചേതസി പുത്രനാമെന്നിലുണ്ടാകേണം * നിന്നെക്കണ
ക്കെയുള്ളോരു ജനങ്ങളെ നന്നായ് ഭജിച്ചുകൊള്ളേണമെല്ലാവ
രും * മറ്റുള്ളവർക്കു ഗുണം വരുത്തീടുവാനേറ്റം ശ്രമിക്കും ഭ
വാദൃശരായവർ * പുഷ്കരസേതുപ്രവാഹങ്ങളെന്നിവ മുഖ്യ
ങ്ങളായുള്ള തീർത്ഥങ്ങളെങ്കിലും * ദേവപ്രതിമകളായുള്ളതൊ
ക്കയും കേവലമീശ്വരന്മാരെന്നിരിക്കിലും * ഏറിയകാലമി
വരെ ഭജിക്കിലെ നേരെ വിശുദ്ധി വരികയുമുള്ളു പോൽ * സ
ജ്ജനദർശനമൊത്തുകിലപ്പൊഴെ ദുർജ്ജനങ്ങൾക്കും വിശുദ്ധി വ
ന്നീടുമേ * അങ്ങിനെയുള്ളൊരു സജ്ജനാഢ്യൻ ഭവാൻ ഞ
ങ്ങൾക്കുപകാരമൊക്കെയും ചെയ്യുമേ * എന്നതുകൊണ്ടിന്നു
ഹസ്തിനാംപുരെ ചെന്നു വൃത്താന്തമറിഞ്ഞുവന്നീടേണം *
പാണ്ഡുമരിച്ചൊരു ശേഷം ശിശുക്കളും പാണ്ഡവന്മാരും ജന
നിയും കുന്തിയും * ഹസ്തിനമായ പുരത്തിൽ വസിക്കുന്നു വൃ
ത്താന്തമൊക്കെയും കേട്ടിരിപ്പൂ ഭവാൻ * ദുഷ്ടനായോരു സുയോ
ധനനെത്രയും [illegible] ധൃതരാഷ്ട്രജന്മാർ * സഹോദര

നാത്തുല്യമായ്പാണ്ഡവന്മാരെയു മാത്മനാചിന്തിച്ചു പാലിക്കയില്ലവൻ * ഇന്നുഭവാൻചെന്നുവാൎത്തയറിഞ്ഞിങ്ങു വന്നവൃത്താന്തങ്ങൾകേട്ടാലനന്തരം * നമ്മുടെപാണ്ഡവന്മാൎക്കുസുഖങ്ങളും നന്മയുംപക്ഷെവരുത്തിവെച്ചീടുവൻ * ഇത്തരമക്രൂരനേയുംപറഞ്ഞയ ച്ചുത്തമപൂരുഷനാകിയമാധവൻ * സീരിയുമുദ്ധവൻതാനുമൊരുമിച്ചു പാരാതെചെന്നുമധുരയിൽ മേവിനാൻ * ഇമ്പമോടദ്ധ്യായമിന്നുഞാൻനാല്പത്തു മൊമ്പതുംകേട്ടതുപോലെചൊല്ലീടിനേൻ *



ഹസ്തിനമായപുരത്തിലക്രൂരനു മെത്രയുംവേഗേനചെന്നോരനന്തരം * അന്ധനാംഭൂപതിതന്നെയുംകണ്ടാശു ഗാന്ധാരിയേയുംവിദുരാദികളേയും * കണ്ടുകുശലാദികളുംപറഞ്ഞുപോയ് കണ്ടിതുസോദരിയാകിയകുന്തിയേ * സോദരൻവന്നതുകണ്ടിതുകുന്തിയും സാദരംപൂജിച്ചുഖേദേനചൊല്ലിനാൾ * താതനുംഭ്രാതൃജനങ്ങളുംനിങ്ങളും ഭ്രാതൃതനയരുംസോദരിവൎഗ്ഗവും * സൌഖ്യമായ്വാഴുന്നതില്ലയോമാനസേ ദുഃഖിച്ചുവാഴുന്നൊരെന്നെമറന്നിതോ * പൈതൃഷ്വസേയരാമെന്നുടെപുത്രരെ ചേതസിരാമനുംകൃഷ്ണനുമോൎക്കുമോ * ദുഷ്ടമൃഗഗണമദ്ധ്യെഭയംപൂണ്ടു പെട്ടുകിടക്കുംഹരണികണക്കിനേ * എത്രയുംദുഃഖവുംഭീതിയുംകൈക്കൊണ്ടു ശത്രുമദ്ധ്യേവസിച്ചീടുന്നൊരെന്നെയും * താതനില്ലാതൊരുബാലകന്മാരെയും ചേതസിവാത്സല്യമോടുംജനാൎദ്ദനൻ * ചിത്തകാരുണ്യമുണ്ടായിട്ടൊരുദിന മത്രവന്നെത്രയുമാശ്വസിപ്പിക്കുമോ * ലോകൈകനായകകൃഷ്ണനമോസ്തുതേ ശോകവിനാശനകൃഷ്ണനമോസ്തുതേ * നിന്നുടെപാദാരവിന്ദമൊഴിഞ്ഞിനി ക്കൊന്നുമൊരുഗതിയില്ലദയാനിധേ * എത്രയുംദുഃഖിച്ചിരിക്കുന്നൊരെന്നെയും പുത്രനാമെന്നുടെബാലകന്മാരെയും * ദുഃഖങ്ങളൊക്കയുംതീൎത്തിനിവൈകാതെ ദുഃഖവിനാശനകാത്തുകൊള്ളേണമേ * ഇത്ഥംപലതുമുരചെയ്തുകുന്തിയും ചിത്തശോകേനകരഞ്ഞുതുടങ്ങിനാൾ * നല്ലവിദുരരുംഗാന്ദിനീപുത്രനു മല്ലലോടുംനല്ലസാന്ത്വവാക്യങ്ങളാൽ * ആശ്വസിപ്പിച്ചിതുകുന്തിയെസ്നേഹമോടീശപരദ്ധ്യാനവുംചെയ്തുവൾമേവിനാൾ * വാൎത്തകളെ

ല്ലാമറിവതിന്നായ്മത്ര പാൎത്തു കൊറവദിവസമക്രൂരനും * ചൊ
ല്ലുള്ള പാണ്ഡവന്മാരുടെബുദ്ധിയും നല്ലഗുണങ്ങളുംകൎമ്മധൎമ്മ
ങ്ങളും * ഐശ്വൎയ്യവുംധൈൎയ്യവുംസജ്ജനഭക്തിയും വീൎയ്യവുംവി
ദ്യയുംദാനശീലത്വവും * നല്ലഗുരുജനഭക്തിയുമെന്നിവ യെ
ല്ലാഗുണങ്ങളുമുണ്ടായ്വരികയാൽ * അന്നവരിൽപ്രജകൾക്കനു
രാഗമുണ്ടായ്വന്നതു കണ്ടുസഹിയായ്കകാരണം * കണ്ണുകാണാ
തൊരുവൃദ്ധനാംഭൂപനും കൎണ്ണൻശകുനിയുംദുൎയ്യോധനൻതാനും
എന്നിവരൊന്നിച്ചുചിന്തിച്ചുഭീമനെ കൊന്നീടുവാൻചെയ്ത
ദുഷ്കൎമ്മമൊക്കയും * എന്നിവയെല്ലാംവിദുരരുംകുന്തിയും പി
ന്നെയുംബന്ധുക്കളായവരൊക്കയും * ചൊന്നതുകേട്ടാശ്ശുവൃ
ത്താന്തമൊക്കയും നന്നായറിഞ്ഞൊരുശേഷമക്രൂരനും* സോ
ദരിയോടുംവിദുരരോടുംതദാ സാദരംയാത്രപറഞ്ഞുപുറപ്പെട്ടു*
അന്ധനായുള്ളോരുഭൂപതിതന്നോടു ബന്ധുഭാവത്തോടുപിന്നെ
യുംചൊല്ലിനാൻ * വൈചിത്രവീൎയ്യനൃപതെമഹാമതേ വൈ
ചിത്ര്യകീൎത്തിഗുണഗണവാരിധേ * പൂജ്യനാംപാണ്ഡുമരി
ച്ചതിൽപിന്നെനീ രാജ്യവുംപാലിച്ചുമേവുന്നതില്ലയോ * ഭൂ
പതിഭൂമിയുംധൎമ്മേണപാലിച്ചു പാപകൎമ്മങ്ങളുംചെയ്യാതിരി
ക്കേണം * തന്നുടെശീലഗുണത്താൽപ്രജകൾക്കു തന്നോടുരാ
ഗമുണ്ടാക്കിവെക്കേണം * നല്ലവരോടുഗുണങ്ങൾചൊ
ല്ലീടേണം നല്ലസമത്വവുംവേണമെല്ലാരിലും * പക്ഷഭേദത്തോ
ടങ്ങുന്നരെന്നാൽ തൽക്ഷണംവിട്ടുഗമിക്കുംപ്രജകളും * എ
ന്നതുകാരണംപാണ്ഡവന്മാരെയും നിന്നുടെനന്ദനന്മാരാമവ
രേയും * ഏതുമേഭേദംനിനയ്ക്കാതെനീസദാ ചേതസികാരു
ണ്യമോടുപാലിക്കേണം * എന്നുടെപുത്രകളത്രാദികളെന്നു
തോന്നുന്നതുമെത്രമായാഭ്രമമെടോ * കൂടിയല്ലല്ലോജനിക്കുന്നതാ
രുമേ കൂടിയല്ലാരുംമരിപ്പതുംഭൂപതേ * മദ്ധ്യേചിലരോടുമൊ
ത്തുവസിച്ചീടും പദ്ധതിമദ്ധ്യേപഥികജനംപോലെ * പുത്ര
മിത്രാദിയെരക്ഷിച്ചുകൊള്ളുവാ നെത്രയുംദുഃഖിച്ചുധൎമ്മേണമൂ
ഢരും * വിത്തവുമുണ്ടാക്കിവെച്ചാലതപ്പൊഴെ പുത്രമിത്രാദി
കൾതിന്നുമുടിച്ചീടും * വിത്തമില്ലാതവരുംമ്പോളവരേയും
പുത്രരുംമിത്രരുമൊക്കവെടിഞ്ഞീടും * കഷ്ടമെന്നോൎത്തുതാൻ
ദുഃഖിച്ചുവൃദ്ധനായ് ദുഃഖിക്കുടെയില്ലാതെവലഞ്ഞുടൻ * പ

ണ്ടുകുടുംബഭരണത്തിനായ്ക്കൊണ്ടു കണ്ടദുരിതങ്ങൾനേടിയ തൊക്കയും * കണ്ടുമരിച്ചങ്ങുചെല്ലുന്നനേരത്തു കണ്ടതവൂ ണ്ടുനരകേപതിച്ചീടും * എന്നതുകൊണ്ടുതാനെന്നുംതനിക്കെ ന്നും തന്നുടെപുത്രമിത്രങ്ങളെന്നുള്ളതും * എന്നിവയൊന്നും നിനക്കാതെനിത്യവു മൊന്നിനുമാരെയുംഭേദംനിനക്കാതെ * പാപവുംചെയ്യാതെരക്ഷിച്ചുകൊള്ളുന്ന ഭൂപനുകീർത്തിയും സൌഖ്യവുംവന്നീടും * എന്നതുകൊണ്ടുസമതയോടുംഭവാ നിന്നുജനങ്ങളെപ്പാലിച്ചുകൊള്ളേണം * എന്നാൽനിനക്കു സുഖങ്ങളുംവന്നീടു മെന്നതല്ലാഞ്ഞിലനർത്ഥവുംവന്നീടും * ഇ ന്നുഭവാനിവയൊന്നുമറികയി ല്ലെന്നതോർത്തല്ലഞാൻചൊന്ന തുഭൂപതേ * നമ്മിൽമമത-മധികമുണ്ടാകയാൽ നിർമ്മലാത്മാ വേപറഞ്ഞിതുഞാനെടോ * എന്നിവകേട്ടുപറഞ്ഞുധൃതരാ ഷ്ട്രർ നന്നുനിൻവാക്കുകൾശോഭനമെത്രയും * ധന്യനാംനിന്നു ടെവാക്കുകൾകേട്ടതു മിന്നിനിക്കേതുമേതൃപ്തിവന്നീലെടോ * മർത്ത്യജനങ്ങൾക്കമൃതുപാനത്തിനു തൃപ്തിഭവിക്കയില്ലല്ലോമ ഹാമതേ * എന്നങ്ങിരിക്കിലുമീശ്വരന്മാരായ നിന്നുടെസത്യ വചനാമൃതംസഖേ * പുത്രരാഗാനുവിഷയമാമെന്നുടെ ചി ത്തത്തിലേതുമിരിക്കയില്ലെന്നുമേ * മായാമയനായനാരായ ണൻപരൻ മായാമനുഷ്യനായ്വന്നുധരണിയിൽ * വൃഷ്ണിവംശ ത്തിൽപിറന്നുവളർന്നോരു കൃഷ്ണൻമായകളാർക്കറിയാവതും* ഈശ്വരകല്പിതംപോലെവരുമെന്നു ശാശ്വതംഞാനുമുറ ച്ചേൻമഹാമതേ * ഇത്ഥംനരപതിചൊന്നോരുവാക്കുകൊ ണ്ടർത്ഥമറിഞ്ഞുകൊണ്ടക്രൂരനപ്പോഴെ * നന്ദിച്ചുയാത്രയും ചൊല്ലിനടകൊണ്ടു ചെന്നുമധുരാപുരിപുക്കനന്തരം * വൃ ത്താന്തമൊക്കയുംമാധവൻതന്നോടു സത്യമായ്രാമനോടുംപ റഞ്ഞീടിനാൻ * അമ്പതദ്ധ്യായംചുരുക്കിഞാൻചൊല്ലിനേ നമ്പോടുശേഷവുംകേട്ടുകൊണ്ടീടുവിൻ *

---

മല്ലവിലോചനൻകൊന്നോരുകംസന്റെ വല്ലഭമാരാ കുമസ്തിയുംപ്രാപ്തിയും * ഭർത്തൃവിനാശംഭവിക്കയാലെത്രയു മുൾത്താപമോടുവാഴുന്നാളൊരുദിനം * ചെന്നുനിജതാതനാ യജരാസന്ധൻ തന്നോടുവാർത്തകളെല്ലാമറിയിച്ചു * വാർത്ത

കൾകേട്ടുകോപിച്ചുജരാസുതൻ സത്വരംയുദ്ധത്തിനായ്വന്നീടിനാൻ * ഇന്നിനിയാദവവംശമൊട്ടുക്കവാനെന്നുനിനച്ചുപുറപ്പെട്ടുമാഗധൻ * അമ്പോടിരിപത്തൊരായിരത്തെണ്ണൂറം പിമ്പെഴുപത്തുതേരുംഗജങ്ങളും * അയ്യായിരത്തോടരപതിനായിരം പൊയ്യല്ലറുന്നൂറംപത്തുകുതിരയും * നൂററൊമ്പതിനായിരംമൂന്നുരമമ്പതും ഊററമേറീടുന്നകാലാൾപടകളും * എന്നിവസംഖ്യകളൊക്കയുംകൂടിയാലന്നേരമക്ഷൌഹിണിയെന്നുനാമവും * അമ്പോടിരിപത്തുംമൂന്നുമക്ഷൌഹിണിവൻപടയോടുംപടഹദ്ധ്വനിയോടും * പിന്നെയുംസാല്വാദിമിത്രജനത്തോടും ചെന്നുമധുരാപുരിവളഞ്ഞീടിനാൻ * പേടിച്ചുയാദവന്മാരുമതുകണ്ടു പേടിയായ്കെന്നുരചെയ്തുദാമോദരൻ * രാമനോടാശുപറഞ്ഞിതുനാമിഹ ഭൂമിഭാരംതീൎത്തുകൊള്ളുവാൻഭൂതലെ * വന്നുപിറക്കയാലിന്നുജരാസുതൻ തന്നുടെസൈന്യങ്ങളൊക്കയൊടുക്കേണം * എന്നുപറഞ്ഞൊരുനേരംഗഗനത്തിൽ നിന്നുരഥങ്ങളുമായുധജാലവും * വന്നതുകണ്ടവർതേരിൽകരേറിനാർ പിന്നാലെചെന്നിതുയാദവസൈന്യവും * പിന്നെയുണ്ടായൊരുയുദ്ധകോലാഹലമിന്നുരചെയ്യതിനാളല്ലഞാനെടൊ * രാമനുംകൃഷ്ണനുംകൂടിവരുന്നതു ഭൂമിപതികളുംകണ്ടുകോപത്തോടും * ബാണങ്ങൾപേമഴപോലെതൂകീടിനാർ കാണികൾസംഗരംകണ്ടുകൊണ്ടാടിനാർ ഭൂമിപന്മാരുംശരവരിഷങ്ങളാൽ രാമകൃഷ്ണന്മാരെമൂടിനാർതൽക്ഷണെ * ദുഃഖിച്ചുയാദവന്മാരുമതുകണ്ടു പുഷ്കരനേത്രരാംരാമനുംകൃഷ്ണനും * കൂൎത്തുമൂൎത്തുള്ളശരങ്ങൾതൂകീടിനാർ പാൎത്ഥിവസേനകളേററംമരിച്ചുതേ * വില്ലുംശരങ്ങളുംവാളുംപരിചയും നല്ലഗദകളുംവേലുംചുരികയും * ചക്രങ്ങൾകുന്തങ്ങൾചാട്ടുകുന്തങ്ങളും മുഷ്കരമായശതഘ്നിഭുസുണ്ഡിയും * ഇത്തരമായുധജാലങ്ങളോരോന്നു ഹസ്തധരിച്ചുനരപതിസേനകൾ * ചാകാതെയുള്ളവർപാഞ്ഞങ്ങടുക്കയും ലോകൈകനായകൻകൊന്നങ്ങൊടുക്കയും * വീരരായുള്ളവരേററമരിക്കയും ഭീരുക്കളായവർപേടിച്ചൊഴിക്കയും * നില്ലുനില്ലെന്നുപാഞ്ഞങ്ങടുക്കയും വല്ലാതെബാണങ്ങളേററുപതിക്കയും * നല്ലൊരുയുദ്ധമിതെന്നങ്ങുരക്കയും തല്ലുകൾകൊണ്ടുഗജങ്ങൾപതിക്കയും

അമ്പുകളേററുശരീരംവിറസ്സുയും വമ്പോടതിൽചിലരട്ടഹാസി
ക്കയും * ദുഷ്ടൻജരാസന്ധനെന്നങ്ങുരസ്സുയും ശിഷ്ടഗതിയെ ച
ന്നതമ്മിൽപറകയും * മാടിവിളിക്കയുംവാടിവീഴ്കയു മോടി
ക്കിഴക്കയുംചാടിപ്പതിക്കയും * ആൎത്തുതിമിൎക്കയുംനേൎത്തുചയ
ക്കയും വീൎത്തുമരിക്കയുമോൎത്തുദുഃഖിക്കയും * പല്ലുകടിക്ക
യുംതല്ലുതടുക്കയു മെല്ലെഞെരിക്കയുംകല്ലുതകക്കയും * പാ
രിൽപതിച്ചുചിലരങ്ങുഴസ്സുയും ഘോരപ്പുഴകൾവലുതായൊ
ലിക്കയും * നാകനാരീജനംവന്നുവരിക്കയും നാരികൾ
സംഗരംകണ്ടുരസിക്കയും * ഇത്തരംഘോരമായുണ്ടായപോ
രതിൽ ചത്തിതുഭൂപതിസൈന്യങ്ങളൊക്കയും * സൈ
ന്യങ്ങളെല്ലാംനശിച്ചതുകണ്ടതി ദൈന്യവുംകോപവുംപൂണ്ടു
ജരാസുതൻ * വില്ലുംകഴിയക്കളെച്ചുഹരിയോടു നില്ലുനി
ല്ലെന്നുപറഞ്ഞടുത്തീടിനാൻ * അന്നേരമേറാമടുത്തിതുകൃ
ഷ്ണനും പിന്നെയുണ്ടായൊരുയുദ്ധമത്യത്ഭുതം * വൃത്രനും
വാസവൻതാനുംപൊരുതപോരിതുയില്ലെന്നുപറഞ്ഞിതുകാ
ണികൾ * അപ്പോൾജരാസന്ധഭൂപതിതന്നുടെ കെല്പുള്ളചാ
പംമുറിച്ചുദാമോദരൻ * സൂതനെയുംതുരഗങ്ങളെയുംകൊന്നു
ചോരതാഹരമായതേരുംതകൎത്തിനാൻ * എന്നതുകണ്ടുജരാസ
ന്ധഭൂപനെ ച്ചെന്നുപിടിച്ചുബന്ധിച്ചിതുരാമനും * ചൊല്ലി
നാൻകൃഷ്ണനുംരാമനോടപ്പൊഴെ കൊല്ലാതിവനെനാംവിട്ടയ
ച്ചീടേണം * ചെന്നുടൻവൈകാതെദുഷ്ടജനങ്ങളോടൊന്നി
ച്ചുവന്നാൽവധിക്കാമവരെയും * എന്നതുകേട്ടാശുവിട്ടിതുരാ
മനും മന്നവൻനാണവുംകെട്ടുപോയീടിനാൻ * ആരുമെക്കൂ
ടാതെചെന്നുജരാസുതൻ പാരമഴലോടുമന്ദിരമേവിനാൻ *
യുദ്ധേലഭിച്ചോരുവിത്തമതൊക്കയും ബദ്ധമോദത്തോടെടു
പ്പിച്ചുകൃഷ്ണനും * തേറന്നുരാമനൊപ്പംപുഷ്പവൎഷങ്ങളു മേറവെപു
രമതിൽചെന്നാരനന്തരം * വിത്തങ്ങളായാദവരാജനുനൽ
കിനാനെത്രയുംമോദേനവാണിതെല്ലാവരും * ലജ്ജയുംചി
ന്തയുംകോപവുംകൈക്കൊണ്ടു ദുൎജ്ജനശ്രേഷ്ഠൻജരാസുതൻ
പിന്നെയും * അത്രപടയുമായ്ചെന്നുമധുരയി ലെത്രയും
പോർചെയ്തുതോററമണ്ടീടിനാൻ * ഇത്ഥംപതിനേഴുവട്ടംമു
കുന്ദനോടത്യത്ഥമിഷ്ട്യയോടേറതോററാനവൻ * നാരദ

വാക്കിനാലന്നുയവനനും പാരിച്ചകോപേനചെന്നുമധുര
യിൽ * മൂന്നുകോടിപ്പടയോടുംവളഞ്ഞിതു മൂന്നുലോകങ്ങളു
മൊന്നുവിറച്ചുതെ * വീരനായുള്ളയവനനെക്കണ്ടാശു ശൌ
രിയുമഗ്രജനോടു ചൊല്ലീടിനാൻ*മ്ലേഛഗണങ്ങളോടൊത്തുയ
വനനും മൂർഛ്ശിച്ചകോപേനവന്നതുകണ്ടിതോ * കണ്ടകനായ
ജരാസന്ധഭൂപനും രണ്ടുദിനത്തിലകത്തുവരുംദൃഢം * എ
ന്നാലനർത്ഥമായ്വന്നുകൂടുംനമു ക്കിന്നതുകൊണ്ടുനാമൊന്നുചെ
യ്യീടേണം * നല്ലോരുദുർഗ്ഗംസമുദ്രമദ്ധ്യേചമ ച്ചെല്ലാവരുമ
തിൽചെന്നുവാണീടണം * എന്നുമരികളവിടെവരികയി
ല്ലെന്നാൽനമുക്കനർത്ഥങ്ങളുംതീരുമേ * വിശ്വൈകനായക
നേവമരുൾചെയ്തു വിശ്വകർമ്മാവിനെച്ചിന്തിച്ചമാനസെ *
ശില്പപ്രവരനുമപ്പൊഴെവന്നാശു ചിൽപുരുഷൻറെപാദാം
ബുജംകൂപ്പിനാൻ* വൃത്താന്തമെല്ലാമരുൾചെയ്തുകൃഷ്ണനും ചി
ത്തമോദത്തോടുചെന്നവനപ്പൊഴെ *പശ്ചിമവാരിധിമദ്ധ്യേ
മാതക സ്വച്ഛമഹാദ്വീപവുംചമച്ചീടിനാൻ * ദീർഘവും
ദ്വാദശയോജനയുണ്ടതു ദീർഘസമാനവിസ്താരവുമുണ്ടുപോൽ
പിന്നെയദ്വീപംചുഴലവുംനല്ലോരു പൊന്നുകൊണ്ടെഴുമതി
ലുമുണ്ടാക്കിനാൻ * ഓരോമതിലുകൾക്കോരോപുരങ്ങളിൽ
ദ്വാരങ്ങൾനന്നാലുമുണ്ടതിവിസ്തൃതം * ദ്വാരദേശങ്ങളിൽഗോ
പുരമോരോന്നുപാരമുയരത്തിലങ്ങുതീർത്തീടിനാൻ * മേരുശി
ഖരങ്ങൾപോലെവിളങ്ങുന്ന ചാരുരത്നോജ്വലംഗോപുരമൂ
ർദ്ധനി * പാരാവിളങ്ങുംമകുടങ്ങൾ ചെന്നങ്ങു വാരിമാർഗ്ഗ
ങ്ങൾതടുത്തുനില്ക്കുന്നതേ * പിന്നെപ്പുരങ്ങൾചമച്ചാൻപ
ലതര മൊന്നുരണ്ടല്ലൊരുനൂറായിരം * നല്ലസുവർണ്ണമ
യമാംഭവനങ്ങ ളല്ലാതെകാണ്മതിനില്ലൊരുദിക്കിലും * രത്ന
ങ്ങളെല്ലാംപതിച്ചഗൃഹങ്ങളി ലെത്രയുംനല്ലോരുമാളികക്കൂട്ട
വും * ഇന്ദ്രനീലംകൊണ്ടുതീർത്തോരു സൌധങ്ങൾചാരുമാ
ർഗ്ഗത്തോളമുണ്ടങ്ങുയരവും * സൌവർണ്ണരജിതസ്ഫാടികസൌ
ധങ്ങ ളവ്വണ്ണമുണ്ടൊരുലക്ഷത്തിലപ്പുറം * ചിത്രഗൃഹങ്ങളും
നൃത്തശാലാദിക ളെത്രയുംനല്ലോരുമണ്ഡപജാലവും * സം
ഗീതശാലയുംക്രീഡാഗൃഹങ്ങളും ഭംഗിയേറീടുന്നചന്ദ്രികശാ
ലയും * സ്നാനഗൃഹങ്ങളുംഭോജനശാലയും പാനഗൃഹങ്ങ

ളുംകേളീഗൃഹങ്ങളും * നാനാജനവിധവാസഗൃഹങ്ങളു മാ
നകുതിരകൾക്കുള്ളോരു പന്തിയും * ഉത്തമഭൂസുരവാസഗേ
ഹങ്ങളും ചിത്രങ്ങളായുള്ള ദേവാലയങ്ങളും * വേശ്യാലയ
ങ്ങളുമാപണപങ്ക്തിയു മാശ്ചര്യമേറുന്ന രാജമാർഗ്ഗങ്ങളും * പാ
ന്ഥജനങ്ങളിരിക്കുന്നശാലയു മന്തരാ നീളവേ പാനീയശാല
യും * ഇത്തരമെല്ലാംകനകമയങ്ങളായ് തീർത്താനരനിമിഷം
കൊണ്ടസംഖ്യമായ് * സ്വർണ്ണപങ്കേരുഹജാലപൂർണ്ണങ്ങളാ
യ് സ്വർണ്ണരത്നാദിസോപാനപ്ലവങ്ങളും * ചക്രാഹ്വസാര
സകാരണ്ഡവജല കുക്കുടഹംസനിനാദപൂർണ്ണങ്ങളായ് *
സ്വച്ഛജലങ്ങളായുള്ളോരു പൊയ്കക ളിവരുമായോടാശു ചമ
ച്ചാൻ പലതരം * കൂപതടാകനിപാനസമൂഹവും പാപഹ
രങ്ങളായുള്ള നദികളും * ക്ഷീരമധുഘൃതമെന്നിവ പൂരിച്ച സാ
രനദികളുംതീർത്താനൊരുദിശി * സർവ്വർത്തുപുഷ്പഫലങ്ങളായു
ള്ളോരു ദിവ്യലതാവൃക്ഷഗുല്മപൂർണ്ണങ്ങളായ് * മാദ്യൽപി
കശുകഭൃംഗരവങ്ങളോ ടുദ്യാനപാളികളുണ്ടങ്ങൊരുദിശി *
നന്ദനോദ്യാനംവെടിഞ്ഞുസുരസ്ത്രീകൾ നന്ദിച്ചവിടെവരുമ
തുകാണ്കിലോ * ആരാമഭൂമിയുംക്രീഡാഗൃഹങ്ങളും സാരക
ളായുള്ളക്രീഡാനദികളും * ഇത്തരം വേണ്ടുന്നതൊക്കയുംപി
ന്നെയും ചിത്രമായ്നിർമ്മിച്ചുകൊണ്ടാൻമനോഹരം * ദേവ
ദേവേശനിരുന്നരുളീടുവാൻ കേവലംതീർത്താനൊരുമണിമ
ന്ദിരം * ഇന്ദ്രനീലംകൊണ്ടുനല്ലോരുസൌധവും ചന്ദ്രധവ
ളങ്ങളായുള്ളഭിത്തിയും * ജാലരന്ധ്രങ്ങളുംവിദ്രുമമൌക്തിക
മാലകൾകൊണ്ടുള്ളനല്ലവിതാനവും * സ്വർണ്ണമയമായനല്ലോ
രുകട്ടിലും കണ്ണാടിപോലെവിളങ്ങുംനിലങ്ങളും * ഫേനപ്ര
ഭങ്ങളാകുംമൃദുശയ്യകൾ മാനസാനന്ദംവരുമുപധാനവും * ക
ണ്ണിന്നാനന്ദംവരുന്നമേലാപ്പുകൾ സ്വർണ്ണകുംഭങ്ങളുംരത്നദീ
പങ്ങളും * രത്നഖചിതകനകദണ്ഡങ്ങളാ മുത്തമചാമരതാ
ലവൃന്ദങ്ങളും * എന്നുമേവാടാത്തപങ്കജമാലതി കുന്ദദാമ
ങ്ങൾകൊണ്ടുള്ളസൌരഭ്യവും * ചന്ദനംനല്ലോരകിലുകൾ
കർപ്പൂര മെന്നിവധൂപിച്ചനിത്യസൌരഭ്യവും * പിന്നെയും
നല്ലോരുമാളികക്കൂട്ടങ്ങൾ തന്നുടെതാഴവേരത്നഗൃഹങ്ങളും *
അങ്കണമൊക്കയുംനല്ലമരതകം പങ്കജരത്നങ്ങൾകൊണ്ടുസോ

പാനവും * ഉത്തമവജ്രവിചിത്രകുഡ്യങ്ങളും രത്നമയങ്ങളാം
സ്തംഭജാലങ്ങളും * സ്തംഭങ്ങളിൽചിലനാരീജനങ്ങളെ അ
ന്വോടുനിൎമ്മിച്ചുകൊണ്ടവൻപിന്നെയും * ഭിത്തികളിൽപല
ചിത്രങ്ങളുംതവ രത്നദീപങ്ങളുംദൎപ്പണജാലവും * ആരുമെ
ക്കൂടാതെവേണുവീണാദികൾ ഘോരോട്ടുഗാനങ്ങൾചെയ്യുന്നയ
ന്ത്രവും * യന്ത്രപാഞ്ചാലികമാരുംപലവിധം യന്ത്രജാല
ങ്ങളുംയന്ത്രഗൃഹങ്ങളും * പാണികളാരുമെചൊല്ലാതെകേൾ
ക്കയും കാണികൾക്കെല്ലാംജലസ്ഥലഭ്രാന്തിയും * ദിവ്യങ്ങ
ളായവിതാനഭേദങ്ങളും സൌവൎണ്ണരത്നഖചിതധ്വജങ്ങളും*
ശോഭനമായമതിലുംകിടങ്ങുകൾ ഗോപുരവുംനല്ലയന്ത്രകവാ
ടവും * എന്നിവയൊക്കയുംചിത്രമായ്തീൎത്തവൻ പിന്നെയും
വേണ്ടുന്നതൊക്കയുണ്ടാക്കിനാൻ * അപ്പുരിതന്നുടെചിത്ര
ങ്ങൾചൊല്ലുവാൻ സൎപ്പാധിരാജനുമാളല്ലനിൎണ്ണയം * വി
ണ്ണവർനാഥനുമപ്പുരികാണ്മവാൻ കണ്ണുകൾപോരാഞ്ഞുഖേ
ദമുണ്ടായിപോൽ * ശില്പപ്രവരനുംതന്നുടെകൌശലമപ്പു
രിതന്നിൽസകലവുംകാട്ടിനാൻ * ത്രൈലോക്യവിസ്മയമിപ്പു
രിയെന്നുള്ളുത്രൈലോക്യവാസികളൊക്കയുംചൊല്ലിനാർ *
സാമാൎത്ഥമാത്രേണവിശ്വകൎമ്മാവുതാൻ കോമളമായപുരിയും
ചമച്ചുടൻ * ചെന്നുമുകുന്ദനെവന്ദിച്ചനുജ്ഞയും നന്ദിച്ചു
വാങ്ങിഗമിച്ചോരനന്തരം * ഹസ്ത്യശ്വഗോവിപ്രതാപസ
ന്മാരെയും വിത്തരത്നാഭരണാദികളൊക്കയും * നാട്ടിലുള്ളോ
രുജനങ്ങളെയൊക്കയും വാട്ടമെന്ന്യെയദുവംശത്തെയൊക്ക
യും * ആരുമറിയാതെവേഗേനമാധവൻ വാരിധിമദ്ധ്യേപു
രിയിലാക്കീടിനാൻ * ചെന്നവരോരോഭവനങ്ങൾകാങ്കെ
യാൽ പന്നാരാശ്ചൎയ്യംപറഞ്ഞാലൊടുങ്ങുമോ * മാധവ
നെല്ലാജനത്തെയുംതങ്ങൾക്കു ബോധിച്ചമന്ദിരംതന്നിലിരു
ത്തിനാൻ * സ്വൎഗ്ഗലോകത്തുവസിക്കുന്നതുപോലെ തൽഗൃ
ഹെസൌഖ്യമായ്പ്പാൎത്തിതെല്ലാവരും * ചെന്താമരാക്ഷൻക
രുണയുണ്ടെങ്കിലോ ചിന്തിച്ചതെല്ലാംലഭിക്കുമെല്ലാൎക്കുമേ *
[illegible]പാരിജാതത്തെയും തന്നുടെദിവ്യസഭയാം
സുധൎമ്മയും * കൊണ്ടുവന്നൊത്രയുംഭക്തിയോടാദരാൽ കൊ
ണ്ടൽനേർവൎണ്ണനുകാഴ്ചവെച്ചീടിനാൻ * ഇന്ദ്രനോടപ്പോളു

രുൾചെയ്തുകൃഷ്ണനു മിന്നിതുകൊണ്ടതിതുഷ്ടനായനഘം * ഭൂമിയിൽനിന്നുഞാൻപോകുന്നനേരത്തു സാമോദമങ്ങുവരുമിവസതാരം * എന്നരുൾചെയ്യുതുകേട്ടമഹേന്ദ്രനും നന്ദിച്ചനുജ്ഞയുംവാങ്ങിവണങ്ങിനാൻ * നന്ദിച്ചുകൃഷ്ണനുംനല്ലസുധമ്മയെ തന്നുടെമന്ദിരെവെച്ചുകൊണ്ടീടിനാൻ * ഉത്തമമായസുധമ്മയിൽവാഴുന്ന മത്ത്യർക്കുമൃത്യുരോഗാദികളില്ലപോൽ* ആരുമെചെല്ലാതൊരുദിശിവെച്ചിതു സാരമായുള്ളൊരുപാരിജാതത്തെയും * എട്ടുനിധികളെട്ടുത്തുധനേശനും പെട്ടെന്നുകൃഷ്ണനുകാഴ്ചവെച്ചീടിനാൻ * മൂന്നംജനാൎദ്ദനൻനൽകിയതൊക്കയു മന്നുമററുള്ളദിക്പാലരുമൊക്കവെ * വന്ദിച്ചുകൃഷ്ണനുകാഴ്ചവെച്ചീടിനാർ നന്ദിച്ചുവരെയയച്ചുദാമോദരൻ * തന്നുടെസാന്നിദ്ധ്യമെപ്പോഴുമപ്പുരി തന്നിലുണ്ടാകുതുകൊണ്ടുമുകുന്ദനും * ദ്വാരമത്തുമുക്തിമാൎഗ്ഗത്തിനാകയാൽ ദ്വാരവതിയെന്നു പേരുമിട്ടീടിനാൻ * ദ്വാരങ്ങളേറെയുണ്ടായതുകാരണം ദ്വാരവതിയെന്നുപേരെന്നിതുചിലർ * ദ്വാരവതിയിലഖിലജനത്തെയും സൈ്വരമായ്പാപിച്ചുകൊണ്ടുജനാൎദ്ദനൻ * ചെന്നുമധുരയിലഗ്രജൻതന്നോട്ടു നന്നായ്നിരൂപിച്ചുറച്ചുകാൎയ്യങ്ങളും* മായാമനുഷ്യനായുള്ളൊരുമാധവ നായുധംകൂടാതെരാദിനഭാവത്തൊട്ടും * ഗോപുരദ്വാരികടന്നുയവനനാം പാപിവാഴുന്നോരുസന്നിധൌചെന്നിതു* ബദ്ധമോദത്തോട്ടുനിങ്ങൾക്കുകേൾപ്പതിനദ്ധ്യായമമ്പതുമൊന്നുംപറഞ്ഞുഞാൻ *

നീലാരവിന്ദനയനനാംകൃഷ്ണനെ കാലയവനനുംകണ്ടാനതുനേരം * നാലുഭുജങ്ങളുംശ്രീവത്സവുംവനമാലയും കൌസ്തുഭാലംകൃതകണ്ഠവും * നന്മയേറീടുന്നപീതവസനവു മംബുജനേത്രവുംകുണ്ഡലയുഗ്മവും * മന്ദസ്മിതാൎദ്രവദനസരോജവു മെന്നിവകണ്ടവൻചിന്തചെയ്തീടിനാൻ* മുഖ്യനാം നാരദൻചൊന്നൊരുലക്ഷണ മൊക്കയുമിന്നിവനുണ്ടായ്പരികയാൽ * ഇന്നിവൻകൃഷ്ണനതിന്നില്ലസംശയ മെന്നാലിവനോട്ടു സംഗരംചെയ്യേണം * ആയുധമിന്നിവനൊന്നുമില്ലായ്കയാലായുധംകൂടാതെഞാനുംപൊരുതുവൻ * എന്നുനിനച്ചുംതുചെന്നുയവനനും തന്നാലവദ്ധ്യനെന്നോൎത്തകൃഷ്ണനും * ഭീതിയുംഭാവിച്ചുമന്ദമായോടിനാൻ ഭീതിയുംകൈവിട്ടടുത്തുയവ

നനം * എത്രയുമേററമടുത്തങ്ങുചെന്നവ നെത്തിപ്പിടിപ്പാൻ
തുടങ്ങുംദശാന്തരെ * ചെററദൂരത്തങ്ങുകൃഷ്ണനെക്കണ്ടീടും തെ
ററന്നവനമ്മങ്ങോടിയണഞ്ഞീടും * പിന്നെയുമെത്താഞ്ഞുകോ
പിച്ചുകൃഷ്ണന്റെ പിന്നാലെവേഗേനചെന്നുചൊല്ലീടിനാൻ*
നിയ്യെന്നിയെയദുവംശെജനിച്ചവൻ പൊയ്യല്ലപണ്ടൊരുമോ
ട്ടമാറില്ലെടോ * പിന്തിരിഞ്ഞിന്നുനീനില്ക്കുന്നതാകിലൊ ച
ന്തങ്ങൾകാട്ടിത്തരുന്നുണ്ടിന്നുഞാൻ * കേട്ടതില്ലെന്നതുഭാ
വിച്ചുകൃഷ്ണനും പെട്ടെന്നുദൂരവെമണ്ടിനാൻപിന്നെയും* ഇങ്ങി
നെദൂരത്തുചെന്നാശുകൃഷ്ണനു മങ്ങൊരുപവ്വതഗഹ്വരംപുക്ക
തെ * പിന്നാലെചെന്നുയവനനുംപുക്കിത്തു പിന്നെമുകുന്ദനെ
ക്കണ്ടതുമില്ലവൻ* കണ്ടകനാമവൻനോക്കിനടന്നാശു കണ്ടാ
നൊരുവൻകിടന്നുറങ്ങുന്നതും * ഇന്നുകൃഷ്ണൻഞാനറിയാതെ
വന്നിഹ നന്നായുറങ്ങുന്നതെന്നോത്തവൻതദാ * ഒന്നുചവി
ട്ടിനാൻകാൽകൊണ്ടവനെയും നന്നായുണന്നാനവനുമത്തുനേ
രം * പിന്നെയെഴുനീററിരുന്നവൻകണ്ണുകൾ നന്നായ്മിഴിച്ചു
ചുഴലവുംനോക്കിനാൻ. * മ്ലേച്ഛനായുള്ളയവനനെക്കണ്ടതി
മൂർച്ഛിച്ചകോപമോടൊന്നുനോക്കീടിനാൻ * എത്രയുമുത്തമനാ
കുമവനുടെ നേത്രാഗ്നിതന്നിൽദഹിച്ചയവനനും* ഭസ്മമായ്വീ
ണിതുഭൂമിയിലപ്പൊഴെ വിസ്മയംപൂണ്ടിതുദേവസമൂഹവും *
എന്നുശുകനരുൾചെയ്തുകേൾക്കയാൽ വന്ദിച്ചുമന്നവൻ
ചോദിച്ചിതാദരാൽ * ആരവനായതുപവ്വതഗഹ്വരെ കാര
ണമെന്തുകിടന്നുറങ്ങീടുവാൻ* നേത്രാഗ്നിതന്നിലവനെദഹി
പ്പതിൻ മാത്രമവനൊരുവീര്യമെന്തെന്നതും * എന്നിവകേൾ
ക്കേണമെന്നുനരപതി ചൊന്നതുകേട്ടരുൾചെയ്തുമുനീന്ദ്രനും*
ധന്യനായുള്ളോരുമാന്ധാതൃഭൂപതി തന്നുടെപുത്രനായുള്ളവൻ
തന്നുടെ* നാമംമുചുകുന്ദനെന്നവനാകുന്നു ഭൂമിയുംരക്ഷിച്ചുപ
ണ്ടുവാഴുന്നനാൾ * ദേവകാര്യാത്ഥമായ്നാകലോകംപുക്ക ദേ
വാരികളോടുപോരുചെയ്തീടിനാൻ * ഏറിയകാലംപൊരുതു
നരേശ്വരൻ വീരരാംദൈത്യരെയൊക്കെയൊടുക്കിനാൻ * നാ
കികളത്ഥിക്കകൊണ്ടവൻപിന്നെയും നാകലോകത്തുവസി
ച്ചാൻപലയുഗം* സേനാപതിയായ്ഗുഹനെലഭിച്ചെന്നു വാ
നവർനാഥനവനോടുചൊല്ലിനാൻ * ഇത്രനാളുംഭവാനത്രവ

സിക്കയാലെത്രയുംസൌഖ്യംലഭിച്ചനമുക്കെടോ * ഏറിയൊ
രാപത്തുതീൎത്തുപാലിച്ചോരു വീരനാകുംനിനക്കെന്തുചെയ്യേ
ണ്ടുഞാൻ * നിന്നുടെമാതാപിതാക്കളുംകാന്തയും പിന്നെയും
പുത്രമിത്രാദികളൊക്കയും * നാശംഭവിച്ചിട്ടുകാലമൊട്ടേറയാ
യ് ക്ലേശംഭവാനതുകൊണ്ടുഭാവിക്കൊലാ * കാലഗതികൊണ്ടു
ദേവകൾപോലുമക്കാലംവരുന്നേരമാശുനശിക്കുമേ * കാല
ഗതിതട്ടുത്തീടരുതാൎക്കുമേ കാലമാകുന്നതുമീശ്വരനോൎക്കനീ *
ആകയാലിന്നുനിനക്കുവേണ്ടുംവരമൊക്കവേനല്കുവൻവേ
ണ്ടതുചൊൽകെടോ * മുക്തിയൊഴിഞ്ഞുഭവാനുവേണ്ടുംവര
മൊക്കവേനല്കുവാനാളുഞാൻനിൎണ്ണയം * മുക്തിനല്കീട്ടു
വാൻനാരായണനൊഴിഞ്ഞാൎക്കുമെളുതല്ലതുധരിക്കേണമേ *
എന്നതുകേട്ടുമുചുകുന്ദഭൂപനും നന്ദിച്ചുദേവേശനോടുചൊല്ലീ
ടിനാൻ * ഏറിയകാലമായ്നിദ്രയില്ലാഞ്ഞിട്ടു പാരംതളൎച്ചുന
മുക്കുവരികയാൽ * ഏറിയവത്സരകാലമുറങ്ങുവാൻ നേരേവ
രംമമനല്കേണമിപ്പൊഴെ * എന്നതുകേട്ടുചിരിച്ചുമഹേന്ദ്ര
നും ചൊന്നാനതങ്ങിനെതന്നേവരികതേ * ആരെന്നിരിക്കി
ലുംവന്നുണൎത്തുന്നവൻ പാരാതെഭസ്മമായ്പ്പന്നീടുമപ്പൊഴെ *
എന്നതുകേട്ടുനൃപതിയുംമോദേന ചെന്നൊരുപൎവ്വതഗഹ്വ
രംപുക്കുടൻ * നന്നായ്സുഖിച്ചുകിടന്നുറങ്ങീടിനാനെന്നത
റിഞ്ഞവിടെക്കുജനാൎദ്ദനൻ* ചെന്നുയവനനെക്കൊണ്ടുനരപ
തി തന്നുടെനിദ്രയ്ക്കുഭംഗംവരുത്തിനാൻ*എന്നതുകൊണ്ടവൻ
ഭസ്മമായ്പ്പോയിതു മിന്നിതിൻകാരണമിത്ഥമറികനീ * ദുഷ്ടയവ
നൻമരിച്ചോരനന്തരം പെട്ടന്നുകൃഷ്ണനുംതത്രചെന്നീടിനാൻ
എത്രയുംതേജോനിധിയായകൃഷ്ണനെ തത്രകണ്ടാശുചോദിച്ചി
തുഭൂപനും * ചാരുതേജോനിധിയായഭവാൻമമ ചാരത്തുവ
ന്നതുമെത്രയുമത്ഭുതം * സുന്ദരനാംഭവാനിന്ദ്രനോവഹ്നിയോ
ചന്ദ്രനോസൂൎയ്യനോവിഷ്ണുവോശൎവ്വനോ * ദേവപ്രവരരിലേ
കൻഭവാനെന്നു കേവലംഞാനുമറിഞ്ഞിതുമാനസെ * നിന്നു
ടെതേജസ്സുകൊണ്ടുഗുഹാന്തരം തന്നിലുള്ളന്ധകാരങ്ങളുംനഷ്ട
മായ് * ആരുഭവാനിന്നിവിടെവന്നീടുവാൻ കാരണമെന്തെ
ന്നതുമുരചെയ്യെടോ * നിന്നുടേതേജസാഭീതനായോരിനിക്കി
ന്നിനിചോദിപ്പതിന്നരുതൊന്നുമേ * ഇക്ഷ്വാകുവംശജനാകു

ന്നൊരുനൃപ നിക്ഷിത്യധീശൻമുചുകുന്ദനേഷഞാൻ* ദേവപ്ര
വരനാൽത്തേമാംനിദ്രയെ സേവിച്ചിവിടെകിടക്കുംദശാന്ത
രെ * വന്നൊരുദുഷ്ടനറക്കമുണത്തിനാൻ തന്നുടെകൎമ്മണാഭ
സ്മമായാനവൻ * പിന്നെഭവാനെയുംവൈകാതെകണ്ടുഞാ
നെന്നുടെവൃത്താന്തമൊക്കയുമിങ്ങിനെ * എന്നതുകേട്ടരുൾ
ചെയ്തിതുകൃഷ്ണനമെന്നുടെനാമങ്ങളേറവുണ്ടോൎക്കനീ * ജന്മ
ങ്ങളുംപലതുണ്ടിനിക്കെന്നുടെ കൎമ്മങ്ങളേറമില്ലെന്നുധരിക്കെ
ടോ * ഭൂമിപരാഗവുംജന്മശതംകൊണ്ടു കാമിച്ചൊരുവൻഗ
ണിക്കയുമാമെടോ * എന്നുടേനാമങ്ങൾപോലുംഗണിക്കയി
ല്ലെന്നൊരുവൻകല്പകോടികൊണ്ടെങ്കിലും * എന്നങ്ങിരിക്കി
ലുമെന്നുടെവാൎത്തക ളിന്നുള്ളതുപറഞ്ഞീടുവൻകേൾക്കനീ *
ദുഷ്ടരാംദൈത്യഭൂപാലരേയുംകൊന്നു ശിഷ്ടജനങ്ങളെപ്പാലി
ച്ചുകൊള്ളുവാൻ * ധാതാവുമുന്നമപേക്ഷിക്ക കാരണം ഭൂതലെ
വന്നുപിറന്നിതുഞാനെടോ*ധന്യനായീടുംവസുദേവയാദവൻ
തന്നുടെനന്ദനൻഞാനെന്നറികനീ * ഇന്നുവസുദേവനന്ദന
നാകയാൽ വന്നിതുവാസുദേവാഖ്യയുംഭൂപതേ * ഭീമനായു
ള്ളൊരുകംസനാകുംകാല നേമിയെക്കൊന്നുമധുരയിൽമേവി
നേൻ* തത്രയവനനുംവന്നതുകാരണമത്രവന്നേനവനെക്കൊന്നി
ച്ചുഞാനെടോ* യാദവന്മാരാലവദ്ധ്യനവൻപണ്ടു മോഹിച്ചരു
ദ്രൻകൊടുത്തവരത്തിനാൽ * ഇന്നവനെഭവാൻകൊന്നീടുമെ
ന്നോൎത്തു വന്നിതുനന്നുഭവാനിന്നുകൊന്നതും* എന്നതുമല്ലിനി
യേറിയജന്മമുണ്ടെന്നെപ്പൂജിച്ചുവസിക്കുന്നനിത്യവും* എന്നതു
കാരണംവേണ്ടുംവരംതവതന്നീടുവാനുമിവിടെവന്നീടിനേൻ*
എന്നുടെഭക്തജനങ്ങൾക്കൊട്ടുപദ്ര ളൊന്നുംവരികയുമില്ലെ
ന്നറികനീ*ആകയാലിന്നിനിവേണ്ടതുചൊൽകനീ ശോകവും
തീൎത്തുതാനൊക്കവെനൽകുവൻ * ഇത്തരംകൃഷ്ണന്റെവാക്കു
കൾകേൾക്കയാലെത്രയുംസംഭ്രമത്തോടെഴുനീററവൻ*ഇന്ദിരാ
കാന്തനെക്കാണുംഭവാനെന്നു മുന്നംമഹാമുനിഗൎഗ്ഗൻപറഞ്ഞ
തും * തന്നുള്ളിലോൎത്തതിഭക്ത്യാമുകുന്ദനെ വന്ദിച്ചുവീണുനമ
സ്കരിച്ചീടിനാൻ * തൽഗതമാനസനായെഴുനീററുടൻ ഗൽ
ഗദവാചാതൊഴുതുചൊല്ലീടിനാൻ * ലോകൈകനാഥനായു
ള്ളനാരായണൻ ശോകഹരൻഭവാനെന്നറിഞ്ഞേനഹം *

ഇന്നു ഭവാനെ ഞാൻ കണ്ടതു കാരണമെന്നുടെ ജന്മസാഫല്യവും വന്നതേ * നിന്നുടെ മായയാ മോഹിതരാകയാൽ നിന്നെ ഭജിക്കുന്നവരും കുറയുമേ * എത്രയും ദുർല്ലഭമായ നരജന്മമെത്തുവാനെത്രയും ഭാഗ്യവും വേണമേ * അങ്ങിനെയുള്ളൊരു ജന്മം ലഭിക്കിലും മംഗലം നൽകും ഭവാനെ ഭജിക്കാതെ * കഷ്ടം നരന്മാർ ഗൃഹാന്ധകൂപങ്ങളിൽ പെട്ടുഴലുന്നിതു ശോകങ്ങൾ കണക്കിനേ * ശിഷ്ടനായുള്ളൊരു ഭൂപതിയെന്നോർത്തു കഷ്ടകർമ്മങ്ങളും രാജസഭാവവും * കാട്ടി മദിച്ചും നടന്നു ഞാനിത്ര നാൾ കഷ്ടം വൃഥൈവ കഴിഞ്ഞിതു കാലവും * മൃൽപിണ്ഡമായ ശരീരം നിമിത്തമായിപ്രപഞ്ചത്തിങ്കലുള്ളവരൊക്കയും * ഓരോരോ മോഹങ്ങളോർത്തു വാഴും വിധൌ പാരാതെ മൃത്യുവും വന്നു വിഴുങ്ങുന്നു * ഭൂപതിയെങ്കിലും വിപ്രേന്ദ്രനെങ്കിലും പാപികളെങ്കിലും സുന്ദരിയെങ്കിലും * മൃത്യു വരുന്നൊരു നേരം കളേബരം മൃത്തികഭസ്മവിഷ്ഠാദികളായ്വരും * ലോകങ്ങളെല്ലാം ജയിച്ചു സിംഹാസനെ ലോകൈകനാഥനായ്വാഴും നൃപനെയും * ലോലാക്ഷിമാർക്കു കളിപ്പതിനായ് ഭവാൻ ലീലാമൃഗമായ് ചമയ്ക്കുന്നു മായയാ * ഭൂപതിയാവതിനാഗ്രഹം മർത്ത്യനും ഭൂപനും ചക്രവർത്തിത്വത്തിനാഗ്രഹം * ചക്രവർത്തിക്കു മഹേന്ദ്രപദത്തിനും പാർക്കിൽ മഹേന്ദ്രനും ബ്രാഹ്മപദത്തിനും * ഇത്തരം മോഹത്തിനററമില്ലാർക്കുമേ ചിത്രമത്രേ തവ മായ തൻ വൈഭവം എല്ലാർക്കുമിന്നു ഗുണങ്ങൾ വന്നീടുവാനെല്ലാററിലും നന്നു സജ്ജനസംഗമം * സജ്ജനസംഗമം കൊണ്ടു മനസ്സിലുള്ളജ്ഞാനവും തീർന്നു ശുദ്ധിയും വന്നീടും * ചിത്തവിശുദ്ധി വരുമ്പോൾ തവ പാദ ഭക്തിയുണ്ടാം പിന്നെയെന്തൊന്നു വേണ്ടതും * നിന്നുടെ കാരുണ്യമെങ്കലുണ്ടാകയാലെന്നുടെ രാജ്യവും ബന്ധുജനങ്ങളും * ഞാനുപേക്ഷിക്കാതെ നഷ്ടമായ്വന്നതും മാനസേ ദുഃഖമിനിക്കു വരാഞ്ഞതും * ഇന്നു ഭവൽപാദഭക്തിയൊഴിഞ്ഞിനിക്കൊന്നുമഭിലാഷമില്ല ജഗൽപതേ * ബന്ധനനാശം വരുത്തും ഭവാനോട്ടു ബന്ധനഹേതുക്കളൊരുവരിപ്പതും * തൽപാദഭക്തിക്കിളക്കം വരായ്വതിനിപ്പോളനുഗ്രഹിക്കേണം ദയാനിധേ * മോഹങ്ങളോരോന്നിനിയും വരുത്താതെ മോഹവിനാശന പാഹിമാം പാഹിമാം * ഇത്തരം മുചുകുന്ദവാക്യങ്ങൾ കേൾക്കയാലെത്ര

യും മോദേന കൃഷ്ണനും ചൊല്ലിനാൻ * ചിത്തവിശുദ്ധിയുമെങ്ക
ലെ ഭക്തിയുമെത്രയും വന്നിതിനക്കമഹാമതേ * മാമകഭക്തി
യുറച്ചജനങ്ങൾക്ക കാമവരങ്ങൾക്കുമോഹമുണ്ടായ്വരാ * ചി
ത്തത്തിലെപ്പോഴുമെന്നെയും ധ്യാനിച്ചു മുക്തനായ്സഞ്ചരി
ച്ചാലും മഹീപതേ * ക്ഷത്രിയധർമ്മേണ നായാട്ടു ചെയ്യുന്നീ സ
ത്വങ്ങളെക്കൊലചെയ്കമൂലം തവ * വന്നൊരുപാപങ്ങളെന്നെ
യും ധ്യാനിച്ചു നന്നായ്തപം ചെയ്തുനാശം വരുത്തുക * ജന്മമിനി
യുമുണ്ടൊന്നു ഭവാനന്നു നിർമ്മലനായൊരു വിപ്രനായ്വന്നീടും *
അന്നുസൽകർമ്മവും ചെയ്തു വസിച്ചു കൊണ്ടെന്നെയും ധ്യാനി
ച്ചു ചേരുമെന്നോടു നീ* ഇത്ഥം ഭഗവാനരുൾചെയ്തു ഭൂപനോട
ധ്യായമമ്പത്തിരണ്ടു ചൊല്ലീടിനേൻ *

---

ഏവമനുഗ്രഹം കൈക്കൊണ്ടു ഭൂപനും ദേവദേവേശനെ
വന്ദിച്ചു സാദരം * മന്ദം നടന്നു ഗുഹതൻപുറത്തങ്ങു ചെന്ന
വൻ നീളവേ നോക്കും ദശാന്തരെ * ഭൂരുഹവല്ലീതൃണങ്ങളും
ജാതിയെ പാരം ചെറുപ്പമായുണ്ടൊരനന്തരം * വൻകലിയു
ഗമെന്നുറച്ചപ്പൊഴെ ചെന്നു പുക്കാനവനും ബദര്യാശ്രമം *
എത്രയും ശുദ്ധനായ് നിസ്സംഗനായ് ഹരി ഭക്ത്യാ തപം ചെയ്തു
തത്ര വാണീടിനാൻ * പിന്നെ മധുരയിൽ ചെന്നു ദാമോദരൻ
കൊന്നു യവനന്റെ സൈന്യങ്ങളൊക്കയും* യുദ്ധേ ലഭിച്ചൊ
രവിത്തമെടുപ്പിച്ചു ബന്ധമോദത്തോടു കൃഷ്ണനും രാമനും * ദ്വാ
രകയ്ക്കാമ്മാറു പോകുന്ന നേരത്തു നേരെ പടയുമായ്വന്നാൻ ജരാ
സന്ധൻ * എന്നതു കണ്ടു ധനങ്ങളെല്ലാം വെടിഞ്ഞത്യന്ത ഭീതി
യും ഭാവിച്ചിരിവരും * ഓടിനാരായതു കണ്ടു ചിരിച്ചുടൻ കൂടയ
ട്ടത്താൻ ജരാസുതനാദികൾ * ചെന്നങ്ങിരിവരും കൂടി പ്രവ
ർഷണമെന്നുള്ള തുംഗമാം പർവ്വതമേറിനാൻ * കാലവർഷം തത്ര
നിത്യമുണ്ടായതു മൂലം പ്രവർഷണമെന്നതിൻ നാമമായ് * ചെ
ന്നു ജരാസന്ധഭൂപനും കൂട്ടവും നന്നായ്വളഞ്ഞിതു പർവ്വതം ചുഴ
വെ * പാരാതെ ചെന്നു കരേറിനാക്കുന്നര മാരെയും കാണാ
ഞ്ഞു കോപിച്ചു മാഗധൻ * നാലു ഭാഗത്തും കൊളുത്തിനാനഗ്നി
യും ചാലവെ കത്തിപ്പിടിച്ചു ദഹനനും * അന്നേരമഗ്രജനോ
ടും ജഗന്നാഥൻ നന്നായ്കുതിച്ചാശു ദൂരത്തു ചാടിനാൻ * ഉർവ്വി

യിൽനിന്നുപതിനൊന്നുയോജന പൎവ്വതത്തിന്നങ്ങുയരംകുറ
യാതെ * ആരുമേകാണാതെഭൂമിയിൽവീണവൻ ദ്വാരവതി
പുക്കുവാണിതുസൌഖ്യമായ് * വഹ്നിയിൽവീണുമരിച്ചാരിരി
വരുമെന്നോൎത്തുമൂഢനായുള്ളജരാസുതൻ*സേനയോടൊന്നി
ച്ചുചെന്നുപുരിപുക്കമാനവുംഭാവിച്ചുകൊണ്ടുമേവീടിനാൻ *
രേവതനാകിയോരാനൎത്തഭൂപതി രേവതിയാകിയതന്നുടെപു
ത്രിയെ * പങ്കജസംഭവൻതന്നുടെവാക്കിനാൽ ശങ്കയെന്ന്യേ
ബലഭദ്രനുനൽകിനാൻ * ശേഷകഥയുമതിനുള്ളൊരുകാരണ
മൊക്കയുംമുന്നമേചൊല്ലിനേൻതാനെടോ*ഇന്ദിരാദേവിതാൻ
ഭീഷ്മകപുത്രിയായ്വന്നുപിറന്നൊരുരുഗ്മിണീദേവിയെ * രൂക്ഷ
ഭൂപാലരെവെന്നുദാമോദരൻ രാക്ഷസോദ്വാഹമായ്ക്കൊണ്ടു
പോന്നീടിനേൻ * എന്നുമുനിവരൻചൊന്നതുകേട്ടാശു വന്ദി
ച്ചുമന്നവൻമോദേനചൊല്ലിനാൻ * നന്ദസുതന്റെവിവാഹ
വൃത്താന്തങ്ങളിന്നുചുരുക്കാതെചൊൽകവേണംഭവാൻ* ശി
ഷ്ടജനങ്ങൾക്കുമാധവലീലകൾ കേട്ടാൽമതിയായ്വരുമോദയാ
നിധേ * എന്നതുകേട്ടരുൾചെയ്തുമുനീന്ദ്രനും മന്നവചൊല്ലു
വൻകേട്ടുകൊൾകെങ്കിലോ* പണ്ടുവിദൎഭഭൂപാലനാംഭീഷ്മക നു
ണ്ടായിവന്നിതഞ്ചുതനയന്മാർ * രുഗ്മിയാകുന്നതവൎകളി
ലഗ്രജൻ രുഗ്മിണീദേവിപിറന്നതാറാമതും * ഇന്ദിരാദേവി
യാകുന്നൊരവളുടെ സൌന്ദൎയ്യമെങ്ങിനെചൊല്ലുന്നുതാനെ
ടോ * നന്ദസുതൻതന്റെരൂപസൌന്ദൎയ്യങ്ങളുന്നതമവർ
ചൊന്നതുകേൾക്കയാൽ * ഇന്നിവനെന്നുടെകാന്തനായീടേ
ണമെന്നങ്ങുറച്ചിതുരുഗ്മിണിമാനസേ* മുഗ്ദ്ധവിലോചനൻ
രുഗ്മിണിതന്നുടെ ബുദ്ധിഗുണങ്ങളുംരൂപസൌന്ദൎയ്യവും* എ
ന്നിവകേൾക്കയാലെന്നുടെകാന്തയായ്വന്നീടവേണമവളെ
ന്നുറച്ചുതേ * ബന്ധുരഗാത്രിയാംരുഗ്മിണിതന്നുടെ ബന്ധുക്ക
ളുംപിതൃമാതൃജനങ്ങളും * ചെന്താമരാക്ഷനുനൽകേണമെന്ന
തു ചിന്തിച്ചിരിക്കുന്നനേരത്തുരുഗ്മിയും * കൃഷ്ണമാഹാത്മ്യങ്ങ
ളൊന്നുമറിയാതെ കൃഷ്ണനിൽദ്വേഷംമുഴുത്തുവരികയാൽ * മി
ത്രജനങ്ങളെയൊക്കനിരാകരി ച്ചത്രയുംസ്വാതന്ത്ര്യമുള്ളമ
ഹാശഠൻ * സോദരിതന്നെശ്ശിശുപാലഭൂപനു സാദരംനൽ
കേണമെന്നുറച്ചീടിനാൻ * തന്നുടെതോഴിമാർവൃത്താന്തമെ

ക്കയും വന്നു പറഞ്ഞതു കേട്ടുവൈദൎഭിയും * എത്രയുമിഷ്ടനായുള്ളോരു വിപ്രനെ തത്ര വരുത്തി വൃത്താന്തങ്ങളൊക്കയും * ആരുമറിയാതെ ചൊല്ലി ദ്വിജേന്ദ്രനെ ദ്വാരവതിക്കു പറഞ്ഞയച്ചീടിനാൾ * ഖേദിക്കവേണ്ട നീ കാൎയ്യം വരുത്തുവൻ മോദേന പോകെന്നു ചൊല്ലി വിപ്രേന്ദ്രനും * അമ്പിനെക്കാളുഴറോട്ടം നടന്നു കൊണ്ടംഭോജലോചനൻ വാഴുന്ന മന്ദിരെ * ഗോപുരദ്വാരത്തു ചെന്നതു കണ്ടോരു ഗോപുരപാലകൻ ചെന്നുണൎത്തീടിനാൻ * താമസം കൂടാതെ കൊണ്ടുവരികെന്നു ദാമോദരാജ്ഞയും കൈക്കൊണ്ടു ചെന്നവൻ * വിപ്രനെക്കൊണ്ടങ്ങു ചെന്നതു കാണ്കയാൽ ക്ഷിപ്രമെഴുനീറ്റു ചെന്നു ദാമോദരൻ * ഹസ്തം പിടിച്ചങ്ങിരുത്തി നിജാസനെ ചിത്തമോദത്തോടു പൂജ ചെയ്തീടിനാൻ * എത്രയും ശുദ്ധമാമന്നം ഭുജിപ്പിച്ചു മെത്തമേലങ്ങു വസിപ്പിച്ചു സാദരം * പാദശുശ്രൂഷയും ചെയ്തുമടിയാതെ സാദരം ചോദിച്ചു വിപ്രനോടിത്തരം * നിൎമ്മലന്മാം ഭവാൻ ദുഃഖങ്ങളെന്നിയെ ധൎമ്മങ്ങളൊക്കയും ചെയ്തു വാഴുന്നിതോ * ദൈവഗത്യാ ലഭിച്ചീടുന്നതു കൊണ്ടു കേവലം സന്തുഷ്ടനായി വാഴുന്നിതോ * എന്തു വരികിലും ധൎമ്മം പിഴയാതെ സന്തുഷ്ടനായ്വസിക്കേണം ദ്വിജോത്തമൻ * എന്നുമേ സന്തോഷമില്ലെന്നിരിക്കിലോ വന്നീടുമേ ശോകമിന്നെന്നാകിലും * ആത്മബോധം കൊണ്ടു സന്തുഷ്ടചിത്തരായാത്മാവു പോലെ സമസ്തജനത്തെയും ചിന്തിച്ചഹങ്കാരലേശവുമില്ലാത്തോരന്തണന്മാരെ നമസ്കരിക്കുന്നു ഞാൻ * നിന്നുടെ പുത്രമിത്രാദികൾക്കൊക്കയുമിന്നു ഭവാനു കുശലമോ ചൊൽകെടോ * ഹന്ത ഭവാനിന്നു ദുൎഗ്ഗങ്ങളും കടന്നെന്തൊരു കാരണമത്ര വന്നീട്ടുവാൻ * കേൾക്കയിലാഗ്രഹമുണ്ടിനിക്കെന്നതു കേൾക്കാവതെങ്കിലോ വൈകാതെ ചൊൽകെടോ ഇന്നു ഭവാനു ഞാനെന്തൊന്നു ചെയ്യേണ്ടതെന്നു മടിയാതെ ചൊൽകവേണം ഭവാൻ * ഇത്തരം കൃഷ്ണന്റെ വാക്കുകൾ കേൾക്കയാൽ ചിത്തമോദത്തോടു വിപ്രനും ചൊല്ലിനാൻ * യോഗീശ്വര ഭവദ്ദൎശനമിന്നു മേ ഭാഗധേയം കൊണ്ടു സംഗതി വന്നതേ * എന്തു കുശലമിതിൽ പരമുള്ളതു ഹന്ത മേ ജന്മവുമിന്നു സഫലമായ് * കുണ്ഡിനഭൂപതി തന്നുടെ പുത്രിയാമണ്ണോരുഹലോചന തന്നുടെ വാക്കിനാൽ * ഇന്നു ഞാൻ വന്നതെന്നു ധരിച്ചാലുമിന്ദീവരേക്ഷണ കാരുണ്യവാരി

ധെ * ഭക്തരായുള്ളവർചൊല്ലുന്നതൊക്കയും ഭക്തപ്രിയനാംഭ
വാൻപൊറുക്കേണമെ * നിന്നുടെഭക്തജനങ്ങളിൽമുമ്പുള്ള സു
ന്ദരിമാർമണിമൌലിയാംരുഗ്മിണി * ചിത്തെപെരുത്തൊരുദുഃ
ഖംസഹിയാഞ്ഞു ഭക്തപ്രിയനായനിന്നോടുചൊല്ലുവാൻ *
സന്ദേശവാക്യങ്ങളെന്നോടുചൊല്ലിയ തിന്നുഭവാനോടുചൊ
ല്ലുവനൊക്കയും * നന്നായ്ചെവിതന്നുകേൾക്കവെണംഭവാ
നെന്നുരചെയ്തുപറഞ്ഞുതുടങ്ങിനാൻ * ലോകൈകസുന്ദരനാ
യഭവാനുടെ ലോകവിമോഹനമായഗുണഗണം * സജ്ജന
മെല്ലാംപുകഴ്ത്തുന്നതുകേട്ടു ലജ്ജയുംകൈവെടിഞ്ഞെന്നുടെമാന
സം * ശങ്കകൂടാതെഗമിച്ചുതവമുഖ പങ്കജേവന്നുവസിക്കുന്നു
സർവ്വദാ * വിത്തവുംവിദ്യയുംരൂപസൌന്ദര്യവും ഹൃദ്യങ്ങളാ
യുള്ളവാക്യാമൃതങ്ങളും * വീര്യവുംശൌര്യവുംവംശവിശുദ്ധിയും
ധൈര്യവുംസാരസ്യസൌജന്യരീതിയും * എന്നിവകൊണ്ടുഭ
വാനുസദൃശനാ യിന്നുഭുവനത്തിലാരുമില്ലായ്കയാൽ * യൌവ
നംവന്നുദിച്ചീടുന്നകാലത്തു ദിവ്യകുലസ്ത്രീജനങ്ങളെന്നാകി
ലും * നിന്നെവരിക്കാതെയുള്ളൊരുനാരിമാ തിന്നുഭുവനത്തി
ലാരുമില്ലൊക്കിലോ * എന്നതുകൊണ്ടുഭവാനെവരിച്ചുഞാ നി
ന്നുഭവാൻകൊണ്ടുപോകേണമെന്നെയും * എന്നെശിശുപാ
ലഭൂപനുനൽകേണ മെന്നുമൽസോദരൻ നിശ്ചയിച്ചീടി
നാൻ * വീരനാംകേസരിക്കുള്ളഭാഗംവന്നു പാരാതെജംബു
കൻകൊണ്ടുപോകുംപോലെ * നിന്നുടെഭാഗമാമെന്നെശിശു
പാല മന്നവൻകൊണ്ടുഗമിച്ചീടരുതല്ലോ * ദാനജപതപ
ഹോമങ്ങളെന്നിവ ഞാനുംബഹുവിധംനിത്യവുംചെയ്കയാൽ
വിഷ്ണുപ്രസാദമിന്നെന്നിലുണ്ടെങ്കിലോ കൃഷ്ണൻമമപതിയായി
വരേണമേ * മാനസകാരുണ്യമോടുംചതുരംഗ സേനകളോടു
മൊരുമിച്ചുവന്നുനീ * തൽക്ഷണംചൈദ്യാദികളെയുംവെ
ന്നെന്നെ രാക്ഷസോദ്വാഹേന കൊണ്ടുപോകേണമെ * അ
ന്തഃപുരത്തിൽവസിക്കയാലെങ്ങിനെ ബന്ധുക്കളെക്കൊല്ലുക
യ്യാതെനിന്നെഞാൻ * കൊണ്ടുപോരേണ്ടുന്നതെന്നുനിനച്ചു
തു കൊണ്ടുവിഷാദമുണ്ടെങ്കിലോചൊല്ലുവൻ * കന്യകമാർക്കു
നിജകുലദൈവത വന്ദനംവേണംതലനാളതിന്നുഞാൻ *
പോകുന്നനേരത്തുതേരിലേററിക്കൊണ്ടു പോകണമിന്നുസ

മയമുണ്ടായ്വരും * നിന്നുടെപാദസരോജരജസ്സുകൾ നന്നായ് ശിരസിധരിച്ചുകൊണ്ടീടുവാൻ മൃത്യുഞ്ജയവിധിശക്രാദികൾ പോലു മെത്രയുംമോഹിച്ചിരിക്കുന്നുനിത്യവും * അത്രമഹത്വങ്ങളുള്ളോരുനിന്നുടെ ചിത്തപ്രസാദംലഭിച്ചതില്ലെങ്കിൽ ഞാൻ * പാനാശനാദികൾകൂടാതെഘോരമാം കാനനേവന്നുതപംചെയ്തുനിത്യവും * ജന്മശതങ്ങൾകൊണ്ടെന്നാകിലുംപര ബ്രഹ്മമാകുംഭവാനോടുചേർന്നീടുവാൻ * എന്നുഭവാൻചെന്നുചൊല്ലുകകൃഷ്ണനോ ടെന്നുവൈദർഭിയുമെന്നോടുചൊല്ലിനാൾ * ഇന്നതുസർവ്വവുംനിന്നോടുചൊല്ലിനേൻ നന്ദതനൂജ ജഗൽപതേമാധവ * ഇത്തരമുള്ളോരവസ്ഥക്കുസത്വരം യുക്തമായുള്ളതുചെയ്യുമല്ലോഭവാൻ * ഇത്ഥമുരചെയ്തുടൻമഹീസുര നദ്ധ്യായമമ്പത്തുമൂന്നുചൊല്ലീടിനാൻ *



സുന്ദരിയാകിയരുഗ്മിണിതന്നുടെ സന്ദേശമിങ്ങിനെകേട്ടുദാമോദരൻ * മന്ദഹാസംചെയ്തുനന്ദിച്ചുഭൂസുരൻ തന്നുടെ കയ്യുംപിടിച്ചുചൊല്ലീടിനാൻ * സുന്ദരിമാർമണിമൌലിയാം രുഗ്മിണിക്കെന്നിലനുരാഗമുണ്ടെന്നിരിക്കിലോ * എന്നുടെ ജന്മസാഫല്യവുംവന്നിതു മുന്നമേമോഹിച്ചിരിക്കുന്നുഞാനെടോ * പുഷ്കരനേത്രയിലാശമുഴുക്കയാൽ ഭോഷ്കല്ലനിദ്രാശനാദികളില്ലമേ * ഭോഷനായുള്ളോരുരുഗ്മിക്കകതാരിൽ ദ്വേഷമുണ്ടെന്നിലറിഞ്ഞിരിക്കുന്നുഞാൻ * രുഗ്മിണിതന്നെനമുക്കുതരുന്നതു രുഗ്മിക്കുസമ്മതമല്ലെന്നുകേട്ടുഞാൻ * രാജസഭാവവും കാട്ടിനടക്കുന്ന രാജാധമന്മാരെവെന്നുവൈകാതെഞാൻ * വണ്ടാർകുഴലിയാമെന്നുടെകാന്തയെ ക്കൊണ്ടുപോന്നീടുവനെന്തൊരുസംശയം * എന്നുപറഞ്ഞുവിവാഹദിവസവും നന്നായറിഞ്ഞുടൻതേരിൽകരേറിനാൻ * തേരതിൽതന്നെകരേറിവിപ്രനെ സാരഥിതേരുമോടിച്ചുതുടങ്ങിനാൻ * ദ്വാരാവതിയിൽനിന്നേകരാത്രംകൊണ്ടുവാരിജലോചനൻകുണ്ഡിനംപുക്കപോൽ * രുഗ്മിമതാത്തത്തടുപ്പാനരുതാഞ്ഞു രുഗ്മിണീതന്നുടെതാതനാംഭീഷ്മകൻ * ചേദീശനുനിജപുത്രിയെ നൽകുവാൻ മോദേനവട്ടങ്ങളൊക്കെയുംകൂട്ടിനാൻ * ചിത്രധ്വജപതാകാദികളാൽപുര മെത്രയുംനന്നായലങ്കരിച്ചാദരാൽ * ദിവ്യവിതാനങ്ങളൊക്കെവിതാനിച്ചു ദിവ്യധൂപങ്ങളുംധൂപി

ച്ചനീളവേ * നാളികേരക്കുലനല്ലപഴക്കുകൾ ഭംഗിയേറീടുംക
ദളിക്കുലകളും * എന്നിവയെല്ലാമലങ്കരിച്ചമ്പോടു പിന്നെ
യുംവേണ്ടുന്നതൊക്കെയൊരുക്കിനാൻ * വിപ്രപ്രവരരെക്കാലും
കഴകിച്ചു തൽപ്രസാദംപോലെനന്നായ്ഭുജിപ്പിച്ചു * വിത്ത
ങ്ങൾരത്നങ്ങൾപട്ടുകളെന്നിവ ചിത്തമോദത്തോടുവേണ്ടതു
നൽകിനാൻ * ആശയാനന്ദംകലർന്നുഭൂദേവന്മാ രാശീർവ്വച
നങ്ങൾചൊന്നാർപലതരം * ദേവപൂജജപഹോമങ്ങളുംപി
ല ദേവബലികളുംചെയ്യിച്ചുപിന്നെയും * സുന്ദരിമാരാകുമ
ന്തഃപുരജനം കന്യകതന്നെക്കുളിപ്പിച്ചുസാദരം * ചിത്രങ്ങളാ
യോരലങ്കാരജാലങ്ങളെത്രയുംനന്നായലങ്കരിപ്പിച്ചുടൻ * ന
ല്ലോരിണപ്പുടകെട്ടിയുടുപ്പിച്ചു കല്യാണമുൾക്കൊണ്ടുമൂടിയിരു
ത്തിനാർ * പുണ്യാഹവുംചെയ്തുകന്യകരക്ഷയ്ക്കു പുണ്യകർമ്മ
ങ്ങളുംചെയ്യിച്ചുഭീഷ്മകൻ * ചേദിപതിയാംദമഘോഷമന്ന
വൻ മോദേനപുത്രാഭ്യുദയാർത്ഥമായുടാ * നല്ലജപഹോമദേ
വപൂജാദികളെല്ലാംകഴിപ്പിച്ചുചെയ്തുദാനങ്ങളും * ആനതേർ
കാലാൾകുതിരപ്പടയോടു മാനകദുന്ദുഭിശംഖവാദ്യത്തോടും *
പുത്രനായുള്ളശിശുപാലനോടുമ ങ്ങെത്രയുംമോദേനകുണ്ഡി
നംപുക്കിതു * നാലംഗമായപടയോടുകൂടവേ ചാലവേചെ
ന്നെതിരേററാശുഭീഷ്മകൻ * നന്ദിച്ചുകൊണ്ടുപോയെത്രയുംചി
ത്രമാം മന്ദിരെവാഴിച്ചുസൽക്കരിച്ചീടിനാൻ * അനന്തരമമ്പൊ
ടുഭൂപതിവീരരും വന്നുനിറഞ്ഞിതുകുണ്ഡിനമാംപുരെ * അം
ഗൻകലിംഗനുംമാളവൻകേകയൻ പിംഗൻമഗധനുംകോസ
ലൻസാല്വനും * വീരനാംകാശിഭൂപാലനുംസൈന്യവും ശൂ
രനവന്തിഭൂപാലൻനിഷധനും * കൊങ്കണഭൂപനുംഹൈഹയ
രാജനും വങ്കനുംസിന്ധുസൌവീരനാംമത്സ്യനും * ചോളനും
പാണ്ഡ്യനുംകേരളഭൂപനും കേളിയേറീടുന്നസൌരാഷ്ട്രഭൂപനും
തന്നുടെസേനയോടൊന്നിച്ചുവന്നിതു പിന്നെയുമുള്ളോരുഭൂപ
തിവീരരും * വന്നോരുഭൂപതിവീരരെയൊക്കവേ നന്ദിച്ചു
സൽക്കാരവുംചെയ്തുഭീഷ്മകൻ * വിശ്വവിത്താദിജന്യാദ്യനുരൂ
പമാ മോദരാദരമഞ്ചങ്ങളിലിരുത്തീടിനാൻ * കോപിയാം
സാല്വൻജരാസന്ധഭൂപനും പാപിവിദൂരഥൻദന്തവക്ത്രൻ
താനും * പിന്നെയുംചേദിശപക്ഷമായുള്ളോരു മന്നവന്മാർ
പൌണ്ഡ്രകാദികളൊക്കെയും * നന്ദതനുജൻവരികിൽപിണ

ങ്ങെന്ന മെന്നുപറഞ്ഞുറപ്പിച്ചുറനിന്നീടിനാർ * കന്യകതന്നെ
കരസ്ഥമാക്കീടുവാ നിന്ദീവരേക്ഷണൻതാനേഗമിച്ചതും * ശ
ത്രുക്കളായജരാസന്ധനാദിക ളെത്രയുംകോപ്പുകൾകൂട്ടിഗമി
ച്ചതും * കേട്ടുനിജാനുജസ്നേഹംപെരുക്കയാ ലൊട്ടുമെസൌ
ഖ്യമില്ലാഞ്ഞുഹലായുധൻ * യാദവസേനയോടൊത്തുവൈ
ക്കീടാതെ മോദേനകുണ്ഡിനംചെന്നുപുക്കീടിനാൻ * നന്ദത
നൂജൻവരുന്നതുംപാൎത്തുപാ ൎത്തിന്ദീവരേക്ഷണയായവൈദ
ൎഭിയും* അന്തണൻപോലുംവരാഞ്ഞതുകാരണം സ്വാന്തശോ
കത്തോടുചിന്തചെയ്തീടിനാൾ * എന്നുടെപാണിഗ്രഹണമ
ടുത്തിതു നന്ദതനൂജനെക്കണ്ടതുമില്ലല്ലോ * ഭാഗ്യമില്ലാതുള്ള
നാരീജനങ്ങളിൽ യോഗ്യതപാൎത്താലിവിക്കായ്വരുന്നിതോ *
അന്തണനെങ്കിലുമിന്നുവരായ്വതി നെന്തൊരുകാരണമെന്ന
റിഞ്ഞീലഞാൻ * എങ്കലൊരുദോഷമുണ്ടാകയോമമ സങ്കട
മെല്ലാംദ്വിജൻപറയാഞ്ഞയോ * പങ്കജനേത്രൻവരാഞ്ഞതു
ദൈവമെ സങ്കടമേറ്റംവളരുന്നുമാനസേ* ദൈവമായുള്ളൊ
രുകാമാരിദേവനും ദേവിയുമെന്നിൽവിമുഖരായ്വന്നിതോ * ഇ
ത്ഥംനിരൂപിച്ചുശോകേനരുഗ്മിണി നേത്രജലംവാൎത്തുവാൎത്തി
രിക്കുംവിധൌ * വാമോരുനേത്രകരങ്ങൾചലിക്കയാൽ കാമി
തംസാധിക്കുമെന്നുറച്ചീടിനാൾ * ഉല്പലലോചനൻവന്നതു
ചൊല്ലുവാ നപ്പോളവിടെക്കുചെന്നിതുവിപ്രനും * അന്ത
ണൻ തന്റെ മുഖപ്രസാദം കണ്ടു ചെന്താമരാക്ഷിയായുള്ള
വൈദൎഭിയും * സാധിച്ചുപോന്നിതുകാൎയ്യമെന്നുള്ളതു ബോ
ധിച്ചുവാൎത്തകൾചോദിച്ചതൊക്കയും * ചൊല്ലിനാനപ്പോൾ
മഹീസുരനുംതവ വല്ലഭൻവന്നിഹപാൎക്കുന്നുകേശവൻ* രാമ
നുംയാദവസൈന്യവുംവന്നിതു കാമിനീരത്നമെഖേദിയായ്ക്കേ
ണ്ടമെ * നിന്നെയുംകൊണ്ടുഗമിപ്പനെന്നെന്നോടു നന്ദതനൂജ
നുംസത്യമായ്ചൊല്ലിനാൻ * ഞാനൊരുകാൎയ്യത്തിനായ്ഗമി
ച്ചാലതു മീനവിലോചനേനിഷ്ഫലമാകുമോ* ദ്വാരാവതിയാം
പുരിയിൽഭവതിയും വാരിജനേത്രനോടൊത്തുവാഴുംവിധൌ *
കണ്ടുസുഖിപ്പാൻവരുന്നതുണ്ടേഷഞാൻ വേണ്ടാവിഷാദംനി
നക്കുമനോഹരേ * എന്നുപറഞ്ഞാശുപിന്നെയുംവൃത്താന്ത
മൊന്നൊഴിയാതെപറഞ്ഞിതുഭൂസുരൻ * വൃത്താന്തമൊക്ക
യുംകേട്ടോരുനേരത്തു ചിത്തമോദത്തോടുഭീഷ്മകപുത്രിയും *

വിത്തവസ്ത്രാഭരണാദികളൊക്കയു മുത്തമവിപ്രനവേണ്ടതു നൽകിനാൾ * ഇന്നിതൊന്നുംമതിയല്ലെന്നുരത്താത്തവൾ വന്ദിച്ചുവീണുനമസ്കരിച്ചീടിനാൾ * നല്ലതുവന്നീടുമെന്നുരചെയ്തവനെല്ലാമെടുത്തുഗമിച്ചിതുവിപ്രനും * ലോകൈകനാഥപാദാംബുജംധ്യാനിച്ചു ശോകവുംകൈവിട്ടുവാണുവൈദർഭിയും * രാമനുംകൃഷ്ണനുംവന്നതുകേൾക്കയാ ലാദരാദമോടും പുറപ്പെട്ടുഭീഷ്മകൻ * ചെന്നതിരേറവഴിപോലെസൽക്കരിച്ചന്നപാനാദിവസ്ത്രാഭരണങ്ങളാൽ * പൂജിച്ചുകത്തുജനങ്ങൾനിറകയാൽ രാജിതമായൊരുപാവനസീമനി * ചിത്രമായ് രണ്ടു ഗൃഹങ്ങൾതീൎപ്പിച്ചതിലുത്തമപൂരുഷന്മാരെയിരുത്തിനാൻ * വന്നിതു കൃഷ്ണനെന്നുള്ളതു കേൾക്കയാൽ വന്നസന്തോഷത്തോടും പുരവാസികൾ * എത്രയുംവേഗേനചെന്നുമുകുന്ദന്റെ വക്ത്രാംബുജംകണ്ടു മോഹിച്ചുനിന്നുപോയ് * ചൊല്ലിനാനിന്നിവൻവൈദർഭിതന്നുടെ വല്ലഭനാകിലെചേൎച്ചയുള്ളൂദൃഢം * ഇന്ദീവരാക്ഷനുകാന്തയായീടുവാൻ നിന്നുവൈദർഭിക്കുചേൎച്ചയുണ്ടെത്രയും * ദുൎഭഗനായശിശുപാലഭൂപനു സുഭ്രുവാംരുക്മിണിയെക്കൊടുത്തീടുകിൽ * ചേൎച്ചയില്ലേതുമതിനില്ലസംശയം നേൎച്ചകൾനേരുകവേണമെല്ലാവരും * ഓരോന്നുപണ്ടുനാംനല്ലതുചെയ്കയാൽ നാരായണൻപ്രസാദിച്ചുവെന്നാകിലോ * സുന്ദരിയാമൊരുരുക്മിണീദേവിക്കു നന്ദതനൂജൻവരനായ്വരേണമേ * ഇങ്ങിനെകാണികൾചൊല്ലുന്നഘോഷങ്ങൾ മംഗലവാദ്യങ്ങളോടുംപെരുന്നതേ * അന്നേരമന്തഃപുരസ്ത്രീജനങ്ങളും സുന്ദരിമാരായനാരീജനത്തോടും * ഗൌരിയെവന്ദിപ്പതിന്നുവൈദർഭിയാം സാരസനേത്രയെക്കൊണ്ടുപുറപ്പെട്ടു * നാലുഭാഗത്തുംനിറഞ്ഞപടയോടും കാൽനടയായിനടന്നുപോകുംവിധൌ * കൃഷ്ണപാദാംബുജമുള്ളിലുറപ്പിച്ചു കൃഷ്ണകൃഷ്ണേതിജപിച്ചുവൈദർഭിയും * ഗായകവന്ദിസ്തുതിപാഠകജന ഗേയസ്തുതിമൃദുവാദ്യഘോഷത്തൊടും * സംഖ്യയില്ലാതുള്ളപൌരനാരീജനം കങ്കണനൂപുരശിഞ്ജരവത്തൊടും * മന്ദംനടന്നുഹിമഗിരികന്യകാ മന്ദിരോപാന്തംപ്രവേശിച്ചുസാദരം * ദേഹവിശുദ്ധിവരുത്തിഭവാനിതൻ ഗേഹമകംപുക്കമാതൃജനത്തോടും * സുന്ദരീത

ന്നെയുംകൊണ്ടുപോന്നീടേണ മെന്നുനിരൂപിച്ചുമുന്നമേകൃഷ്ണ
നും * ഓരോരോവിചിത്രങ്ങൾകണ്ടുകണ്ടങ്ങിനെ ഗൌരീഗൃഹാ
ന്തികെചെന്നുനിന്നീടിനാൾ * വന്നിതന്നേരംധരണീസുര
സ്ത്രീകൾ നന്നായലങ്കാരവുംചെയ്തുസൌഖ്യമായ് * വൃദ്ധമാ
രായുള്ളവിപ്രപത്നീജനം ബദ്ധമോദത്തോടുശാസ്ത്രവിധിപോ
ലെ * വൈദർഭിയെക്കൊണ്ടുമന്ത്രവുംചൊല്ലിച്ചു സാദരംവ
ന്ദനംചെയ്യിച്ചുഗൌരിയെ * രാജകുലദൈവമായഹരനേയും
പൂജിതന്മാരായനിന്റെസുതരേയും * വന്ദിച്ചുലോകൈകനാ
ഥനായുള്ളോരു നിന്നുടെപാദാംബുജംവണങ്ങുന്നഞാൻ * ന
ന്ദസുതൻമമകാന്തനായീടുവാൻ നിന്നുനിൻകാരുണ്യമുണ്ടായ്വരേ
ണമേ * എന്നൊരുമന്ത്രവുംചൊല്ലിവഴിപോലെ വന്ദിച്ചുഭ
ക്ത്യാനമസ്കരിച്ചീടിനാൾ * സൂപജലാപൂപപായസാദ്യങ്ങ
ളും ധൂപദീപാക്ഷതഗന്ധമാല്യങ്ങളും * എന്നിവകൊണ്ടുഭൂ
ദേവതരുണിമാർ നന്ദിച്ചുഗൌരിയെപ്പൂജചെയ്തീടിനാർ *
കാത്യായനീപാദപുഷ്പമാല്യങ്ങളും തീർത്ഥവുംരുഗ്മിണിക്കാ
ശു നൽകീടിനാൾ * ഉത്തമമാരാകുമന്തണസ്ത്രീകൾക്കു വി
ചിത്രാഭരണാംബരമെന്നിവ * ഉത്തമമാർമണിമൌലി
യാംരുഗ്മിണി തൃപ്തിവരുമാറവുംകൊടുത്തീടിനാൾ * ചെ
ന്താമരാക്ഷൻപതിയായ്വരികെന്നു സന്തോഷമോടവരാശി
സ്സുചൊല്ലിനാർ * വന്ദിച്ചവരോടനുഗ്രഹംകൈക്കൊണ്ടു
പിന്നെമുനിവ്രതത്യാഗവുംചെയ്തവൾ * ഗൌരിയെവന്ദിച്ചു
കൊണ്ടുപുറപ്പെട്ടു ചാരുപാദേനനടന്നുതുടങ്ങിനാൾ * ഉത്ത
മരത്നാംഗുലീയവിരാജിത ഹസ്താംബുജംകൊണ്ടുതോഴിതൻ
പാണിതന്നിൽ * മന്ദംപിടിച്ചുവരുന്നതുകണ്ടാശു മന്നവരൊ
ക്കെയുംവിസ്മയംതേടിനാർ * ചന്ദ്രസമാനമായുള്ളവദനവും
ചന്ദ്രികപോലെമൃദുസ്മിതശോഭയും * ചിത്തമലിക്കുന്നവക്ര
കടാക്ഷവും ചിത്തജവില്ലിനെവെല്ലുന്നചില്ലിയും * കുന്ദപ്ര
ഭയെജ്ജയിക്കുന്നദന്തവും മിന്നുന്നകുണ്ഡലശോഭിതഗണ്ഡ
വും * തൊണ്ടിപ്പഴവുംപവിഴവുംനാണിച്ചു മണ്ടിയൊളിക്കു
മാറുള്ളോരധരവും * വ്യഞ്ജസ്തനദ്വയശോഭിതഹാരവും മ
ഞ്ജുളമായ്കൃശമായൊരുമദ്ധ്യവും * ദിവ്യദുകൂലവുംമീതെയ
ണിഞ്ഞൊരു ദിവ്യരത്നാഞ്ചലമേഖലശോഭയും * നൂപുരകാ

ന്തിയും പാദപത്മങ്ങളുമാപാദചൂഡം വിളങ്ങുന്ന ശോഭയും * ഇത്ഥമവളുടെ രൂപാമൃതം കണ്ടു ചിത്തജമോഹേന ഭൂപതിവീരരും * ഹാഹാ ജയ ജയ ഹാ ഹാ ഹരി ഹരി ഹാ ഹാ മനോഹരമെന്നു പറയാവു * സുന്ദരിയാകിയ രുഗ്മിണിയും തദാ നന്ദതനൂജനെക്കണ്ടുകൊണ്ടീടുവാൻ * വാമകരാംഗുലികൊണ്ടു പൂരികുഴൽ കാമിനി ചെറ്റു നീക്കിക്കൊണ്ടു ലജ്ജയാ * മന്ദമായൊന്നു കടാക്ഷിച്ചിതു തത്ര വന്നോരു ഭൂപതിമാരെപ്പരക്കവേ * എന്നു നേരം മുകുന്ദനെക്കണ്ടവൾ മന്ദാക്ഷമോടു മുഖാംബുജം താഴ്ത്തിനാൾ * നന്ദതനൂജനും വൈദർഭിയെക്കണ്ടു കന്ദർപ്പബാണങ്ങളേറ്റം മരുവിനാൻ * നല്ലോർമണിയുടെ ചില്ലികൾകൊണ്ടുള്ള തല്ലുകൾകൊണ്ടു നരപതിവീരരും * നല്ല ഥാശംഗജങ്ങളിൽനിന്നാശു തുല്യമായ്മോഹിച്ചു ഭൂമിയിൽ വീണുപോയ് * പിന്നെയെഴുനീറ്റു കാമവിഭ്രാദികൾ മന്നവന്മാരും പലവിധം കാട്ടിനാർ * അപ്പോളൊരു നൃപൻ കന്യകതന്നുടെ ശില്പമായുള്ളൊരു രൂപം നിജഹൃദി * നന്നായുറപ്പിച്ചു കണ്ണുമടച്ചുകൊണ്ടന്യൂനമോദമിരുന്നാനചഞ്ചലം * കണ്ണടച്ചീടാതെ മറ്റൊരു ഭൂപതി പെണ്ണിനെക്കണ്ടു കണ്ടാനന്ദമഗ്നനായ് * ചിത്തഭ്രമത്തോടു മഞ്ജലിബന്ധിച്ചു ചിത്രാർപ്പിതം പോലെ നിന്നിതു നിശ്ചലം * പെണ്ണുങ്ങളെക്കാണരുതെന്നു നക്കെന്നു കണ്ണുമടച്ചു വസിച്ചാനൊരു നൃപൻ * പങ്കേരുഹാക്ഷിയെക്കണ്ടൊരു ഭൂമിപൻ ചെങ്കല്ലരച്ചു മുഖത്തു തേച്ചീടിനാൻ * മുൻകഞ്ചുകത്തിച്ചതച്ചൊരു ഭൂപതി പങ്കേരുഹാക്ഷിക്കു കാഴ്ച വെച്ചീടിനാൻ * ഗോഷ്ഠികൾ കാട്ടീട്ടിനൊന്നുരചെയ്താശു പാട്ടുകൾ പാടിക്കളിച്ചാനൊരു നൃപൻ * രുഗ്മിണി രുഗ്മിണിയെന്നു ജപിച്ചാശു നഗ്നനായ് ചാടിക്കളിച്ചാനൊരു നൃപൻ * കാണികൾ കാണ്കവെ മറ്റൊരു ഭൂപതി പൂണുനൂൽ പൊട്ടിച്ചു തിന്നിറക്കീടിനാൻ * കണ്ണാടി കുത്തിപ്പൊടിച്ചൊരു ഭൂപതി കണ്ണിൽ ചിരട്ടയിലാക്കി വെച്ചീടിനാൻ * മുത്തുദാമങ്ങളും രത്നജാലങ്ങളും കുത്തിപ്പൊടിച്ചൊരു ഭൂമീപതീശ്വരൻ * ഓടക്കുഴലിൽ വെച്ചു തിപ്പുറപ്പിച്ചു താടിക്കു തീയും കൊളുത്തി ചാണീടിനാൻ * ഏത്രയും [illegible] ഭൂപതി ചിത്രമാം രാമായണം കഥ ചൊല്ലിനാൻ * പണ്ടുയാദ്ധ്യാ[illegible]

പനായദശരഥ നണ്ടായിവന്നിതുനാലുതനയന്മാർ * ബാലിയുംലക്ഷ്മണൻകുംഭൻജടായുവും ബാലരോടൊന്നിച്ചവൻവസിക്കുംവിധൌ * മണ്ഡോദരിയുടെരാജ്യലോഭംകൊണ്ടുദണ്ഡകാരണ്യെവസിച്ചസമ്പാതിയും * വൈദേഹിയെക്കട്ടുകൊണ്ടുപോയ്‌രാവണൻ ഖേദേനരാമൻതിരഞ്ഞുപോയീടിനാൻ * അപ്പോൾഖരൻചെന്നുസുഗ്രീവനെക്കൊന്നു ശില്പമാംകിഷ്കിന്ധരാമനുനൽകിനാൻ * ഭംഗിയേറുംമൃഗമായിവന്നശരഭംഗനെബാലിവിത്രപനാക്കീടിനാൻ * അപ്പോൾശബരിയുമംബുധിലംഘിച്ച കെല്പോടുതാരയെക്കണ്ടുവന്നീടിനാൾ * കുംഭകർണ്ണൻചെന്നുചിത്രകൂടാചലെ വമ്പോടുസേതുവുംബന്ധിച്ചനന്തരം * രാവണൻതന്നെവധിച്ചാനഗസ്ത്യനും പാവകശുദ്ധയായ്പുനഃകൈകേയിയും * പുക്കിതുരാമനയോദ്ധ്യാപുരമതിൽ മിക്കതുംരാമായണംകഥയിങ്ങിനെ * എന്നുരാമായണംചൊല്ലിയനേരത്തു നന്നായ്‌രസിച്ചങ്ങുകേട്ടാനൊരുനൃപൻ * വൈദേഹിതന്നുടെകാല്ക്കലൊരുനൃപൻ വേദവുംചൊല്ലിനമസ്കരിച്ചീടിനാൻ * കുണ്ഡലംപൊട്ടിച്ചെറിഞ്ഞൊരുഭൂപതി കർണ്ണവലിയൊരുചങ്ങലംതൂക്കിനാൻ * വീണതൻതന്ത്രിയിലൊന്നുപൊട്ടിച്ചുടൻ കോണകമായിട്ടുടുത്താനൊരുനൃപൻ * ഭീമമായുള്ളൊരുവാളുമെടുത്താശു കോമരംതുള്ളിനടന്നാനൊരുനൃപൻ * തന്നുടെപാർശ്വെവസിക്കുന്നഭൂപനെ ചെന്നുപിടിച്ചുകിടത്തിമടിയതിൽ * മദ്ദളമെന്നുനിനച്ചൊരുഭൂപനു മുദ്യോഗമുൾക്കൊണ്ടുകൊട്ടിത്തുടങ്ങിനാൻ * മദ്ദളമായിക്കിടക്കുന്നഭൂപനു മുദ്യോഗമോടുരസിച്ചുപാടീടിനാൻ * അംഭോരുഹാക്ഷികൾകുംഭമെന്നോർത്തു കുംഭികുംഭങ്ങൾപുണർന്നൊരുഭൂപതി * രോമങ്ങൾകുത്തുന്നദുഃഖമറിയാതെ കാമവിമോഹിതനായ്ക്കിടന്നീടിനാൻ * അന്തികെനില്ക്കുന്നഭൃത്യരിലേകനെ ചെന്താമരാക്ഷിയെന്നോർത്തൊരുഭൂപതി * ചെന്നുപിടിച്ചുടനാശ്ലേഷവുംചെയ്തു ധന്യനാമെന്നുചൊല്ലിവാണീടിനാൻ * വൃക്കോദരമുള്ളൊരുകന്യകയെബ്ഭുവാൻ നോക്കുവാൻമൂലമെന്തെന്നൊരുഭൂപതി * അങ്ങെന്തൊരുചേതമെന്നുമറേവന മിങ്ങിനെതമ്മിൽപറഞ്ഞടിച്ചീടിനാൻ * ഇത്ഥമോരോജനംകാട്ടിയഗോഷ്ഠികൾ വിസ്തൂ

രിച്ചീടുവാനാമല്ലഞാനെടോ * കോമളഗാത്രിയെക്കണ്ടുമോ
ഹംപൂണ്ടു ഭൂമീപതികളായുള്ളവരെവരും * തന്വംഗിയെത്ത
ന്നെനോക്കിനോക്കിക്കൊണ്ടു തന്നെമറന്നുവസിക്കുംദശാന്ത
രെ * വീരരാംമന്നവരെവരുംകാണവെ തേരുമായ്യുഗേനചെ
ന്നുമുകുന്ദനും * വൈദർഭിതന്നുടെഹസ്തപത്മംപിടി ച്ചാദര
വോടുരഥത്തിലേറ്റീടിനാൻ * പണ്ടുവിബുധസഭയിന്നമൃ
തവും കൊണ്ടുഗരുഡൻഗമിച്ചകണക്കിനെ * സുന്ദരിതന്നെ
യുംകൊണ്ടുയദുക്കളോ ടൊന്നിച്ചുമന്ദംനടന്നുതുടങ്ങിനാൻ *
അന്തഃപുരസ്ത്രീജനങ്ങളുംഭൂപന മന്ത്രണരുംപുരവാസിജന
ങ്ങളും * നന്നുനന്നെന്നുപുകഴ്ത്തിവാണീടിനാർ വാനങ്ങൾവീ
ണിതുപുഷ്പവർഷങ്ങളും * വീരരായുള്ളജരാസുതനാദികൾ പോ
രുംപരിഭവത്തോടുചൊല്ലീടിനാർ * കഷ്ടംമഹാകഷ്ടമിന്നൊരു
ബാലനാം ദുഷ്ടഗോപാലകൻനാമിങ്ങിരിക്കവെ * കന്യകത
ന്നെയുംകൊണ്ടുഗമിക്കയാൽ വന്നിതല്ലോയശോഹാനിനമു
ക്കെല്ലാം * ഇന്നുവില്ലാളികളായനാംകൃഷ്ണനെ കൊന്നുകുമാരി
യെക്കൊണ്ടുപോന്നീടേണം * എന്നുപറഞ്ഞവരൊക്കയുമൊ
ന്നിച്ചു സന്നദ്ധരായതികോപേന സത്വരം * യുദ്ധത്തിനുള്ളൊ
രുവട്ടങ്ങൾകൂട്ടിനാ രദ്ധ്യായമമ്പത്തിനാലുരചെയ്തുഞാൻ *

അങ്ങിനെഭൂപതിമാരുംപുറപ്പെട്ടു മങ്ങാതെവൻപട
യോടുമതിദ്രുതം * ചെന്നുയദുവരന്മാരെത്തടുത്തുനിന്നുന്ന
കോപേനയുദ്ധംതുടങ്ങിനാർ * അന്നേരമിന്ദിരാകാന്തനുംരാ
മനും വന്നൊരുകോപേനസാത്യകിവീരനും * പിന്നെയുമുള്ളൊ
രുയാദവവീരരു മൊന്നിച്ചുബാണവർഷംതുടങ്ങീടിനാർ * ഭൂപ
തിമാരുടെസൈന്യത്തെയൊക്കയും കോപേനരാമനുംകൊ
ന്നൊടുക്കീടിനാൻ * സൈന്യംനശിച്ചതുകണ്ടുഭൂപാലരും ന
ന്നുനന്നെന്നുപറഞ്ഞടുത്തീടിനാർ * ഏററവുംപോർചെയ്തു
ഭൂപതിവീരരും മാറലരെക്കൊന്നൊടുക്കിത്തുടങ്ങിനാർ * ബാ
ണങ്ങളേററുയദുവരന്മാക്കതി ക്ഷീണതയുണ്ടെന്നുകണ്ടുവൈ
ദർഭിയും * ഭീതിയുംലജ്ജയുംപൂണ്ടുപതിയുടെ ചേതോഹരമാം
മുഖത്തുനോക്കീടിനാൾ * എന്നതുകണ്ടുരചെയ്തിതുകൃഷ്ണനും
സുന്ദരിതന്നുമേപേടിയാതേതുമേ * ബാണവർഷംചെയ്യുരക്ക

ണംകൊണ്ടുഞാൻ ക്ഷോണീവരരെമറിപ്പതുകാൺകനീ* എന്നു
രചെയ്തുശരവൎഷവുംചെയ്തു മന്നവവീരരെമൂടിനാൻകൃഷ്ണനും
ബാണൌഘങ്ങൾസഹിച്ചുകൂടായ്കയാൽ പ്രാണഭയത്തോടു
മോടിനാരവരും * മാനവുംകൈവിട്ടുമാനവവീരരും ദീനരാ
യോരോരൊദിക്കിലൊളിച്ചുതേ * ഭാൎയ്യാഹരണേനമോഹിച്ചു
ദുഃഖിച്ചു വീൎയ്യമില്ലാത്തുള്ളവരെകണക്കിനെ * ഖേദിച്ചവമാ
നമോടുവസിക്കുന്ന ചേദീശനോടുജരാസുതൻചൊല്ലിനാൻ*
ദൈവഗതികൊണ്ടുവന്നതിനിന്നുനീ കേവലംശോകിക്കരുതു
മഹാമതേ* ദുഃഖസുഖങ്ങൾനരന്മാൎക്കുപാൎക്കിലോ ചക്രഭ്രമം
പോലെമാറിവരുമെടോ*കാലംവരുത്തുന്നതൊക്കെസഹിക്കേ
ണം കാലഗതിതടുപ്പാനരുതാൎക്കുമേ * ഇന്നുനമുക്കുദുഷ്കാലം
വരികയാൽ മന്നവനാശങ്ങൾവന്നതുമോൎക്കനീ * കാലംനമു
ക്കുഗുണമായ്വരുന്നേരം ലീലയാകൃഷ്ണനെയുംജയിക്കായ്വരും *
ഏറവപതിനേഴുവട്ടമവനോടു തോററുഞാൻപിന്നെജ്ജയി
ച്ചേനൊരുതരം * തോററതുകൊണ്ടൊരുദുഃഖവുമില്ലമേ മററേ
ത്തുകൊണ്ടൊരുമോദവുമില്ലെടോ * എന്നതുകൊണ്ടുനീശോക
വുംകൈവിട്ടു ചെന്നുനിജാലയെസൌഖ്യമായ്വാഴെടോ * എ
ന്നതുകേട്ടുശിശുപാലഭൂപനും തന്നുടെമന്ദിരംപുക്കുവാണീടി
നാൻ * ഭൂപാലരൊക്കയുംതോററതുകണ്ടതി കോപനരുഗ്മി
യുംചൊല്ലിനാനപ്പൊഴെ * കൊണ്ടൽനേർവൎണ്ണനെക്കൊന്നു
ഭഗിനിയെക്കൊണ്ടുഞാനിങ്ങുപോന്നീടുവൻനിൎണ്ണയം* ഇന്ന
തുചെയ്യാഞ്ഞിലെന്നുടെവില്ലിനാ ണെന്നുമേകുണ്ഡിനെവാഴു
ന്നതില്ലഞാൻ* ഇത്ഥംപ്രതിജ്ഞയുംചെയ്തുപടയുമായ് സത്വ
രംചെന്നുയദുക്കളോടേററിതു * നന്ദസുതനോടുരുഗ്മിയുംചൊ
ല്ലിനാൻ നന്നുതവമോഹമെത്രയുംദുൎമ്മതേ * ചേദിമഹീപതി
ഭാൎയ്യയാമെന്നുടെ സോദരിതന്നെയുംമോഷ്ടിച്ചുകൊണ്ടുനീ *
ചെന്നങ്ങുജീവിച്ചുസൌഖ്യമായ്വാണിടാ മെന്നുനിനച്ചതുമെ
ത്രയുമത്ഭുതം * ഇന്നുതവജീവിതാശയുണ്ടെങ്കിലോ തന്നീടുക
മമസോദരിതന്നെയും * അല്ലായ്കിലോയമലോകംഗമിക്കെ
ടോ മല്ലകംസാദികൾപോലെയല്പമതേ* എന്നുപറഞ്ഞ
വൻമൂന്നുശരംകൊണ്ടു നന്ദതനൂജന്റെമാറിലെയ്തീടിനാൻ*
രുഗ്മിണീവല്ലഭൻമന്ദസ്മിതംചെയ്തു രുഗ്മിതൻവില്ലുമുറിച്ചുവീ

ഴ്ത്തീടിനാൻ * പിന്നെയും രുക്മിയെടുത്തൊന്നൊരു ധനുസ്സിന്റെ
വരാക്ഷനത്തും മുറിച്ചീടിനാൻ * പിന്നെയുമായുധമോരോന്നെ
ടുത്തിതു നന്ദതനുജൻ മുറിച്ചാനതൊക്കയും * ശസ്ത്രാസ്ത്രമെ
ല്ലാമൊടുങ്ങിയനേരത്തു ചിത്തകോപത്തോടു രുക്മിണീസോദ
രൻ * വാളും പരിചയും കൈക്കൊണ്ടുതൽക്ഷണം ചീളെന്നു കൃഷ്ണ
നുനേരെ ചെന്നീടിനാൻ * അമ്പുകൾകൊണ്ടതു ഖണ്ഡിച്ചു കൃ
ഷ്ണനമമ്പോടുവാളെടുത്തൊന്നു ചാടീടിനാൻ * സോദരൻത
ന്നെ വധിക്കുമെന്നോർത്തതി ഖേദവും ഭീതിയും പൂണ്ടു വൈദർഭി
യും * പുണ്ഡരീകാക്ഷന്റെ പാദാംബുജേ വീണു കണ്ണുനീർ വാ
ർത്തുകൊണ്ടിത്തരം ചൊല്ലിനാൾ * ലോകൈകനായക കാരുണ്യ
വാരിധേ ശോകഹരൻ മമവല്ലഭ മാധവ * സോദരൻതന്നെ
വധിക്കരുതിന്നു നീ ഖേദമിനിക്കവരുത്തരുതേതുമേ * ചേത
സി തത്ത്വവിവേകമില്ലാത്തവർ ചെയ്യുമപരാധം ചൊറുത്തുകൊ
ള്ളേണമേ* ഗദ്ഗദവാക്യങ്ങളിത്ഥം പലതരം രുക്മിണി ചൊ
ന്നതു കേട്ടൊരു കൃഷ്ണനും * കാരുണ്യമോടു വധിക്കയില്ലെന്നുരച്ചാ
ത്തക്രോധകോപേന ബന്ധിച്ചു തൽക്ഷണം * ശ്മശ്രുകേശങ്ങൾ കരി
ച്ചു വിരൂപിച്ചു വിശ്വൈകനായകൻ തത്രനില്ക്കും വിധൗ *
വൈദർഭസൈന്യമൊടുക്കിയ ദൃക്കളും മോദേന രാമനും തത്രചെ
ന്നീടിനാർ* ബന്ധനം പ്രാപിച്ചു വൈരൂപ്യവും വന്ന ബന്ധു
വാം രുക്മിയെക്കണ്ടാശു രാമനും * മല്ലവിലോചനൻ തന്നോടു
ചൊല്ലിനാൻ നല്ലതല്ലിന്നു നീ ചെയ്തതു ബാലക* ബന്ധുക്കളെ
വിരൂപിക്കയെന്നുള്ളതു ഹന്ത വധത്തിനു തുല്യമെന്നോർക്ക നീ*
എന്നുരചെയ്താശു ബന്ധനം വേർപെടുത്തിന്നു നീ പോകെ
ന്നയച്ചിതു രുക്മിയെ* രുക്മിയെ വിട്ടങ്ങയച്ചോരനന്തരം രുക്മി
ണിയോടുരചെയ്തു നീലാംബരൻ * ഇന്നിതു കാരണം നിന്നുടെ
മാനസേ വന്നീടരുതൊരു ശോകം മനോഹരേ * മാനാപമാന
സുഖദുഃഖമെന്നിവ മാനസേ തോന്നുന്നതജ്ഞാനമോർക്ക നീ *
ഞാനെന്നഹംഭാവമുണ്ടാക കാരണം മാനുഷന്മാർക്കിവ തോന്നു
ന്നതാക്കയും * പഞ്ചഭൂതാത്മകമായ ദേഹത്തിനു ചഞ്ചല
മില്ലെന്നു ചൊല്ലുജനങ്ങളും * ഞാനെന്നതുമിനിക്കുള്ളവയെന്ന
തും ജ്ഞാനമില്ലായ്കയാൽ തോന്നുന്നു മാനസേ* ദേഹമനിത്യമെ
ന്നുള്ളതറിയാതെ മോഹ[illegible]* ചി

ത്തഭ്രമങ്ങളകലെവെക്കൈവിട്ടു നിത്യമായുള്ളതാത്മാവെന്നറി
ഞ്ഞുനീ * ഇന്നസുഖദുഃഖമാനാപമാനങ്ങ ളൊന്നുമില്ലാത്മാ
വിനെന്നുമറികനീ * മായാഭ്രമംകൊണ്ടുതോന്നുന്നതൊക്കയു
മായതലോചനേഭേദംകളെകനീ * ഇത്തരംരാമന്റെവാക്കു
കൾ കേൾക്കയാൽ ചിത്തംതെളിഞ്ഞുവസിച്ചുവൈദേഹിയും *
കൊല്ലാതെകൊണ്ടങ്ങയച്ചാരുക്മിയും വല്ലാതെചെന്നാശു
കുണ്ഡിനസന്നിധൌ * ചിത്രമായ്ഭോജകടമെന്നൊരുപുരം
സത്വരംതീൎപ്പിച്ചതിലങ്ങുപുക്കവൻ * ദുഷ്ടനാംകൃഷ്ണനെക്കൊ
ന്നുഭഗിനിയെ പെട്ടെന്നുകൊണ്ടുപോരാതെഞാനെന്നുമെ*എ
ന്നുടെകുണ്ഡിനംതന്നിൽക്കടക്കയി ല്ലെന്നുരചെയ്തവൻതത്ര
വാണീടിനാൻ * ഇങ്ങിനെഭൂപതിമാരെജയിച്ചുകൊ ണ്ടംഗ
നാമൌലിയോടൊന്നിച്ചുമാധവൻ * യാദവസേനയോടൊ
ന്നിച്ചുചെന്നാശു മോദേനതന്നുടെമന്ദിരംപുക്കിതു* ദ്വാരക
മന്ദിരംനന്നായലങ്കരി ച്ചാത്തമോദേനസൎവ്വജനങ്ങളും *
ചെന്നെതിരേറ്റങ്ങുകൊണ്ടുപോയീടിനാർ പിന്നെയുണ്ടാ
യൊരുഘോഷമത്യത്ഭുതം * മല്ലവിലോചനൻരുക്മിണീദേവി
യെ നല്ലമുഹൂൎത്തെ വിവാഹംകഴിച്ചതേ* വേദവിധിപോലെ
കൎമ്മങ്ങളുംചെയ്തു വൈദികന്മാൎക്കുദാനങ്ങളുംനൽകിനാൻ *
തൽക്ഷണംബ്രഹ്മചൎയ്യാശ്രമംകൈവിട്ടു ദീക്ഷിച്ചിതുഗൃഹ
സ്ഥാശ്രമംമാധവൻ* കല്യാണഘോഷങ്ങളെല്ലാംകഴിച്ചുകൊ
ണ്ടെല്ലാവരുംസുഖത്തോടുവാണീടിനാർ * ഏറിയകാലമായ്
മോഹിച്ചിരുന്നൊരു സാരസനേത്രൻപതിയായ്‌വരികയാൽ *
മാനിനീരത്നമായോരുവൈദേഹിയു മാനന്ദവാരിധിമഗ്നയായ്മേ
വിനാൾ * അത്യാദരവോടുനിങ്ങൾക്കുകേൾപ്പതി നദ്ധ്യായമ
ത്രമഞ്ചു പറഞ്ഞുഞാൻ *

---

വാസുദേവാംശമായുള്ളൊരുമന്മഥൻ വാസുകിഭൂഷണൻ
തന്റെനേത്രാഗ്നിയിൽ* പണ്ടുദഹിച്ചവൻദേഹാൎത്ഥമായ്ക്കൊ
ണ്ടു കൊണ്ടൽനേർവൎണ്ണന്റെനന്ദനസേമവിനാൻ * ഗൎഭമു
ണ്ടായിതുരുക്മിണിക്കങ്ങുല ഭേകൻതാനുംപിറന്നകാലാന്ത
രെ* സുന്ദരനായകുമാരനെശംബരൻ തന്നുടെമൃത്യുവെന്നോ
ൎത്തുമായാബലാൽ * കൊണ്ടുപോയബ്ധിയിലിട്ടുപോയീടി

നാൻ കണ്ടൊരുമത്സ്യംവിഴുങ്ങികുമാരനെ * കൈവൎത്തരുംവലവീശുന്നനേരത്തു ദൈവഗതികൊണ്ടുകിട്ടിമത്സ്യത്തിനെ * കൈവൎത്തനാഥനാംശംബരദൈത്യന കൈവൎത്തരുംകാഴ്ചവെച്ചുമീനത്തിനെ * മായമേറീടുന്നശംബരനന്നു മായാവതിയുടെകയ്യിൽനൽകീടിനാൻ * കാമന്റെഭാൎയ്യയായുള്ളരതിയവൾ കാമന്റെദേഹംദഹിച്ചോരനന്തരം * നാരദവാക്യേനശംബരവേശ്മനി പാരാതെവെപ്പിനായ്പാൎത്തുകൊണ്ടീടിനാൾ * സാരങ്ങളായുള്ളപാനാശനങ്ങളും സാരസലോചനാതീക്ഷ്ണംവിശേഷമായ് * എന്നതുകൊണ്ടവനെത്രയുമിഷ്ടനായ്പന്നതുമായമറിഞ്ഞീലവനേതും * മായാവതിയെന്നുപേരിനിക്കെന്നു മായയാശംബരനോടുചൊന്നാളവൾ * അങ്ങിനെതത്രവാഴുന്നമായാവതി തിങ്ങിനശോഭയാകണ്ടുമത്സ്യത്തിനെ * കീറിയനേരംകുമാരനെക്കാണ്കയാ ലേറിയസന്ദേഹമോടിരിക്കുംവിധൌ * നാരദൻചെന്നാശുവൃത്താന്തമൊക്കയും നേരെപറഞ്ഞുഗമിച്ചോരനന്തരം * ആരുമറിയാതവളുംകൃപയോടു മാരനെനന്നായ്വളൎത്തുതുടങ്ങിനാൾ * നീലാംബുജാക്ഷനാംകൃഷ്ണതനയനു കാലക്രമംകൊണ്ടുയൌവനം വന്നതേ * കാമനെക്കണ്ടാശുമോഹിച്ചവളന്നു കാമവികാരങ്ങളോരോന്നുകാട്ടിനാൾ * നന്ദാത്മജാത്മജൻമാതാവുതന്നോടുനന്നല്ലിതെന്നുപറഞ്ഞോരനന്തരം * ശംബരദാനവൻകൊണ്ടിങ്ങുപോന്നതു മംബുധിതന്നിലെറിഞ്ഞുകളഞ്ഞതും * പാരാതെമത്സ്യംവിഴുങ്ങിയവാൎത്തയും നാരദൻമുന്നംപറഞ്ഞൊരുദന്തവും * ദൈത്യഗേഹേതാനിരുന്നൊരുവാൎത്തയും പുത്രനെപ്പോലെവളൎത്തപ്രകാരവും * പിന്നെയുംനാരദൻചൊന്നൊരുവാൎത്തയു മെന്നിവവിസ്തരിച്ചാശുചൊല്ലീടിനാൾ * എന്നിവകേട്ടുതാൻമന്മഥനെന്നതുനന്നായുറച്ചിതുമാധവപുത്രനും * മായാവതിയുമവനുബഹുവിധമായകളും കൊടുത്താശുചൊല്ലീടിനാൾ * പുത്രശോകംകൊണ്ടുനിന്നുടെമാതാവു മെത്രയുംദുഃഖിച്ചിരിക്കുന്നുസൎവ്വദാ * ദുഷ്ടനാം ശംബരൻതന്നെവധിച്ചിനി പെട്ടന്നുപോകനാംദ്വാരകമന്ദിരേ * എന്നതുകേട്ടവൻതന്നുടെമാനസെ വന്നുദിച്ചീടിനാൻ പൂൎവ്വവൃത്താന്തങ്ങൾ * ബോധിച്ചുനിന്നുടൻശംബരദൈത്യ

നെ കോപേനചെന്നുവിളിച്ചിതുപോരിനായ് * കോപിച്ചു
വൻചെന്നുപോർചെയ്തുനില്ലാഞ്ഞു പാപിയുംമായകൾകാട്ടി
ത്തുടങ്ങിനാൻ * തന്നുടെമായകൊണ്ടാക്കനശിപ്പിച്ചു കൊ
ന്നാൻമദനനുംശംബരദൈത്യനെ * പുഷ്പവർഷംചെയ്തുദേവ
കൾമോദമോടപ്പോഴകാന്തയോടൊന്നിച്ചുമന്മഥൻ * പുഷ്ക
രമാർഗ്ഗണചെന്നുവൈകീടാതെപുക്കാരിരുവരുംദ്വാരകമന്ദി
രം * മിന്നലുംമേഘവുമൊത്തുവരുംപോലെസുന്ദരിയോടുംമ
ദനനെക്കാണ്കയാൽ * ദ്വാരകവാസികളായൊരുനാരിമാരാ
രിവനെന്നോർത്തുവിസ്മയിച്ചീടിനാർ * കൊണ്ടൽനേർവർണ്ണ
നെന്നോർത്തുചിലജനം കണ്ടുകണ്ടാനന്ദമോടുനിന്നീടിനാർ *
എത്രയുമത്ഭുതംപൂണ്ടുവൈദർഭിയും ചിത്തമോദത്തോടുചി
ന്തിച്ചുമാനസേ * വാരിജനേത്രപ്രതിബിംബമായൊരു പൂരു
ഷാഗ്രസരനാരിവൻദൈവമേ * എന്നുടെനന്ദനൻപണ്ടുമ
രിച്ചവനിന്നുജീവിച്ചുവാഴുന്നതുണ്ടെങ്കിലോ * ആകൃതിഭംഗി
വയസ്സുംവളർച്ചയുമേകദേശമിവനോടുസമമല്ലോ * എന്നി
യെസുന്ദരനാമിവനെന്നുടെ നന്ദനൻപോലവൻതന്നെയോ
ദൈവമേ * അല്ലെന്നിരിക്കിലോപങ്കജനേത്രനു തുല്യനായു
ന്നീടുവാനെന്തുകാരണം * ഇന്നിവനിൽസ്നേഹമേറ്റംവളരു
ന്നു നന്നായ്ചുരന്നുവരുന്നുമുലകളും * എന്നിവചിന്തിച്ചു
വളിരിക്കുംവിധൌ നന്ദതനൂജനുംകേട്ടുചെന്നീടിനാൻ *ആ
രെന്നറിഞ്ഞതില്ലെന്നുഭാവിച്ചുകൊ ണ്ടാത്ര്യധമോദേനനോ
ക്കിനിന്നീടിനാൻ * എല്ലാവരുംമോദമോടുനില്ക്കുംവിധൌ
മെല്ലവെനാരദൻതത്രചെന്നീടിനാൻ * വന്ദിച്ചുകൃഷ്ണനുംമ
റ്റുള്ളവർകളും നന്ദസുതനോടുനാരദൻചൊല്ലിനാൻ * നി
ന്നുടെപുത്രനിവനെന്നറികെടൊ മുന്നമിവനെയുംകൊണ്ടു
പോയ്ശംബരൻ * എന്നുതുടങ്ങിപരമാർത്ഥമൊക്കയും ന
ന്നായുരചെയ്തുപിന്നെമുനീന്ദ്രനും * ഉദ്യോതിതാംഗനായു
ള്ളോരിവനിനി പ്രദ്യുമ്നനെന്നുപേരെന്നുചൊല്ലീടിനാൻ * വൃ
ത്താന്തമൊക്കയുംകേട്ടുനാങ്ങൾക്ക ചിത്തമോദംവന്നതെന്തു
ചൊല്ലാവതും * പുത്രനെച്ചുന്നണ്ടെടുത്തുവൈദർഭിയുമെത്ര
യുമേറ്റംമുറുകത്തഴുകിനാൾ * ആനന്ദമോടുംപുനന്നിതുകൃഷ്ണ
നും മാനസാനന്ദനരാമനുമങ്ങിനെ * ചേതിമാരുംകേട്ടു

ധന്നത്ര്യയും സംഭ്രമംകൈക്കൊണ്ടുസൽക്കരിച്ചീടിനാർ* ന
ഷ്ടങ്ങളായധനങ്ങൾലഭിക്കയാൽ പുഷ്ടസന്തോഷംഭവിച്ചുക
ണക്കിനേ* ദ്വാരാവതിതന്നിലുള്ളജനങ്ങളും പാർമാനന്ദേന
വാണിതെല്ലാവരും * നന്ദാത്മജാത്മജരൂപാമൃതംകണ്ടു ത
ന്നുടെമാതൃജനങ്ങൾക്കുമൊക്കവേ * കന്ദർപ്പവിഭ്രമമുണ്ടായ്ച
മഞ്ഞിതു പിന്നെയന്തനാരീജനവാർത്തകൾ * വിശേ
കനാഥന്റെനന്ദനനായോരു വിശേകമോഹനനായമദ
നനെ * നാരീകുലത്തിൽജനിച്ചവരൊക്കയുംപാരാതെകാമി
ച്ചതെന്നുമെല്ലുല്ലാ * അദ്ധ്യായമമ്പത്തുമാറുംചൊല്ലുകമായ് മു
ഗ്ദ്ധവിലോചനമാരേപറഞ്ഞുഞാൻ *

—*—

അന്നുസത്രാജിതനാകിയയാദവ നെന്നുമറിയാതെമൂ
ഢരിലുത്തമൻ * നന്ദതനുജനെക്കൊണ്ടപവാദങ്ങൾ ചൊ
ന്നതുമൂലംഭയപ്പെട്ടനന്തരം * ഉത്തമയാംനിജപുത്രിയോടുംമ
ണി രത്നംമുകുന്ദനുകാഴ്ചയായ്നൽകിനാൻ* ഇത്തരംകേൾക്ക
യാൽചോദിച്ചുഭൂപതി സത്രാജിതനെന്തുകൃഷ്ണനെച്ചൊന്നതും
പുത്രിതൻവാർത്തയുംനല്ലമണിയുടെ വൃത്താന്തവുംവ്യക്തമായ
രുൾചെയ്യേണം * എന്നരുൾചെയ്തുകേട്ടമുനീന്ദ്രനു മിന്ന
തുചൊല്ലുവൻകേട്ടുകൊൾകെങ്കിലോ * സത്രാജിതാഖ്യനാം
യാദവേന്ദ്രൻപണ്ടുവിത്താർത്ഥമക്കനെ സ്സേവചെയ്തീടിനാൻ
ഉത്തമമാകുംസ്യമന്തകമാംമണി രത്നംകൊടുത്തിതുതോഷിച്ചു
സൂര്യനും * അർക്കതുല്യപ്രഭമാകുംമഹാമണി ഭക്ത്യാദിവസ
വുംപൂജിച്ചുകൊൾകിലൊ * എട്ടുഭാരംകനകംദിവസവും
പെട്ടന്നതിങ്കൽനിന്നാശുപുറപ്പെട്ടും* ഈവണ്ണമുള്ളമണിയും
ധരിച്ചാശു ദേവകീപുത്രനെക്കാണ്മാനൊരുദിനം * സത്രാജി
തൻചെന്നുകൃഷ്ണഗൃഹംപുക്ക തത്രജനങ്ങളുംവിസ്മയിച്ചീടി
നാർ * ഉത്തമരത്നപ്രഭയേറവനേത്രവുംപൊത്തിജനങ്ങളും
ചെന്നുസസംഭ്രമം* അർക്കൻവരുന്നുണ്ടുകാണ്മതിനെന്നതു പു
ഷ്കരലോചനൻതന്നോടുചൊല്ലിനാർ * അർക്കനല്ലർക്കൻകൊ
ടുത്തമണിയോടും മുഖ്യനാംസത്രാജിതനായയാദവൻ * വ
ന്നതെന്നപ്പോളുരചെയ്തുകൃഷ്ണനും ചെന്നിതപ്പോളുറിടേക്കു
സത്രാജിതൻ * എത്രയുംസൽക്കരിച്ചീടിനാൻകൃഷ്ണനും വൃ

ത്താന്തമോരോന്നു ചൊന്നാരനന്തരം * ഉത്തമപൂരുഷൻ
ചൊന്നാനവനോടു രത്നങ്ങളെല്ലാം സ്വാപാധിതമാകയാൽ *
ഇന്നു മണിരത്നമിങ്ങു തന്നീടുകിൽ മന്നവനേറ്റം പ്രസാദമു
ണ്ടാമെടോ * ഇന്നു ഭവാനു വേണ്ടും ധനമൊക്കയും തന്നീടു
വൻ ഞാനതിനില്ല സംശയം * എന്നതു കേട്ടവൻ ദ്രവ്യലോഭ
ത്തിനാലൊന്നുമേ മിണ്ടാതെ ചെന്നു പുരി പുക്കാൻ * സത്രാ
ജിതന്റെ സഹജൻ പ്രസേനനുമുത്തമമാം മണി കണ്ഠേ ധരി
ച്ചുടൻ * നല്ല കുതിരമേലേറിയൊരു ദിനം മെല്ലവേ നായാട്ടി
നായ്വനം പുക്കിതു * ശില്പമായുള്ള മണിയുടെ ശോഭ കണ്ടപ്പോ
ഴവന്നോരു സിംഹം മഹാബലൻ * വാഹനത്തോടും പ്രസേ
നനെക്കൊന്നാശു മോഹനമാം മണി കൊണ്ടു പോകും വിധൌ
ഋക്ഷേശ്വരനായ ജാംബവാൻ കാൺകയാൽ തൽക്ഷണം ചെന്നു
വധിച്ചു സിംഹത്തിനെ * നല്ല മണിയുമെടുത്തു നടകൊണ്ടു
മെല്ലവേ തന്നുടെ ഗഹ്വരം പുക്കുടൻ * പുത്രനായുള്ള സുകുമാര
നു മണി നിത്യം കളിപ്പതിന്നായ്ക്കൊടുത്തീടിനാൻ * സോദര
നിങ്ങു വരാഞ്ഞതു കാരണം ഖേദമകതാരിലാണ്ടു സത്രാജി
തൻ * കാടതിലെങ്ങുമേ കാണാഞ്ഞു ഖേദിച്ചു വീടതിൽ വന്നു
പറഞ്ഞു രഹസ്യമായ് * കൃഷ്ണനൊരുവനൊരു ദിനമെന്നോടു
തന്നീടു മോ മണിയെന്നു ചോദിച്ചിതു * അന്നു കൊടുക്കായ്ക
കൊണ്ടു സഹജനെ കൊന്നു മണിയവൻ കൊണ്ടുപോയ് നിർണ്ണ
യം * ബാലനായുള്ളന്നു ശീലിച്ചതുണ്ടാം കാലാന്തരം കൊ
ണ്ടു പോകയില്ലൊക്കയും * ബാലനായന്നേ കവർന്നു നടന്നുള്ള
ശീലമുള്ളാളുകളിന്നിതു ചെയ്യുതും * ഏറിയ സമ്പത്തുള്ളവായ്പു
തികിലും മാറുകയില്ലൊട്ടാവിത്തത്തിലാഗ്രഹം * നെല്ലുകൾ
സസ്യങ്ങളെല്ലാമിനി മേലിൽ നല്ലൊരു വേലികൾ തന്നെ ഭുജി
ച്ചീടും * രക്ഷിച്ചു നന്നായ് പുലർത്തീടുമാളുകൾ ഭക്ഷിച്ചു കൊ
ണ്ടാലതിനെന്തു ചെയ്യുന്നു * ഇങ്ങിനെയുള്ളൊരു നാട്ടിലിരി
ക്കയിൽ ഭംഗിയത്രേ മരിക്കുന്നതെല്ലാർക്കുമേ * എന്നിവയൊ
ക്കയും ഗൂഢമായ് കേട്ടനേരം സത്രാജിതയാദവൻ ചൊല്ലി
നാൻ * ചൊന്നാനവനുമൊരുവനോടൊക്കയും പിന്നെയുമ
ങ്ങിനെ നീളെപ്പരന്നുതേ * ഇത്തരമുള്ളൊരപവാദഘോഷ
ങ്ങൾ ചിത്തേ ധരിച്ചൊരു നേരം ജനാർദ്ദനൻ * യാദവന്മാ

രോട്ടമെർത്തുപുറപ്പെട്ടു വേഗേനചെന്നുമഹാവനംപുക്കതേ *
തത്രനോക്കുമ്പോൾപ്രസേനശവമതും ചത്തകുതിരയുംകണ്ടി
തെല്ലാവരും * സിംഹപാദംതവകാങ്കയാലെവരും സിംഹ
മിവനെവധിച്ചതെന്നോൎക്കയാൽ * തൽപാദലാഞ്ഛനമാ
ൎഗ്ഗേണപോയവർ ദൃഷ്ട്വാപദമായവനത്തിലുൾപുക്കതേ * അ
പ്പോളവനംമരിച്ചുകിടക്കുന്ന കെൽപുള്ളകേസരിവീരനെക്ക
ണ്ടുതേ * വാനരപാദചിഹ്നങ്ങളുംകാങ്കയാൽ വാനരൻകൊ
ന്നാനിവനെയെന്നോൎത്തവർ * തൽപാദചിഹ്നംപിടിച്ചു
ചെന്നീടിനാ രപ്പോളൊരുഗുഹകണ്ടിതുഘോരമായ് * അ
ന്ധകാരംകണ്ടുപേടിച്ചയാദവരും അന്ധരായ്നിന്നൊരുനേര
ത്തുകൃഷ്ണനും * നിന്നാലുമത്രൈവനിങ്ങളെല്ലാവരു മെന്നുര
ചെയ്തുഗുഹയിലുൾപുക്കതേ * ഏറിയനേരംനടന്നുചെല്ലും
വിധൌ പാരാതൊരുകപിബാലനെക്കണ്ടതേ * മിന്നുംമണി
യുംകപിവരബാലകൻ തന്നുടെകയ്യിലിരിപ്പതുംകാങ്കയാൽ*
എത്രയുംവേഗാലടുത്തുചെന്നപ്പൊഴപ്പുത്രനുംപേടിച്ചുണ്ടാ
ന്നലറീടിനാൻ * ആക്രന്ദിതംകേട്ടുകോപിച്ചുജാംബവാ നാക്ക
മോട്ടുംതത്രചെന്നുനോക്കുംവിധൌ * മൎത്ത്യനെക്കാങ്കയാലൊ
ന്നടിച്ചീടിനാൻ സത്വരംകൃഷ്ണനുമൊന്നുകുത്തീടിനാൻ * പി
ന്നെയുണ്ടായൊരുയുദ്ധകോലാഹലം നന്നായുരപ്പതിന്നാളല്ല
ഞാനെടോ * മുഷ്ടിശിലവൃക്ഷമെന്നിവകൊണ്ടാൎത്തു പുഷ്ടകോ
പത്തൊടുയുദ്ധംതുടൎന്നപ്പോൾ * രണ്ടുകുറഞ്ഞൊരുമുപ്പത്തുവാ
സരം രണ്ടുപരിഷയുംരാപ്പകൽനിന്നതേ * മുഷ്ടികൊണ്ടേററം
തളൎന്നുകപിവരൻ പെട്ടന്നുഭൂമിയിൽവീണോരനന്തരം * എ
ന്നെജ്ജയിച്ചവൻമാധവനെന്നോൎത്തു നന്നായ്സ്തുതിച്ചുതൊ
ഴുതുചൊല്ലീടിനാൻ * എന്നെജ്ജയിക്കയാൽനാരായണൻഭ
വാനെന്നുഞാൻനന്നായറിഞ്ഞേൻദയാനിധേ * നിന്നുടെകാ
രുണ്യമുണ്ടാകകാരണ മെന്നെജ്ജയിപ്പതിന്നാരുമേററവഴിൽ *
ഏതുമറിയാതെഭക്തനായുള്ളഞാൻചെയ്യപരാധംപൊറുത്തു
കൊള്ളേണമേ * ഇത്ഥമവനുടെവാക്കുകൾകേൾക്കയാൽ ഭ
ക്തകാരുണ്യാകലൻദാമോദരൻ*ദീനാഭയപ്രദമായകരംകൊ
ണ്ടു വാനരശ്രേഷ്ഠനെമന്ദംതലോടിനാൻ * ദീനങ്ങളെല്ലാമ
കന്നുകപീന്ദ്രനും മാനസാനന്ദനകൃഷ്ണനുംചൊല്ലിനാൻ * ഉ

ത്തമമാകുംസ്യമന്തകംകാരണ മത്രവന്നേൻഞാനറികമഹാമതേ * ദൃഷ്ടിതിയുണ്ടുനമുക്കതുകൊണ്ടതു മിക്കാലംമാശുതീൎത്തീടവേണംഭവാൻ * എന്നതുകേട്ടോരുനേരംകപീന്ദ്രനും വന്നമോദത്തോടെഴുന്നീററസത്വരം * ഉത്തമമാൎകുലമൌലിയാകുംനിജ പുത്രിയായുള്ളോരുജാംബവതിയേയും * ഉത്തമമായമണിയുംകൊടുത്താശു ഭക്ത്യാതൊഴുതുനമസ്കരിച്ചീടിനാൻ*സുന്ദരീരത്നത്തെയുംമണിരത്നവുംനന്ദതനുജൻപരിഗ്രഹിച്ചാദരാൽ * നന്നായ്പുരികെന്നുരുൾചെയ്തുഗഹ്വരം തന്നിൽനിന്നാശുപുറത്തുപോന്നീടിനാൻ*യാദവന്മാർഗ്ഗുഹദ്വാരെവസിച്ചവർ ദ്വാദശവാസരംപാൎത്താരനന്തരം * നന്ദതനുജനെക്കാണാഞ്ഞുശോകിച്ചു ചെന്നങ്ങുവൃത്താന്തമൊക്കയുംചൊല്ലിനാർ* ദ്വാരാവതിതന്നിലുള്ളവരൊക്കയും വാരിജനേത്രന്റെവാൎത്തകൾകേൾക്കയാൽ എത്രയുംശോകിച്ചുരുണ്ടുപുരണ്ടാശു സത്രാജിതനെശ്ശപിച്ചുപലതരം *ദുൎഗ്ഗാഭഗവതിതന്നെയുംസേവിച്ചതൽഗതമാനസരായിവാഴുംവിധൌ സ്ത്രീരത്നവുംമണിരത്നവുംകൈക്കൊണ്ടു സാനന്ദലോചനൻതത്രചെന്നീടിനാൻ * കൊണ്ടൽനേർവൎണ്ണനെക്കണ്ടനേരത്തവൎക്കുണ്ടായൊരാനന്ദമെന്തുചൊല്ലാവതും * അന്നുതുടങ്ങിജനങ്ങളെല്ലാവരുമന്നനൎത്ഥങ്ങളുണ്ടായ്വരുംവിധൌ* നന്നായ്ഭഗവതിസേവകൾചെയ്തീട്ടമെന്നാലനൎത്ഥങ്ങളൊക്കയുംതീൎന്നുപോം * നല്ലയദുസഭതന്നിലാമ്മാറിരുന്നെല്ലാജനങ്ങളുംകേൾക്കവേമാധവൻ* വൃത്താന്തമൊക്കയുംചൊല്ലിസ്യമന്തകം സത്രാജിതന്റെകരത്തിൽനൽകീടിനാൻ* വക്ത്രവുംകുമ്പിട്ടുഭീതിയുംശോകവുമെത്രയുംലജ്ജയുംപൂണ്ടസത്രാജിതൻ * ഉത്തമമായമണിയുംപരിഗ്രഹിച്ചുത്തരാലോട്ടുംചെന്നുമന്ദിരേമേവിനാൻ * ചിന്താപരവശനായസത്രാജിത നെന്തിനിനല്ലതെന്നോൎത്തുപലതരം * സത്യഭാമാഖ്യയാംപുത്രിയേയുംമണി രത്നവുംകൃഷ്ണനുകാഴ്ചവെച്ചാദരാൽ * കാക്കൽവീണാശുഞാൻചെയ്തപരാധങ്ങളൊക്കപ്പൊറുക്കേണമെന്നുചൊല്ലീടിനാൻ * ആസ്ഥയാപണ്ടുപലനൃപവീരരാൽ പ്രാൎത്ഥിതയായോരവളെലഭിക്കയാൽ * സന്തോഷമുൾക്കൊണ്ടുസത്രാജിതനോടു ചിന്തിച്ചിവണ്ണംപറഞ്ഞുദാമോദരൻ* പൊയ്യല്ലെടോമണിക്കാഗ്രഹമില്ലനിൻ കയ്യിലിരുന്നാലതുതന്നെപോരുമേ * പുത്രിയെത്തന്നതുകൊണ്ടുന

മുകുള്ളിലെത്രയുംസന്തോഷമുണ്ടായിവന്നിതു * അപ്രിയമേ
ത്തുംനമുക്കില്ലെന്നുമേ സൽപ്രിയനായ്ഭവാൻപോയാലുമെങ്കി
ലോ * എന്നുപറഞ്ഞുമണിയുംകൊടുത്തവൻ തന്നെമാനിച്ചു
പറഞ്ഞയച്ചീടിനാൻ * പിന്നെമുകുന്ദനുംനല്ലനേരംകൊണ്ടു
കന്യകമാരെവിവാഹവുംചെയ്തിതു * ചെന്താമരാക്ഷനപവാ
ദവുംതീൎന്നു ബന്ധുക്കളോടുംസുഖിച്ചുവാണീടിനാൻ * ഇക്ക
ഥകേൾക്കിലുംചൊൽകിലുമെന്നുമേ ദുഷ്കീൎത്തിയുണ്ടാകയില്ലെ
ന്നുനിൎണ്ണയം * സിംഹമാസേശുക്ലപക്ഷേചതുൎത്ഥിനാൾ മോ
ഹനനായോരുബാലശശാങ്കനെ * കണ്ടാശ്രുവന്ദിച്ചുകൊണ്ടു
ദാമോദര നണ്ടായമോദേനനോക്കിനില്ക്കുംവിധൌ * വന്നു
പരന്നിതുദുഷ്കീൎത്തികൃഷ്ണനു പിന്നെനന്നായതുതീൎന്നോരനന്ത
രം * ദുഷ്കീൎത്തിവന്നതുതദ്ദിനേചന്ദ്രക ലാക്കിവെച്ചീടിനാൻ
തൽക്ഷണേമാധവൻ * അന്നുതുടങ്ങിജഗത്രയവാസികൾ ച
ന്ദ്രനെതദ്ദിനെകാൺകയില്ലാരുമേ * കണ്ടുവെന്നാകിലോദുഷ്കീ
ൎത്തിയുംവരും രണ്ടില്ലപക്ഷമനൎത്ഥങ്ങളുംവരും * അദ്ധ്യായമ
മ്പത്തേഴുംചുരുക്കമായ് മുഗ്ദ്ധവിലോചനമാരേപറഞ്ഞുഞാൻ

---

കുന്തിയുംപാണ്ഡവന്മാരുംയദുഗൃഹേ വെന്തുപോയെ
ന്നതുകേൾക്കയാൽമാധവൻ * ഒക്കെയറിഞ്ഞിതെന്നാകിലുംരാ
മനും ദുഃഖവുംഭാവിച്ചുഹസ്തിനംപുക്കതേ * ഇഷ്ടരായുള്ളവിദു
രാദിയെക്കണ്ടു കഷ്ടമതെന്നുപറഞ്ഞുവാഴുംവിധൌ * അക്രൂര
നുംകൃതവൎമ്മാവുമൊന്നിച്ചു തക്കവുംനോക്കിപ്പുറപ്പെട്ടൊരുദി
നം * അന്ധനായുള്ളശതധന്വസ്സാകിയ ബന്ധുവാംയാദവൻ
തന്നോടുചൊല്ലിനാൻ * സത്രാജിതാഖ്യനായുള്ളൊരുയാദവ
നെത്രയുംകശ്മലൻതന്നുടെപുത്രിയെ * ചെന്നുചോദിച്ചനി
നക്കുനൽകീടാതെ നന്ദതനൂജനുനൽകിയല്ലോശഠൻ * ചെ
ന്നവനെക്കൊന്നുനല്ലമണിരത്ന മിന്നുനീകൊണ്ടുപോരാഞ്ഞ
തുമെന്തെടോ * പാപങ്ങൾതന്നോടുചെയ്യുവനാകയാൽ കോ
പിക്കയില്ലതുകൊണ്ടുദാമോദരൻ * എന്നിയേകേശവൻകോ
പിച്ചുവെങ്കിലും നിന്നുടെപക്ഷത്തുഞങ്ങളുണ്ടോൎക്കനീ * എ
ന്നിവകേട്ടുശതധന്വസ്സെത്രയും നന്നെന്നുറച്ചന്നുരാത്രിയിൽ
ചെന്നുടൻ * സത്രാജിതനെവധിച്ചുമണിയതു മെത്രയുംവേ

ഗേന കൊണ്ടുപോയീടിനാൻ * താതനെക്കൊന്നതു കാൺ്ക
യാൽ ഭാമയും താതതാതെതിവിലാപിച്ചു സത്വരം * ഹസ്തിന
മായപുരിപുക്കു കൃഷ്ണനോടെത്രയും ഖേദേന ചൊല്ലിനാളൊക്ക
യും * വാർത്തകൾ കേട്ടാശു രാമനും കൃഷ്ണനുമെത്രയും ഖേദമോടും
പറഞ്ഞീടിനാൻ * പോകനാമെന്നു ചൊന്നു പുറപ്പെട്ടു വൈ
കാതെ വരുന്നേരമനന്തരം * ചെന്നു ശതധന്വാവൊരു
യാദവൻ തന്നെ വധിക്കേണമെന്നോർത്തു കൃഷ്ണനും * എത്രയും
വേഗേന രാമനോടൊന്നിച്ചു ചിത്രമാം തേരിൽ കരേറി പുറപ്പെ
ട്ടു * കൊന്നീടുവാനായ് പുറപ്പെട്ടു മാധവനെന്നു കേട്ടോരു ശത
ധന്വസ്സപ്പോഴേ * ചെന്നുടനക്രൂരനോടതിഭീതിയോടെന്നെ
രക്ഷിച്ചുകൊൾകെന്നു ചൊല്ലീടിനാൻ * അക്രൂരനും കൃതവർമ്മ
വുമന്നേരം മൂൾക്കരുന്നിങ്കൽ ഭയത്തോടു ചൊല്ലിനാൻ * രാമ
നോടും കൃഷ്ണനോടും പൊരുവതിന്നാമല്ലൊരുവനുമെന്നറിഞ്ഞീ
ടുനീ * ലോകൈകനായകന്മാരവരോടു ലോകത്തിലാരുള്ള
തപ്രിയം കാട്ടുവാൻ * എന്നതുകൊണ്ടാശു പോക വല്ലേടവു
മെന്നതു കേട്ടവനെത്രയും ഭീതനായ് * അക്രൂരഹസ്തേ മണിയും
സമർപ്പിച്ചു പൊക്കമേറീടും കുതിരമേലേറിനാൻ * പിന്നെയ
ങ്ങോടി ശതയോജനവഴി ചെന്നൊരുനേരം മരിച്ചു കുതിരയും *
അപ്പോളവിടെക്കു രാമനും കൃഷ്ണനുമൊപ്പം വരുന്നതു കണ്ടവൻ
പിന്നെയും * മണ്ടുന്നനേരത്തു തേരിൽനിന്നപ്പോഴെ കൊ
ണ്ടൽനേർവർണ്ണനുമൂഴിയിൽ ചാടിനാൻ * സത്വരം പിന്നാലെ
ചെന്നു മിഥിലതന്നുത്തരഭാഗത്തുപവനസീമനി * ചെന്നൊ
രുനേരമണഞ്ഞു പിടിപെട്ടു കൊന്നാൻ ഗുരുദ്രോഹിതന്നെ ജ
നാർദ്ദനൻ * എത്രയും ദുഷ്ടനാം ശതധന്വാവിൻ ഗാത്രങ്ങൾ
തോറും വസനദേശത്തിലും * പാരം തിരിഞ്ഞു മണിയതു കാ
ണാഞ്ഞു പാരാതെ ചെന്നു ബലഭദ്രസന്നിധൌ * ചൊ
ന്നാനിവനെക്കൊല ചെയ്തു നാം ബലാലിന്നു മണിയതു കണ്ടു
തില്ലെങ്ങുമെ * മല്ലാരി തന്നുടെ വാക്കുകൾ കേൾക്കയാൽ ന
ല്ല വിശ്വാസം വരാഞ്ഞു ഹലായുധൻ * ചൊന്നാനവൻ മണി
മറ്റൊരു പൂരുഷൻ തന്നുടെ കയ്യിൽ കൊടുത്തിതു നിർണ്ണയം *
അങ്ങു നീ ചെന്നു തിരഞ്ഞു വൈകീടാതെ മംഗലമായ മണി വ
രുത്തീടുക * ഇപ്പുറമുള്ള വിദേഹനെക്കണ്ടു താനൊട്ടുമ

താമസിയാതെവന്നീടുവൻ * എന്നുരചെയ്തു നടന്നാശുരാമ
നും ചെന്നുവിദേഹന്റെമന്ദിരംപുക്കിതെ * എത്രയുംസൽക്ക
രിച്ചങ്ങുവിദേഹനും ചിത്തമോദേനവസിപ്പിച്ചാനവനെ *
അന്നുഹലായുധനോടുസുയോധനൻ നന്നായ്ഗദായുദ്ധമഭ്യ
സിച്ചീടിനാൻ * ഉത്തമപൂരുഷനായമാധവ നെത്രയുംവേ
ഗേനചെന്നുപുരമതിൽ * ശതധന്വാവിനെക്കൊന്നോരുവൃ
ത്തയും സാരമായുള്ളമണിലഭിക്കാഞ്ഞതും * എല്ലാമവരോടു
രചെയ്തുതന്നുടെ വല്ലഭയോടുംപറഞ്ഞാനനന്തരം* സത്രാജി
തൻതന്റെശേഷക്രിയാദിക ളെത്രയുംനന്നായ്കഴിപ്പിച്ചുമേവി
നാൻ * പേടിയോടക്രൂരനുംകൃതവർമ്മാവു മോടിയൊളിച്ചുപോ
യ്കാശിയിൽവാണുതെ * അക്രൂരനുംബഹുദക്ഷിണയോടതി
മുഖ്യങ്ങളായുള്ളയജ്ഞങ്ങൾചെയ്തുതേ* ദ്വാരകാമന്ദിരംതന്നി
ലതുകാല മോരോരനർത്ഥങ്ങൾ വന്നുകാണ്കയാൽ * വൃദ്ധരാ
യുള്ളയദുക്കളെല്ലാവരും മുഗ്ദ്ധവിലോചനൻതന്നോടുചൊല്ലി
നാൻ * ദ്വാദശവത്സരംവർഷമില്ലായ്കയാൽ ഖേദിച്ചുകാശിരാ
ജാവുപണ്ടേകദാ * മുഖ്യനായീടുംശ്വഫല്ക്കനെക്കൊണ്ടുപോയ്
തൽക്കാലമേററവുംവർഷമുണ്ടാകയാൽ* തന്നുടെപുത്രിയാംഗാ
ന്ദിനീതന്നെയും നന്നായ്ശ്വഫല്ക്കനായ്ക്കൊണ്ടുനൽകിനാൻ
പിന്നെശ്വഫല്ക്കനുപുത്രനാമക്രൂര നെന്നമഹാഭാഗനുണ്ടായി
വന്നുതേ * താതനുള്ളോരുഗുണങ്ങളെല്ലാമവ നേതുംകുറയാ
തെയുണ്ടെന്നറികനീ* സാരനാമക്രൂരനുള്ളോരുദിക്കിലങ്ങോ
രോരനർത്ഥങ്ങളൊന്നുമുണ്ടായ്വരാ * എന്നതുമൂലമവനെവരു
ത്തേണമെന്നാൽനമുക്കുള്ളനർത്ഥങ്ങൾനീങ്ങുമേ * എന്നതു
കേട്ടതിവേഗേനകൃഷ്ണനും ഗാന്ദിനീപുത്രനെത്തത്രവരുത്തി
നാൻ * എത്രയുംഭീതനാമക്രൂരനെക്കണ്ടു ചിത്തമോദത്തോടു
കൃഷ്ണനുംചൊല്ലിനാൻ * നിന്നുടെദർശനംകൊണ്ടിന്നെങ്ങൾ
ക്കു വന്നിതുസൌഖ്യമകന്നുശോകങ്ങളും * അന്തരംകൂടാതെ
യജ്ഞങ്ങളൊക്കയും ചിന്തിച്ചപോലെസമാപ്തങ്ങളായിതോ*
നിന്നുടെകയ്യിൽമണിയിരിക്കുന്നതു മുന്നമേഞാനറിഞ്ഞേൻ
മഹാമതേ* സത്രാജിതനുതനയനില്ലായ്കയാൽ പുത്രീസുതന്മാ
ൎക്കവകാശമെങ്കിലും * ഇന്നുമററാൎക്കുംധരിച്ചുകൂടായ്കയാൽ നി
ന്നുടെകയ്യെധരിച്ചാലുമെപ്പോഴും * മററുള്ളവൎക്കുമെൻപ്രജ

ഷ്ണനാംരാമനും പെറവസന്ദേഹമിന്നുണ്ടായ്വരികയാൽ * ഇ ന്നതുതീൎപ്പതിന്നാരുമില്ലാഞ്ഞു നീമമ തന്നാലുമങ്ങോട്ടുനൽകവനി പ്പൊഴെ * ഇത്തരംകേൾക്കാചക്രൂരനുംമണി സത്രാജിത്കൃഷ്ണ ന്റെകയ്യിൽനൽകീടിനാൻ * എന്നതുകണ്ടൊരുനേരംയദു ക്കൾക്കു സന്ദേഹമൊക്കയുംതീൎന്നാരനന്തരം* രാമനൊക്കൊ ണ്ടിങ്ങുപോന്നിതുകൃഷ്ണനും രാമനുംവൃത്താന്തമൊക്കയുംകേൾ ക്കയാൽ * സന്ദേഹവും വിട്ടനന്ദതനൂജനെ പിന്നെയുംപി ന്നെയുംനന്നായ്പുഴകിനാൻ * അഞ്ചാറുവത്സരംവേറിട്ടിരിക്ക യാൽ നെഞ്ചകംതന്നിലുള്ളാധിപൊറായ്കയാൽ * രാമനുംകൃ ഷ്ണനെനന്നായ്ക്കടിയിൽവെ ച്ചാമോദമോടുംശിരസിമുകൎന്നതേ* രാമാനുവാദാമോടക്രൂരനുമണി സാമോദമോടുകൊടുത്തിതുകൃ ഷ്ണനും * വ്യാധിയുംദുൎഭിക്ഷദുൎമ്മരണാദിയു മാധിയുംഭൂതപിശാ ചാദിബാധയും * എന്നിവയൊന്നുംസ്യമന്തകംതന്നുടെ സ ന്നിധൌചെല്ലുകയില്ലൊരുനാളുമേ * അങ്ങിനെയുള്ളമണി യുംധരിച്ചാശു തിങ്ങിനമോദേനവാണിതക്രൂരനും * രാമനും കൃഷ്ണനുംയാദവവീരരു മാമോദമുൾക്കൊണ്ടുവാണിതെല്ലാവരും ഇക്കഥകേൾക്കുന്നവൎക്കുദുരിതവും ദുഷ്കീൎത്തിയുംനശിച്ചീടുമ സംശയം * കോഴക്കൂടാതെഞാനദ്ധ്യായമമ്പത്തു മെട്ടുമറിഞ്ഞ തുപോലെചൊല്ലീടിനേൻ *

---

പാണ്ഡവന്മാർപണ്ടുദശധരായ്പോയവർ പാണ്ഡവപ്രസ്ഥത്തിലുണ്ടെന്നുകേൾക്കയാൽ * സാത്യകിയാദികളോടുമൊ രുമിച്ചു ചിത്തമോദത്തോടുചെന്നിതുകൃഷ്ണനും * ജീവനായു ള്ളോരുകൃഷ്ണനെക്കാണ്കയാൽ ജീവിതരോത്മജനാദികളൊക്ക യും * സംഭ്രമത്തോടുമെഴുന്നേറ്റുചെന്നുക ണ്ടംഭോരുഹാക്ഷ നെസൽക്കരിച്ചീടിനാർ* സാത്യകിമുഖ്യരായുള്ളജനത്തെയും പാൎത്ഥനുംഭീമനുംസൽക്കരിച്ചീടിനാർ * കൃഷ്ണനുംകുന്തിയെ ക്കണ്ടുവന്ദിച്ചിതു കൃഷ്ണയുംലജ്ജയാവന്ദിച്ചുകൃഷ്ണനെ * കുന്തി യോടപ്പോളുരചെയ്തുകൃഷ്ണനും ചിന്തിച്ചതില്ലിനിക്കാണുമെ ന്നേതുമേ * നിങ്ങൾക്കുദൈവവിശ്വാസമുണ്ടാകയാൽ നി ങ്ങൾക്കുദൈവത്തുണയുണ്ടുനിൎണ്ണയം * എന്നതുകേട്ടുരചെയ്തി തുകുന്തിയു മെന്നുംതുണയില്ലനീയൊഴിഞ്ഞാരുമേ * ഹസ്തി

നെടുഃഖിച്ചങ്ങളാംവാഴംവിധൌ ചിത്തകാരുണ്യഃമോടക്രൂര
നെഭവാൻ * നന്നായ്പറഞ്ഞയച്ചൊന്നതുകാരണ മന്നവന്മ
നഃസന്തോഷവുംവിഭോ * നന്ദാത്മജഃനൊട്ടധ ൎമ്മജൻചൊല്ലി
നാ നിന്നുഭവാനത്രവന്നതുകാരണം * എന്നുടേവംശവിശു
ദ്ധിയുംവന്നിതു വന്നിതുജന്മത്തിനുള്ള സാഫല്യവും * യോഗ
വിശുദ്ധരായ്ഭക്തരായുള്ളോരു യോഗികൾക്കുംതവദൎശനംദു
ൎല്ലഭം * എന്നിരിക്കുന്നഭവാനെഞാൻകാണ്കയാ ലെന്നുടെഭാ
ഗ്യമിതെന്തുചൊല്ലാവതു * എന്നരചെയ്യുവരെല്ലാരുമൊന്നി
ച്ചു നന്നായ്സുഖിച്ചുവ സിച്ചിതുകൃഷ്ണനും * അനംഘുതാശന
നത്ഥിക്കകാരണം നന്ദതനൂജഃനൊടൊന്നിച്ചഫല്ഗുനൻ *
ഖാണ്ഡവമാംവനംപുക്കൊരുനേരമാ ഖണ്ഡലഃനാറാംവരി
ഷംതുടങ്ങിനാൻ * കൃഷ്ണനെസാരഥിയാക്കിവെകിടാതെ ജി
ഷ്ണുവുംവൃഷ്ടിതടുത്തുശരങ്ങളാൽ * ഖാണ്ഡവമഗ്നിക്കിതപ്പിച്ച
കാരണം ഗാണ്ഡീവചാപവുമക്ഷയതൂണിയും* പാത്ഥനുനൽ
കിനാനഗ്നിയുംമോദമോ ടാസ്ഥയാവാണംഗമിച്ചിതുപാത്ഥനും
വിശ്വകൎമ്മാവിനെക്കൊണ്ടുനുമാധവൻ വിശ്വൈകമോഹ
നമായോരുമന്ദിരം * തീൎപ്പിച്ചുധൎമ്മതനൂജനുനൽകിനാ നവ്വു
രിയിന്ദ്രപുരിയിലുംവിസ്മയം * ഖാണ്ഡവദാഹമയനായംഗ്നി
ല്പിയെ പാണ്ഡുസുതൻപരിപാലിച്ചകാരണം * സന്തോഷ
മോടുമൊരുസഭനിൎമ്മിച്ചു ബന്ധുവാംപാത്ഥനുസൽക്കരിച്ചീടി
നാൻ * എത്രയുംവിസ്മയമസ്സഭപാൎക്കിലോ ചിത്തേജലസ്ഥ
ലഭ്രാന്തിയുണ്ടായ്വരും * അസ്സഭാതന്നുടെചിത്രങ്ങൾകാണ്കി
ലോ നിസ്സാരമായ്വരുമല്ലോസുധൎമ്മയും* ഭൂമിയുംപാലിച്ചുനല്ല
സഭയതി ലാമോദമോടു വസിച്ചിതുധൎമ്മജൻ * പിന്നെയൊ
രുദിനംകൃഷ്ണനുംപാത്ഥനു മൊന്നിച്ചുതേരിൽകരേറിപ്പുറപ്പെട്ടു*
കാട്ടിലകംപുക്കുദുഷ്ടമൃഗങ്ങളെ പ്പെട്ടന്നുകൊന്നുനടക്കുംദശാ
ന്തരേ * ദാഹിച്ചഫല്ഗുനൻകാളിന്ദിയിൽചെന്നു മോഹന
മാംജലപാനവുംചെയ്തുടൻ * തീരത്തുനില്ക്കുന്നനേരത്തടു
ത്തൊരു ചാരുമുഖിയാംകുമാരിയെക്കാണ്കയാൽ* ആരുനീയെ
ന്തിനിവിടെവസിക്കുന്നു നേരേപറകെന്നുചോദിച്ചനന്തരം*
നാളീകനേത്രയുംചൊന്നാളവൾനാട്ടു കാളിന്ദിയെന്നിനിക്കകു
ന്നനാമവും * അൎക്കതനൂജഞാനിന്നീജ്ജലമതിലക്കനാൽനി

ണ്മിഥിലായപുരമതിൽ* ഏറിയകാലംതപംചെയ്തുവാഴുന്ന നാ
രായണൻമമകാന്തനായീടുവാൻ * ഉത്തമപൂരുഷനെന്നിയേ
മറെറാരു ഭർത്താവിനെഞാൻവരിക്കയില്ലെന്നുമേ * തൽപ്ര
സാദംലഭിച്ചീടാഞ്ഞിലപ്പോഴേ തൽപാദപങ്കജേ ചേരുന്നതുണ്ടു
ഞാൻ * എന്നവൾചൊന്നതുകേട്ടുധനഞ്ജയൻ ചെന്നാശു
കൃഷ്ണനോടൊക്കയുംചൊല്ലിനാൻ* വൃത്താന്തമൊക്കയുംകേട്ടോ
രുനേരത്തു ചിത്തകാരുണ്യവുംപൂണ്ടുമുകുന്ദനും * സുന്ദരിത
ന്നെയുംതേരിലേററിക്കൊണ്ടു ചെന്നാശുഖാണ്ഡവപ്രസ്ഥവും
പുക്കുതേ * പാണ്ഡവന്മാൎക്കുംസുഖംവരുത്തീടുവാൻ ഖാണ്ഡ
വപ്രസ്ഥത്തിലിങ്ങിനെമാധവൻ * പാൎത്തിതുമോദേനനാലു
മാസംപിന്നെ യാത്രയുംചൊല്ലിപ്പുറപ്പെട്ടുസത്വരം * ദ്വാരാ
വതിയിലാമ്മാറുചെന്നീടിനാൻ ദ്വാരകവാസികളേററംതെ
ളിഞ്ഞുതേ * ഏണാക്ഷിയായൊരുകാളിന്ദിതന്നുടെ പാണി
ഗ്രഹവുംകഴിച്ചുശുഭദിനേ * കാന്തയോടൊത്തുവസിച്ചിതുകൃ
ഷ്ണനു മന്ദമ്മുദാവസിച്ചീടിനാരേവരും * ഇത്തരംകൃഷ്ണൻവ
സിക്കുന്നതുകാലം ഉത്തമമാകുമവന്തിഭൂമണ്ഡലേ * തന്നുടെ
താതസഹോദരിയായൊരു കന്യയാംരാജാധിദേവികപുത്രിയാ
യ് * വിന്ദാനുവിന്ദസഹജയാകുമിത്ര വിന്ദയുംതന്നെവരിച്ച
തുകാരണം * സോദരന്മാരുംനിഷേധിച്ചതുകണ്ടു ഖേദിച്ചു
വൾവസിക്കുന്നതുകേൾക്കയാൽ * കന്യാസ്വയംവരേചെന്നു
ഭൂപാലരെ വെന്നവളെക്കൊണ്ടുപോന്നുദാമോദരൻ *പാണി
ഗ്രഹവുംകഴിച്ചുമോദത്തോടു മേണമിഴിയോടുമൊത്തുവാണീടി
നാൻ * അന്നുമഹാഭാഗനായൊരുകോസല മന്നവൻനഗ്ന
ജിത്തെന്നുപേരായവൻ * മന്നവന്മാരുടെവീൎയ്യംപരീക്ഷിച്ചു
തന്നുടെപുത്രിയാംസത്യയെനല്കുവാൻ * ചൊല്ലിനാനെല്ലാ
വരോടുംമദഗജ തുല്യരാംനമ്മുടെസപ്തവൃഷങ്ങളെ * ആരെ
ന്നിരിക്കിലുംബന്ധിച്ചവൎക്കുഞാൻ പാരാതെപുത്രിയെനല്കു
വൻനിൎണ്ണയം * എന്നതുകേട്ടുനരപതിവീരരും ചെന്നാശു
കാളകളോടുംപിണങ്ങിനാർ * കുത്തുമിടികളുമെത്രയുമേല്ക്കയാ
ലെത്തുകയില്ലെന്നുറച്ചവരൊക്കയും * ഹസ്തപാദാക്ഷിശിര
സ്സുന്നിവമുറി ഞ്ഞെത്രയുംദീനരുംകെട്ടുപാഞ്ഞീടിനാർ *
എന്നതുകേട്ടുമുകുന്ദനുംപാൎത്ഥനോ ടൊന്നിച്ചുകോസലൻത

ൻറപുരിപുക്കാൻ * തത്വമറിയുന്നകോസലനെത്രയും ചി
ത്തമോദത്തോടുപൂജചെയ്യീടിനാൻ * സത്യയുംകൃഷ്ണനെക്ക
ണ്ടൊരുനേരത്തു ചിത്തജതാപംവളൎന്നവരികയാൽ * പ്രാ
ൎത്ഥിച്ചിതുകുലദൈവതമാംയൊരു കത്ത്യായിനീദേവിതന്നോടു
സാദരം * പൎവ്വതകന്യകേഗൌരീമഹേശ്വരീ സൎവ്വലോകേ
ശ്വരീകാരുണ്യവാരിധേ * നന്ദാത്മജൻമമകാന്തനായീടുവാ
നിന്നുനിൻകാരുണ്യമുണ്ടായ്വരേണമെ * എത്രയുംഭക്തിയോ
ടിത്തരംപ്രാൎത്ഥിച്ചു ചിത്തമുറപ്പിച്ചവൾവസിക്കുംവിധൌ *
മന്ദഹാസംചെയ്തുനന്ദിച്ചുകൃഷ്ണനും ധന്യനാംഭൂപതിതന്നോടു
ചൊല്ലിനാൻ * സത്തുക്കളായുള്ളവൎക്കചിന്തിക്കിലി നൎത്ഥി
ക്കയെന്നതുനിന്ദ്യമെന്നാകിലും * ഉത്തമനാകുംഭവാനോടു
സൌഹൃദമെത്തുവാനാഗ്രഹിച്ചൊന്നുചൊല്ലുന്നഞാൻ* സു
ന്ദരിയായോരുനിന്നുടെപുത്രിയെ തന്നീടവേണമിനിക്കുമടി
യാതെ * എന്നാൽഭാവനുഗുണങ്ങളുംവന്നീടു മെന്നതുകേ
ട്ടുനരപതിചൊല്ലിനാൻ * പാരേഴരണ്ടിനുംനാഥനായുള്ളൊ
രു നാരായണൻഭവാനെന്നറിഞ്ഞേനഹം * ലോകൈകനാ
ഥനിനക്കുമൽപുത്രിയെ നൽകുവാൻഭാഗ്യമിനിക്കുവന്നീടു
മോ*ഇന്നതുസംഗതിവന്നുചെന്നാകിലോ പിന്നെവരേണ്ടതി
ല്ലൊന്നുമതില്പരം * സപ്തവൃഷങ്ങളെബന്ധിച്ചവൎക്കഞാ ന
പ്പൊഴപുത്രിയെനൽകുവൻനിൎണ്ണയം* എന്നുപറഞ്ഞുഞാൻ
മുന്നമതുകേട്ടു മന്നവന്മാരുംപരിക്ഷീച്ചുടങ്ങിനാർ * എന്നു
ടെഭാഷിതംസത്യമാക്കീടേണ മിന്നതിനെന്തൊരുഖേദംതവ
വിഭോ * എന്നതുകേൾക്കയാലേഴശരീരമായ് നിന്നുപാശങ്ങ
ളുംകൈക്കൊണ്ടുകൃഷ്ണനും * തുല്യമായേഴവൃഷത്തെയുംബന്ധി
ച്ചു മല്ലവിലോചനൻതത്രനിന്നീടിനാൻ * രോദനംചെയ്തുമ
ദവുംനശിച്ചാശു മേദിനിതന്നിൽപതിച്ചുവൃഷങ്ങളും * ആ
ശ്ചൎയ്യമാശ്ചൎയ്യമെന്നുജനങ്ങളു മച്യുതൻതന്നെപ്പുകഴ്ത്തിനിന്നീ
ടിനാർ * എത്രയുംമോദനേഭൂപതിവീരനും പുത്രിയെകൃഷ്ണനു
നൽകിനാനപ്പൊഴ * സുന്ദരിയായോരുസത്യയാംകന്യകെ
ക്കിന്ദിരാകാന്തൻപതിയായ്വരികയാൽ * അന്തഃപുരസ്ത്രീജ
നത്തിനും ഭൂപനുമന്തരാനന്ദംവളൎന്നുചമഞ്ഞുതേ * വിത്തവ
സ്ത്രാഭരണാശ്വഗജരഥ രത്നജാലങ്ങളുംദാസീജനങ്ങളും *
എന്നിവകന്യാധനങ്ങളസംഖ്യമായ് മന്നവൻകൃഷ്ണനുസൽ

ക്കരിച്ചീടിനാൻ * കന്യാധനങ്ങളുംനന്ദിച്ചുകൈക്കൊണ്ടു ന
ന്നായ്യുളിഞ്ഞിതുകൃഷ്ണനുമന്നേരം * യാത്രയുംചൊല്ലിപ്പുറ
പ്പെട്ടനേരത്തു പാൎത്ഥിവന്മാർവന്നുയുദ്ധംതുടങ്ങിനാർ * അ
സ്ത്രശസ്ത്രങ്ങൾപൊഴിച്ചിതുപാൎത്ഥനും പൃത്ഥ്വീപതികളുംതോ
റ്റമണ്ടീടിനാർ * പാരാതെകൃഷ്ണനുംപാൎത്ഥനുമൊത്തുപോയ്
ദ്വാരാവതിപുക്കുവാണിതുസൌഖ്യമായ് * സത്യയെപ്പാണി
ഗ്രഹംചെയ്തുമാധവൻ ചിത്തമോദത്തോടുമൊത്തുമേവീടി
നാൻ * പിന്നെപിതൃഷ്വസാവിൻറതനുജയായ് സുന്ദരി
യായൊരുഭദ്രയാംകന്യയെ * കേകയഭൂപൻകൊടുത്തതുകാര
ണമാകുലംകൂടാതെവേട്ടിതുകൃഷ്ണനും * പിന്നെമദ്രാധിപൻ
തന്നുടെപുത്രിയായ് സുന്ദരിയായൊരുലക്ഷണതന്നെയും * ക
ന്യാസ്വയംവരെചെന്നിങ്ങുകൊണ്ടുപോന്നന്യൂനമോദേനവേ
ട്ടിതുമാധവൻ * മുഖ്യമാരായെട്ടുഭാൎയ്യമാരിങ്ങിനെപുഷ്കരലോ
ചനനുണ്ടായിവന്നതേ * മുന്നംനരകാസുരനുംനരവര കന്യ
കമാരെപ്പിടിച്ചങ്ങുകൊണ്ടുപോയ് * കാരാഗൃഹത്തിൽവസി
പ്പിച്ചനന്തരം വാരിജലോചനൻകൊന്നുനരകനെ * കന്യ
കമാരെയുംകൊണ്ടങ്ങുപോന്നാശു നന്ദതനുജനുംവേട്ടുകൊ
ണ്ടീടിനാൻ * സാരസനേത്രമാരാകുമവർപതി നാറുസഹ
സ്രമുണ്ടെന്നുകേൾപ്പുണ്ടുഞാൻ * പെട്ടന്നുനിങ്ങളോടദ്ധ്യായ
മമ്പത്തു മൊമ്പതുമിന്നുമുരചെയ്തുകേട്ടുപോൽ *



അപ്പോൾനൃപനുംമുനിയോടുചോദിച്ചിതുല്പലനേ
ത്രൻനരകനെക്കൊല്ലുവാൻ * കാരണമെന്തവനാരുടെനന്ദ
നൻ നേരോടവനുള്ളവീൎയ്യശൌൎയ്യങ്ങളും * എന്തിനുഭൂപതി
കന്യകമാരെയും ബന്ധിച്ചുകാരാഗൃഹെവസിപ്പിച്ചതും * എ
ന്നിവചൊല്ലേണമെന്നിതുകേൾക്കയാൽ മന്ദഹാസംചെയ്തു
ചൊന്നാൻമുനിവരൻ * ഭീമനായുള്ളഹിരണ്യാക്ഷദാനവൻ
ഭൂമിയെക്കട്ടുകൊണ്ടാശുഗമിക്കയാൽ * വാരാഹരൂപിയായ്
ചെന്നുജനാൎദ്ദനൻ പാരാതെദൈത്യനെക്കൊന്നുധരണിയെ
ഉന്നതമായുള്ളതേറ്റമേൽവെച്ചുകൊ ണ്ടന്യൂനമോദേനകൊ
ണ്ടുപോന്നീടിനാൻ * അന്നുഹരിശൃംഗസംഗേനഭൂമിക്കു ന
ന്ദനനുണ്ടായിവന്നിതുതൽക്ഷണം * ദാനവസ്പൎശനപാരമ

ശ്രൂചിയായ്ദീനയായേറ്റംമലിനശരീരയായ് * എത്രയുംദുഃ ഖിച്ചുവാഴുന്നനേരത്തു പുത്രൻധരണിക്കുളവായ്വരികയാൽ * എത്രയുംദുഷ്ടനാംദൈത്യനായനവൻ ധാത്രിയുംനാമംനരക നെന്നിട്ടുപോൽ * നാരായണാംശസമുത്ഭവനാകയാൽ പാ രംബലമവനുണ്ടായിവന്നുതേ * പുത്രനെരക്ഷിക്കവേണമെ ന്നംബുജ നേത്രനോടപ്പോളപേക്ഷിച്ചുഭൂമിയും * നാരായണ നുംതെളിഞ്ഞുനരകനും നാരായണാസ്ത്രംകൊടുത്തുചൊല്ലീടി നാൻ * എന്നുമൊരുവനുംനൽകാതെൊരുശരം തന്നേൻ നിനക്കുഞാൻഭൂമിപ്രിയാത്മജ * എത്രയുംദിവ്യമായുള്ളശ രംതവ പാർത്താലൊരുതരംനാന്നായ്ഫലിച്ചീടും * എന്നുമി തുതവകയ്യിലിരിക്കിലൊ നിന്നെഞാനന്യവധിക്കയില്ലാരു മേ * ദേവദ്വിജമുനിദ്വേഷംതുടങ്ങിയാൽ ജീവനാശംവരു മെന്നുമറികനീ * എന്നരുൾചെയ്തുമാഞ്ഞിതുനാഥനും വ ന്നസന്തോഷേണഞ്ചെന്നുനരകനും * ഊർജ്ജിതമായപുരംച മച്ചീടിനാൻ പ്രാഗ്ജ്യോതിഷപുരമെന്നതിൻനാമവും * അ പ്പുരിതന്നെൻചുഴലവുംമായയാ കെല്പുള്ളദുർഗ്ഗങ്ങൾതീർത്താൻപ ലതരം * ശസ്ത്രഗിരിജലപാവകദുർഗ്ഗങ്ങ ളെത്രയുംഘോരംമുര പാശദുർഗ്ഗവും * ഭേദിക്കരുതൊരുവർക്കുമാദുർഗ്ഗങ്ങൾ മേദിനി തന്നെൻവരപ്രസാദത്തിനാൽ * ഇഷ്ടനായുള്ളമുരനോടുമെത്ര യും ദുഷ്ടരായുള്ളോരുദൈത്യഗണത്തോടും * സൈ്വരമായ് പ്രാഗ്ജ്യോതിഷപുരെവാണവ നോരോരോദുഷ്ടകർമ്മങ്ങൾ ചെയ്തീടിനാൻ * ഭവ്യനായുള്ളവരുണനെവെന്നാശുദിവ്യ മാംശസ്ത്രവുംകൊണ്ടുപോന്നീടിനാൻ * ഓരോരോഭൂപതിമാ രെക്കൊലചെയ്തു പാരാതെരാജകുമാരിജനങ്ങളെ * ആവശ്യ മില്ലാതെകൊണ്ടുപോന്നപ്പൊഴെ കേവലംകാരാഗൃഹംതന്നി ലാക്കീടും * താപസഗോവിപ്രഹത്യയുംചെയ്തിടും പാപങ്ങ ളിത്ഥമസംഖ്യമായ്ചെയ്തിടും * ഇത്ഥംയുഗങ്ങൾപലതും ക ഴിഞ്ഞനാൾ സ്വസ്ഥനായേകദാചെന്നുസുരാലയെ * ദേവ കളോടുപോർചെയ്തുജയിച്ചവൻ ദേവമാതാവാമദിതിതൻകു ണ്ഡലം * തട്ടിപ്പറിച്ചങ്ങുകൊണ്ടുപോന്നീടിനാ നൊട്ടുമതു സഹിച്ചീടാഞ്ഞുശക്രനും * ദേവാവതിപുക്കവൃത്താന്തമൊ ക്കയും നാരായണനോടറിയിച്ചനന്തരം * പക്ഷീന്ദ്രവാഹന

മേറിമുകുന്ദനും തൽക്ഷണം ഭാമയോടൊത്തു പുറപ്പെട്ടു * ചെ
ന്നുടൻ പ്രാഗ് ജ്യോതിഷപുരിസന്നിധൌ നിന്നുവൃത്താന്തങ്ങ
ളൊക്കയറിഞ്ഞുടൻ * ചക്രഗദാദികൾകൊണ്ടു ദുർഗ്ഗങ്ങളെ
യൊക്കയും ഭേദിച്ചകത്തു ചെന്നീടിനാൻ * അപ്പോൾ മുരാസു
രനഞ്ചുശിരസ്സോടു കെല്പോടടുത്തു പോർചെയ്തു തുടങ്ങിനാൻ*
തന്നുടെ പുത്രരൻപതിനായിര മൊന്നിച്ചു ചെന്നാശു യുദ്ധം തു
ടങ്ങിനാർ * പുത്രരോടും മുരകാസുരനെക്കണ്ണനാൽ പത്രികൾ
കൊണ്ടു വധിച്ചു മുകുന്ദനും * കേട്ടു കോപിച്ചു നരകാസുരൻ പട
ക്കൊട്ടുകൾ കൊട്ടിപ്പുറപ്പെട്ടു പോരിനായ് * ദൈത്യസേനാധി
പനാകിയ വീരനും ദൈത്യരോടൊന്നിച്ചു വന്നടുത്തീടിനാർ *
സേനാപതിയോടു കൂടവെ മാധവൻ ദാനവവീരനെക്കൊ
ന്നൊടുക്കീടിനാൻ * സൈന്യങ്ങളെല്ലാം നശിച്ചതു കാൺക
യാൽ ദൈന്യവും കോപവും പൂണ്ടു നരകനും * ഐരാവതകു
ലജാതരായുള്ളോരു വാരണവീരരോടൊത്തു വന്നീടിനാൻ *
ഉണ്ടു ഗജങ്ങളറുപത്തുനാലവ കണ്ടാൽ മലകളെക്കാളുമത്യുന്ന
തം * കൊമ്പുകൾ നന്നാലുമുണ്ടവയ്ക്കൊക്കെയു മമ്പിനെക്കാള
തിവേഗവുമുണ്ടല്ലോ * ദന്തിമുകളേറി വന്നു നരകനു മന്തമി
ല്ലാതുള്ള ബാണങ്ങൾ തൂകിനാൻ * പിന്നെ നരകാസുരനും മുകു
ന്ദനും നന്നായടുത്തു പോർചെയ്തു ഘോരമായ് * അപ്പോരി
നൊത്തോരു പോരൊരു നാളിലും മുപ്പാരിലെങ്ങുമേ കണ്ടതി
ല്ലാരുമേ * പക്ഷിപ്രവരനും നല്ല ഗജങ്ങളെ പക്ഷങ്ങൾ കൊ
ണ്ടങ്ങടുത്തെറിഞ്ഞീടിനാൻ * മുപ്പുരവൈരി കൊടുത്ത മഹാ
ശ്ശൂല മപ്പോൾ നരകാസുരനെടുത്തീടിനാൻ * പെട്ടെന്നു മാധ
വൻ ചക്രമെടുത്തതി ദുഷ്ടനാം ദൈത്യന്റെ കണ്ഠം മുറിച്ചിത *
മിന്നുന്ന കുണ്ഡലത്തോടുമവൻ തല ചെന്നു ധരണിയിൽ വീ
ണിതു സത്വരം * ഹാഹാ ശിവശിവ ഹാ ഹാ ജയ ജയ മോഹ
നമെന്നുര ചെയ്തു ദേവാദികൾ * പുഷ്പവർഷം ചെയ്തു നന്നായ്
പുകഴ്ത്തിനാരപ്സരസ്ത്രീകളും നൃത്തം തുടങ്ങിനാർ * പ്രത്യക്ഷമായ്‌വ
ന്നു ഭൂമിയും കൃഷ്ണനെ പ്രീത്യാ വണങ്ങി സ്തുതിച്ചു ചൊല്ലീടിനാൾ
ദുഷ്ടജനത്തെയൊടുക്കുവാനായ്ക്കൊണ്ടു പെട്ടെന്നവനിയിൽ വ
ന്നു പിറന്ന നീ * ദുഷ്ടനാമെന്നുടെ പുത്രനെക്കൊന്നതു കഷ്ടമെ
ന്നേതുമേ ചൊല്ലുന്നതില്ലമേ * [illegible]

ന്ദനൻ തങ്കൽതവകൃപയുണ്ടായ്വരേണമേ * ഏവമുരചെയ്തു
വാരുണഛത്രവും ദേവമാതാവുതൻകുണ്ഡലയുഗ്മവും * തന്റ
ടെപുത്രസുതനെയുമാദരാൽ നന്ദതനൂജന്റെകൈക്കൽവെച്ചീ
ടിനാൾ * ദാമോദരനുംകൃപയോടുകൂടവെ ഭൂമിയെനന്നായ്പുറ
ഞ്ഞയച്ചപ്പൊഴെ* ഭൌമാത്മജനാംഭഗദത്തധീരനെ ഭൂമിപ
തിയായഭിഷേകവുംചെയ്തു * മുന്നംനരകനുനൽകിമദിവ്യാസ്ത്ര
മന്നവനേതുമുപകരിയാഞ്ഞയാൽ * മുന്നംപറഞ്ഞതുപോലെ
പറഞ്ഞുട നന്നുഭഗദത്തനുംകൊടുത്തീടിനാൻ * മുന്നംനര
കൻപിടിച്ചുബന്ധിച്ചോരു മന്നവകന്യകമാരെജനാർദ്ദനൻ *
ചെന്നാശുബന്ധനംവേർപെടുത്തെത്രയും നന്നായ്പുറത്തുസു
ഖംവരുത്തീടിനാൻ * കന്യകമാരുംമുകുന്ദനെക്കാൺകയാൽ
കന്ദർപ്പപീഡാവളർന്നുകാരണാൽ * ഇന്നിവനെന്നുടെകാ
ന്തനായീടേണ മെന്നവരൊക്കയുംപ്രാർത്ഥിച്ചുകൃഷ്ണനെ * അ
ന്യൂനഭക്ത്യാകുമാരിമാരൊക്കയും തന്നെഹൃദയത്തിലോർത്തു
കാരണം * സ്നാനപാനാശനമെല്ലാംകഴിപ്പിച്ചു മാനിനിമാൎക്ക
വസ്ത്രാഭരണങ്ങളും * തൃപ്തിവരുമാറുവുംകൊടുപ്പിച്ചതി ചി
ത്രശിബികകൾതന്നിൽകരയേററി * ദ്വാരാവതിക്കുപറഞ്ഞ
യച്ചപ്പൊഴെ വാരുണഛത്രംവരുണനുനൽകിനാൻ * പാരാ
തെഭാമയോടൊത്തുപുറപ്പെട്ടു വാരിജാക്ഷൻനാകലോകത്തു
ചെന്നുടൻ * വന്ദിച്ചദിതിക്കുകുണ്ഡലംനൽകിനാൻ നന്നാ
യ്പുരികെന്നദിതിയുംചൊല്ലിനാൾ * ഇന്ദ്രനുംകൃഷ്ണനെപ്പൂജിച്ചി
തേററവു മിന്ദ്രാണിസൽക്കരിച്ചീടിനാൾഭാമയെ * യാത്രയും
ചൊല്ലിപ്പുറപ്പെട്ടുകൃഷ്ണനു മെത്രയുംവേഗേനപോകുംദശാന്ത
രെ * വാരിജലോചനയാകിയഭാമയും പാരിജാതംകണ്ടുമോ
ഹിക്കകാരണം * ഇന്നുനമുക്കിതുകൊണ്ടുപോയീടേണ മെന്ന
വളേററവുംചൊൽകയാൽകൃഷ്ണനും * പാരിജാതംഗരുഡോപ
രിവെച്ചുകൊ ണ്ടാത്യമോദംനടന്നുതുടങ്ങിനാർ * പാരിജാ
തംകൊണ്ടുപോകുന്നതുകേട്ടു പാരിച്ചകോപേനചെന്നുമഹേ
ന്ദ്രനും* ഐശ്വര്യമത്തനായോരുമൂലംപര മേശ്വരൻതന്നോ
ടുപോരുതുടങ്ങിനാൻ * ഇന്ദ്രാദിദേവഗണത്തെജയിച്ചുചെ
ന്നിന്ദിരാവല്ലഭൻദ്വാരകാപുക്കതേ * കോമളമായോരുപാരി
ജാതംസത്യ ഭാമയുംതന്റെഗൃഹത്തിങ്കൽവെച്ചിതു * അത്ത

രുതന്നുടെപുഷ്പസൗരഭ്യങ്ങളെത്തൂമൊരുപത്തുയോജനദൂര
വേ* ഭാമാഗൃഹത്തിങ്കൽനിന്നുകൊണ്ടാനൊരു ഭൂമിപാലാത്മ
ജമാരെമുകുന്ദനും * ഓരോരോനാരിമാൎക്കോരോരോത്രപവും പാ
രാതെകൈക്കൊണ്ടുവെട്ടുകൊണ്ടീടിനാൻ * നല്ലമണിഭവന
ങ്ങളുംതീൎത്തതിൽ മല്ലാക്ഷിമാരെവസിപ്പിച്ചുമാധവൻ* കല്യാ
ണിമാരായഭാൎയ്യമാരൊന്നിച്ചു നല്ലഗാൎഹസ്ഥ്യമനുഷ്ഠിച്ചുമേവി
നാൻ * ലജ്ജാനുരാഗസന്തോഷസുഖങ്ങളോടബ്ജവിലോ
ചനമാരാമവർകളും * ലോകൈകനാഥനാംകാന്തനോടൊ
ന്നിച്ചു ശോകമകന്നുരമിച്ചുവാണീടിനാർ * എന്നുടെമന്ദിര
ന്ത്യവുംമാധവ നെന്നോടൊരുമിച്ചുവാഴുന്നുസൎവ്വദാ * എ
ന്നതുകൊണ്ടുമുകുന്ദനനുരാഗ മെന്നിലെന്നോൎത്തരുണിമാ
രാവരും * അന്യോന്യമത്സരംകൂടാതെതങ്ങളിൽ നന്ദിയുംഭാ
വിച്ചുവാണിതുസൌഖ്യമായ് * മായാമയനായനാരായണൻ
തന്റെ മായാവിലാസങ്ങളാരറിയുന്നതും * മുഗ്ദ്ധവിലോച
നമാരായനിങ്ങളോടദ്ധ്യായമിപ്പോളറപത്തുചൊല്ലിനേൻ *



അങ്ങിനെവാഴുന്നകാലമൊരുദിന മംഗനാരത്നമാ
യോരുവൈദഭിയും * സുന്ദരമായീടുമന്തൎഗൃഹെശര ച്ചന്ദ്ര
കരമലർതല്പമനോഹരേ * ഉന്നിദ്രമോദേനവാണരുളീടുന്ന
തന്നുടെകാന്തനാംലോകൈകനാഥനെ * എത്രയുമിഷ്ടസഖി
കളോടൊന്നിച്ചു ചിത്തമോദേനപരിചരിച്ചീടിനാൾ * പ്രേ
മവുംഭക്തിയുംവൎദ്ധിക്കകാരണം കോമളഗാത്രിയാംവൈദഭി
യുംതദാ * സൌവൎണ്ണദണ്ഡമാമാലവട്ടംകൊണ്ടു സൎവ്വേശ
രൻതന്നെവീയിത്തുടങ്ങിനാൾ * അവ്യാജമായുള്ളരൂപലാവ
ണ്യവും ദിവ്യരത്നാജപാലഭൂഷണശോഭയും * മന്ദാക്ഷവീക്ഷ
ണമന്ദഹാസങ്ങളും തന്നിലെപ്രേമവുംഭക്തിവിശ്വാസവും*
എന്നിവകണ്ടുതെളിഞ്ഞുദാമോദരൻ തന്നുള്ളിലിത്തരം
ചിന്തചെയ്തീടിനാൻ * എന്നിലിവൾക്കതിഭക്തിയുണ്ടെ
ങ്കിലു മെന്നോടൊരുമിച്ചുനിത്യംവസിക്കയാൽ * എത്രയു
മിഷ്ടതാനെന്നൊരുഗൎവ്വവും നിത്യമിവൾക്കുദിക്കുന്നിതുമാ
നസേ * ഗൎവ്വമുണ്ടാകുന്നനേരത്തുഭക്തിയു മല്പംകുറയുമനന്ത

വ്യുംവന്നപോം * എന്നിവകൊണ്ടിവൾക്കെല്ലാരുമേപ്പൊഴു മി
ന്നകളഞ്ഞുവിശുദ്ധിവരുത്തണം * ഭക്തവാത്സല്യംമുഴക്കയാ
ലിത്തരം ചിന്തനിരൂപിച്ചുകൊണ്ടുജനാൎദ്ദനൻ * സുന്ദരി
യാകിയവൈദൎഭിതന്നോടു മന്ദസ്മിതത്തോടുമിത്തരംചൊല്ലി
നാൻ * സുന്ദരിമാൎകുലമൌലികേബാലികേ ചന്ദ്രബിംബാ
നനേപങ്കജലോചനേ * ആപന്നവത്സലനായൊരുഭീഷ്മക ഭൂ
പതിതന്നുടെഭാഗ്യസൎവ്വസ്വമേ * ശുദ്ധകുലവുംയശസ്സുംധനാ
ങ്ങളും ബുദ്ധിയുംവിദ്യയുംവീൎയ്യശൌൎയ്യങ്ങളും * സൌന്ദൎയ്യവും
സൎവ്വലോകപൂജ്യതയു മെന്നിവകൊണ്ടുഭുവനപ്രസിദ്ധരായ്
ലോകപാലോപമന്മാരായമന്നവ രാകവേനിന്നെക്കാതിച്ചി
രിക്കുംവിധൌ * ഒന്നുകൊണ്ടുംതവതുല്യതയില്ലാതൊരെന്നെ
വരിച്ചതുമെന്തുനീബാലികേ * എത്രയുംപാരംബലമുള്ളഭൂപ
രോടത്യന്തവൈരങ്ങൾചെയ്തുപലതരം * പിന്നെനരപതി
മാരെഭയപ്പെട്ടു വന്നിങ്ങുസാഗരമദ്ധ്യെപുരമതിൽ * ഞാനുംഭ
യപ്പെട്ടുവാഴുന്നുഞാൻപുന രൊന്നുംനൃപാസനമില്ലെനിക്കോൎക്കെടോ * പാൎക്കിലോലൌകികമില്ലനമുക്കേതു മാൎക്കുമെന്മാൎഗ്ഗ
മറിയരുതെന്നുമേ * അങ്ങിനേയുള്ളവരൊന്നിച്ചിരിക്കുന്ന മം
ഗലഗാത്രിമാൎക്കെന്തുസുഖമെടോ * എത്രയുംനിഷ്കിഞ്ചനൻ
ഞാനതുകൊണ്ടു വിത്തവാന്മാരുംഭജിക്കയില്ലാരുമേ * വിദ്യാ
ഭിജാത്യവുംവീൎയ്യസൌന്ദൎയ്യവും ഹൃദ്യവാക്യങ്ങളുംസംഗീതരീ
തിയും * എന്നിവവേണ്ടുംഗുണങ്ങളെല്ലാംനിന ക്കിന്നുപരി
പൂൎണ്ണമായിവരികയാൽ * ഇന്നിതിലൊന്നുമില്ലാത്തൊരുമ
ന്നോടു മൊന്നിച്ചിരിപ്പതിനെന്തുതവസുഖം * വിത്തവയോ
കുലരൂപലാവണ്യവു മിത്തരമൊത്തുവരുന്നവൎതങ്ങളിൽ *
വേണംവിവാഹവുമെത്രയുമെന്നുള്ള തേണവിലോചനേ
ലോകൈകസമ്മതം * എന്നതുമൂലമിനിക്കുഗുണങ്ങളു മൊ
ന്നുമില്ലാത്തതുമാക്കാതെവീവൃഥാ * ഭിക്ഷുജനങ്ങൾപുകഴ്ത്തു
ന്നതുകേട്ടു ദാക്ഷിണ്യശീലേവരിച്ചതുമത്ഭുതം * വൃത്താന്ത
മൊക്കയുംസത്യമറിയാതെ ചിത്തമോഹംകൊണ്ടുബാലയാ
യന്നുനീ * എന്നെവരിക്കയാലിന്നുതവഹൃദി ധന്യേവിഷാദ

മുണ്ടെന്നവരികില്ലോ * ഇന്നുനിനക്കനെത്രപ്പനായുള്ളോരു മ
ന്നവശ്രേഷ്ഠനെച്ചെന്നുവരിക്കനീ * നല്ലസുഖംതവവന്നീടു
മെന്നതി നില്ലതുകൊണ്ടൊരുദുഃഖംനമുക്കെടോ * അന്ധ
നാംസാലൻശിശുപാലനംജരാ സന്ധനുംദന്തവക്രാദി
യാംഭൂപരും * നിന്നുടേസോദരനാകിയരുഗ്മിയു മെന്നിവരെ
ന്നുടെശത്രുക്കളാകയാൽ * ഇത്രപരാക്രമമാക്കുമില്ലെന്നൊരു
ചിത്തമദമവർക്കുള്ളതുപോക്കുവാൻ * ദുഷ്ടമദഹരശീലനായു
ള്ളഞാൻ പെട്ടന്നുനിന്നെയുംകൊണ്ടുപോന്നീടിനേൻ * പുത്ര
മിത്രാത്ഥകളത്രാഭിലാഷങ്ങൾ ചിത്തത്തിലേതുംനമുക്കില്ലറി
കനീ* ആത്മാഭിമാനഗൃഹാദികളില്ലിനി ക്കാത്മലാഭംകൊണ്ടു
സന്തുഷ്ടനേഷഞാൻ * ഇന്നുഞാൻചൊന്നൊരുവാക്കുകളെം
ക്കയും കന്യകാരത്നമേസത്യമെന്നോക്കനീ * വണ്ടാർകുഴലി
യോടേവമുരചെയ്തു കൊണ്ടുടൽനേർവണ്ണനുംസ്വസ്ഥനായ്മേ
വിനാൻ*ത്രൈലോക്യനാഥനാംതന്നുടെകാന്തന്റെ ലീലാവ
ചനങ്ങളിത്തരംകേൾക്കയാൽ * വൈദേഭിയുംഹൃദിഭീതിയും
ലജ്ജയും ഖേദവുംചിന്തയുംപൂണ്ടുനിന്നീടിനാൾ * മുന്നമിതു
പോലെയുള്ളൊരുവാക്കുക ളൊന്നുമേകേട്ടറിവില്ലായ്കകാരണം
സ്വർണ്ണകുംഭസ്തനരഞ്ജിതകുങ്കുമം കണ്ണുനീർകൊണ്ടുനനച്ചതി
ദീനയായ് * നല്ലപാദാംബുജംകൊണ്ടുധരണിയിൽ മെല്ലേവ
രച്ചങ്ങുനില്ക്കുംദശാന്തരേ * ഗാത്രശോഷംകൊണ്ടഴിഞ്ഞുവള
കളും ധാത്രിയിൽവീണുതുടങ്ങിത്തെരുതെരെ * അത്രയുമല്ല
വിറച്ചുശരീരവും സത്വരംമോഹിച്ചുവീണിതുഭൂമിയിൽ * ത
ന്നെപ്പരീക്ഷിപ്പതിന്നുദാമോദര നിന്നിവചൊല്ലിയതെന്നറി
യായ്കയാൽ * ദുഃഖേനമോഹിച്ചുവീണവൈദേഭിയെ പുഷ്കര
ലോചനൻചെന്നെടുത്താദരാൽ * ബന്ധമഴിഞ്ഞുനിലത്തു
കിടക്കുന്ന കുന്തളംഭംഗിയിൽകെട്ടിച്ചുകൊണ്ടുടൻ * ഹസ്ത
പത്മംകൊണ്ടുനേത്രങ്ങളുംതുട ച്ചെത്രയുംപ്രേമമോടുംപുണ
ന്നീടിനാൻ * പങ്കജലോചനയായവൈദേഭിക്കു തങ്കലുള്ളോ
രുമമതാനിർബ്ബന്ധവും * ഭക്തിയുംകണ്ടുതെളിഞ്ഞുദാമോദര
നിത്തരംരുഗ്മിണിയോടുചൊല്ലീടിനാൻ * ലോകോത്തമഗു
ണശാലിനീവല്ലഭേ ലോകൈകസുന്ദരിശോകംകളകെടോ *
എന്നിൽനിനക്കുള്ളഭക്തിയുംസ്നേഹവും മുന്നേമനന്നായറി

ഞ്ഞിരിക്കുന്നു ഞാൻ* ഇത്തരം ഞാനിന്നു ചൊല്ലുന്നവാക്കുകൾ
കൌതുകംനീയുര ചൊൽവതുകേൾക്കയും * പ്രേമകോപസ്ഫുരി
താധരമാകിയ കോമളമായമുഖാംബുജംകാണ്കയും * എന്നി
വരണ്ടുംകൊതിച്ചു ഞാൻ ചൊല്ലിനേ നന്യഥാതോന്നീടരുതുമ
നോഹരേ * സുന്ദരീമൌലിമാരാകിയ കാന്തമാ രൊന്നിച്ചുന
മ്മങ്ങളുംപറഞ്ഞിങ്ങിനെ * നന്മയിൽവാഴ്കയല്ലോഗൃഹസ്ഥ
ന ജന്മസാഫല്യമായുള്ളതുപാർക്കിലോ * എന്നുമുകുന്ദൻപറ
ഞ്ഞതു കേൾക്കയാൽ സുന്ദരിതാനുമൊട്ടാശ്വസിച്ചീടിനാൾ *
മാധവൻചൊന്നതുഹാസ്യമെന്നുള്ളതു ബോധിച്ചനേരത്തു
ഭീഷ്മകപുത്രിയും * വല്ലഭൻകൈവെടിഞ്ഞീടുമെന്നോർത്തുള്ളോ
രല്ലലുംഭീതിയുംകൈവെടിഞ്ഞപ്പൊഴെ * മന്ദാക്ഷമോടുംമുഖാം
ബുജംകുമ്പിട്ടു വന്ദിച്ചുകൃഷ്ണനോടിത്തരംചൊല്ലിനാൾ * സ
ൎവ്വേശ്വരഭവാൻചൊന്നൊരുവാക്കുകൾ സൎവ്വവുംസത്യമതി
നില്ലസംശയം * നാനാവിധമായമായക്കധീശനായ് ജ്ഞാന
സ്വരൂപനാംവിഷ്ണുവല്ലോഭവാൻ * മോഹനമായൊരുനിന്നു
ടെമായയാ ദേഹാഭിമാനാദിദുഃഖസന്തപ്തയായ് * ജ്ഞാനലേ
ശംപോലുമില്ലാതെയുള്ളൊരു മാനുഷനാരിയല്ലോഞാൻമഹാ
മതേ * എന്നതുകൊണ്ടുനാംതമ്മിൽസമത്വമി ല്ലെന്നുനീ
ചൊന്നതുസത്യമത്രെവിഭോ * യോഗവിശുദ്ധരായുള്ളമുനിക
ളും യോഗേശ്വരതവമാൎഗ്ഗമറിയുമോ * പിന്നെയെന്തെന്നറി
യുന്നതുമാനുഷ രെന്നതുകൊണ്ടതുംസത്യമതവോദിതം * നി
ന്നുടെതത്വങ്ങളൊന്നുമറിയാതെ മന്ദമതികളായുള്ളവൎക്കൊ
ക്കയും * ലോകേശ്വരതവകൎമ്മങ്ങളിൽചില ലൌകികമല്ലെ
ന്നുതോന്നുന്നതുംദൃഢം * ക്രോധലോഭങ്ങളുംശോകമോഹങ്ങളു
മാധിയുംകാമവുംദേഹാഭിമാനവും * ഓൎക്കിലവയൊന്നുമില്ലാ
യ്കകാരണം നിഷ്കിഞ്ചനൻഭവാനെന്നതുനിൎണ്ണയം * വിത്തമ
ദംകൊണ്ടുകണ്ണുകാണാത്തവ രുത്തമപൂരുഷനിന്നെഭജിക്കു
മോ * കൎമ്മസന്ന്യാസവുംചെയ്തുവിശുദ്ധരായ് നിൎമ്മലന്മാരായ
ഭിക്ഷുക്കളൊക്കയും നിത്യവുംഭക്ത്യാപുകഴ്ത്തുന്നകേൾക്കയാ ലു
ത്തമപൂരുഷനിയ്യെന്നറികയാൽ* നിൎഗ്ഗുണനായഭവാനെവരി
ച്ചുഞാൻ സൽഗ്ഗുണവാരിധെസത്യമതുംദൃഢം * ഭക്തജന
ങ്ങൾക്കുമുക്തിയുംനൽകുന്ന ഭക്തജനപ്രിയനായൊരുനിന്നു

ടെ*പാദസരോരുഹഗന്ധമൊരുദിനം മോദമോടാഘ്രാണനം ചെയ്യുന്നാരിമാർ * നിന്നെയുംകൈവിട്ടുജീവച്ഛവങ്ങളാം മന്നവരെച്ചെന്നുപിന്നെവരിക്കുമോ * സ്വാത്മാവുകൊണ്ടുരമിക്കുന്നൊരുഭവാ നാത്മജകാന്താധനാദിവസ്തുക്കളിൽ * ചിത്തപ്രസക്തിയില്ലെന്നതുചൊന്നതു മെത്രയുംസത്യമതിനില്ല സംശയം * ചാപധ്വനികൊണ്ടുദുഷ്ടരായുള്ളോരു ഭൂപതിമാരെയുമോടിച്ചുസത്വരം* ഗോമായുമദ്ധ്യത്തിൽനിന്നുനിജഭാഗമാമയംകൂടാതെചെന്നുഹരിവരൻ* കൊണ്ടുപോരുന്നതുപോലെപണ്ടെന്നെയും കൊണ്ടിങ്ങുപോന്നൊരുനാഥനല്ലൊഭവാൻ * പാടവമില്ലാത്തദുഷ്ടഭൂപാലരെ പേടിച്ചുസാഗരമദ്ധ്യപുരമതിൽ * ഇന്നുവസിക്കുന്നതെന്നുരചെയ്തതു നിന്ദിതമായ്വരുമില്ലൊരുസംശയം * കാശീശപുത്രിയാമമ്മയെപ്പോലെയു മാശയെമോഹംചിലൎക്കുളവായ്വരും* നല്ലൊരുകാന്തൻ വിവാഹവുംചെയ്തുകൊ ണ്ടുല്ലാസമോടുസുഖമായ്വസിക്കിലും* പുംശ്ചലിമാൎക്കുനവപുരുഷന്മാരി ലിച്ശയുണ്ടായ്വരുമെന്നുകേൾപ്പുണ്ടുഞാൻ * എന്നതുകൊണ്ടുസ്വചാതുൎത്ഥിയായുള്ളവ രെന്നുമേപുംശ്ചലിമാരെവരിക്കിലോ* മോഹിച്ചുചെന്നുവരിച്ചീടുകിലവ രൈക്കഹികപാരത്രികങ്ങളുംനഷ്ടമാം * സൎവ്വജ്ഞനാകയാലെന്നുടെവാൎത്തകൾ സൎവ്വവുംനന്നായറിയുമല്ലോഭവാൻ* എന്നതുകൊണ്ടുഭവൽപാദപങ്കജം നന്നായിനിത്യ പരിചരിച്ചീടുവാൻ * ഇന്നുനൽകേണമനുഗ്രഹംമാറിനി ക്കൊന്നുമഭിലാഷമില്ലജഗൽപതേ * ഇത്തരംരുഗ്മിണിചൊന്നതുകേൾക്കയാലെത്രയുംമോദേനകൃഷ്ണനുംചൊല്ലിനാൻ * ഇത്തരംനിന്നുടെ വാക്കുകേട്ടീടുവാൻ ചിത്തേകൊതിപെരുത്തീടുകകൊണ്ടുഞാൻ * നൎമ്മവചനങ്ങൾചൊന്നതെന്നോൎക്കനീ നിൎമ്മലമാനസേഖേദിയായ്കെത്രമേ * എന്നുടെവാക്കിനുള്ളൎത്ഥങ്ങളിന്നു നീ നന്നായറിഞ്ഞതുമെത്രയുമത്ഭുതം * നിയ്യെന്നിയേമമവാക്കിനുള്ളൎത്ഥങ്ങൾ പൊയ്യല്ലറിയുന്നമാനുഷരില്ലെടോ * എന്നിലെഭക്തിമുഴുത്തുവരികയാൽ നിന്നുടെകാമിതമൊക്കവരും ദൃഢം * ഉത്തമമായപതിവ്രതാധൎമ്മവും ചിത്തവിശുദ്ധിയുമെങ്കലെഭക്തിയും * നിന്നോളമില്ലൊരുനാരിമാൎക്കെന്നതു നന്നായ്പരീക്ഷിച്ചറിഞ്ഞുഞാൻവല്ലഭേ * നാരിമാരുംതപോദാന

വ്രതങ്ങളാലാരാധനംചെയ്യുനിത്യവുമെന്നെയും * എന്നുടെ മായയാമോഹിച്ചുപോകയാലെന്നെവരിക്കുന്നുകാന്തനായീടുവാൻ * മുക്തിനൽയീടുവാനീശനാമെന്നെയുമത്ഥത്തിനായിഭജിച്ചജനങ്ങളും * അത്ഥവുംനേടിസുഖിച്ചുവസിച്ചടൻ വ്യക്തമായുന്നെകളയുന്നുജന്മവും * എന്നുമെകമ്മവിനാശംവരാത്തുള്ള മന്ദഭാഗ്യന്മാരവരെന്നറികനീ * എത്രയുംഭാഗ്യമുണ്ടായതുകാരണം ചിത്തമോഹങ്ങളുമെല്ലാംവെടിഞ്ഞുനീ * ഭക്തിയോടെന്നെവരിച്ചതുകാരണം മുക്തിയുംകൈവരുമില്ലൊരുസംശയം * എന്നുടേതത്വമശേഷമറികയാൽ വന്നൊരുഭൂപതിമാരെത്യജിച്ചുനീ * സത്സംഗമേച്ഛയാഭൂസുരശ്രേഷ്ഠനെ മത്സമീപത്തെക്കയച്ചതുകാരണം * ഇന്നുമമബഹുഭാൎയ്യമാരുള്ളതിൽ നിന്നോടുതുല്യയല്ലാരുംമനോഹരേ * നിന്നുടെസോദരൻതന്നെജയിച്ചുഞാൻ മുന്നംവിരൂപിച്ചയച്ചുനീകാൺകവേ * പിന്നെയുംപൌത്രവിവാഹമഹോത്സവേ നിന്നുടെസോദരൻതന്നെമമാഗ്രജൻ * ചൂതുപൊരുമ്പോളസത്യംപറകയാൽ പ്രേതരാജാലയിന്നവനെനൽകീടിനാൻ * ഇപ്രകാരംഞങ്ങൾചെയ്തിന്നെന്നോടൊരപ്രിയംനിഷ്ഠുരചെയ്യാഞ്ഞുകാരണം * ശുദ്ധയാംഭക്തികൊണ്ടെന്നെജ്ജയിച്ചുനീ മുഗ്ദ്ധവിലോചനേസത്യംമയോദിതം * ഇത്തരംനമ്മവചനങ്ങളുംപറഞ്ഞെത്രയുംവാത്സല്യമോടുമാധവൻ * ഉത്തമയായൊരുവൈദഭിയെന്നിച്ചു ചിത്തമോദേനരമിച്ചുവാണീടിനാൻ* അത്യാദരവോടു നിങ്ങൾക്കുകേൾപ്പതിന്നദ്ധ്യായമിന്നറുപത്തൊന്നുചൊല്ലിനേൻ *

---

സുന്ദരിമാരായകൃഷ്ണകാന്താജനം നന്ദിച്ചുകൃഷ്ണനോടൊത്തുവാഴുംവിധൌ * നീലാംബുജാക്ഷൻറലീലയാമോഹിച്ചു കാലംകഴിയുന്നതോത്തില്ലാരുമേ * ഭത്തൃശുശ്രൂഷകൾവേണ്ടുന്നതൊക്കയുമെത്രയുംമോദേനനിത്യവുംചെയ്യുവർ * കാമിച്ചതെല്ലാംലഭിച്ചുബഹുവിധം കാമസുഖങ്ങളോടുംവസിച്ചീടിനാർ * സുന്ദരിമാർപതിനാറുസഹസ്രവും പിന്നെപ്രധാനമാരായവരെണ്മരും * ഭത്താവുതന്നെരമിപ്പിച്ചുകൊള്ളുവാൻ നിത്യവുംകാമതന്ത്രങ്ങളോരോതരം * ചെയ്യുചെയ്യാത്തുരമി

ച്ചിതുകൃഷ്ണനും ചേതസ്സോപാധിചലിച്ചതില്ലേതുമേ * ലോ
കൈകനാഥൻറചിത്തമിളക്കുവാൻ ലോകത്രയത്തിലൊരു
ത്തനുണ്ടാകുമോ * സുന്ദരിമാരവർക്കന്നുപതിപ്പത്തു നന്ദനന്മാ
രുമുളവായിവന്നതേ* സൌന്ദൎയ്യവീൎയ്യശൌൎയ്യാദിഗുണങ്ങളും
നന്ദതനൂജനോടൊക്കുമെല്ലാൎക്കുമേ * നന്ദനന്മാരുടെനാമങ്ങ
ളൊക്കയുമിന്നുപറവാനരുതിനിക്കാകയാൽ * പാരംപ്രധാ
നികളായവരുടെപേരിൽചിലതുഞാനിന്നുചൊല്ലീടുവൻ
മുന്നേവിദൎഭജയ്ക്കുണ്ടായിവന്നിതു നന്ദനൻപ്രദ്യുമ്നനെന്നതു
ചൊല്ലിനേൻ * ചാരുദേഷ്ണാഖ്യനുംപിന്നെസുദേഷ്ണനും
ചാരുദേഹാഭിധൻപിന്നെസുചാരുവും * ചാരുഗുപ്തൻഭദ്ര
ചാരുവാംനന്ദനൻ ചാരുചന്ദ്രാഖ്യനതിചാരുചാരുമാൻ*എ
ന്നിവർപത്തുപേർവൈദൎഭിതന്നുടെനന്ദനന്മാരവർതാതനോ
ടൊക്കുമെ * ഭാനുസ്സുഭാനുവുംസ്വൎഭാനുവുംപിന്നെ മാനമേറീ
ടുംപ്രഭാനുവുംഭാനുമാൻ * ചന്ദ്രാദ്യഭാനുവുംപിന്നെബൃഹൽ
ഭാനു സുന്ദരനായഹവിൎഭാനുനാമകൻ * പിന്നെസ്വൎഭാനുനാ
മൻപ്രതിഭാനുവു മെന്നിവർസത്യഭാമാത്മജന്മാരെടോ* സാം
ബസുമിത്രാദിയായുള്ളപത്തുപേർ ജാംബവതിയുടെനന്ദനന്മാ
രെടൊ * ഉത്തമന്മാരായഭാനുചന്ദ്രാദികൾ സത്യതൻനന്ദന
ന്മാരുണ്ടുപത്തുപേർ * പിന്നെശ്രുതാദിയായ്കാളിന്ദിതന്നുടെ
നന്ദനന്മാരുണ്ടുപത്തുപേരാക്കെടൊ * ലക്ഷണനുംപ്രഘോ
ഷാദികൾപത്തുപേർ ലക്ഷണയുക്തരായുണ്ടുതനയന്മാർ* പി
ന്നെവൃകഹംസനാദികളായ്മിത്ര വിന്ദയ്ക്കുനന്ദനന്മാരുണ്ടുപ
ത്തുപേർ * ഭദ്രക്കുസംഗ്രാമജിത്തുതുടങ്ങീട്ടു ഭദ്രമായ്പത്തുത
നയരുണ്ടായിപോൽ * രുഗ്മാവതിയെന്നുപേരായൊരുപുത്രി
രുഗ്മിക്കുളവായിവന്നിതുകാലം * രുഗ്മിണീനന്ദനൻപ്രദ്യുമ്ന
നുംചെന്നു രുഗ്മാവതിതന്നെവേട്ടുകൊണ്ടീടിനാൻ* എത്രയും
വീരനനിരുദ്ധനെന്നൊരു പുത്രനുംപ്രദ്യുമ്നനുണ്ടായിവന്നിതു*
പുത്രപൌത്രപ്രപൌത്രാദിമാധവ നെത്രയുംവൎദ്ധിച്ചസംഖ്യ
മായ്വന്നിതു * എല്ലാവരോടുമൊരുമിച്ചുകൃഷ്ണനും കല്യാണമോ
ടു വസിച്ചുവാണീടിനാൻ * ഇത്തരംമാമുനിതന്നുടെവാക്കുകേ
ട്ടെത്രയുംമോദേനചോദിച്ചുഭൂപനും* എത്രയുംശത്രുവായുള്ളൊ
രുകൃഷ്ണൻറ പുത്രനുതന്നുടെപുത്രിയെരുഗ്മിയും * എന്തുമൂ

ലംകൊടുത്തീടുവാനെന്നതും ചന്തമോടിന്നരുൾചെയ്കവേണാംഭവാൻ* മുന്നംകഴിഞ്ഞതുമിന്നുള്ളവാർത്തയും വന്നീടുവാനിരിക്കുന്നവയൊക്കയും * നന്നായുരഞ്ഞീടുമല്ലൊംഭവാനെന്നു മന്നവൻചൊന്നതുകേട്ടുമുനീന്ദ്രനും * ചൊല്ലിനാൻഭൂപതിതന്നോടുസാദരം നല്ലൊരുചോദ്യമിതുതവഭൂപതെ * എങ്കിലൊരുഗ്മാവതിയെന്നുപേരായ പങ്കജനേത്രയാംരുഗ്മിതനൂജതാൻ* കൃഷ്ണതനൂജനാംപ്രദ്യുമ്നനെക്കണ്ടു തൃഷ്ണപൂണ്ടാശുവരിച്ചാൻസ്വയംവരെ * രുഗ്മിക്കുകൃഷ്ണനിൽദ്വേഷമുണ്ടെങ്കിലും രുഗ്മിണീസ്നേഹംമുഴുത്തുവരികയാൽ * അപ്രിയമൊന്നുംപറഞ്ഞതുമില്ലവനപ്പൊഴെകോപിച്ചുവന്നുഭൂപാലരും * എത്രയുംസംഗരംചെയ്യാരവരോടു സത്വരംപ്രദ്യുമ്നനുംപൊരുതീടിനാൻ * ഏകരഥനായരികളേയുംവെന്നു ശോകമകന്നാശുരുഗ്മാവതിയേയും * തേരിലേററിക്കൊണ്ടുപോന്നുപുരിപുക്കു പാരാതെ പാണിഗ്രഹവുംകഴിച്ചുതെ * ഉത്തമയായൊരുവൈദർഭിതന്നുടേ പുത്രിയാംചാരുമതിയായകന്യയെ* അന്നുവിശാലാക്ഷനാകുംകൃതവർമ്മ നന്ദനൻസുന്ദരൻവേട്ടുകൊണ്ടീടിനാൻ * പ്രദ്യുമ്നനന്ദനനാമനിരുദ്ധനു മുദ്യോഗമോടുവളരുംദശാന്തരെ * രുഗ്മിണീസ്നേഹനതന്നുടെപൌത്രിയെ രുഗ്മിക്കുദൌഹിത്രനായ്ക്കൊണ്ടുനൽകിനാൻ * രാമകൃഷ്ണാദികളായയദുക്കളും കോമളഗാത്രിയായുള്ളവൈദർഭിയും* ഒന്നിച്ചുഭോജകടമായമന്ദിരെ ചെന്നിതുരുഗ്മിയുംസൽക്കരിച്ചീടിനാൻ * ഘോഷിച്ചുരോചനയായൊരുപൌത്രിയെ തോഷിച്ചനിരുദ്ധനായിനൽകീടിനാൻ * കല്യാണമുൾക്കൊണ്ടുവിടവാഴുംവിധൌ ചൊല്ലിനാൻരുഗ്മിയോടാശുകലിംഗനും * ചൂതുപൊരുതുജയിക്കനീ രാമനെ ചൂതിൽപരിചയമില്ലവനേതുമെ* ഇന്നപമാനങ്ങൾ മററൊന്നുചെയ്യുന്നതും നന്നാകയില്ലെന്നുകേട്ടൊരുരുഗ്മിയും * നന്നുനന്നെന്നുപറഞ്ഞാശുരാമനെ മൊന്നിച്ചുചൂതുപൊരുതുതുടങ്ങിനാൻ* തുകനൂറായിരവുംപതിനായിരംപാരാതെവാതുപറഞ്ഞൊരിരിവരും * വെച്ചുവെച്ചുതോററിതുരാമനു മുച്ചത്തിലാശുചിരിച്ചാൻകലിംഗനും * പല്ലുകൾകാട്ടിച്ചിരിച്ചതുകാണ്കയാൽ വല്ലാതെകോപിച്ചുകൊണ്ടാശുരാമനും * ലക്ഷംപണയംപറഞ്ഞുപൊരുതിതു തൽക്ഷണംരാമൻജയിച്ചി

ളുരുഗ്മിയെ * ഇന്നുജയിച്ചതുഞാനെന്നുരുഗ്മിയും ചൊന്നാ
നസത്യമതുകേട്ടുരാമനും * ചേതസികോപംമുഴക്കയാൽപി
ന്നെയും ചൂതുപൊരുതാനസംഖ്യംപണയമായ് * തോററിതു
രുഗ്മിയുംമുമ്പേനക്കണക്കിനെ തൊററവനുംപറഞ്ഞാനതുനേ
രം * ഇന്നുജയിച്ചതുഞാനെന്നുനിർണ്ണയം മന്നജനങ്ങൾപറവി
നല്ലാഴ്കിലോ * എന്നുപറഞ്ഞൊരുനേരമശരീരി തന്നുടെഭാ
ഷിതംകേട്ടിതെല്ലാവരും* വ്യാജമത്രേരുഗ്മിചൊല്ലുന്നതുംബദ്ധം
രാജീവനേത്രനാംരാമൻജയിച്ചതും* എവമശരീരിവാക്കുകൾ
കേട്ടതി കേവലമാചരിച്ചീടാതെരുഗ്മിയും* മൃത്യുസമയമടുത്തു
വരികയാലിത്തരംരാമനോടാശുചൊല്ലീടിനാൻ * കാട്ടിൽ
കിടക്കുന്നഗോപാലനാംഭവാനൊട്ടുമേചൂതിൽപരിചയമി
ല്ലെടൊ* ചൂതിലുംപോരിലുമുള്ളപരിചയം വീരരാംഭൂപതിമാ
ർക്കുവരുസഖെ * ഇത്തരംരുഗ്മിപറഞ്ഞതുകേൾക്കയാലെത്ര
യുംപാരംചിരിച്ചുഭൂപാലരും * എത്രയുംകോപിച്ചെഴുന്നീററു
രാമനും സത്വരംഖല്ലപരിഘമെടുത്തുടൻ * ദുഷ്ടനാംരുഗ്മിയെ
ത്തച്ചുകൊന്നീടിനാൻ പെട്ടന്നുമണ്ടിനാർകണ്ടവരൊക്ക
വെ * പന്തടിമണ്ടിയനേരത്തുചെന്നാശു പൊത്തിപ്പിടിച്ചു
കലിംഗനെരാമനും * ദന്തങ്ങൾകാട്ടിച്ചിരിച്ചതുചിന്തിച്ചു
ദന്തങ്ങളെല്ലാംകൊഴിച്ചുവിട്ടീടിനാൻ * പിന്നെയുംദുഷ്ടരായു
ള്ളഭൂപാലരെ ചെന്നടിച്ചീടിനാൻകോപിച്ചുരാമനും * ഹ
സ്തപാദാദിശിരസ്സുകളുംതക ർത്തത്രയുംചോരയൊലിച്ചുഭയ
ത്തോടും * ഓരോരോഭൂപതിവീരരുംപാഞ്ഞുപോയോരോഗൃ
ഹങ്ങളിൽപുക്കൊളിച്ചീടിനാർ * ഇത്തരംകണ്ടൊരുനേരത്തു
കൃഷ്ണനു മത്തലുംഭാവിച്ചിരുന്നിതുമിണ്ടാതെ * ഇന്നിതുനന്നാ
യതില്ലെന്നുചൊല്ലിയാൽ തന്നുടെജ്യേഷ്ഠനുംതോന്നീടുമപ്രി
യം * നന്നായിയെന്നുരചെയ്കിലോതന്നുടെ വല്ലഭക്കപ്രിയം
തോന്നുമെന്നിർണ്ണയം * എന്നുനിനക്കയാലൊന്നുമെമിണ്ടാതെ
ചെന്നുടൻദ്വാരാവതിപുക്കുകൃഷ്ണനും* കല്യാണമേററവുംഘോ
ഷിച്ചുരാമനുമെല്ലാവരോടുമൊരുമിച്ചുമേവിനാർ * ഉത്തമമാ
യദശമത്തിലധ്യായമിത്ഥമറുപത്തുരണ്ടുചൊല്ലീടിനേൻ *

---

ഉത്തമനായമഹാബലിതന്നുടെ പുത്രൻശതജ്യേഷ്ഠനായബാണാസുരൻ * നൃത്തസമയെമുരജ്ജവാദ്യങ്ങളും ചെയ്യുംസേവിച്ചുമന്മഥവൈരിയെ* ഭക്തപ്രിയനായശങ്കരൻബാണനു ഹസ്തങ്ങളായിരംനൽകിനാനാദരാൽ* പിന്നെയരുൾചെയ്തുവേണ്ടുംവരങ്ങളെന്നാസ്സരിച്ചാലുമെന്നതുകേട്ടവൻ* എന്നുടെമന്ദിരംകാത്തുരക്ഷിക്കേണ മെന്നപേക്ഷിച്ചതുകേട്ടുകാമാരിയും * പ്രാണേശ്വരിയായഗൗരിയോടൊന്നിച്ചു ശോണിതാഖ്യപുരെചെന്നുവാണീടിനാൻ * സ്കന്ദഗണേശ്വരഭൂതഗണങ്ങളോ ടൊന്നിച്ചുവിടെവാഴുന്നനാളേകദാ * എണാങ്കചൂഡനെവന്ദിച്ചുസാദരം ബാണനുംയുദ്ധമദത്തോടുചൊല്ലിനാൻ * മുന്നംഭവാൻമമഹസ്തങ്ങളായിരം തന്നതിനിക്കൊരുഭാരമായ്തീൎന്നതേ * എന്നോടുസംഗരംചെയ്‌വാൻഭവാനൊഴി ഞ്ഞിനിനോക്കിലാരെയുംകണ്ടീലഞാൻവിഭോ * എന്നതുകേട്ടുശ്ശുകോപിച്ചുരുദ്രനും ചൊന്നാനവനോടുകേട്ടുകൊൾകെങ്കിലോ* നിന്നുടെകേതുമുറിയുന്നൊരുദിന മെന്നോടുതുല്യനായേകൻവരുമവൻ* നിന്നുടെയുദ്ധമദത്തെക്കളഞ്ഞീടു മെന്നുകേട്ടേറെംപ്രസാദിച്ചുബാണനും* ചേതസിദുൎമ്മദംപാരമുണ്ടാകയാൽ കേതുവുംനോക്കിവസിച്ചിതുനിത്യവും * ബാണസുതയാമുഷയുമൊരുദിന മേണാങ്കചൂഡനെവന്ദിച്ചുപോരുവാൻ* ചെന്നുഭജിച്ചൊരുനേരത്തുനാഥനും നന്നായ്‌വരികെന്നനുഗ്രഹംനൽകിനാൻ* അങ്കേവസിക്കുന്നഗൗരിയെക്കാണ്കയാൽ പങ്കജനേത്രയുംചിന്തിച്ചുമാനസെ * നല്ലൊരുകാന്തനൊരുമിച്ചിതുപോലെ കല്യാണമോടുംരമിച്ചുവാണീടുവാൻ * കന്യകയാമിനിക്കെന്നുകഴിവരു മെന്നവളോൎത്തതറിഞ്ഞാശ്ശുഗൗരിയും * മന്ദഹാസംപൂണ്ടുവാക്കോടരുൾചെയ്തു സുന്ദരിനിന്നുടെചിന്തയറിഞ്ഞുഞാൻ * ഇന്നേക്കുമൂന്നാംദിവസംകിനാവതിൽ നിന്നെരമിപ്പിച്ചുപോകുമൊരുപുമാൻ* സുന്ദരനാമവൻ തന്നെവരനായി വന്നീടുമെത്തുമേവൈകാതെനിൎണ്ണയം * എന്നതുകേട്ടവൾവന്ദിച്ചുലജ്ജയാ ചെന്നുനിജഗൃഹംപുക്കുവാണീടിനാൾ * ഗൗരീവചനവുംചിന്തിച്ചുചിന്തിച്ചു പാരം പരിഭ്രമത്തോടുവാഴുംവിധൌ * രാത്രിയിൽമൂന്നാംദിനമുറങ്ങുന്നേര മെത്രയുംസുന്ദരനായൊരുപൂരുഷൻ * തന്നെയുമേററം

രമിപ്പിച്ചിതെന്നു സുന്ദരിയാമവൾകണ്ടാൾകിനാവതിൽ *
ചിത്തഭ്രമംതോടുണർന്നോരനേരത്തു ചിത്തജതുല്യനെക്കാ
ണാഞ്ഞുകാരണം * അയ്യോചതിച്ചിതൊകാന്താഭവാനെന്നു മ
യ്യൽമിഴിയാളുമൊന്നലറീടിനാൾ * ദൈത്യമഹീശ്വരനായ
കുംഭാണ്ഡന്റെ പുത്രിയാംചിത്രലേഖാഖ്യയാംതോഴിയും* രോ
ദനംകേട്ടണന്നപ്പോളെഴുനീററു മോഹവുംകൈക്കൊണ്ടുഷ
യോടുചൊല്ലിനാൾ * എങ്ങുപോയിതവകാന്തൻമനോഹരേ
മംഗലരൂപൻചതിച്ചിതോബാലികേ * എന്നുവിവാഹംക
ഴിഞ്ഞതെന്നുള്ളതും സുന്ദരിനിന്നുടെകാന്തനാരെന്നതും* ഞാ
നറിഞ്ഞീലതുചൊല്ലേണമെന്നതു മാനിനിചൊന്നതുകേട്ടു
ഷചൊല്ലിനാൾ * പോരുംപരിഹാസവാക്കുകൾബാലികെ
പാരംപരിതാപമുണ്ടുമന്മാനസേ * സുന്ദരനായൊരുപൂരുഷാ
ഗ്രേസര നൊന്നിച്ചുലീലകൾചെയ്യേൻകിനാവിൽഞാൻ *
ചിത്തഭ്രമത്തോടുണർന്നോരനേരത്തു ചിത്തജതുല്യനെക്കണ്ടു
തുമില്ലഞാൻ * സുന്ദരനാമവൻതന്നെപ്പിരിഞ്ഞുഞാ നെന്നു
മേജീവിച്ചിരിക്കയില്ലോർക്കനീ* ഇത്തരംതോഴിതൻവാക്കുകൾ
കേൾക്കയാ ലെത്രയുംമോദേനകുംഭാണ്ഡപുത്രിയും * ചിത്ത
സാമത്ഥ്യങ്ങളേററമുണ്ടാകയാൽ ചിത്രരൂപങ്ങളെഴുതിത്തുട
ങ്ങിനാൾ * ഇന്ദ്രാദിദേവതവൎഗ്ഗവുംഗന്ധൎവ്വ കിന്നരകിമ്പുരു
ഷാസുരവൎഗ്ഗവും*എന്നല്ലദേവവംശങ്ങളെയൊക്കയും നന്നാ
യരനിമിഷംകൊണ്ടെഴുതിനാൾ * പിന്നെനരപാലവംശങ്ങ
ളൊക്കയും നന്നായെഴുതിനാൾവൃഷ്ണിവംശത്തെയും * രാമനെ
യുംമധുസൂദനൻതന്നെയുംകാമനാംപ്രദ്യുമ്നനേയുമെഴുതിനാൾ
സുന്ദരരൂപനാംപ്രദ്യുമ്നനെക്കണ്ടു സുന്ദരിയാകിയബാണതനൂ
ജയും * നാണവുംപൂണ്ടുവസിച്ചതുകാൺകയാ ലേണാക്ഷിയാം
ചിത്രലേഖയുമപ്പൊഴെ * സുന്ദരമായോരനിരുദ്ധരൂപവും
നന്നായെഴുതിസഖിയെനോക്കീടിനാൾ * എന്നുടെകാന്തനി
വനെന്നുനിർണ്ണയം സുന്ദരിതാനുംപറഞ്ഞുമോദത്തോടും * ചി
ത്രാംപ്പിതനാമനിരുദ്ധനെനിജ മുത്തണിക്കൊങ്കമേൽചേൎത്തി
രുന്നീടിനാൾ * ചിത്തവിഷാദംകളകനീനിന്നുടെ ഭൎത്താവി
നെഞാൻവരുത്തുവനിപ്പൊഴെ * എന്നുരചെയ്യാശ്ശുകുംഭാ
ണ്ഡപുത്രിയു മന്യജനമറിയാതെപുറപ്പെട്ടു * നാരദൻനൽ

കിയമായാബലത്തിനാൽ ദ്വാരാവതിപുരിപുക്കവൾ സത്വ
രം * ആരുമറിയാതനിരുദ്ധനെക്കൊണ്ടു പോരാതെപോന്നു
സഖിക്കുനൽകീടിനാൾ * കാമദേവാത്മജനാകുമവൻതന്റെ
കോമളരൂപംപുകഴ്ത്തുന്നതെങ്ങിനെ * ലോകൈകസുന്ദരനാമ
വനൊന്നിച്ചു ശോകവുംകൈവിട്ടുഷയുംവസിച്ചതേ* സുന്ദരി
യോടൊരുമിച്ചനിരുദ്ധനും നന്ദിച്ചുകാമസുഖമേവീടി
നാൻ * അന്യോന്യരാഗംമുഴുത്തുവരികയാ ലൊന്നിച്ചിരിവ
രുംകാമരസത്തോടും * നിത്യംവസിക്കയാൽകാലംഗമിച്ചതു
ചിത്തത്തിലേതുമറിഞ്ഞതുമില്ലവർ * ആരുമറിയാതിരിവരു
മൊന്നിച്ചു പാരമാനന്ദേന വാഴുംദശാന്തരേ * കന്യകക്കോ
രോരോചിഹ്നങ്ങൾകാൺകയാൽ ധന്യമാരായപുരസ്ത്രീജനങ്ങ
ളും * പൂരുഷസംസർഗ്ഗമുണ്ടിവൾക്കെന്നതു പാരംരഹസ്യമാ
യ്ചൊല്ലിത്തുടങ്ങിനാർ * കന്യകതന്നുടെരക്ഷിവർഗ്ഗങ്ങളു മ
ന്നൊരുനാളനിരുദ്ധനെക്കാൺകയാൽ * ചിത്തഭയത്തോടു
ബാണാസുരനോടു വൃത്താന്തമൊക്കയുംചെന്നുചൊല്ലീടി
നാർ * ദൂഷണംകേൾക്കയാൽദുഃഖിച്ചുബാണനും രോഷേ
ണകന്യകാമന്ദിരേചെന്നുതേ * സുന്ദരാഗ്രേസരനാം പുരുഷ
നോടൊന്നിച്ചിരിക്കുന്നപുത്രിയെക്കാൺകയാൽ * ഏറ്റവും
വിസ്മയത്തോടുകോപംപൂണ്ടു സത്വരംബന്ധിപ്പതിന്നായിചൊ
ല്ലീടിനാൻ * ദൈത്യഭടന്മാരടുത്തതുകാൺകയാ ലെത്രയുംകോ
പിച്ചനിരുദ്ധവീരനും * മെച്ചമേറീടുംപരിഘമെടുത്താശു
തച്ചുകൊന്നൊക്കെയൊടുക്കിനിന്നീടിനാൻ * സൈന്യങ്ങളെ
ല്ലാംനശിച്ചതുകാൺകയാ ലന്യൂനകോപമോടേറ്റിതുബാണ
നും * പിന്നെയുണ്ടായൊരുയുദ്ധപ്രകാരവും [illegible]
ന്നൊന്നേപറഞ്ഞുകൂട്ടാ * പെരികെപ്പൊരുതൊടുവിൽ ബാ
ണനും തോറ്റമണ്ടീടിനാൻപിന്നെമായാബലാൽ * നാഗാ
സ്ത്രമെയ്തനിരുദ്ധനെബ്ബന്ധിച്ചു വേഗമവൻചെന്നുമന്ദിരേമേ
വിനാൻ * തന്നുടെകാന്തനെബ്ബന്ധിച്ചതുകേട്ടു സുന്ദരിയാ
യൊരുബാണതനൂജയും * എത്രയും ദുഃഖശോകവിവശയായെ
ങ്ങിനെ ചിത്തമോഹേന കരഞ്ഞുവാണീടിനാൾ * നാഗാസ്ത്ര
ബദ്ധനായുള്ളോരനിരുദ്ധൻ നാഗാരിവാഹനൻതന്നെ മ
നസ്സിലും * സുന്ദരിയാമുഷയുംഗിരിജയെ വന്ദിച്ചുഭക്ത്യ

മോക്ഷത്തെയൎത്ഥിക്കയും * എന്നിവകൊണ്ടനിരുദ്ധനസ്വൈരം പന്നഗബന്ധനദുഃഖനാശിച്ചുതെ * ഉത്തമമായദശമത്തിലദ്ധ്യായമിതമറുപത്തിമൂന്നുചൊല്ലീടിനാൻ *

---

സുന്ദരനാമനിരുദ്ധനെക്കാണാഞ്ഞു ഖിന്നരായ്പൌരകവാസികളൊക്കയും * ആവോളമെല്ലാംതിരഞ്ഞുകാണാഞ്ഞവാൻ ദൈവഗതിയെന്നുറച്ചുമെവീടിനാർ * നാലുമാസംപുനരിങ്ങിനെചെന്നാറു കാലത്തുനാരദൻതത്രചെന്നാദരാൽ * മോദേനവാൎത്തകൾകൃഷ്ണനോടുംമറ്റ യാദവന്മാരോടുമൊക്കവെചൊല്ലിനാൻ * വാൎത്തകൾകേട്ടാശുകോപിച്ചുകൃഷ്ണനും സാത്യകിപ്രദ്യുമ്നസാംബാദിവീരരും * സീരിയുംയാദവസൈന്യവുമൊന്നിച്ചു പാരിളക്കിക്കൊണ്ടുയാത്രതുടൎന്നിതെ* അന്നുബാണൻതന്റെകൊടിമുറികയാൽ സന്നദ്ധനായവനുംവസിച്ചീടിനാൻ * എത്രയുംകോപിച്ചുയാദവസൈന്യവും സത്വരംപ്രാപിച്ചുശോണിതമാംപുരി * നല്ലകിടങ്ങുംമതിലുകളെന്നിവ യെല്ലാംതകൎത്തുകണ്ടുബാണാസുരൻ * ദാനവസേനയോടൊത്തുപുറപ്പെട്ടു മാനമോടുംചെന്നുയുദ്ധംതുടങ്ങിനാൻ * പിന്നെയുണ്ടായൊരുയുദ്ധകോലാഹലം നന്നായുരപ്പതിനാവല്ലനന്തനും * ബാണപ്രിയാൎത്ഥമായ്ഭൂതഗണത്തോടു മേണാങ്കചൂഡനുംസംഗരംചെയ്തുപോൽ * പുഷ്കരസംഭവശക്രാദിദേവകൾ പുഷ്കരമാൎഗ്ഗേനിറഞ്ഞിതുതൽക്ഷണെ * അങ്ങിനെയുദ്ധംതുടൎന്നോരനന്തരം തങ്ങളിൽദ്വന്ദ്വയുദ്ധംതുടങ്ങീടിനാർ * കുംഭാണ്ഡനുംകൂപകൎണ്ണനുംഘോരതിൽ വമ്പനാംരാമനോടേറ്റമരിച്ചുതെ * ഷണ്മുഖൻപ്രദ്യുമ്നബാണങ്ങളേൽക്കയാൽ ദുൎമ്മുഖംഭാവിച്ചുതോറ്റമണ്ടീടിനാൻ* ബാണൻറനന്ദനൻസാംബനോടേറ്റാശു ബാണങ്ങളേൽക്കയാലോടിയൊളിച്ചുതെ * ബാണനുംസാത്യകിതന്നോടെതൃത്തിതു ബാണങ്ങളേറ്റംപൊഴിച്ചാരിരുവരും * ശങ്കരൻതന്നോടുഭൂതഗണങ്ങളെ പങ്കജലോചനനെയ്തുമണ്ടിക്കയാൽ * ചെന്നുമഹേശ്വരൻകൃഷ്ണനോടേറ്റിതു പിന്നെയുണ്ടായൊരണമെന്തുചൊൽവതു *. ഹാഹാഹരിഹരിഹാഹാശിവശിവ ഘോരസമമെന്നുരചെയ്തുവിരിഞ്ചനും * സൎവ്വലോകേശ്വരന്മാ

രവർത്തങ്ങളിൽ ദിവ്യാസ്ത്രയുദ്ധങ്ങൾചെയ്തുപലതരം * ജൃംഭ
ണാസ്ത്രംകൊണ്ടുചന്ദ്രാൎദ്ധമൂഢനെ സ്തംഭനംചെയ്തുകൊണ്ടും
ഭേരുഹരാക്ഷനാം * ബാണന്റെസൈന്യങ്ങളൊക്കെയുംസ
ത്വരം ബാണവൎഷംചെയ്തുകൊന്നൊടുക്കീടിനാൻ * സൈ
ന്യംനശിച്ചതുകണ്ടുബാണാസുരൻ വന്നകോപത്തോടുകൃഷ്ണ
നോടേറാതെ * അഞ്ഞൂറുകൈകളിൽവില്ലുംധരിച്ചവ നഞ്ചു
നൂറെരലംവരുന്നകണക്കിനെ * ഈരണ്ടുബാണങ്ങളോരോ
ധനുസ്സിങ്കൽ പാരംമദത്തോടുചേൎത്തുവരുംവിധൌ * ബാ
ണങ്ങളേറംപൊരിഞ്ഞിതുകൃഷ്ണനും ബാണനുംബാണഗണ
ങ്ങൾതൂകീടിനാൻ * ഏറ്റമട്ടത്തവൻചെയ്യുന്നസംഗര മൃ
റമെന്നല്ലാതെചൊല്ലുന്നതെന്തുഞാൻ * ബാണന്റെവില്ലു
കളൊക്കെയുംതേരും ബാണങ്ങൾകൊണ്ടുനുറുക്കിനാൻമാധ
വൻ * ബാണനെമാധവൻകൊല്ലുമെന്നോർത്തതി ക്ഷീണത
പൂണ്ടോരുബാണജനനിയും* കേശമഴിച്ചിട്ടുനഗ്നയായ്വന്നാശു
കേശവൻതന്നുടെമുന്നിൽനിന്നീടിനാൾ * നഗ്നയാംകോട്ട
വിതന്നെയുംനോക്കാതെ രുഗ്മിണീവല്ലഭൻപിൻനോക്കിവാ
ങ്ങിനാൻ * വില്ലുംശരങ്ങളുംതേരുംനശിക്കയാൽ വല്ലാതെ
ചെന്നുപുരംപുക്കബാണനും * അന്നേരമുഗ്രമായുള്ളശിവജ്വ
രം വന്നുയദുക്കളെബാധിക്കകാരണം * നാരായണനുംജ്വര
ത്തെനിൎമ്മിച്ചിതു പാരംപൊരുതിതുതമ്മിൽജ്വരങ്ങളും * മൂ
ന്നുശിരസ്സുംത്രിപാദവുമുള്ളോരു മൂന്നുനേത്രജ്വരംതോറ്റമണ്ടീ
ടിനാർ* പിന്നാലെപാഞ്ഞങ്ങടുത്തുവിഷ്ണുജ്വരം പിന്നെയുംമ
ണ്ടിവലഞ്ഞുശൈവജ്വരം * രക്ഷിപ്പതിനാരുമില്ലെന്നുകാൺക
യാൽതൽക്ഷണംകൃഷ്ണന്റെകാക്കൽവീണീടിനാൻ * പിന്നെ
പ്പലതരംകൂപ്പിസ്തുതിച്ചവൻ ചൊന്നാൻമധുരിപോപാഹിമാം
പാഹിമാം* നിന്നുടെപാദാരവിന്ദംവണങ്ങുകിൽ പിന്നെയവ
ൎക്കൊരുതാപമുണ്ടാകുമോ* ഇന്നുഭവജ്വരത്തിങ്കൽനിന്നെന്നെ
യു മിന്ദിരാവല്ലഭ കാത്തുകൊള്ളേണമേ* ഇത്ഥമവനുടെവാക്കു
കൾകേൾക്കയാൽ ചിത്തകാരുണ്യനാകൃഷ്ണനുംചൊല്ലിനാൻ*
നിന്നെക്കുറിച്ചുഞാൻസന്തുഷ്ടനാകയാ ലിന്നെൻജ്വരത്തി
നെപ്പേടിക്കവേണ്ടനീ * എന്നെനീഭക്തിയോടുംസ്തുതിചെയ്തു
ളു നന്നായിനിത്യംജപിക്കുംജനത്തിനും* നാംതമ്മിലുള്ളോരു

സംവാദമൊക്കയും സ ാദന്തനിനക്കുന്നവക്കൊരുനാളും * പിന്നെജ രഭയമുണ്ടാകയില്ലെടൊ നന്നായ്വരുംനിനക്കെന്നു കേട്ടപ്പൊഴെ * വന്ദിച്ചവനംഗമിച്ചാരനന്തരം വന്നിതുതേരതിലെറിബാണാസുരൻ * ശസ്ത്രാസ്ത്രജാലങ്ങൾതൂകിത്തുടങ്ങിനാ നെത്രയുംകോപിച്ചകൃഷ്ണനമപ്പൊഴെ * ചക്രമെടുത്താശുബാണനെൻറഹസ്തങ്ങ ളൊക്കയുംഛെദിച്ചതുകണ്ടുശങ്കരൻ * ഭക്തവാത്സല്യംമുഴക്കയാൽകൃഷ്ണനെ ഭക്തിയോടെസ്തുതിചെയ്തുചൊല്ലീടിനാൻ * നിന്നുടേഭക്തനിവനതുകൊണ്ടു ഞാൻ നന്നായഭയമിവന്നുനൽകീടിനേൻ*എന്നതുകൊണ്ടിന്നിവനെഭവാനിനി നന്നായനുഗ്രഹിക്കേണംദയാനിധേ * എന്നതുകേട്ടുരചെയ്തിതുകൃഷ്ണനും ധന്യനിവനെന്നുനിർണ്ണയിച്ചേനഹം * നിന്നുടെകാരുണ്യമേവമസുരനു വന്നതുമെത്രയുംഭാഗ്യമല്ലോവിഭോ * നിന്നുടെവംശേജനിച്ചവരാരെയുമെന്നുമേകൊല്ലുകയില്ലെന്നുഞാൻപുരാ * ഭക്തനാംപ്രഹ്ലാദനായദൈത്യേന്ദ്രനു ചിത്താന്തെളിഞ്ഞുവരംകൊടുത്തീടിനേൻ * എന്നതുകൊണ്ടുമിവനെവധിക്കരു തെന്നതുമല്ലവൻതാവൽഭക്തനല്ലയോ * താവൽഭക്തനെന്നുടെഭക്തരിലുത്തമൻ മൽഭക്തനുംതവഭക്തജനോത്തമൻ * അന്തരമില്ലതിനേതുംജഗൽപതേ ചിന്തിക്കിൽഞാനുംഭവാനുമൊന്നല്ലയോ * താവദ്വേഷിയായീടുമെന്നുടെഭക്തനും മദ്വേഷിയാകുംഭവല്പാദഭക്തനും * അന്തരംതമ്മിലുണ്ടെന്നതുമാനസേ ചിന്തിപ്പവക്കസദാനരകംഫലം* എന്നതുകൊണ്ടുഭവൽപാദഭോത്തമ നിന്നിവനേതുമേഭീതിയുണ്ടാകൊല്ല * നാലുകരങ്ങളിവനുളവായ്വരും പാലിച്ചിരുന്നതുപോരുംകൃപാനിധേ * ഏററവുമുള്ളോരഹംകാരംതീക്കുവാൻ ഹസ്തങ്ങളെല്ലാംമുറിച്ചുകളഞ്ഞിതു * മേദിനീഭാരംകളവതിന്നായ്ക്കൊണ്ടു മേദുരദാനവസൈന്യംമുടിച്ചതും * ഭക്തരായുള്ളവർദുഷ്ടതകാട്ടുന്ന തൊക്കയുംനാമിന്നുമാററിവെക്കേണമേ * ഇത്തരം കൃഷ്ണൻെറവാക്കുകൾകേൾക്കയാൽ മൃത്യുഞ്ജയാജ്ഞയാബാണനുംസത്വരം * ചെന്നുഷയോടുമനിരുദ്ധനെക്കൊണ്ടു വന്നുമുകുന്ദൻെറകാൽക്കൽവെച്ചാദരാൽ * വന്ദിച്ചുവീണുനമസ്കരിച്ചീടിനാൻ നന്നായ്വരികെന്നുകൃഷ്ണനുംചൊല്ലിനാൻ * അനന്തരംബാണനസംഖ്യമാ

യുള്ളോരു കന്യാധനങ്ങളും മോദേന നൽകിനാൻ * എല്ലാം
പരിഗ്രഹിച്ചാശു ഹരനോടു മെല്ലവെ യാത്ര പറഞ്ഞു നാരായ
ണൻ * ദൈത്യേശ്വരനെയും മാനിച്ചു സത്വര മെത്രയും ഘോ
ഷിച്ചു യാത്ര തുടർന്നുതേ * ബാണാസുരാന്തികെ ഭക്തപ്രിയനാ
കു മേണാങ്കചൂഡൻ വസിക്കുന്നതെപ്പൊഴും * എല്ലാവരോ
ടുമൊരുമിച്ചു മാധവൻ ചൊല്ലേറും ദ്വാരാവതിയിലുൾപ്പുക്ക
തേ * കല്യാണഘോഷങ്ങൾ പിന്നെയുണ്ടായതു ചൊല്ലുവാ
നാളല്ല ഞാനെന്നറികെടോ * നല്ലാർമണിയാമുഷയോടൊരു
മിച്ചു കല്യാണമോടനിരുദ്ധനും മേവിനാൻ * യാദവന്മാരും മു
കുന്ദനും രാമനും മോദവും കൈക്കൊണ്ടു വാണിതെല്ലാവരും *
ബാണാസുരനെ ജയിച്ച കഥയിതു മേണാങ്കചൂഡനോടുള്ളൊ
രു യുദ്ധവും * നിത്യവും മാനസേ ചിന്ത ചെയ്യുന്നവ ക്കെത്തുക
യില്ലൊരു തോലിയൊരിക്കലും * അദ്ധ്യായമിന്നു ഞാൻ നാ
ലുമറുപതും മുഖ്യാംശിമാരെ ചുരുക്കമായ് ചൊല്ലിനേൻ *



അന്നൊരു നാൾ സാംബചാരുദേഷ്ണാദിക ളൊന്നിച്ചുമ
റ്റുള്ള യാദവബാലരും * എത്രയും നല്ലൊരുപവനമുൾപ്പുക്ക
ചിത്തമോദേന കളിക്കും ദശാന്തരെ * നല്ല വെയിലേറ്റു ദാ
ഹം മുഴുക്കയാ ലെല്ലാവരും കൂപസന്നിധൌ ചെന്നുതേ * അ
പ്പോളതിലുണ്ടൊരോന്തു കിടക്കുന്നു ശില്പമവനൊരു പർവ്വത
സന്നിഭം * എന്നതു കണ്ടു പരാശ്ചര്യമുൾക്കൊണ്ടു പിന്നെ
ക്കരേറുവാനായ്തുടങ്ങി ബാലരും * എത്രയും യത്നങ്ങൾ ചെയ്തു
സാധിക്കാഞ്ഞു സത്വരം മാധവനോടു ചൊല്ലീടിനാർ * വൃ
ത്താന്തമെല്ലാമറിഞ്ഞു ദാമോദരൻ സത്വരം കൂപസമീപത്തു
ചെന്നുടൻ * മന്ദം കരം കൊണ്ടെടുത്തു കരേറ്റിനാൻ നന്നു
നന്നെന്നു പറഞ്ഞിതെല്ലാവരും * പങ്കജനേത്രകരസ്പർശനം
കൊണ്ടു പങ്കങ്ങളെല്ലാമകന്നതു കാരണം * ഘോരകൃകലാസ
വേഷം വെടിഞ്ഞവൻ പാരാതെ മാനുഷരൂപമായ് വന്നുതേ *
ദിവ്യങ്ങളായുള്ള ഭൂഷണജാലങ്ങൾ സർവ്വാംഗമേറ്റമലങ്കരി
ച്ചങ്ങിനെ * ദിവ്യനായൊരു പുരുഷനെക്കാൺകയാൽ സർവ്വ
ജനങ്ങളും വിസ്മയിച്ചീടിനാർ * ഒന്നുമറിഞ്ഞീലതാരെന്നു
ഭാവിച്ചു നന്ദിച്ചവനോടു ചോദിച്ചു കൃഷ്ണനും * ചാരുതേജോ

മയനായനീയാരെന്നു നേരോടറിവതിനാഗ്രഹമുണ്ടുമേ * ദേവവരനെന്നുതാന്നുമാനസെ കേവലംമാനുഷനല്ലെന്നു നിർണ്ണയം * നിന്ദിതമായകൃകലാസത്വമായ് വന്നീടുവാനുള്ള മൂലവുംചൊൽകെടൊ * എന്നതുകേട്ടവൻവന്ദിച്ചകൃഷ്ണനെ നന്നായ്നമസ്കരിച്ചിത്തരംചൊല്ലിനാൻ * ഉത്തമനായീടുമിക്ഷ്വാകുതന്നുടെ പുത്രൻനൃഗനെന്നഭൂപതിഞാൻപ്രഭോ * ഇന്നുമഹാദാനശീലഗുണങ്ങളെ എന്നെയുംകേൾപ്പതിനുവകാശവും * എല്ലാംഭവാനറിഞ്ഞീടുമെന്നാകിലും ചൊല്ലേണമെന്നരുൾചെയ്കയാൽചൊല്ലുവൻ * മുന്നമവനിയും പാലിച്ചിരുന്നുഞാ നന്നുദാനങ്ങളുംചെയ്താനസംഖ്യമായ്വൃഷ്ടിധാരാസംഖ്യയാളംപൈക്കളെശിഷ്ടരാംശ്രോത്രിയന്മാൎക്കു നൽകീടിനേൻ *അന്നൊരുവിപ്രവരന്റെപശുതാനുമെന്നുടെഗോക്കളോടൊന്നിച്ചുനിന്നുതേ * എന്നതറിയാതെഞാനാ പ്പശുവിനെ ധന്യനാംമറ്റൊരുവിപ്രനുനൽകിനേൻ*കൊണ്ടുഗമിച്ചിതുവിപ്രനുംഗാവിനെ കണ്ടുവഴിക്കുഗോസ്വാമിയാം വിപ്രനും*ചെന്നുതടുത്താശുകോപേനചൊല്ലിനാ നെന്നുടെ ഗോവിനെക്കട്ടുനീകൊണ്ടുപോയ്ക്കൊൾവതെന്തിന്നു * എന്നതുകേട്ടവൻകോപേന ചൊല്ലിനാ നിന്നുഞാൻമോഷ്ടിക്കയല്ലിതുധൎമ്മത* ഇന്നുനൃഗൻമമനൽകിയഗോവിതു നന്നുനന്നെത്രയുംനിന്റെദുരാഗ്രഹം എന്നവർതമ്മിൽകലഹിച്ചിരിവരും വന്നുകോപത്തോടുമെന്നോടുചൊല്ലിനാൻ * പൊത്തിപ്പിടിച്ചൊരുവിപ്രന്റെഗോവിനെ സത്വരമെന്തിനുനൽകിമഹാഭവാൻ * എന്നുഗോദാനംഗ്രഹിച്ചവൻചൊല്ലിനാ നന്നേരമാശുഗോസ്വാമിയും ചൊല്ലിനാൻ * എന്തുഫലംപരദ്രവ്യദാനംകൊണ്ടു ചിന്തിക്കഭൂപതപാതകമെന്നിയേ * കീൎത്തിയുംപുണ്യവുമില്ലിന്നിതുകൊണ്ടു ദുഷ്കീൎത്തിയുംപാപമുണ്ടാസ്വരുംദൃഢം * സ്വദ്രവ്യമെല്ലാമൊടുങ്ങിത്തുടങ്ങിയാ ലദ്ദിക്കിൽദാനങ്ങളുംമതിയാക്കേണം * തന്നുടെവിത്തമെടുത്തുകൂടാത്തവ രെന്നുമേദാനങ്ങളുംചെയ്യുമാറുണ്ടോ * ഇത്ഥമവനുടെവാക്കുകൾകേൾക്കയാ ലെത്രയുംദുഃഖിച്ചുഭീതികൈക്കൊണ്ടുഞാൻ * വന്ദിച്ചുവീണുനമസ്കാരവുംചെയ്തു വന്നതാപത്തോടവനോടുചൊല്ലിനേൻ * എന്തുമറിയാതെകൊണ്ടിന്നുഞാനിതു ചെയ്തതുനി

ങ്ങൾപൊറുത്തുകൊള്ളേണമേ * സ്വർണ്ണാഭരണദുക്കൂലങ്ങളു
മണിഞ്ഞെണ്ണമില്ലാതെപശുക്കളെനൽകുവൻ * കാരുണ്യ
മുണ്ടായൊരുവൻപൊറുക്കേണ മാരെങ്കിലുമതിനായ്പുണ്ണങ്ങു
ന്നുഞാൻ * എന്നിയെനിങ്ങൾക്കവേണമെന്നാകിൽഞാ
നെന്നുടെരാജ്യങ്ങളൊക്കയുംനൽകുവൻ * ഇന്നൊന്നിനി
ങ്ങളനുഗ്രഹിക്കായ്കിലോ ചെന്നുഞാൻഘോരനരകെപതി
ച്ചീടും * ഘോരനരകനിവാസംവരുത്താതെ കാരുണ്യമോടു
മാംപാലിക്കവേണമേ * ഇത്തരമെന്നുടെവാക്കുകൾകേൾക്ക
യാൽ സത്വരംഗോസ്വാമിയാമവൻചൊല്ലിനാൻ * ഇന്നു
രാജ്യാദികൾക്കാഗ്രഹമില്ലിനി ക്കൊന്നുമപഹരിയായ്കിലത്തു
മതി * എന്നുംപ്രതിഗ്രഹംവാങ്ങുകയില്ലഞാ നെന്നുപറ
ഞ്ഞവനുംഗമിച്ചീടിനാൻ മറ്റൊരുഗോവിനെവേണ്ടനമ്മു
ക്കെന്നു മറ്റവനുംനടകൊണ്ടാനനന്തരം * എത്രയുംദുഃ
ഖിച്ചുവാണുകാലാന്തരെ മൃത്യുലോകത്തുഞാൻചെന്നന
നന്തരം * ധർമ്മരാജാവുമെന്നോടുചൊല്ലീടിനാൻ ധർമ്മഫ
ലമനന്തംനിനക്കുണ്ടെടോ * ഇന്നൊരുഗോമൂലമുണ്ടുദുഷ്കർമ്മ
വുംമുന്നമനുഭവംവേണ്ടതുചൊൽകനീ * എന്നതുകേട്ടാശു
ദുഷ്കർമ്മജഫലം മുന്നമനുഭവിച്ചീടേണമെന്നുഞാൻ * ചൊ
ന്നതുനേരംകൃകലാസരൂപമായ് വന്നിക്കിണറ്റിൽപതി
ച്ചേൻവിധിബലാൽ * പോരുന്നനേരത്തുകേട്ടൊന്നൊരുവാ
ക്ക പാരാതൊരായിരത്താണ്ടുചെല്ലുന്നനാൾ * നാരായണൻ
ശാപമോക്ഷംവരുത്തീടും പാരാതെപിന്നെനീപോരികെന്നി
ങ്ങിനെ * നിന്നുടെകാരുണ്യമുണ്ടാകകാരണ മെന്നുമെപൂർവ്വ
സ്മരണവിടായ്കയാൽ * ത്വൽപാദപങ്കജംധ്യാനിച്ചുനിത്യവും
ത്വല്പ്രാണിസംഗമംമോഹിച്ചുമേവിനേൻ * ഇന്നുഭാഗ്യോദയം
കൊണ്ടുതേസംഗതി വന്നതുജന്മവുമിന്നുസഫലമായ് * മായ
യാലേതുമിനിഭ്രമിപ്പിക്കാതെ മായാവിമോചനകാത്തുകൊ
ള്ളേണമേ * ത്വൽപാദഭക്തിക്കിളക്കംവരായ്വതി നിപ്പോള
നുഗ്രഹംനൽകവേണംവിഭോ * എങ്കിലോപോവാനനുജ്ഞ
നൽകേണമേ പങ്കജലോചനകൃഷ്ണജഗൽപതേ * എന്നുപ
റഞ്ഞാശുകൃഷ്ണനെവന്ദിച്ചു നന്നായനുജ്ഞയുംകൈക്കൊണ്ടുദ്രു
തം * സർവ്വജനങ്ങളുംകാണുമാറപ്പൊഴെ ദിവ്യവിമാനവു

മേറിമറഞ്ഞാതെ * ആശ്ചര്യമാശ്ചര്യമെന്നുജനങ്ങളും അത്യ
ന്തമാനന്ദസ്തുതിച്ചുനിന്നീടിനാർ * എല്ലാപരോടുമുരചെയ്തുകൃ
ഷ്ണനും നല്ലോരുവാക്കിതുകേൾപ്പിനെല്ലാവരും * ബ്രഹ്മാണ്ഡ
മെല്ലാംദഹിക്കുംദഹനനും ബ്രഹ്മസ്വമേതുംദഹിക്കയില്ലോ
ർക്കേടോ * വഹ്നിക്കുപോലുംദഹിക്കരുതാത്തതു മന്നവന്മാർക്കുദ
ഹിക്കുന്നതെങ്ങിനെ * ഇന്നഹാലാഹലമെല്ലാ വിഷംപാർക്കിൽ
നന്നായതിനുപ്രതിക്രിയയുണ്ടല്ലോ * ബ്രഹ്മസ്വമത്രെവിഷ
മെന്നുചൊൽവതും ബ്രഹ്മനുമില്ലിതിനേതുംപ്രതിക്രിയ * ന
ല്ലവിഷംകുടിച്ചാലുമവർമാത്ര മല്ലോമരിക്കുമാറുള്ളുജഗത്ര
യെ * വഹ്നിയുംകത്തിപ്പിടിച്ചുവന്നാകിലും നന്നായ്ജലത്താ
ലതുംകെടുക്കയുമാം * ബ്രഹ്മസ്വപാവകൻവന്നുപിടിച്ചാകി
ലുമ്മൂലനാശംഭവിക്കുമസംശയം * മാനസെസന്നല്ലോരു സമ്മ
തമല്ലാതെ മൌനാനുവാദത്തൊടുമൊരുദ്രവ്യഹൻ * ഹീനത
യോടുംകൊടുക്കുന്നൊരുധനം മന്നവന്മാരുമനുഭവിച്ചീടിലോ
മേലിലുംകീഴിലുമപ്പുരുഷാന്തരം കാലംപിതൃക്കളുംതാനുംദഹി
ച്ചുപോം * താനുംപതുപ്പത്തുകീഴിലുംമേലിലും നൂനംദഹിക്കും
ഖലനപഹരിക്കിലോ * വിത്തംഹരിക്കയാൽദുഃഖിച്ചുവിപ്ര
നും നേത്രജലങ്ങൾപൊഴിച്ചുതാലിച്ചുടൻ * ഭൂമിയിൽവീ
ണാശ്രുഭൂമിരേണുക്കളി ണ്ടെത്രനായുന്നതത്രസംവത്സരം *
കുംഭിപാകാഖ്യനരകേകിടന്നുഴ ന്നുമ്പാടമേധ്യകൃമിയായ്പ്പിറ
ന്നവൻ * പിന്നെയൊരുപതിനായിരത്താണ്ടുക നന്നായി
വിഷ്ഠയിൽതന്നെകിടന്നീടും * നിത്യകർമ്മാദികളില്ലെന്നിരിക്കി
ലു മൈത്രയുമോരോരോദുഷ്ടതചെയ്കിലും * വാങ്മനഃകായങ്ങ
ളൊന്നുകൊണ്ടെങ്കിലും ബ്രാഹ്മണദ്രോഹങ്ങൾചെയ്യരുതാരു
മേ * എത്രയുംഭക്ത്യാമഹീസുരവൃന്ദത്തെ നിത്യവുംനന്നായ്
നമസ്കരിക്കുന്നുഞാൻ * എന്നതുപോലെസതതമെല്ലാവരും
നന്നായ്നമസ്കരിച്ചീടുവിൻവിപ്രരെ * ഇന്നതുചെയ്യാതെയു
ള്ളജനങ്ങളെ നന്നായതിനൊത്തശിക്ഷചെയ്തീടുവൻ * ഇ
ത്ഥംനിജജനശിക്ഷയുംചെയ്താശു ചിത്തമോദേനപുരിപുക്കു
മാധവൻ * വിപ്രമാഹാത്മ്യങ്ങൾകേട്ടവരൊക്കയു മപ്പൊഴെ
വീണുനമസ്കരിച്ചീടിനാർ * പിന്നെയെല്ലാവരുംചൊന്നതു
ങ്ങൾക്കുള്ള മന്ദിരംപുക്കുസുഖിച്ചുമരുവിനാർ * ഉത്തമമാ
കുംദശമത്തിലധ്യായ മിത്ഥമറുപത്തുമഞ്ചുചൊല്ലീടിനാൻ *

ബന്ധുഗോത്രനാം രാമനക്കാലത്തു ബന്ധുക്കളെക്കണ്ടു
പോരുവാനാശയാ * ചെന്നിതൊരുദിനം നന്ദവ്രജത്തിങ്കൽ
വന്നസന്തോഷേണ നന്ദനമപ്പോഴെ * ചെന്നു ബലനെയു
കത്തഴകിനാൻ വന്ദിതാനന്ദം ബലഭദ്രനേററവും * പുത്രനെ
ച്ചെന്നങ്ങെടുത്തുയശോദയു മെത്രയും സ്നേഹേന നന്നായ്ത്ത
ഴുകിനാൾ * താമസംകൂടാതെ മാതാപിതാക്കളെ രാമനഭിവാ
ദ്യവും ചെയ്യുനന്തരം * എത്രയും മോദാൽ മടിയതിൽ വെച്ചു
വർ നേത്രജലാഭിഷേകം ചെയ്തു ചൊല്ലിനാർ * എന്നുടെ ന
ന്ദനനായനീയെന്നെയും വൃന്ദാവനത്തെയും ഗോപജനത്തെ
യും * ഇന്നു കണ്ടീടുവാൻ വന്നതു കാരണം വന്നിതു സൗഖ്യ
വും ഞങ്ങൾക്കു മാനസേ * പുത്രരായുള്ളോരു നിങ്ങളിരുവരും
നിത്യവും ഞങ്ങളെക്കാത്തുകൊള്ളേണമേ * എന്നുരചെയ്തു കു
ശലങ്ങളൊക്കവെ മന്യോന്യമോരോന്നു ചോദിച്ചനന്തരം * സു
ന്ദരിമാരായ ഗോപീജനങ്ങളും ചെന്നാത്തു രാമനെ സൽക്കരി
ച്ചീടിനാർ * എത്രയും മോദേന ഗോപവയസ്യരും സത്വരം
ചെന്നു പുണർന്നിതു രാമനെ * രാമനും ഗോപാലവൃദ്ധരെയൊ
ക്കെയു മാമോദമോടഭിവാദ്യവും ചെയ്തിതേ * സുസ്ഥനായ്‌രാ
മൻ വസിക്കുന്നനേരത്തു തത്ര ചെന്നാത്തു ചോദിച്ചിതു ഗോപി
മാർ * പങ്കജലോചനൻ കാന്തമാരൊന്നിച്ചു സങ്കടമെല്ലാമ
കന്നുവാഴുന്നിതോ * ബന്ധുക്കളെയുമുപേക്ഷിച്ചു കൃഷ്ണനെ സ
ന്തതം ചിന്തിച്ചിരിക്കുന്നൊരങ്ങളെ * കാണുവാനായെന്നൊ
രുദിനമെങ്കിലും പ്രാണസമാനൻ വരുമോ ജനാർദ്ദനൻ * നീ
ലാംബുജാക്ഷനെ ഞങ്ങളെക്കാണാതെ കാലം കഴിഞ്ഞീടുമെന്നു
വരികിലോ * പങ്കജനേത്രനെക്കാണാതെ ഞങ്ങൾക്കു ശങ്ക
യില്ലേതുമേ കാലം കഴിഞ്ഞീടാ * എന്നു പറകയെത്തുടങ്ങി
നാർ എന്നതു കണ്ടോരു നേരത്തു രാമനും * നന്ദതനയന്റെ സ
ന്ദേശവാക്കുകൾ നന്നായ് പറഞ്ഞു കൊണ്ടാശ്വസിപ്പിച്ചിതേ *
ഗോകുലവാസികളായ ജനങ്ങൾക്കു ശോകം കളവതിനായിക്കൊ
ണ്ടു രാമനും * നന്നായ് വസിച്ചിതു തത്ര മാസദ്വയം അന്നു വ
സന്താഖ്യമാകുമൃതുവല്ലോ * വൃന്ദാവനെ ഗോപസുന്ദരിമാരോ
ടു മൊന്നിച്ചു രാത്രിയിൽ ചെന്നാത്തു രാമനും * കുന്ദമന്ദാരാദി
പുഷ്പസൗരഭ്യവും ചന്ദ്രകരങ്ങളും കണ്ടുകണ്ടങ്ങിനെ * ചിത്ര

മോഹത്തോടുചിത്തജകേളികൾ നിത്യവുംചെയ്തുസുഖിച്ചുമ
രുവിനാൻ * അന്നൊരുനാൾനിശിവൃന്ദാവനെചെന്നു നന്ദി
ച്ചുരാമൻവസിക്കുംദശാന്തരെ * വാരുണിമദ്യസുഗന്ധംവരി
കയാൽ നേരോതിരിഞ്ഞതാസ്ഥുകണ്ടിതുരാമനും * പാദപകോട
രേനിന്നുവരുന്നതു മോദേനകണ്ടൊരുനേരംഹലായുധൻ *
ചെന്നുസുഗന്ധിയാംമദ്യവുംസേവിച്ചു സുന്ദരിമാൎക്കുംകൊടു
ത്തിതുസാദരം * ഋക്ഷങ്ങളോടുമൊരുമിച്ചുചന്ദ്രനും പുഷ്കരമം
ഗ്ഗേ വിളങ്ങുന്നതുപോലെ * രക്താന്തനേത്രനായ്മത്തനാംരാ
മനു മുത്തമസ്ത്രീജനമദ്ധ്യേവിളങ്ങിനാൻ * ദിവ്യവാദ്യങ്ങളും
ഘോഷിച്ചുദേവകൾ ദിവ്യപുഷ്പങ്ങളാൽവൎഷിച്ചുരാമനെ * ദി
വ്യമാംകുണ്ഡലമൊന്നുധരിച്ചുടൻ ദിവ്യമാല്യങ്ങളുമാഭരണങ്ങ
ളും * എന്നിവ നന്നായലങ്കരിച്ചങ്ങിനെ സുന്ദരിമാരോടുമൊ
ന്നിച്ചുരാമനും * ചെന്നുയമുനതൻതീരത്തുനിന്നാസ്ഥ വന്നാ
ലുമെന്നുവിളിച്ചുകാളിന്ദിയെ * മത്തനിവനെന്നോൎത്തുചെ
ല്ലാഞ്ഞതാ ലെത്രയുംകോപിച്ചുരാമനുംസത്വരം * നല്ലഹലാ
ഗ്രേണമന്ദംവലിക്കയാ ലല്ലലോടുംതത്രചെന്നുകാളിന്ദിയും *
സൎവ്വാപരാധംക്ഷമിച്ചുകൊള്ളേണമെ നുൎവ്വിയിൽവീണുനമ
സ്കരിച്ചീടിനാൾ * നന്നായഭയംകൊടുത്തുരാമൻജലം തന്നി
ലിറങ്ങിജലക്രീഡചെയ്തുതേ * ചേതോഹരാംഗിമാരോടുജല
ക്രീഡ ചെയ്തുകരേറിയനേരംയമുനയും * നീലാംശുകങ്ങളും
കാന്തിമതിയായ മാലയുമാഭരണങ്ങളുംനൽകിനാൾ * എ
ല്ലാംപരിഗ്രഹിച്ചാസ്ഥഹലായുധൻ മല്ലാക്ഷിമാരോടുമങ്ങുപോ
യീടിനാൻ * സുന്ദരിമാരോടുമൊന്നിച്ചുരാമനു മന്നുജലക്രീഡ
ചെയ്തതിൻസ്ഥലെ * ഇന്നുംയമുനാനദിവസിക്കുന്നതു ണ്ട
ന്നുംബലഭദ്രവീൎയ്യദൃഷ്ടാന്തമായ് * ഇങ്ങിനെരാമനുംഗോകു
ലംതന്നിലു ള്ളംഗനമാരെയുംഗോപജനത്തെയും * മാതാവി
നേയുംപിതാവിനേയുമതി പ്രീതിവരുത്തിവസിച്ചുമാസദ്വ
യം * അദ്വാരകേണപാഞ്ഞുപോയീടിനാ നദ്ധ്യായമാറമറപ
ത്തുംചൊല്ലിനേൻ

—*—

നന്ദവ്രജത്തിനാലെന്നുരാമൻഗമി ച്ചുന്നകാരൂശദ്ദ്ര
ഘോഷനാംപൌണ്ഡ്രകൻ * ദ്വാരാവതിക്കൊരുദൂതനെവിട്ടിതു

പാരാതെചെന്നവൻകൃഷ്ണസഭാന്തരെ * സന്ദേഹമെന്നിയെ മാധവൻതന്നോടു മന്നവൻതന്നുടെവാൎത്തകൾചൊല്ലിനാൻ ഭീതജനപരിപാലനശീലനാം ഞാനിന്നുവാസുദേവാഖ്യനാകുന്നതും * മിഥ്യയായുള്ളോരുവാസുദേവാഖ്യയു മുത്തമശംഖചക്രാദിചിഹ്നങ്ങളും * ഇന്നുവെടിഞ്ഞുനീമല്പാദപങ്കജെ വന്നുശരണവുംപ്രാപിച്ചുകൊള്ളണം * ഇന്നതല്ലായ്കിലോസംഗരംചെയ്യേണ മൊന്നുമേചെയ്യായ്കിലിന്നുകൊന്നീടുവൻ * ഇത്ഥംഭവാനോടുവന്നുചൊല്ലീടുവാൻ പൃഥ്വീപതീന്ദ്രനുമെന്നോടുചൊല്ലിനാൻ * എന്നതുകേൾക്കയാലുഗ്രസേനാദികൾ നന്നായ്ച്ചിരിച്ചിതുകൃഷ്ണനുംചൊല്ലിനാൻ* ഇന്നുഞാൻരണ്ടിലുമൊന്നുചെയ്യീടുവൻ എന്നുനരപതിയോടുചൊല്ലീടുനീ * എന്നതുകേട്ടുഗമിച്ചിതുദ്ദൂതനും സ്യന്ദനമേറിപ്പുറപ്പെട്ടുകൃഷ്ണനും * സേനയോടൊന്നിച്ചുചെന്നുകാരുശനാം മാനവവീരന്റെസന്നിധൌചെന്നുതേ * പുണ്ഡരീകാക്ഷൻവരുന്നതുകാൺകയാൽ പൌണ്ഡ്രകൻതാനുംപുറപ്പെട്ടുസത്വരം * തന്നുടെമിത്രനാംകാശിഭൂപാലനോ ടൊന്നിച്ചുചെന്നുസമരംതുടങ്ങിനാൻ * സേനകൾതങ്ങളിലേറെയുദ്ധംചെയ്തു മാനവസൈന്യങ്ങളൊക്കെനശിക്കയാൽ * കോപേനതേരേറിവന്നൊരുപൌണ്ഡ്രകൻ രൂപംവഴിപോലെകണ്ടിതുമാധവൻ * നാലുകരങ്ങളുംകൌസ്തുഭവുംവന മാലയുംശംഖചക്രാദിശാൎങ്ഗങ്ങളും * പീതവസനവുംപൊന്നുംകിരീടവും ചേതോഹരംമീനകുണ്ഡലശോഭയും * എന്നിവകണ്ടുചിരിച്ചുദാമോദരൻ മന്നവൻതന്നോടുചൊല്ലിഗംഭീരമായ് * നിന്നുടെചിഹ്നങ്ങൾ ഞാൻധരിച്ചീടുന്ന തിന്നുനിനക്കുതരുന്നതുമുണ്ടെടോ * കണ്ടാലുമെന്നുരചെയ്തുസുദൎശനം കൊണ്ടവൻതന്നുടെകണ്ഠംമുറിച്ചുതേ * വിഷ്ണുസാരൂപ്യംധരിച്ചുവസിക്കയാൽ കൃഷ്ണസാരൂപ്യമവനുലഭിച്ചുതേ * കാശിരാജൻതൻറെകണ്ഠവുംഛേദിച്ചു കേശവൻദ്വാരാവതിക്കുപോയീടിനാൻ * സുന്ദരമായുള്ളകാശീശമസ്തകം തന്നുടെമന്ദിരേചെന്നുവീണീടിനാൻ * രാജശിരസ്സെന്നറിഞ്ഞോരുനേരത്തു രാജമഹിഷിമാർവാവിട്ടലറിനാർ * പുത്രനായുള്ളസുദക്ഷിണൻതാതനെ ചിത്തതാപത്തോടുസംസ്കരിച്ചാദരാൽ * പിന്നെയുംദോണുനാക്കങ്ങളും

ചെയ്തു തന്നുള്ളിലേററവുംതാപംമുഴക്കയാൽ * വാരാണസി
ക്ഷേത്രവാസിയാമീശനെ പാരംതപംചെയ്യുവാണോരനന്ത
രം * ഭക്തപ്രിയനായദേവൻമഹേശ്വരൻ ഭക്തികണ്ടോരം
തെളിഞ്ഞുള്ളകാരണം * പ്രത്യക്ഷനായ്ചെന്നുഭൂപതിതന്നോ
ടു ചിത്തെനിനച്ചതുചൊൽകെന്നരുൾചെയ്തു * എന്നതു
കേട്ടസുദക്ഷിണഭൂപനുംവന്ദിച്ചുശങ്കരൻതന്നോടുണർത്തിനാൻ
താതനെക്കൊന്നൊരുദുഷ്ടനെക്കൊല്ലുവാൻ പ്രീതിയോടുംവ
രംനൽകവേണംവിഭോ * എന്നതുകേട്ടരുൾചെയ്തിതുനാഥ
നം ഇന്നഭവാൻഗൃഹേചെന്നുവൈകാതെനീ * ആഭിചാരാ
ത്ഥമായ്ദക്ഷിണാഗ്നൌനിശി സാഭിലാഷംനിനച്ചാശുഹോ
മിക്കിലോ * നല്ലോരുകൃത്യയുണ്ടാകുമതുചെന്നു കൊല്ലുംപിതൃ
ദ്രോഹിയാമവനെക്ഷണം എന്നരുൾചെയ്തുമാഞ്ഞുമഹേ
ശ്വരൻ ചെന്നുസുദക്ഷിണൻഹോമംതുടങ്ങിനാൻ * സാഭി
ലാഷംഹൃദിചിന്തിച്ചുദുഷ്ടനാമാഭിചാരോക്തങ്ങളായമന്ത്രങ്ങ
ളാൽ * ഋത്വിക്സദസ്യജനങ്ങളോടൊന്നിച്ചു ഭക്തിയോടാഹു
തിചെയ്യുവാഴുംവിധൌ * അഗ്നികുണ്ഡാന്തരെനിന്നൊരുകൃ
ത്യ മഹാഗ്നിയെക്കാളുംജ്വലിച്ചുപൊങ്ങീടിനാൾ * ഘോരദംഷ്ട്ര
ങ്ങളുംതാമ്രകേശങ്ങളും പാരംജ്വലിക്കുന്നനേത്രത്രയങ്ങളും *
ദിക്കുകളെല്ലാംനിറഞ്ഞതേജസ്സോടു മൽപ്രകാശമായുള്ളശൂല
ത്തോടും * ഇത്തരംകണ്ടുഭയപ്പെട്ടിതേവരും കൃത്യയുംദ്വാരാവ
തിക്കുമണ്ടീടിനാൾ * എത്രയുംപാരംജ്വലിച്ചുവരുന്നോരു കൃ
ത്യയെക്കണ്ടുഭയേനയദുക്കളും * ഉണ്ടൊരുകൃത്യവരുന്നുവെന്നാ
ള്ളു ശ്രീവാസുദേവനോടാശുചൊല്ലീടിനാർ. * വൈദർഭി
യൊന്നിച്ചുചൂതുപൊരുതുകൊ ണ്ടാദരവോടുംവസിക്കുന്നമാ
ധവൻ * യാദവന്മാരുടെവാക്കുകൾകേൾക്കയാൽ ഖേദിക്ക
വേണ്ടാരുമെന്നരുൾചെയ്തുടൻ * കൃത്യയെച്ചെന്നുനശിപ്പി
ച്ചുപോരുവാൻ സത്വരംചക്രത്തെയുംനിയോഗിച്ചിതേ * ക
ല്പാന്തപാവകകോടിതേജസ്സോടു മാല്പൊഴെചെന്നുസുദർശന
ചക്രവും * ചക്രതേജസ്സുസഹിച്ചുകൂടായ്കയാൽ വിക്രമംകൈ
വിട്ടുകൃത്യയുംമണ്ടിനാൾ * പിന്നാലെപാഞ്ഞങ്ങടുത്തിതുച
ക്രവും ചെന്നുകാശിപുരമന്ദിരെകൃത്യയും * ഋത്വിക്കളോടുംസു
ദക്ഷിണഭൂപനെ സത്വരംചെന്നുദഹിച്ചോരനന്തരം * ചക്ര

വ്യംചെന്നുസകലജനത്തെയു മെത്രയുംനല്ലൊരുമന്ദിരമൊക്ക
യും* പിന്നെയുംവൃക്ഷശിലപത്രമാനുഷ വൃന്ദഃദ്വിജപത്ത
നമൊക്കയും* എന്നല്ലകാശീശരാജ്യങ്ങളൊക്കയും നന്നായ്ദ
ഹിച്ചുംശുഭസ്മമാക്കീടിനാൻ * എത്രയുംമുഖ്യമാംപാപവിനാ
ശന മുത്തമമാംക്ഷേത്രമാത്രംദഹിച്ചീല * മെല്ലട്ടൊരുനൂറ
യോജനമാത്രവുംകീഴ്ട്ടുമങ്ങിനെതന്നെകാശീപുരം * മൂടശ
മിക്കാതൊരായിരംവത്സരം പാടേകിടന്നുപോലെന്താങ്കവി
സ്മയം * മാമത്തന്നംപോലുമെല്ലാംദഹിപ്പിച്ചു തെററന്നുച
ക്രവുമങ്ങുചെന്നീടിനാൻ * ഇക്കഥാനിത്യവുംചൊൽകിലും
കേൾക്കിലും ദുഃഖങ്ങളുംശത്രുഭീതിയും തീർന്നുപോം * ഏഴുമ
റുപത്തുമദ്ധ്യായമിന്നുഞാൻ കൂറോട്ടുനിങ്ങളോടിത്തരം ചൊ
ല്ലിനേൻ *

---

ഇത്തരംമാമുനിചൊന്നൊരനന്തരം ചിത്തമോദത്തോ
ടുഭൂപനുംചൊല്ലിനാൻ * നീലാംബരനായദേവൻബലായു
ധൻ ലീലകളോരോന്നുചെയ്തവയൊക്കയും * ഇന്നരുൾചെ
യ്യേണ മെന്നുനരപതി ചൊന്നതുകേട്ടരുൾചെയ്തുമുനീന്ദ്ര
നും * അശ്വിനീപുത്രനായ്മൈന്ദസഹജനായ് വിശ്വൈക
വീരനാംസുഗ്രീവഭൃത്യനായ് * ശിഷ്ടനായീടുംനരകാസുരനേ
ററ ദുഷ്ടനാം വാനരവീരൻവിവിദനും * ഇഷ്ടനായുള്ളനരക
നെക്കൊന്നതു കേട്ടുകോപിച്ചുപുറപ്പെട്ടുസത്വരം * ദേവദ്വി
ജാലയഗോഷ്ഠങ്ങളെന്നിവ ദേവവംതീവച്ചുഭസ്മമാക്കീടി
നാൻ * താപസന്മാർക്കുതപോവിഘ്നവുംചെയ്തുകോപേനദൂ
ഷിച്ചിതഗ്നിഹോത്രങ്ങളും * അബ്ധിയിൽചെന്നാശുനംശയ
തബല നബ്ധിജലംകൊണ്ടുമുക്കുന്നതാരെ * തീരദേശ
ങ്ങളുംതദാസികളെയും വാരിപൂരത്തിൽമുഴുകിച്ചുകശ്മലൻ *
നല്ലകുലാംഗനമാരെയുപദ്രവി ച്ചല്ലാസമോടുതകർത്തുമുടിക്ക
ളും * സ്ത്രീകളെയുംബാലവൃദ്ധജനത്തെയു മാകവെചൊ
ന്തിപ്പിടിച്ചവൻകൊണ്ടുപോയ് * ഓരോരോഗഹ്വരംതന്നി
ലാക്കിഗുഹാദ്വാരങ്ങൾകല്ലുകൾകൊണ്ടടച്ചീടിനാൻ * വേ
ട്ടാളസംഘജാലങ്ങളെനിജക്കൂട്ടിലിട്ടടച്ചീടുംകണക്കിനെ*
എവമുപദ്രവമോരോന്നുചെയ്യുവൻ രൈവതകാചലച

തന്നനന്തരം * കോമളഗീതങ്ങൾകേട്ടുനാക്കംവിധേയ
കാമിനിമാരെയുംകണ്ടാനൊരുദിശി * നാരിമാരൊന്നിച്ചുമ
ദ്യവുംസേവിച്ചു സീരിയുംതത്രവസിപ്പതുംകണ്ടവൻ * വൃക്ഷാ
ഗ്രമേറിത്തരുണീജനങ്ങളെ തൽക്ഷണംഭീഷണികാട്ടിത്തുട
ങ്ങിനാൻ * രാമനുണ്ടാകയാൽപേടിയുംകൂടാതെ കാമിനിമാ
രുംവസിപ്പതുകണ്ടവൻ * തൽക്ഷണംമദ്യകലശങ്ങൾകൊ
ണ്ടുപോയ് വൃക്ഷശാഖാന്തരെവെച്ചതുകാണ്കയാൽ * കല്ലു
കൊണ്ടാനങ്ങെറിഞ്ഞിതുരാമനും കല്ലുപിടിച്ചുപൊട്ടി
ച്ചാൻവിവിധേനം * ദുഷ്ടനവൻപിന്നെമദ്യവുംസേവിച്ചു
പൊട്ടിച്ചെറിഞ്ഞാൻകലശങ്ങളൊക്കയും * എത്രയുമേററം
നികൃഷ്ടമാകുംഗുദമുത്തമസ്ത്രീകൾക്കകാട്ടിനാൻകശ്മലൻ * ആ
യതുകണ്ടതികോപേനരാമനമായുധംകൈക്കൊണ്ടെഴുന്നീററു
തൽക്ഷണം * കോപിച്ചെഴുന്നീററരാമനെക്കാണ്കയാൽ പാ
പിയായുള്ളോരുവാനരനപ്പൊഴെ * വൃക്ഷംപറിച്ചൊന്നടിച്ചി
തുരാമനെ തൽക്ഷണംവൃക്ഷംപൊടിച്ചിതുരാമനും * ദേഷ്യമാ
യ്വൃക്ഷംപതിച്ചതുകാണ്കയാൽ വിസ്മയംപൂണ്ടവൻകോപി
ച്ചുപിന്നെയും * നല്ലവൃക്ഷങ്ങളുംശൈലശൃംഗങ്ങളു മെല്ലാം
പറിച്ചുംതുവർഷംതുടങ്ങിനാൻ * രാമേവരുന്നൊരുവൃക്ഷാഗ്ര
വർഷങ്ങൾനന്ദകത്താൽമുസലേനരാമനും * കല്ലുകളുംമ
ഹാവൃക്ഷസമൂഹവു മെല്ലാമൊടുങ്ങിമനോരംവിവിധേനം * താ
ലപ്രമാണമായുള്ളകരംകൊണ്ടു താലാങ്കവക്ഷസ്സിലൊന്നടി
ച്ചീടിനാൻ * നന്ദമായമുസലേനരാമനും വാനരകർണ്ണത്താ
ട്ടമൊന്നടിച്ചീടിനാൻ * മസ്തകംപൊട്ടിത്തകർന്നുവിവിധേനം
രക്തവുംഛർദ്ദിച്ചുചത്തുവീണീടിനാൻ * നന്നുനന്നെന്നു
ചൊല്ലിമുനികളും നന്നായ്സ്തുതിച്ചിതുനാരദൻപാടിനാൻ *
പുഷ്പവർഷങ്ങളുംചെയ്തിതുദേവക ളൂഴിപ്പൂവിൽമോദംവളർന്നി
തെല്ലാർക്കുമേ * ദുഷ്ടനേയുംകൊന്നുനാരിമാരൊന്നിച്ചു പുഷ്ട
മോദംഗൃഹംപുക്കിതുരാമനും * എട്ടുമറുപത്തുമദ്ധ്യായമിന്നു
ഞാൻ കോഴക്കൂടാതെചുരുക്കമായ്ചൊല്ലിനേൻ *

---

അന്നൊരുനാൾദുരിയോധനൻതന്നുടെ നന്ദിനീലക്ഷ
ണയായൊരുകന്യയെ * കണ്ടാൽനേർവർണ്ണൻതൻപുത്രനാം

സാംബനും കൊണ്ടുപോന്നീടിനാൻകന്യാസ്വയംവരെ * കോ
പിച്ചുകൌരവന്മാരുംപറഞ്ഞിതു പാപിയാംസാംബൻമഹാ
ശഠൻബാലകൻ * നമ്മെയുംധിക്കരിച്ചിത്തരംചെയ്കയാൽ
ദുർമ്മതിതന്നെനാംബന്ധിച്ചുകൊള്ളേണം * പുത്രനെബന്ധി
ച്ചതുകേട്ടുകൃഷ്ണനും സാത്യകിഭോജാദിയാദവസൈന്യവും *
കോപിച്ചുയുദ്ധത്തിനാശുവരികിലോ ചാപബാണങ്ങൾനമു
ക്കൊന്നുമില്ലയോ * എന്നുപറഞ്ഞുശകുനിയുംകർണ്ണനും മന്ന
വൻദുര്യോധനൻശലൻഭൂരിയും * എന്നിവരുംകുരുവൃദ്ധന്മാ
വാളേന്തി ചെന്നുടൻസാംബനോടേററുതോററീടിനാർ * പി
ന്നെയുംവീരരായുള്ളവരൊക്കയു മൊന്നിച്ചുചെന്നുപൊരു
തോരനന്തരം * തേരുംശകലമാക്കീട്ടാകയാൽകൌരവർ പാരം
പണിപ്പെട്ടുബന്ധിച്ചുസാംബനെ * ഹസ്തിനമാംപുരെകൊ
ണ്ടുപോയിച്ചുകൊ ണ്ടത്രയുംമോദേനവാണാർകുരുക്കളും *
ദ്വാരാവതിപുക്കവൃത്താന്തമൊക്കയും നാരദൻകേശവനോടു
ചൊല്ലീടിനാൻ * വാർത്തകൾകേട്ടാശുകോപിച്ചുകൃഷ്ണനും സാ
ത്യകിമുമ്പായയാദവസൈന്യവും * ഉഗ്രസേനാജ്ഞയായാദ
വസേനയും വ്യഗ്രതയെന്ന്യെപുറപ്പെട്ടുപോരിനായ് * ബന്ധു
കളായുള്ളകൌരവന്മാരോടു സന്ധിമോഹിച്ചുഹലായുധനു
പ്പൊഴെ * യാദവന്മാരെയുംസാന്ത്വനംചെയ്താശു സോദരാ
നുജ്ഞയാംതേരിലേറീടിനാൻ * ഉദ്ധവനുംവിപ്രമുഖ്യരുംയാദ
വ വൃദ്ധരുമൊന്നിച്ചുവേഗേനരാമനും * ചെന്നുഗജാഹ്വയ
മാംപുരസന്നിധൌ നിന്നുപുറത്തുള്ളനല്ലോരുപവനെ * ഉ
ദ്ധവൻതന്നെപ്പറഞ്ഞയച്ചീടിനാ നുദ്ധവനുംചെന്നുകണ്ടുകു
രുക്കളെ * ദ്രോണഭീഷ്മാന്ധനൃപവിദുരകൃപ ദ്രോണസുയോ
ധനകർണ്ണാദികളോടും * ആഗതനായിതുരാമനെന്നുള്ളതു വേ
ഗമറിയിച്ചുചെന്നുരാമാന്തികെ * വന്നിതുരാമനെന്നുള്ളതു
കേൾക്കയാൽ വന്നസന്തോഷേണദുര്യോധനാദികൾ * സൽ
ക്കരിച്ചീടുവാൻവേണ്ടുന്നകോപ്പുക ളൊക്കയുംകൊണ്ടുപ്പു
റപ്പെട്ടുസത്വരം * ചെന്നാശുരാമനെക്കണ്ടുസുയോധനൻ വ
ന്ദിച്ചിതുഗുരുവായതുകാരണാൽ * തൽപ്രഭാവങ്ങളറിഞ്ഞവ
രൊക്കവെ മെല്പൊഴെവീണുനമസ്കരിച്ചീടിനാർ * മന്ദസ്മിതം
ചെയ്തുദുര്യോധനന്തന്നെ ഗാഢമനുഗ്രഹിച്ചീടിനാൻരാമ

നും*പൂജിച്ചുദ്രോണാദികളെഗ്ഗുരുക്കളുംപൂജിച്ചുരാമനുംനല്ലവാക്യ
ങ്ങളാൽ * അന്യോന്യമോരോകുശലങ്ങൾചോദിച്ചു പിന്നെ
നീലാംബരനിത്തരംചൊല്ലിനാൻ *എന്നുടെബന്ധുക്കളാകി
യ നിങ്ങളോടിന്നുഞാൻവന്നതിൻകാരണംചൊല്ലുവൻ * മ
ന്നവന്മാരിൽവെച്ചുത്തമനാകുന്ന ധന്യനാമുഗ്രസേനൻത
ന്റെശാസനാൽ * വന്നുഞാൻനിങ്ങളോടൊന്നുചൊല്ലീടു
വാൻ മന്നവൻതന്നുടെകല്പനകൾകേട്ടാലും * എല്ലാവരുമൊ
രുമിച്ചൊരുബാലനെ മെല്ലെമുതിച്ചുബന്ധിച്ചതുപാർക്കി
ലോ * ധർമ്മവുമല്ലതുമിപ്പോൾക്ഷമിച്ചുഞാൻ. നമ്മിലുള്ളൊരു
മമതനിനയ്ക്കയാൽ * ഇന്നുകുമാരനെത്തന്നയച്ചീടേണ മെ
ന്നാലനർത്ഥങ്ങളൊന്നുമുണ്ടായ്വരാ * ഇന്നതുചെയ്യാഞ്ഞിൽന
ന്നായ്വരികയില്ലെന്നതുചൊൽവാനരുതുചെയ്യുമന്നവൻ *
എന്നുഹലായുധൻചൊന്നതുകേൾക്കയാൽ ചെന്നുകോപേന
കുരുക്കളുംചൊല്ലിനാർ * ആശ്ചര്യമാശ്ചര്യമെന്നേപറയാവൂ
ഈശ്വരകാലഗതിയുടെവൈഭവം * ദിവ്യരത്നങ്ങളെച്ചേ
ർത്തമകുടങ്ങൾ സർവ്വദാവാഴുന്നപാർത്ഥിവമസ്തകേ * ഇക്കാല
മാഗ്രഹിച്ചീടുംചെരിപ്പുകൾ ഭോഷ്കല്ലാണമമിത്തരംകേൾ
ക്കിലോ * ഇന്നുതമ്മിൽചിലസംബന്ധകാരണാ ലൊന്നുമി
ളക്കാതെനാമൊന്നുപേക്ഷിച്ചു * ഇന്നുനൃപാസനവുംനാംകൊ
ടുക്കയാൽ നന്നുസമമെന്നഭാവതുടർന്നതും * നല്ലശംഖങ്ങളും
വെഞ്ചാമരങ്ങളും ചൊല്ലുള്ളപാണ്ഡുരഛത്രവുമെന്നിവ * ഇ
ന്നുധരിച്ചുവസിക്കുന്നവൃഷ്ണിക ളൊന്നുംപോരായേണ്ടനാമെന്നു
റെക്കയാൽ * ക്ഷീരംകൊടുക്കുന്നപോറ്റുമപ്പോഴെ ക്രൂരനാം
സർപ്പംകടിക്കുംകണക്കിനെ * സർവ്വവുംനൽകിയനാമോടിവൻ
വനും ഗർവ്വേണമത്സരിച്ചീടുവാൻകാരണം * പോരുമിവക്ക
നൃപചിഹ്നമിനിമേൽ പാരംമദിച്ചാലനർത്ഥങ്ങൾവന്നു
പോം * മന്നവനെന്നതുംകല്പനയെന്നതു മിന്നുചൊൽവാനി
വക്കില്ലൊരുലജ്ജയും * പാർത്ഥഭീഷ്മദ്രോണകർണ്ണശല്യാദിയാം
പാർത്ഥിവന്മാരായനാമിന്നുനൽകിയാൽ * നല്ലഭൂലോകംഭുജി
ക്കാംമഹീന്ദ്രനു മല്ലാഞ്ഞിലോഭുജിച്ചീടുവാൻകൂടുമോ * വിത്ത
വീര്യാദിമദംകൊണ്ടുകൌരവ നിത്ഥംദുരുക്തികൾ ചൊന്നോ
രനന്തരം * ഹസ്തിനമാംപുരിവിട്ടവാണീടിനാരെത്രയുംകോ

പിച്ചുരാമനുംചൊല്ലിനാൻ * ഹന്തമദമത്തരായജനങ്ങൾ
ക്ക ചിന്തിക്കിലോദണ്ഡമത്രെശമമൌഷധം * എത്രയുംകോ
പിച്ചസോദരൻതന്നെയും സാത്യകീഭോജാദിയാദവന്മാരെ
യും * സാന്ത്വനംചെയ്തുഞാൻവന്നോരനന്തരം ശാന്തിയി
ല്ലാത്തിവൻചൊന്നതുമത്ഭുതം * ദുഷ്ടരാംകൌരവന്മാർമകുട
ങ്ങൾപോൽ ക്ലിഷ്ടമാംപാദുകമായതുവൃഷ്ണികൾ * പാരിജാത
സുധർമ്മാദികളുള്ളോരു വീരനാമുഗ്രസേനൻനൃപനല്ലപോൽ*
ഇന്ദ്രാദിദേവതമാരുംബലിനൽകു മിന്നുയദുരാജനില്ലൊരുസം
ശയം * എന്നിരിക്കെനനൃപനുഭ്രൂചണ്ഡാവു മിന്നുതുചരങ്ങളാം
രാജചിഹ്നങ്ങളും * കൌരവന്മാർപോൽകൃപയാകൊടുത്തതു
മാരുസഹിച്ചീടുമിത്തരംവാക്കുകൾ * ഇന്നുനിഷ്കൌരവമാക്ക
വൻഭൂതല മെന്നുപറഞ്ഞെഴുന്നേറ്റിതുരാമനും * കോപരക്താ
ക്ഷനാംരാമനെക്കണ്ടൊരു വേപഥുവുണ്ടിതുദേവസമൂഹവും *
കോപാഗ്നിനാദഹിച്ചീടുംജഗത്തെന്നു താപസന്മാരുംഭയേന
പുകഴ്ത്തിനാർ * പിന്നെനിജഹലാഗ്രംകൊണ്ടുസീരിയു മൊ
ന്നുവലിച്ചിതു ഹസ്തിനമാംപുരെ * അന്നേരമപ്പുരംജാഹ്നവി
തന്നിലെ യ്ക്കൊന്നുചെരിഞ്ഞിതുകണ്ടുകുരുക്കളും * പേടി
യോടാബാലവൃദ്ധംമുറവിളിച്ചോടിപ്പുറപ്പെട്ടുചെന്നുരാമാന്തി
കെ*കാക്കൽവീണൊരെസ്തുതിച്ചുചൊല്ലീടിനാർ സാക്ഷാലന
ന്തനാംദേവനല്ലോഭവാൻ*ചിത്തമോഹംകൊണ്ടുഞങ്ങളുംനി
ങ്ങടെ തത്വംനിനയ്ക്കാതെചൊല്ലിയതൊക്കയും*നേരെപൊറു
ത്തുകുരുവംശമൊക്കയും കാരുണ്യവാരിധേകാത്തുകൊള്ളേണ
മേ*എന്നുഭീഷ്മാദികൾചൊൽകയാൽരാമനും നന്നായ്പ്രസാ
ദിച്ചഭയവുംനൽകിനാൻ *അപ്പുരംതന്നുടെദക്ഷിണമാംഭാഗ
മിപ്പൊഴുമല്പമുയർന്നുകാണാമെടോ * ഭീതിയുംതീർന്നുദുരിയോ
ധനനതി പ്രീതനായുൾക്കൊണ്ടുതന്നുടെപുത്രിയെ * തേ
രിലേറ്റിക്കൊണ്ടുസംബന്ധിനാടൊന്നിച്ചു പാരാതെരാമനുകാഴ്ച
വെച്ചാദരാൽ * പന്തിരണ്ടായിരംമത്തഗജങ്ങളും പന്ത
മോടുപതിനായിരമശ്വവും * സ്വർണ്ണമയങ്ങളാംതേരായിരംര
ഥമെണ്ണമില്ലാതുള്ളവസ്ത്രരത്നങ്ങളും * ഭൂഷണജാലങ്ങളേറ്റ
മണിഞ്ഞുള്ളയോഷാമണികളാംദാസികളായിരം * എന്നിവ
കന്യാധനങ്ങൾദുര്യോധനൻ നന്ദിനീസ്നേഹേനനൽകിനാ

നാരദരാൽ * എല്ലാം പരിഗ്രഹിച്ചപ്പൊഴെയാത്രയും ചൊല്ലി
പ്പുറപ്പെട്ടരാമനും സത്വരം * ദ്വാരാവതിപുക്കശേഷത്തുള്ളഘോ
ഷങ്ങൾ പാരമുണ്ടായതു ചൊൽവാൻ പണിയുള്ളതും * എ
ണ്ണാക്ഷിമൌലിയാം ലക്ഷണതന്നുടെ പാണിഗ്രഹണം കഴി
ച്ചിട്ടു സാംബനും * ഏത്രയും ഘോഷിച്ചു കല്യാണവും കഴിച്ച
ങ്ങലും കൈവിട്ടുവാണിതെല്ലാവരും * നന്ദസുതാനുഗ്രഹേ
ണരണ്ടാമദ്ധ്യായമൊന്നുകുറച്ചിന്നെഴുപത്തു ചൊല്ലിനേൻ *



ദുഷ്ടനായുള്ള നരകനാം ദൈത്യനെ പ്പെട്ടന്നു കൃഷ്ണൻ വ
ധിച്ച വൃത്താന്തവും * ഏകനാം കൃഷ്ണൻ ബഹുസ്ത്രീജനത്തെയു
മേകമുഹൂർത്തവിവാഹം കഴിച്ചതും * കേട്ടുകൊള്ളുക ഹലംപൂണ്ടോ
ത്രൂനാരദൻ പോട്ടന്നൊരുദിനം പോരക പുക്കതേ * ഇന്ദ്രഗൃ
ഹത്തിലുമേററം മനോജ്ഞമാം മന്ദിരമോരോന്നുകണ്ടുകണ്ടങ്ങി
നെ* അത്ഭുതം കൈക്കൊണ്ടു രുഗ്മിണിവാഴുന്ന നൽഭവനത്തി
ൽകടന്നു ചെന്നീടിനാൻ* തെളിവിയന്നിച്ചന്നല്ലോരുമെത്ത
മേൽ മേവുന്നവാഴുന്നകൃഷ്ണനുമപ്പോഴെ * ചെന്നുവന്ദിച്ചതൽ
പാദം കഴുകിച്ചു തന്നായശിരസി ധരിച്ചു പാദോദകം* സ
ന്തോഷം വിവസിപ്പിച്ചു ചൊല്ലീടിനാൻ പൂർണ്ണമനോരഥനായ്
ചമഞ്ഞു ഞാനഹം * ഗേഹാദികളിൽ മുഴുകിക്കിടക്കുന്ന ദേഹി
കൾക്കാശ്രയമായുള്ള നാഥങ്ങളെ * സൽക്കരിപ്പാനുള്ള ഭോഗം
വരികിലോ ഭക്തപരായണരീതിയിട്ടെന്നുകേൾപ്പുണ്ടു ഞാൻ * എ
ന്നതുകൊണ്ടു ഭവാനിന്നു വന്നതു മെന്നുടെ ഭാഗ്യവിശേഷമത്രേ
ദ്ദേഷം * എന്നുടെ ധർമ്മകർമ്മങ്ങളും ജന്മവു മിന്നുസഫലമായ്വ
ന്നു മഹാമുനേ * മന്ദിരവും മമ വംശവും ശുദ്ധമായ് വന്നു ഭവാനി
ന്നു ചെയ്യേണ്ടതെന്തു ഞാൻ * എന്നു മുകുന്ദന്റെ വാക്കുകൾ
കേട്ടുമെല്ലവന്ദിച്ചു നന്ദിച്ചു ചൊല്ലിനാൻ നാരദൻ * ലോ
കൈകനാഥനാം നിന്നുടെ വാക്കിന്നു ലോകത്തിലാരുള്ളതുത്ത
രം ചൊല്ലുവാൻ * ലോകസൃഷ്ടി സ്ഥിതിസംഹാരനാഥനാം ലോ
കേശപരമോഹാനന്തരൂപാന്തങ്ങളും* കൊണ്ടുതൽ നേർന്നനാനി
ന്നുടെ യോഗങ്ങൾ കണ്ടു രസിപ്പതിനിന്നു വന്നീടിനേൻ* നിൻ ചര
ണാംബുജമെപ്പോഴും ധ്യാനിച്ചു സഞ്ചരിപ്പാനായനുഗ്രഹിക്കേ
ണമേ* ഇന്നതല്ലാതൊരു കാമിതമില്ലിനി ക്കേണമെ ചെയ്യുക

ച്ചു മുനീന്ദ്രനും * സത്യഭാമാഗൃഹേ ചെന്നൊരു നേരത്തു തത്രജ
നാർദ്ദനൻ തന്നെയും കണ്ടിതേ * കാതരലോചനയോടുമൊരുമിച്ചു
ചൂതുപൊരുതി വസിക്കുന്ന മാധവൻ * ഉദ്ധവനോടുമെഴുനീ
റ്റനന്തരം വന്ദിച്ചു മോദാൽ മുനിയോടു ചൊല്ലിനാൻ * ഭാ
ഗവതോത്തമ നാരദ മഹാമുനേ സ്വാഗതമല്ലയോ ചൊൽക മ
ഹാമതേ പൂർണ്ണകാമൻ ഭവാനെങ്കിലുമിന്നു ഞാൻ പുണ്യലോ
കാമമെന്തു ചെയ്യേണ്ടതും * എന്നതു കേട്ടൊരു വിസ്മയം പൂണ്ടു
കൊണ്ടൊന്നുമേ മിണ്ടാതെ പോയാൻ മുനീന്ദ്രനും * അന്യഗൃഹേ
ചെന്നൊരു നേരത്തു കൃഷ്ണനും നന്ദനന്മാരെ ലാളിപ്പതു കാൺകയാൽ
മറ്റൊരു മന്ദിരേ ചെന്നൊരു നേരത്തു തെറ്റെന്നു മജ്ജനം ചെ
യ്യുന്ന മാധവൻ * കോമളമായ മറ്റൊരു മന്ദിരേ ഹോമങ്ങ
ളും ചെയ്തിരിക്കുന്ന മാധവൻ * ശീഘ്രമായ് മറ്റൊരു മന്ദിരേ കേ
ശവൻ വിപ്രരെ പൂജ ചെയ്യുന്നതു കാൺകയാൽ * സത്വരം മ
റ്റൊരു മന്ദിരേ ചെന്നിതു തത്ര സന്ധ്യയെ വന്ദിച്ചു കൃഷ്ണ
നും * ഭക്ത്യാ ജപിച്ചു വസിക്കുന്നതും കണ്ടു ഭക്തിയോടന്യഗൃ
ഹമകം പുക്കിതേ * തത്ര നന്നായൊരു വാളും പരിചയും ഹസ്തേ
ധരിച്ചൊരു കൃഷ്ണനെ കണ്ടിതേ * ചെന്താമരാക്ഷനെ മറ്റൊ
രു മന്ദിരേ മന്ത്രവും ചൊല്ലി വസിപ്പതു കണ്ടിതേ * നാരിമാരോ
ടും ജലക്രീഡയും ചെയ്തു പാരമാനന്ദേന മറ്റൊരു മന്ദിരേ * നാ
രായണൻ വസിച്ചീടുന്നതു കണ്ടു നാരദൻ സർവ്വത്ര കണ്ടിതോ
രോതരം * ഇത്തരം കണ്ടു കണ്ടാശ്ചര്യവും പൂണ്ടു ചിത്രമാകു
മ്മിണിമന്ദിരേ ചെന്നുടൻ * വന്ദിച്ചു കൃഷ്ണനോടായിത്തു ചൊല്ലീടി
നാൻ നന്നു നന്നെത്രയും നിന്നുടെ മായകൾ * നിന്നനുകമ്പ
ന്യമെന്നിലുണ്ടാകയാൽ ഇന്നു തവ മായയെ ചെറ്റു കണ്ടേൻ വിഭോ
തൽകീർത്തിയും പാടി നീളെ നടപ്പതിനിക്കൊരനുഗ്രഹം മറ്റു
ണ്ടാകയാൽ * നന്നായനുജ്ഞ ചെയ്തീടണമെന്ന
തു കേട്ടരുൾ ചെയ്തിതു മാധവൻ * ധർമ്മോപദേശങ്ങൾ ചെ
യ്യുന്നതും പിന്നെ ധർമ്മങ്ങൾ രക്ഷിച്ചുകൊണ്ടിരിക്കുന്നതും * ചെ
യ്യുന്ന കർമ്മഗുണം വരുത്തുന്നതും പൊയ്യല്ല ഞാനെന്നറിക മ
ഹാമുനേ * എന്നതുകൊണ്ടിന്നു ധർമ്മങ്ങളൊക്കെയും മന്നിലെ
ല്ലാർക്കും പറഞ്ഞു കൊടുക്കയും * എന്നുടെ നാമസങ്കീർത്തനം
ചെയ്കയുമെന്നുടെ ലിംഗങ്ങൾ കണ്ടു വന്ദിക്കയും * എന്നതും

ചെയ്തുനടന്നൊകൊൾകഭവാൻ നന്നായ്വരുമെന്നുപോയാലുമെ
ങ്കിലൊ * കൃഷ്ണനോടിത്ഥമനുഗ്രഹംകൈക്കൊണ്ടു കൃഷ്ണകൃഷ്ണെ
തിജപിച്ചുകൊണ്ടങ്ങിനെ * നാരദമാമുനിപോയോരനന്തരം
നാരായണനുംസുഖിച്ചുവാണീടിനാൻ * മായാമനുഷ്യനായ്വ
ന്നുപിറന്നോരു മായാമയനായകൃഷ്ണൻതിരുവടി * തന്നുടെ
വൈഭവമോക്കയുംകേൾക്കയും നന്നായ്ഭജിക്കയുംനാമംജപി
ക്കയും * ശക്തിക്കുതക്കപോലെചെയ്തീടിലും ഭക്തിയുംനാ
രായണങ്കൽവദ്ധിക്കുമേ * എന്നിങ്ങിനെമുരദ്വേഷിയരുൾ
ചെയ്തു നന്നായെഴുപതദ്ധ്യായവുംചൊല്ലിനേൻ *

---

അന്നാണ്ടൊരുദിനംകൃഷ്ണനോടൊന്നിച്ചു സുന്ദരിമാരായ
ഭാൎയ്യമാരൊക്കയും * സൌഖ്യമായ്രാത്രൌകിടന്നുറങ്ങുംവി
ധൌ കുക്കുടംകൂകുന്നശബ്ദങ്ങൾകേൾക്കയാൽ*കുക്കുടംതന്നെ
ശ്ശപിച്ചെഴുനീററവരൊക്കയുംവേണ്ടുന്നകൃത്യംതുടങ്ങിനാർ *
ബ്രാഹ്മമുഹൂത്തേകുളിച്ചുശൌച്യവുംചെയ്തു നിമ്മലബ്രഹ്മവും
ധ്യാനിച്ചുകൃഷ്ണനും * അക്കനെവന്ദിച്ചുഗോവിപ്രതാപസന്മാ
ക്കനെമസ്കരിച്ചത്യന്തശുദ്ധനായ് * ദാനങ്ങളുംപലഗോദാന
വുംചെയ്തു മാനിച്ചുയാദവവൃദ്ധജനത്തെയും * പൊന്നിൻകി
രീടവുമാഭരണങ്ങളും നന്നായലംകരിച്ചംഗരാഗങ്ങളും *
ചേത്തുതിലകവുമിട്ടുകൊണ്ടങ്ങിനെ പാത്തുകണ്ണാടിയുംനോ
ക്കിസകൌതുകം * മിത്രഭൃത്യാമാത്യഭാൎയ്യാജനങ്ങൾക്കു വിത്ത
വസ്ത്രാദിയുംനൽകിപ്പുറപ്പെട്ടു *സുന്ദരിമാരുടെമോഹനനേത്രാ
ര വിന്ദദാമങ്ങളണിഞ്ഞുതേരേറിനാൻ * സാമന്തവന്ദിസ്തു
തിപാഠകജന മാമോദമോടുസ്തുതിച്ചുകൊണ്ടങ്ങിനെ*ആലവ
ട്ടംകുടവെഞ്ചാമരങ്ങളും നാലുഭാഗത്തുംവിളങ്ങിനഃനടൻ *
നല്ലസുധൎമ്മയിൽചെന്നിരുന്നീടിനാനെല്ലാവരുംതത്രചെന്നു
നിറഞ്ഞുതേ * നത്തകന്മാർചെന്നുനൃത്തംതുടങ്ങിനാരുത്ത
മവാദ്യങ്ങൾഘോഷിച്ചിതുചിലർ * ഗായകന്മാർവേണുവീ
ണാദികൾകൊണ്ടു മായതനേത്രനെസ്സേവചെയ്തീടിനാർ *ഉ
ത്തമചാമരഛത്രസമന്വിത മുത്തമമാകിയരത്നസിംഹാസ
നേ * സാമന്തമന്ത്രിഭൂദേവഗണത്തോടു ദാമോദരൻവസി
ച്ചീടുംദശാന്തരേ * ചോരദേശത്തൊരുദൂതൻവരികയാൽ ദ്വാ
രപാലൻചെന്നറിയിച്ചനന്തരം* കൊണ്ടുവന്നീടുവാൻ

മാധവൻചൊല്ലിനാൻ കൊണ്ടൽവണ്ണാന്തികെകൈകൊണ്ടുചെ
ന്നാനവൻ * വന്ദിച്ചുനിന്നിതുദ്ദൂതനുമനന്തര മിന്ദീവരേക്ഷ
ണൻചോദിച്ചുസാദരം * ആരുനീയെങ്ങുനിന്നിപ്പോൾവരു
ന്നതും കാരണമെന്തിവിടെക്കുവന്നിട്ടുവാൻ * എന്നിവചൊ
ല്ലേണമെന്നിവകേൾക്കയാൽ പിന്നെയുംവന്ദിച്ചുദ്ദൂതനുംചൊ
ല്ലിനാൻ * ഇന്നുജരാസന്ധഭൂപതിതന്നുടെ മന്ദിരംതന്നിൽനി
ന്നത്രവന്നേൻവിഭോ * തത്രജരാസന്ധബദ്ധരാംഭൂപതി സ
ത്തമന്മാരുടെവാക്കിനാൽവന്നതും * ലോകൈകനാഥനാം
നിന്നോടുചൊല്ലുവാ നാകുലമോടവർചൊന്നൊരുവാക്കുകൾ
ഇന്നുഞാനൊക്കയുംചൊല്ലുന്നതുണ്ടതു നന്നായ്ചെവിതന്നു
കേൾക്കവേണംവിഭോ * ദുഷ്ടരെയെല്ലാമൊടുക്കിജഗത്രയെ
ശിഷ്ടജനങ്ങളെപ്പാലിച്ചുകൊള്ളുവാൻ * മായാമനുഷ്യനായ്പ
ന്നുപിറന്നോരുമായാമയനായവിഷ്ണുവല്ലോഭവാൻ * അങ്ങി
നെയുള്ളോരുനിൻപാദപങ്കജം ഞങ്ങൾക്കുനിത്യവുംസേവി
ച്ചുകൊള്ളുവാൻ * എത്താഞ്ഞുകൊണ്ടിങ്ങുസംസാരസാഗരെ
നിത്യവുംനീന്തിവലയുന്നഞങ്ങളും * കാരുണ്യവീക്ഷണപാ
ശേനബന്ധിച്ചപാരദേശത്തുകരേറ്റുകഞങ്ങളെ * നിന്നുടെ
മായയാകർമ്മപാശങ്ങളാൽ മുന്നമേഞങ്ങളുംബദ്ധരെന്നാകി
ലും * ഇന്നുജരാസന്ധഭൂപനാംദുഷ്ടനെ കൊന്നുകളഞ്ഞുടൻ
പാലിക്കവേണമേ *മന്നവൻനിർദ്ദയനായിട്ടുഞങ്ങളെ യുന്നത
പാശേനബന്ധിച്ചകാരണാൽ * സ്നാനപാനാശനനിദ്രകൾ
കൂടാതെ ദീനരായ്ദുഃഖിച്ചുവാഴുന്നുസർവ്വദാ * ബന്ധനത്തി
ങ്കൽനിന്നാശുമോചിപ്പിച്ചു ബന്ധവിമോചനകാത്തുകൊള്ള
ണമേ * ഇത്ഥംഭവാനോടുണർത്തിപ്പതിന്നവ രെത്രയുംഭക്തി
യോടെന്നോടുചൊല്ലിനാർ * സത്യമായെല്ലാമറിയിച്ചുഞാനി
തി നുത്തരമിന്നരുൾചെയ്യേണംവിഭോ * എന്നവൻചൊ
ല്ലുന്നനേരംഗഗനത്തിൽ നിന്നൊരുതേജസ്സിളങ്ങിസഭാതലേ
അർക്കൻവരുന്നിതെന്നോർത്തിതെല്ലാവരും പുഷ്കരനേത്രനുംവി
സ്മയിച്ചീടിനാൻ*പാരമടുത്തൊരുനേരംജനങ്ങളും നാരദനെ
ന്നതിരിച്ചറിഞ്ഞീടിനാർ*തൽസഭാവാസികളെല്ലാമെഴുനീ
റ്റുതൽസേവ്യനാംമുനിതന്നെവണങ്ങിനാർ * ശീഘ്രമെഴുനീ
റ്റുവന്ദിച്ചുകൃഷ്ണനുമർഗ്ഘ്യപാദ്യാദികൾകൊണ്ടുപൂജിച്ചുടൻ *

മോദമോടാസനംതന്നിൽവസിപ്പിച്ചു സാദരംമാമുനിതന്നോ
ടുചൊല്ലിനാൻ* നിന്നുടെലോകസഞ്ചാരംജനങ്ങൾക്കു നന്നാ
യ്യുരുത്തുവാനല്ലോമഹാമുനേ * ഞങ്ങൾക്കുമംഗലംനൽകീടു
വാൻഭവാ നെങ്ങുനിന്നിപ്പോഴിവിടെക്കെഴുന്നെള്ളി * സർവ്വ
ത്രസഞ്ചാരശീലനാകുംഭവാൻ സർവ്വവൃത്താന്തവുംനന്നായറി
യുമേ*ഇന്നുവിശേഷങ്ങളേതാനുമുണ്ടെങ്കിൽനന്നായതുൾചെ
യ്യേണംതപോനിധേ * ഖാണ്ഡവപ്രസ്ഥത്തിലിന്നെഴുന്നെ
ള്ളിയോ പാണ്ഡവന്മാരുടെവാർത്തയെന്തുള്ളതും * ഇത്തരംകൃ
ഷ്ണന്റെവാക്കുകൾകേൾക്കയാൽ ഭക്തികൈക്കൊണ്ടുരചെയ്തിതു
നാരദൻ * ഓരോരോരവസ്ഥയറിഞ്ഞുകൊണ്ടീടുവാ നീരേഴുലകി
ലുംസഞ്ചരിച്ചേനഹം * നിന്നുടെമായകളല്ലാതൊരേടത്തു
മൊന്നുമേകണ്ടതുംകേട്ടതുമില്ലഞാൻ * എല്ലാംഭവാനറിഞ്ഞീ
ടുമെന്നാകിലും ചൊല്ലുന്നതുണ്ടൊരുവാർത്തഞാനുംവിഭോ *
പൂജിതനായയുധിഷ്ഠിരഭൂപന രാജസൂയംചെയ്യതിനുണ്ടൊരാ
ഗ്രഹം * ഇന്നതുകൈവരുത്തേണംഭവാനതു വന്നിങ്ങുചൊ
ല്ലുവാനിങ്ങു വന്നേനഹം * നിന്നുടെഭക്തജനങ്ങളിലൊക്കയു
മിന്നുയുധിഷ്ഠിരൻമുഖ്യനല്ലോവിഭോ * ഭക്തരായുള്ളവർക്കാഗ്ര
ഹമുള്ളതു ഭക്തപ്രിയഭവാനൊക്കയുംനൽകുമെ * രാജസൂയ
ക്രതുവിങ്കൽമുനികളും രാജസമൂഹവുംമററുള്ളവർകളും * നി
ന്നെയുംകണ്ടുസുഖിച്ചുവാണീടുവാൻ വന്നീടുമല്ലോഗഗനേ
വിബുധരും * നിന്നുടെനാമശ്രവണമാത്രംകൊണ്ടു വന്നീ
ടുമെപാപശാന്തിയെല്ലാക്കുമേ * നേത്രങ്ങൾകൊണ്ടുഭവ
ദ്രൂപദർശന മെത്തുന്നവർക്കെന്തുപിന്നവരേണ്ടതും * മന്ദാ
കിനിയെന്നുനാകലോകത്തിലും പിന്നെമഹീതലെഗംഗ
യെന്നാഖ്യയും * പാതാളലോകത്തുഭാഗവതിയെന്നു പാ
തകനാശാർത്ഥമുണ്ടുനദികളും * മൂന്നുംഭവൽപാദതീർത്ഥങ്ങ
ളാകയാൽ മൂന്നുലോകങ്ങളുംശുദ്ധമായ്പ്പന്നതേ * അത്രമഹ
ത്വങ്ങളുള്ളഭവാനിന്നു മർത്ത്യനായത്രവസിപ്പതത്യത്ഭുതം *
ഇന്നിതിലേററംനിനച്ചാലൊരത്ഭുത മൊന്നുമേകണ്ടീലഞാ
നുംജഗത്പതേ * ഇത്തരംനാരദൻതന്നുടെവാക്കുകേട്ടെത്ര
യുംമോദവുംപൂണ്ടുദാമോദരൻ * മന്ത്രിയാമുദ്ധവൻതന്നോടു
ചൊല്ലിനാൻ ബന്ധുവാംമന്ത്രിപ്രവരനല്ലോഭവാൻ * കാല
ദേശങ്ങളുംകാര്യഗുരുത്വവും നാലുപായങ്ങളുമാറുനയങ്ങ
ളും * എന്നിവനന്നായറിയുന്നൊരുഭവാനിന്നുകരണീയമായ

ത്തുചൊല്ലേണം * ഒന്നുമെഴുപതുമദ്ധ്യായമിന്നരഞ്ഞാൻ സുന്ദരി മാരെചൂതക്കമായ്ചൊല്ലിനേൻ *

ഇത്തരംമാധവൻചോദിച്ചനേരത്തു സത്തമനുദ്ധവനെത്രയുംബുദ്ധിമാൻ * നാരദചിത്തവുംമാധവചിത്തവും നേരോടറിഞ്ഞാശു സഭ്യമതങ്ങളും * നന്നായറിഞ്ഞുടൻതാനംവിചാരിച്ചു മന്ദമായ്കേശവൻതന്നോടുചൊല്ലിനാൻ * രാജശിഖാമണിയാംധർമ്മപുത്രന്റെ രാജസൂയംകഴിപ്പിക്കവേണംഭവാൻ * ആശ്രിതരക്ഷയുംബന്ധുപ്രസാദവും ശാശ്വതകീർത്തിയുംശത്രുവിനാശവും * എന്നിവസദ്ഗുണവുമിതുകൊണ്ടു വന്നീടുമല്ലോഭവാനുമഹാമതേ * മുഖ്യമായുള്ളോരു രാജസൂയത്തിനു ദിക്കുകളെല്ലാംജയിക്കയുംവേണമേ * ദുർജ്ജയനായജരാസന്ധഭൂപനെ ദിഗ്ജയഹേതുവായെല്ലാമവനെയും * അക്ഷൌഹിണിസഹസ്രങ്ങൾകൊണ്ടുംപുന രക്ഷിതിപാലനെവെന്നുകൂടാദ്ധ്വം * ദ്വന്ദ്വയുദ്ധത്തിൽവധിക്കാമവനെയുമെന്നതുഭീമനൊഴിഞ്ഞുകൂടാക്കമേ * ദാനശീലതവും ബ്രാഹ്മണഭക്തിയും മാനവുംമാഗധനേറവുണ്ടാകയാൽ * വിപ്രവേഷംപൂണ്ടുചെന്നുവൃകോദരൻ ക്ഷിപ്രംരണംതരികെന്നുയാചിക്കിലോ * അല്പവുംസംശയമെന്ന്യെകൊടുത്തീടുമപ്പോളവനെയുംയുദ്ധേജയിച്ചീടാം * എന്നാൽനരപതിമാരുടെമോചനം വന്നുകൂടീടുംയശസ്സുംതവപരം * എന്നിവകൊണ്ടിന്നു രാജസൂയത്തിനു നന്നായ്മുതിർന്നുഗമിക്കവേണംഭവാൻ * ഇത്തരമെന്നുടെപക്ഷംഭവാനുടെ ചിത്തമിനാരറിയുന്നുജഗൽപതേ * ഉത്തമനായീടുമുദ്ധവൻതന്നുടെ യുക്തിയുക്തങ്ങളാം വാക്കുകൾകേൾക്കയാൽ * അച്യുതൻതാനുംമുനീന്ദ്രരുംസഭ്യരുമാശ്ചര്യമാശ്ചര്യമെന്നുപുകഴ്ത്തിനാർ * തന്നുള്ളിലോർത്തുചാലെമന്ത്രീശ്വരൻ ചൊന്നതുകേട്ടുതെളിഞ്ഞുദാമോദരൻ * ഭൂപാലദൂതനോടാശുചൊല്ലീടിനാൻ ഭൂപതിമാരെഞാൻകാത്തുകൊണ്ടീടുവൻ * ചിത്തമവർക്കുകലേറവുണ്ടാകയാൽ സത്തമന്മാരവരില്ലൊരുസംശയം * എന്നുടെഭക്തരായുള്ളജനം പുനരെന്നുമെദുഃഖിക്കയില്ലതുചൊൽകനീ * മാഗധൻതന്നെവധിപ്പിച്ചുഞാൻവന്നു വേഗേനബന്ധനംവേർപെടു

ത്തീട്ടവൻ * സത്യമിതിന്നൊരുനീക്കമില്ലതുമെ പൃഥ്വീപതി
കളോടാശ്ശുപായ്ചൊൽകനീ * എന്നതുകേട്ടവൻവന്ദിച്ചു
ചെന്നാശു മന്നവന്മാരോടുസൎവ്വവുംചൊല്ലിനാൻ * വാൎത്ത
കൾകേട്ടുനരപതിവൎഗ്ഗവും ചിത്തെമുകുന്ദനെധ്യാനിച്ചുമേവി
നാർ * നാരദൻതാനുംമുകുന്ദനെവന്ദിച്ചു പാരാതനുജ്ഞയും
വാങ്ങിഗമിച്ചുതേ * യാദവരാജനെവന്ദിച്ചുകൃഷ്ണനും മോദേന
താതജനനിജനത്തെയും * വന്ദിച്ചനുജ്ഞയുംകൈക്കൊണ്ടു
രാമനെ ച്ചെന്നുപുണൎന്നുവാദവുംവാങ്ങിനാൻ * മന്ദിരം
പാലിപ്പതിനുബലനേയും പിന്നെയുമുള്ളയദുവരന്മാരെയും *
സാത്യകിതന്നെയുമേല്പിച്ചുമാധവൻ സതപരംതന്നുടെ തേരി
ലേറീടിനാൻ * സുന്ദരീമാരായനാരീജനത്തെയും നന്ദനന്മാ
രാംശിശുക്കളേയുംഉദ്ധതം *നല്ലശിബികകൾതന്മേൽകരയേററി
മെല്ലവെയാത്രതുടൎന്നിതുകൃഷ്ണനും * നാനായുധധരസേനാഗ
ണത്തോടു മാനകുതിരരഥനിവഹത്തോടും * ആലവട്ടംകു
ടവെഞ്ചാമരയോടു മാലോലമായകൊടിക്കുറകളോടും * ഗാ
യകവന്ദിസ്തുതിപാഠകജന ഗേയസ്തുതിജയശബ്ദഘോഷത്തോ
ടും * വാരണവാജിരഥനിവഹത്തോടും സാരമായുള്ളോരു
വേദധ്വനിയോടും * പ്രദ്യുമ്നനാദിയാംയാദവന്മാരോടു മുദ്യോ
ഗമേറുന്നവിപ്രജനത്തോടും * മന്ദംനടന്നുകൊണ്ടാശ്ചൎയ്യകുതൂ
ഹലാൽ ചെന്നവരാരാവനങ്ങൾരാജ്യങ്ങളും * പിന്നിട്ടു
കൊണ്ടുഗമിച്ചുനദികളും പിന്നെപ്പലഗിരിപൊയ്കകളെന്നി
വ * പിന്നിട്ടുചെന്നുകടന്നുവൃഷദ്വതി പിന്നെസരസ്വതി
യുംകടന്നാദരാൽ * പാഞ്ചാലമത്സ്യാദിരാജ്യങ്ങളുംകടന്നഞ്ചാ
തെപാണ്ഡവപ്രസ്ഥത്തിലെത്തിനാർ * വന്നിതുകൃഷ്ണനെന്നു
ള്ളതുകേൾക്കയാൽ വന്നാസന്തോഷേണപാണ്ഡുതനയരും *
ഗീതവാദിത്രഘോഷങ്ങളോടുംബഹു പ്രീതരായുള്ളോരു ബ
ന്ധുജനത്തോടും * എത്രയുംവേഗേനചെന്നുമുകുന്ദനെ സ
ത്വരംധൎമ്മജൻ പുണൎന്നായ്ക്കഴകിനാൻ * പാപവിനാശനദേഹ
സംഗംകൊണ്ടുപാപങ്ങളെല്ലാമകന്നിതുപേനും* അശ്രുക്കൾ
വാൎത്തുവാൎത്താനന്ദമഗ്നനായ് വിശ്വൈകനാഥനെനോക്കിനി
ന്നീടിനാൻ * ആനന്ദജാശ്രുക്കളോടുഭീമാദിക ളാനന്ദമൂൎത്തി
യെനന്നായ്പുണൎകിനാർ * നന്ദജൻധൎമ്മജൻതന്നെയുംമാരുതി

തന്നെയുംചെയ്യാനഭിവാദ്യമാദരാൽ * മാധവനർജ്ജുനൻത
ന്നെപ്പുണർന്നുകൊണ്ടാധിയുംതീർന്നുകരംപിടിച്ചീടിനാൻ *
മന്ത്രിതനയരുംകൃഷ്ണപാദാംബുജമാർദ്രതയോടഭിവാദ്യവുംചെ
യ്തിതു * വിപ്രരെക്കേശവൻനന്നായ്നമസ്കരിച്ചപ്പൊഴെവ
ന്ദിച്ചിതുകുരുവീരരും * സൃഞ്ജയകേകയകൌരവന്മാരെയും
കഞ്ജവിലോചനൻമാനിച്ചിതേററവും * നർത്തനഗാനവാദ്യ
ങ്ങളാൽകൃഷ്ണനെ ചിത്തമോദത്തോടെസേവിച്ചിതേവരും *
നൃത്തവുംചെയ്തുകൊണ്ടന്തണശ്രേഷ്ഠരു മുത്തമപൂരുഷൻത
ന്നെപ്പുകഴ്ത്തിനാർ * ഇത്തരംഘോഷിച്ചുപാണ്ഡവന്മാരുമായ്
സത്വരംകൃഷ്ണൻനടക്കുംദശാന്തരെ * ഇന്ദീവരേക്ഷണൻവന്ന
തുകേട്ടാശു സുന്ദരിമാരാംപുരസ്ത്രീജനങ്ങളും* കൃത്യങ്ങളെല്ലാം
വെടിഞ്ഞുകൊണ്ടോടിവന്നെത്രയുംമോദേനമാളികകേറിനാർ
അന്നേരമാശുമുകുന്ദനുംകാന്തമാരൊന്നിച്ചുമന്ദംവരുന്നതുക
ണ്ടവർ* പുഷ്പവർഷങ്ങളുംചെയ്തുമനസ്സുകൊണ്ടുല്പലനേത്രനെ
ഗാഢംപുണർന്നുതേ * നല്ലകടാക്ഷങ്ങൾകൊണ്ടുകുശലങ്ങൾ
ചൊല്ലിയനേരംപറഞ്ഞിതുതങ്ങളിൽ* എന്തൊരുഭാഗ്യങ്ങൾ
മുന്നംമുകുന്ദന്റെ കാന്തമാരാമിവർചെയ്തതുദൈവമേ* കന്ദർപ്പ
രൂപനെത്തന്നിന്ദചെയ്യീടുന്ന സുന്ദരരൂപനാംകൃഷ്ണനോടുംമുദാ*
കാമസുഖത്തോടുസൌഖ്യമായ്വാഴുന്ന കാമിനിമാരുടെപുണ്യ
മോർത്തീടുകിൽ* അന്തമില്ലെന്നുരചെയ്തുവരൊക്കയും ചുററംമു
കുന്ദനെനോക്കിനിന്നീടിനാർ* പൌരജനങ്ങളുംകൃഷ്ണനുംമോദ
മോടോരോരോകാഴ്ചയുംവെച്ചുവണങ്ങിനാർ * മന്ദിരസന്നി
ധൌചെന്നൊരുനേരത്തു സുന്ദരിമാരാകുമന്തഃപുരജനം * വ
ന്നെതിരേററുകൊണ്ടുപോയീടിനാർ ചെന്നുമുകുന്ദനുംമന്ദി
രംപുക്കതേ * ഉല്പലനേത്രൻവരുന്നതുകേട്ടാശു തൽപുരംമു
ന്നമലംകരിച്ചീടിനാർ * നല്ലൊരലംകാരഘോഷങ്ങൾചൊ
ല്ലുവാനില്ലാമുകുന്ദവാസഭവനമൊട്ടുമേ * ഇത്രിലോകേശ
നായ്സോദരൻതന്നുടെ പുത്രനാംകൃഷ്ണനെക്കണ്ടാശുകുന്തി
യും * സത്വരംതല്പത്തിൽനിന്നെഴുനീററുചെന്നെത്രയുംസ്നേ
ഹേനനന്നായ്പുൽകിനാൾ * ആനന്ദമൂർത്തിയാംകൃഷ്ണന്റെമൂ
ർദ്ധാവിലാനന്ദജാശ്രുക്കൾവർഷിച്ചുകുന്തിയും * കുന്തിയെകൃ
ഷ്ണനഭിവാദ്യവുംചെയ്തു കുന്തിയുമാശീർവ്വചനങ്ങൾചൊല്ലി

നാൾ * കൃഷ്ണയുംസോദരിയായസുഭദ്രയും കൃഷ്ണപാദാഭിവാദ്യം
ചെയ്തുലജ്ജയാ * യോഗികൾക്കുംബഹുദുർല്ലഭ്യമാകുന്ന യോ
ഗേശ്വരൻനിജഗേഹേവരികയാൽ * ഭക്തിപരവശനായോ
രുധർമ്മജൻ ശക്തനായ്വന്നീലപൂജചെയ്തീടുവാൻ * സത്വരം
ചിത്തമുറപ്പിച്ചുധർമ്മജൻ ചിത്തമോദത്തോടുപൂജിച്ചുകൃഷ്ണനെ
നല്ലമണിഗൃഹംതന്നിൽവസിപ്പിച്ചു നല്ലകഥകളുംചൊല്ലിവാ
ണീടിനാൻ * കൃഷ്ണനോടൊന്നിച്ചുവന്നജനങ്ങളെ ജിഷ്ണുവുമൈ
ത്രയുംസൽക്കരിച്ചീടിനാൻ * കുന്തിതൻവാക്കിനാൽപാഞ്ചാ
ലപുത്രിയും ചെന്താമരാക്ഷൻറെകാന്താജനങ്ങളെ * ഓരോ
മണിഗൃഹെവേറെവസിപ്പിച്ചു പാരമാനന്ദേനസൽക്കരിച്ചീ
ടിനാൾ * വസ്ത്രാഭരണാംഗരാഗമാല്യങ്ങളാ ലെത്രയുംപ്രീ
തിവരുത്തിപാഞ്ചാലിയും * പിന്നെയുംവേണ്ടുന്നതൊക്കയും
ഭദ്രയും നന്നായെല്ലാക്കിപ്രസാദംവരുത്തിനാൾ * ഇങ്ങിനെ
പാണ്ഡവന്മാരുംമുകുന്ദനും തിങ്ങിനമോദേനതത്രവാണീടി
നാർ * ലോകൈകനാഥനോടൊത്തുവസിക്കയാൽ ശോക
ങ്ങളുംതീർന്നപാണ്ഡുതനയരും * ബന്ധുക്കളുംപുരവാസിജന
ങ്ങളും സന്തോഷവാരിയിൽമഗ്നരായ്മേവിനാർ * രണ്ടുമെഴു
പത്തുമദ്ധ്യായമിന്നുഞാൻ സുന്ദരിമാരെചുരുക്കമായ്ചൊല്ലി
നേൻ *

— * —

അന്നൊരുനാൾമയനിർമ്മിതമാംസഭ തന്നിൽമുകുന്ദനും
ഭ്രാതൃജനങ്ങളും * മിത്രഭൃത്യാമാത്യമന്ത്രിഭൂപാലക സത്തമവി
പ്രപുരോഹിതന്മാരോടും * ഒന്നിച്ചുമേവുന്നനേരംയുധിഷ്ഠിരൻ
വന്ദിച്ചുകൃഷ്ണനോടിത്തരംചൊല്ലിനാൻ * മല്ലവിലോചനകൃ
ഷ്ണജയജയ കല്യാണരൂപമുകുന്ദജയജയ * നാരായണാനരകാ
രെജയജയ കാരുണ്യവാരിധെനാഥനമോസ്തുതെ * ലോകര
ക്ഷാൎത്ഥമായ്വന്നുപിറന്നൊരു ലോകേശ്വരനായവിഷ്ണുവല്ലോഭ
വാൻ * ഇന്നുമമഗൃഹെവന്നതുകാരണ മെന്നുടെജന്മസാഫ
ല്യവുംവന്നുതേ * നിന്നുടെഭക്തനായുള്ളോരിനിക്കിന്നു തന്നു
വല്ലോസർവ്വഭോഗങ്ങളുംഭവാൻ * വേണ്ടുന്നസൗഖ്യങ്ങളെ
ല്ലാംവരികിലുമുണ്ടാംനരന്മാൎക്കുമോഹമതിൽപരം * എന്നുമേ
മോഹത്തിനററമില്ലായ്കയാ ലിന്നുമൊന്നങ്ങപേക്ഷിക്കുന്നു

ഞാൻ വിഭോ * മുഖ്യമായുള്ളോരുരാജസൂയംകൊണ്ടു ശക്രാദി
കളാംതദീയകലകളെ * ഇന്നുജയിക്കണമെന്നുണ്ടൊരാഗ്ര
ഹ മെന്നതുകൈവരുത്തേണംദയാനിധ * നിന്നുടെഭക്തജ
നമഹത്വങ്ങളു മിന്നുബോധിപ്പിക്കവേണമെല്ലാൎക്കുമേ * എ
ന്നതുകേട്ടരുൾചെയ്തിതുകൃഷ്ണനും,നന്നുഭവാനിതുതോന്നിയതെ
ത്രയും * താപസദേവപിതൃഗണമൊക്കയും ഭൂപതിമാരുമിതര
ജനങ്ങളും * ഞാനുംതെളിഞ്ഞിട്ടുമെന്നിതുചെയ്കിലൊ മാന
വവീരവരുംതവകീൎത്തിയും * എന്നതുകൊണ്ടിന്നുദിഗ്ജയ
വുംചെയ്തു വന്നുവട്ടങ്ങളുംകൂട്ടുകസത്വരം * ലോകപാലോപ
മന്മാരാംസഹജന്മാർ പോകവേണംദിഗ്ജയത്തിനായിപ്പൊ
ഴെ * ആരുക്കുംജയിച്ചുകൂടാതുള്ളോരെന്നെയു മോക്കിൽഭവാൻ
ഭക്തികൊണ്ടുജയിച്ചതു * ഇത്ഥംമുകുന്ദന്റെ വാക്കുകൾകേൾ
ക്കയാ ലെത്രയുംസന്തോഷമോടുയുധിഷ്ഠിരൻ * സേനയോ
ടൊന്നിച്ചുസോദരന്മാരെയും മാനിച്ചുദിഗ്ജയത്തിന്നങ്ങയച്ചു
തേ * ഉത്തരദിക്കിന്നയച്ചുവിജയനെ തത്രകിഴക്കോട്ടുവായു
സുതനെയും * ദക്ഷിണഭാഗെസഹദേവവീരനെ തൽക്ഷ
ണംപശ്ചിമഭാഗെനകുലനെ * ഇങ്ങിനെകല്പിച്ചയച്ചിതുഭൂ
പനും മങ്ങാതവമ്പോടുമവർകളും * ചെന്നുഭൂപാലരെ
വെന്നുവൈകീടാതെ വന്നാരസംഖ്യമായുള്ളധനത്തോടും *
മോദേനവിത്തങ്ങളൊക്കയുംധൎമ്മജ പാദാന്തികെവെച്ചുവന്ദി
ച്ചുനാൽവരും * മന്നവനായജരാസന്ധഭൂപനെ വെന്നതി
ല്ലെന്നതുകേട്ടുധൎമ്മാത്മജൻ * ചിന്താകുലത്തുവസിക്കുംദശാ
ന്തരെ ചെന്താമരാക്ഷനായുള്ളദാമോദരൻ * ബോധമോടേന
ര പതിശ്രേഷ്ഠനോ ടുദ്ധവൻചൊന്നവയൊക്കയറിയിച്ചു *
അപ്പൊഴെതാനുംവിജയനുംഭീമനും വിപ്രവേഷംപൂണ്ടുചെ
ന്നുവിനീതരായ്* എത്രയുംബ്രാഹ്മണഭക്തനാംഭൂപനോ ടുത്ത
മപൂരുഷനിത്തരംചൊല്ലിനാൻ * ദാനശീലന്മാരിൽമുമ്പുള്ള
ഭൂപതേ ദീനരായുള്ളോരതിഥികൾഞങ്ങളും * നിന്നുടെകീ
ൎത്തികേട്ടെത്രയുംദൂരത്തു നിന്നുവന്നീടിനേൻകിഞ്ചനകാൎയ്യമാ
യ് * ഞങ്ങളൎത്ഥിക്കുന്നതിന്നുമടിയാതെ മംഗലശീലതരിക
വേണംഭവാൻ * സത്യഹരിശ്ചന്ദ്രനുംബലിദൈത്യനു മുത്ത
മൻരന്തിദേവൻശിബിഭൂപനും * വ്യാധൻകപോതവുമെന്നീ

വരൊക്കയും സാധിച്ചുമുക്തിയുമിഷ്ടദാനത്തിനാൽ * ഇത്ത
രംകൃഷ്ണൻറെവാക്കുകൾകേൾക്കയാൽ ചിത്തെനിനച്ചാൻജ
രാസന്ധഭൂപനും * നല്ലോരുഞാൺതഴമ്പുണ്ടിവൎക്കൊക്കയും
കല്യാണരൂപവുംഗംഭീരനാദവും * എന്നിവലക്ഷണമുണ്ടാ
യ്കരികയാ ലിന്നിവരന്തണരല്ലെന്നനിൎണ്ണയം * കണ്ടുപരിച
യമുണ്ടെന്നതോന്നുന്നി തുണ്ടിവർഭൂപാലരെന്നതന്നെവരും *
ആരെന്നിരിക്കിലുമിന്നിവർചൊന്നതു നേരെകൊടുക്കുന്നതു
ണ്ടുഞാനില്ലൊരുഴ * ജീവനംപോലുംമടിയാതെനൽകുവൻ
ജീവനുംഭൂപനുംവിപ്രാൎത്ഥമല്ലയോ * വിപ്രവേഷംപൂണ്ടുവ
ന്നോരുവിഷ്ണുവി നപ്പൊഴെസൎവ്വവുംനൽകിമഹാബലി * ഇ
ന്നുമവനുടെകീൎത്തിനടക്കുന്നി തെന്നറിയാഞ്ഞിട്ടുചെയ്യുന്നുമ
ല്ലവൻ * ഇത്ഥംനിനച്ചവൻമോദേനചൊല്ലിനാ നുത്തമവി
പ്രരെവേണ്ടതുചൊല്ലുവിൻ * എന്നുടെമൂൎദ്ധാവുവേണമെ
ന്നാകിലും തന്നീടുവൻഞാനതിനില്ലസംശയം * എന്നതുകേ
ട്ടാശുകൃഷ്ണനുംചൊല്ലിനാ നിന്നുമഹീസുരരല്ലെടൊഞങ്ങളും
മന്നവന്മാരെന്നറികനീഞങ്ങളെ ദ്വന്ദയുദ്ധത്തെതരികവേ
ണംഭവാൻ * ഗാണ്ഡീവമുള്ളവിജയനിവനെടൊ പാണ്ഡ
വൻഭീമനപരനമഹീപതെ * നിന്നുടെശത്രുവാംകൃഷ്ണനാകു
ന്നുഞാ നെന്നതുകേട്ടുചിരിച്ചിതുഭൂപനും * പാരമായ്കോപി
ച്ചുപിന്നെപ്പറഞ്ഞിതു ഭീരുവാംനിന്നോടുപോർചെയ്കയില്ല
ഞാൻ * എന്നെഭയപ്പെട്ടുചെന്നുജലധിയി ലിന്നുവസിക്കു
ന്നമൂഢനല്ലോഭവാൻ * എത്രയുംദുൎബ്ബലൻകോമളനൎജ്ജുനൻ
ശക്തനാംഭീമനോടിന്നുപൊരുതുവൻ * എന്നുപറഞ്ഞുഗദ
യുമെടുത്തവൻ നന്നായൊരുഗദഭീമനുംനൽകിനാൻ * പി
ന്നെപ്പരസ്പരമുണ്ടായസംഗരം നന്നുനന്നെന്നേപറഞ്ഞുകൂട്ടു
മമ * ഘോരഗദകൊണ്ടുതല്ലുകളേല്ക്കയാൽ പാരമായ്ചോര
ചൊരിഞ്ഞിതിരുവൎക്കും * തമ്മിലടിക്കുന്നശബ്ദഘോഷങ്ങളു
മംബരമാൎഗ്ഗത്തുചെന്നുപരന്നതേ * നല്ലഗദയുദ്ധകൗശലം
കാണ്കയാ ലെല്ലാജനങ്ങളുംവാഴ്ത്തിനിന്നീടിനാർ * ചെററ
ചെന്നപ്പോൾപൊടിഞ്ഞുഗദകളും തെററന്നവർമുഷ്ടിയുദ്ധം
തുടങ്ങിനാർ * മുഷ്ടിയുദ്ധംചെയ്തുനിന്നാർചിരകാല മൊട്ടുമെ
ഭേദമില്ലായ്കയാൽമാധവൻ * തന്നുടെതേജസ്സുചെററവ്വേകു

രൻ തന്നുടെഗാത്രത്തിലാക്കീട്ടുസത്വരം * രണ്ടുപൊളിയാക്കിമറിയിട്ടീടുവാൻ കൊണ്ടൽനേർവർണ്ണനും സംജ്ഞയാകാട്ടിനാൻ* അപ്പോളറിഞ്ഞിതുബുദ്ധിമാൻ ഭീമനുംപിള്ളാടതിന്നുസമയമൂംപാർത്തവൻ * പാപിയായുള്ളജരാസന്ധഭൂപനെ കോപേനഭൂതലെതള്ളിയിട്ടപ്പൊഴെ * ചെന്നൊരുപാദംചവിട്ടിയുറപ്പിച്ചു നിന്നന്യപാദംകരേണപിടിച്ചുടൻ * വാരണേന്ദ്രൻപനചീന്തുന്നതുപോലെ നേരെപിളന്നെറിഞ്ഞീടിനാൻദൂരവെ * ഹാഹാഹരിഹരിയെന്നുജനങ്ങളും മോഹനമെന്നുപറഞ്ഞുനിന്നീടിനാർ * ഭീമനെച്ചെന്നുവിജയനുംകൃഷ്ണനുമാദരമോടാമാറോടുമുറുകെത്തഴുകിനാർ * തൽപുത്രനായസഹദേവഭൂപനെ തൽപുരെവാഴിച്ചുചെന്നുദാമോദരൻ * കാരുണ്യമോടുംനരപതിവീരരെ പാരാതെബന്ധനംവേർപെടുത്തീടിനാൻ * ബദ്ധമോദത്തോടെഴുപത്തുമൂന്നാമദ്ധ്യായമിന്നുചൊന്നമമ്മോയ്ചൊല്ലിനാൻ *

---

മുന്നമിരുപതിനായിരത്തെണ്ണൂറു മന്നവന്മാരെജരാസന്ധമന്നവൻ * ബന്ധിച്ചവർകളെച്ചെന്നുദാമോദരൻ ബന്ധനംവേർപെടുത്തോരനന്തരം * സുന്ദരവക്ത്രവുംപൊന്നിൻകിരീടവും മന്ദസ്മിതങ്ങളുംകുന്ദളശോഭയും * നാലുഭുജങ്ങളുംകൌസ്തുഭവുംവനമാലയുംശംഖചക്രാബ്ജഗദകളും* ശ്രീവത്സവുംരത്നഭൂഷണശോഭയും ജീവനിവഹംവസിക്കുമുദരവും * കാഞ്ചീഗണങ്ങളുംചേതോഹരങ്ങളാം പൂഞ്ചേലയുംപാദപത്മങ്ങളും * ഇത്തരംവിഷ്ണുരൂപാമൃതംകാണ്കയാലെത്രയുംഭക്ത്യാനരപതിവീരരും * വന്ദിച്ചുനന്നായ്സ്തുതിച്ചുചൊല്ലീടിനാ രിന്ദിവരേക്ഷണപാഹിജഗൽപതേ * മാഗധൻബന്ധനംചെയ്തുഞങ്ങൾക്കു ഭാഗധേയാംബുധേ ഭാഗ്യമായ്വന്നുതേ * മംഗലമായഭവദ്രൂപദർശന സംഗതിവന്നിതുഞങ്ങൾക്കിതുകാലം * നിരന്തരമായയാമഹിതരാകയാൽ മുന്നംമഹീപാലരെന്നോർത്തുഞങ്ങളും * ഏത്രയുംഘോരംമദിച്ചുഭവൽപദം ചിന്തിയാതെസ്സാരാകാലംകഴിഞ്ഞുപോയ് * ഇന്നുഭവൽകൃപാലേശമുണ്ടാകയാൽ വന്നിതുനിങ്കലെഭക്തിഞങ്ങൾക്കഹോ * തവൽപാദഭക്തിക്കിളക്കംവരാതെകണ്ടെപ്പൊഴുംനിന്നെസ്മരിച്ചുവാണീടുവാൻ * നന്നായനുഗ്ര

ഹിച്ചീടുകഞങ്ങളെ യെന്നുപറഞ്ഞവർവീണുവണങ്ങിനാർ* ഭൂപതിമാരോടരുൾചെയ്തുമാധവൻ താപവുംകൈവിട്ടുവാഴു കോൾകേവരും * ഇന്നുതുടങ്ങിമൽഭക്തിയുംനിങ്ങൾക്കു ന ന്നായുറച്ചുമതിനില്ലസംശയം * വിത്തദാരിദ്ര്യനിത്യങ്ങളിൽ നിങ്ങൾക്കു ചിത്തവിരക്തിഭവിച്ചുഭാഗ്യോദയാൽ * മുന്നംന ഹുഷനുംഹേഹയഭൂപനും പിന്നെദശാണ്ണനുംതാനുംനരക നും * എന്നിവരൈശ്വൎയ്യമത്തരായ്ലോകയാൽ വന്നുനാശ മവക്കെന്നറികെടോ * എന്നതുമൂലംമദങ്ങളുംകൈവിട്ടു മ ന്നിടംധമ്മേണപാലിച്ചുനിത്യവും * ദണ്ഡങ്ങളൊക്കെസ ഹിച്ചുധമ്മങ്ങളും നന്നായ്മദപ്പണമായ്ചെയ്തുമാനസേ* എ ന്നെയുംധ്യാനിച്ചുവാണുകൊണ്ടാൽപുന രെന്നോടുചേരുമതി നില്ലസംശയം * ഇത്ഥമവരോടരുൾചെയ്തുമാധവൻ ചിത്ത കാരുണ്യനൃപതിമാരെയും * സ്നാനപാനാശനവസ്ത്രാഭര ണാദി നാനാപദാത്ഥങ്ങൾകൊണ്ടുമത്യാദരം * സൽക്കരി പ്പിച്ചുസഹദേവനെക്കൊണ്ടു ദുഃഖങ്ങളുംതീത്തുവെച്ചോര നന്തരം * നല്ലരഥങ്ങളിലേറിപ്പറഞ്ഞയ ച്ചുല്ലാസമോടുപു റപ്പെട്ടുമാധവൻ * പാത്ഥനുംഭീമനുമൊന്നിച്ചുപാണ്ഡവ പ്ര സ്ഥദേശേചെന്നുശംഖുംവിളിച്ചിതു * നന്ദസുതൻതൻെറ ശംഖനാദംകേട്ടു വന്നിതുകാൎയ്യമെന്നോത്തിതെല്ലാവരും * സത്വരംചെന്നഭിവാദ്യവുംചെയ്തുവർ വാത്തകൾധമ്മജനോ ടുചൊല്ലീടിനാർ * നന്ദതനുജനിൽപ്രേമമുഴക്കയാൽ വ ന്നൊരുഹഷാശ്രുവോടുംയുധിഷ്ഠിരൻ * ഒന്നുമേമിണ്ടാതെ നിന്നാനരക്ഷണം വന്നിതാനന്ദംസകലജനത്തിന്നും * ഉ ത്തമമായദശമത്തിലദ്ധ്യായ മിത്ഥമെഴുപത്തു നാലുചൊല്ലീടി നേൻ *

—*—

പിന്നെയുധിഷ്ഠിരൻമാധവൻതന്നോടു വന്നസന്തോ ഷമോടിത്തരംചൊല്ലിനാൻ * ചിന്മയനായൊരുനിന്നുടെശാ സന ബ്രഹ്മാദികളാംസുരജനമൊക്കയും * എത്രയുംമാനിച്ചു മൂർദ്ധ്നാ വഹിച്ചുടൻ നിത്യവുംവന്ദിച്ചുവാഴുമല്ലോവിഭൊ * അ ങ്ങിനെയുള്ളോരുനാഥനാകുംഭവാൻ ഞങ്ങളിൽകാരുണ്യമു ണ്ടാകകാരണം * ഭൃത്യകാൎയ്യങ്ങളുംഞങ്ങൾക്കുചെയ്യുന്ന ഭ

കൽപ്രിയഭവാനെന്നരുതാത്തതും * ഇത്ഥം പറഞ്ഞൊരു ശ്രീകൃഷ്ണാ
ജ്ഞയാനൃപനൃപതികളെല്ലാവരിമ്മിത്തു സാദരം * ധൌമ്യനെ
വ്യാസസുമന്തുഭരദ്വാജ വീതിഹോത്രാസിതദേവലന്മാരെ
യും * മൈത്രേയകണ്വവസിഷ്ഠാദികളേയും പ്രീത്യാമഹാമുനി
കാശ്യപവർഗ്ഗാദി * വൈലപരാശരധൌമ്യാദികളേയും ഭൂ
ലോകപൂജ്യരാം മററുള്ളവരേയും * നന്നായ്വരിമിച്ചൊരുശേഷം
നൃപതികൾ വന്നുനിറഞ്ഞുതുടങ്ങിമോദത്തോടും * വന്നു ധൃ
തരാഷ്ട്രഭൂപനും പുത്രരും പിന്നെ കൃപദ്രോണഭീഷ്മകർണ്ണാദിയും *
എത്രയും ക്രൂരനല്ലാത്ത വിദുരരും ഉത്തമസ്ത്രീകളാം ഗാന്ധാരിയാദി
യും * നാലുവർണ്ണങ്ങളിലുള്ള ജനങ്ങളും കോലാഹലത്തോടു
വന്നുനിറഞ്ഞിതു * എണ്ണമില്ലാതുള്ള രത്നപാത്രങ്ങളും സ്വ
ർണ്ണപാത്രങ്ങളും കണ്ടു ജനങ്ങളും * ചിന്മയനായ മുകുന്ദനേയും
പിന്നെ ധർമ്മസുതനെയും വാഴ്ത്തിനിന്നീടിനാർ * താപസാനു
ജ്ഞയാ ധർമ്മസുതനായ ഭൂപതിശ്രേഷ്ഠനും പുക്കുശാലയിൽ *
യജ്ഞസേനാത്മജയോടും വിധിപോലെ യജ്ഞക്രിയകൾ തുട
ങ്ങിനോരനന്തരം * ധന്യരായുള്ളോരു താപസശ്രേഷ്ഠരും വന്നു
സദസ്സിൽ നിറഞ്ഞിരുന്നീടിനാർ * എത്രയും സന്തോഷമോ
ടു വിപ്രാദിയാം സത്രാശനന്മാരുമൊക്കവന്നീടിനാർ * ഇങ്ങി
നെ യജ്ഞം തുടങ്ങിനോരനന്തരം മംഗലം വന്നിതു ലോകത്രയത്തി
നും * അന്നപാനാദികൾ കൊണ്ടു ജനങ്ങൾക്കു വന്നോരു സ
ന്തോഷമെന്തു ചൊല്ലാവതും * സത്യവ്രതനായ ശ്രാദ്ധദേവാ
ത്മജൻ സത്തമന്മാരായ ഋത്വിക്കുകളെയും * എത്രയും പൂജി
ച്ചു സൽക്കരിച്ചീടിനാൻ ചിത്തം തെളിഞ്ഞവരാശിസ്സു ചൊ
ല്ലിനാർ * ഇക്കാലമഗ്ര്യപൂജയ്ക്കുള്ള യോഗ്യത പാർക്കിലാർക്കെ
ന്നതു സർവ്വജനങ്ങളും * അന്യോന്യവാദം തുടർന്നൊരു നേരത്തു
ധന്യൻ സഹദേവനിത്തരം ചൊല്ലിനാൻ * ലോകൈകനാഥ
നാം കൃഷ്ണനിരിക്കവെ ലോകത്തിൽ മററാരെയിന്നു പൂജിപ്പതും *
സർവ്വധർമ്മങ്ങളും കർമ്മജാലങ്ങളും സർവ്വലോകങ്ങളും ജീവസമൂ
ഹവും * എന്നല്ല സർവ്വമാകുന്നതും മാധവനെന്നല്ലയോ വേദ
ശാസ്ത്രാർത്ഥനിശ്ചയം * ആകയാൽ കൃഷ്ണനെ പൂജിക്കിലോ സ
ർവ്വലോകരും പൂജിതന്മാരായ്‌വരും നിർണ്ണയം * വൃക്ഷമൂലേ ജലം വീ
ഴ്ത്തിയെന്നാകിലോ തൽക്ഷണം ശാഖകളും തെളിഞ്ഞീടുമെ *

ഇത്ഥംസഹദേവവാക്യങ്ങൾകേൾക്കയാൽ സത്തമന്മാരാം
സദസ്യരെല്ലാവരും * ആശ്ചൎയ്യമാശ്ചൎയ്യമെത്രയുംയുക്തമെ
ന്നുച്ചരിക്കുന്നതു കേട്ടുധൎമ്മാത്മജൻ * വ്യാസാദിതാപസഭീ
ഷ്മാദികളുടെ ശാസനയോടുമെഴുനീററവസത്വരം * പ്രീത്യാമു
കുന്ദനെകാലുംകഴുകിച്ചു ചിത്രരത്നാസനെവെച്ചുകൊണ്ടാദ
രാൽ * പുത്രഭാൎയ്യാസഹോദരന്മാരോടു മുത്തമപാദോദകം
ധരിച്ചപ്പൊഴെ * വസ്ത്രാനുലേപനഭൂഷണാദ്യങ്ങളാൽ ഭ
ക്ത്യാമുകുന്ദനെപ്പൂജചെയ്തീടിനാർ * സുന്ദരരൂപനായാസ
നെവാഴുന്ന തന്നുടെനാഥനെക്കണ്ടുധൎമ്മാത്മജൻ * ആനന്ദ
ജാശ്രുക്കൾവാൎത്തുവാൎത്തങ്ങിനെ മാനസാനന്ദേനനിശ്ചലം
നിന്നുപോയ് * സൎവ്വേശ്വരനെയുംധൎമ്മജൻതന്നെയും സൎവ്വ
ജനങ്ങളുംവാഴ്ത്തിനിൽക്കുംവിധൌ * കൃഷ്ണസ്തുതികൾപലതരം
കേൾക്കയും കൃഷ്ണനെപ്പൂജനംചെയ്യുന്നുകാണ്കയും * എന്നിവ
കണ്ടാശ്രുകോപിച്ചെഴുനീററ മന്നവൻചേദീശനിത്തരംചൊ
ല്ലിനാൻ * കാലദേശാവസ്ഥായന്നുമറിയാതെ ബാലവാ
ക്യംകേട്ടുവൃദ്ധജനങ്ങളും * പൂജാൎഹനല്ലാതെയുള്ളോരുകൃഷ്ണ
നെ പൂജിപ്പതുംകണ്ടിരിക്കുന്നതത്ഭുതം * ജ്ഞാനവിജ്ഞാനത
പോമയന്മാരായ നാനാമുനിവരരാമൃഷിമാരെയും * ആദരി
യാതൊരുദുഷ്ടഗോപാലനെ സാദരംപൂജിച്ചതെത്രയുംനിഷ്ഫ
ലം * നല്ലകുലാചാരവൎണ്ണാശ്രമാദിക ളില്ലവനാരെയുംഭേദ
മില്ലതുമേ * നിത്യമഗമ്യാഗമനവുംചെയ്യുന്നു സത്യവും
ശൌചവുമില്ലാത്തദുൎമ്മതി * സ്ത്രീവധബന്ധുഗോഹത്യയും
മോഷണമിവ്വിധംപാപങ്ങളുള്ളഗോപാധമൻ * സൽപാത്ര
മെന്നോൎത്തുപൂജിച്ചനിങ്ങൾക്കു കല്പാവസാനംനരകവാസം
ഫലം * ഇത്ഥംശിശുപാലവാക്യങ്ങൾകേൾക്കയാൽ സത്ത
മന്മാരാംസദസ്യരുംചൊല്ലിനാർ * കഷ്ടമിവനിന്നുചൊന്നൊ
രുവാക്കുകൾ ദുഷ്ടനിവനിതിനില്ലൊരുസംശയം * ത്രൈലോ
ക്യനാഥനാംകൃഷ്ണനെനിന്ദിച്ച മൂലംനരകപതിക്കുമിക്കശ്മ
ലൻ * ദേവഗുരുനിന്ദകേൾക്കുന്നേടിക്കിൽനി ന്നേവനെന്നാ
കിലുംപോകേണമപ്പൊഴെ * അല്ലായ്കിൽപാപമുണ്ടായ്വരു
മെന്നു ചൊല്ലിസദസ്യരുംവാങ്ങിനിന്നീടിനാർ * നിന്ദാവ
ചനങ്ങൾകേട്ടോരുമാധവ നൊന്നുമെമിണ്ടാതെവാഴുംദശാ

ന്താരെ * കൃഷ്ണനിന്ദോക്തികൾകേട്ടുസഹിയാഞ്ഞു ജിഷ്ണുവും കോപിച്ചെഴുനീററുസത്വരം * പാപിയെക്കൊല്ലുവനെന്നു പറഞ്ഞാശു ചാപബാണങ്ങളെടുത്തുകാണ്കയാൽ * പോകെന്നുഭീമനുംമാദ്രീതനയരും കേകയസൃഞ്ജയയാദവവീരരും* പാഞ്ചാലമത്സ്യരുംചെന്നോരുനേരത്തു ചാഞ്ചല്യമെന്ന്യെശിശുപാലഭൂപനും*സത്വരംവാളുംപരിചയുംകൈക്കൊണ്ടുപാർത്ഥാദികളെയുംഭത്സിച്ചുനിന്നതേ * ചെമ്മെസമരംതുടങ്ങുന്നനേരത്തു കൎമ്മഭംഗംവരുമെന്നോർത്തുകൃഷ്ണനും*പെട്ടന്നുചക്രമെടുത്തുശിശുപാല ദുഷ്ടന്റെകണ്ഠംമുറിച്ചുവീഴ്ത്തീടിനാൻ* ചേദീശദേഹത്തിൽനിന്നുംപുറപ്പെട്ട മേദുരമായൊരുതേജസ്സുമപ്പൊഴെ * എല്ലാജനങ്ങളുംകാണ്കവെചെന്നാശു മല്ലവിലോചനന്തന്നോടുചേൎന്നതേ * നാരായണജയയെന്നുജനങ്ങളും വാരിജനേത്രനെവാഴ്ത്തിനിന്നീടിനാർ * പേടിച്ചുചേദീശപക്ഷമായുള്ളവ രോടിവനാന്തരംപുക്കൊളിച്ചീടിനാർ * എത്രയും വൈരംമുഴുക്കയാൽകൃഷ്ണനെനിത്യവുംചിത്തേനിനച്ചുവസിക്കയാൽ * മൂന്നുജന്മംകൊണ്ടുചേദിഭൂപാലനു വന്നുമുകുന്ദനോടുള്ളസായൂജ്യവും * തൽക്ഷണമൃത്വിക്സദസ്യജനങ്ങൾക്കു ദക്ഷിണനന്നായ്കൊടുത്തുധൎമ്മാത്മജൻ * നല്ലൊരവഭൃതസ്നാനവും ചെയ്തവ നെല്ലാരുമൊന്നിച്ചിരുന്നസഭാന്തരെ * രാജവൎഗ്ഗത്തെയുംസൎവ്വജനത്തെയും പൂജിച്ചുവേണ്ടതുനൽകിവിട്ടീടിനാൻ * മുഖ്യമായുള്ളൊരുരാജസൂയത്തെയും പുഷ്കരനേത്രനാം ദാമോദരനെയും * നന്നായ്സ്തുതിച്ചുകൊണ്ടെല്ലാജനങ്ങളും വന്നവഴിക്കുഗമിച്ചോരനന്തരം * ഭക്താഭിലാഷവുംകൈവരുത്തിക്കൊണ്ടു ഭക്തപ്രിയനായകൃഷ്ണനുമപ്പൊഴെ * നന്ദിച്ചുധൎമ്മജാനുജ്ഞയുംകൈക്കൊണ്ടു ചെന്നുനിജപുരംപുക്കുവാണീടിനാൻ * ചേദീശജന്മവുംതൽകാരണങ്ങളും സാദരംമുന്നമെവിസ്തരിച്ചീടിനേൻ * നന്ദജഭക്തനാംധൎമ്മതനയനു വന്നസമൃദ്ധിയുംമാനവുംകാണ്കയാൽ * ദുഷ്ടനാംദുൎയ്യോധനൻ തനിക്കൊട്ടുമെ തുഷ്ടിയുംവന്നീലതാപംവളൎന്നിതു * ശേഷമുള്ളൊരുജനങ്ങളെല്ലാവരും തോഷവുംകൈക്കൊണ്ടുചെന്നുവാണീടിനാർ * ഉത്തമമാമൊരുരാജസൂയത്തെയു മത്യന്തദുഷ്ടനാംചൈദ്യനാശവും * കാലത്തെഴുനീററുചിന്തിപ്പവ

ക്കൊരു കാലത്തുമില്ലനരകവാസംദൃഢം * മുഗ്ദ്ധവിലോചന
മാരേദശമത്തി ലദ്ധ്യായമഞ്ചെഴുപത്തുംചൊല്ലിനേൻ *



ഇത്തരംമാമുനിചൊന്നതുകേട്ടാശു ചിത്തമോദത്തോ
ടുചോദിച്ചുഭൂപനും *ഉത്തമമായൊരുരാജസൂയംകണ്ടു ചിത്ത
സന്താപംദുൎയ്യോധനനേററവും * വന്നതിനുള്ളൊരുകാര
ണംചൊല്ലേണ മെന്നതുകേട്ടുരചെയ്തുമുനിവരൻ * ധൎമ്മ
സുതൻതന്റെരാജസൂയത്തിനു സംബന്ധിമാരായഭൂപാല
രൊക്കയും * വന്നൊരുശേഷംപ്രവൃത്തികൾക്കൊക്കയും മന്ന
വൻകല്പിച്ചിതോരോജനങ്ങളെ * വിത്തങ്ങൾസൂക്ഷിപ്പതി
നുദുൎയ്യോധനൻ നിത്യവുംവെപ്പിന്നധിപതിമാരുതി * സ
ജ്ജനപൂജകൾചെയ്യാൻസഹദേവ നൎജ്ജുനൻസജ്ജനശു
ശ്രൂഷണത്തിനും * ദാനാധിപനാക്കിവെച്ചിതുകൎണ്ണനെ നാ
നാപദാൎത്ഥംനകുലൻവരുത്തണം * വിപ്രരെക്കാൽകഴുകി
പ്പാൻമുകുന്ദനെ കല്പിച്ചുപിന്നെദ്രുപദാദികളെയും * ഓരോ
രൊകൎമ്മത്തിനാക്കിധൎമ്മാത്മജൻ പാരാതെയജ്ഞംതുടൎന്നൊര
നന്തരം * ഘോഷങ്ങളോരോന്നുകാണ്കയാലേവരും തോഷി
ച്ചുവാഴ്ത്തിനാർധൎമ്മതനൂജനെ * ചേദീശമോക്ഷംകഴിഞ്ഞൊര
നന്തരം മോദേനദക്ഷിണചെയ്തുധൎമ്മാത്മജൻ * നല്ലൊരവഭൃ
തസ്നാനത്തിനായ്ക്കൊണ്ടു മെല്ലവെയാത്രതുടൎന്നുമോദത്തോടും*
ആനതേർകാലാൾകുതിരപ്പടയോടു മാനകദുന്ദുഭിശംഖനാദ
ത്തോടും * വന്ദിസ്തുതിപാഠശബ്ദഘോഷത്തോടു മൃന്ദിദ്രവ
ണവീണാദിനാദത്തൊടും * പാരമലംകരിച്ചുജ്വലിച്ചുള്ളൊരു
നാരീനരനൃപനാനാജനത്തോടും * ചെന്നുഗംഗാതടംപു
ക്കൊരനന്തരം വന്നാസന്തോഷേണസൎവ്വജനങ്ങളും * ഗോര
സകുങ്കുമവാരിതെലങ്ങളും പാരാതെതങ്ങളിലൂത്തുതുടങ്ങി
നാർ * തന്നുടെപത്നിയോടൊന്നിച്ചുധൎമ്മജൻ നന്നായവഭൃ
തസ്നാനവുംചെയ്തു * നാനാജനങ്ങളുമപ്പൊഴെഗംഗയിൽ
സ്നാനവുംചെയ്തുഘനാശംവരുത്തിനാർ * പുഷ്പവൎഷംചെയ്തു
ദേവസമൂഹവു മപ്പോഴെവാദ്യങ്ങൾഘോഷിച്ചിതേററവും *
പിന്നെയെല്ലാവരുമൊന്നിച്ചു ധൎമ്മജൻചെന്നുനിജഗൃഹംപു
ക്കൊരനന്തരം * ചിത്രവസ്ത്രാദികൾകൊണ്ടുജനങ്ങളെ ഊ

ഷ്ടിവരുത്തിപ്പറഞ്ഞയച്ചീടിനാർ * എത്രയും ബന്ധുക്കളായ ജനങ്ങളെ തത്രവസിപ്പിച്ചു സൽക്കരിച്ചീടിനാർ * ധർമ്മജ പ്രീതിവരുത്തുവാനായ്ക്കൊണ്ടു ചിന്മയനാകിയ ദേവകീനന്ദനൻ * യാദവന്മാരെപ്പറഞ്ഞയച്ചെത്രയും മോദവും കൈക്കൊണ്ടുതത്ര വാണീടിനാൻ * ഇത്തരം ധർമ്മസുതനായ ഭൂപതി ദുഷ്കരമായ മനോരഥസാഗരം * മാധവനായൊരു പോതേന സുതരം ബാധകൂടാതെ കടന്നു വീണീടിനാൻ * ഇത്തരം ധർമ്മസുതനായ ഭൂപനു മത്തലകന്നു വസിക്കുംദശാന്തരെ * അന്നൊരുനാൾ ദുര്യോധനൻ ധർമ്മജ മന്ദിരമെല്ലാം നടന്നു നോക്കുംവിധൌ * ദേവാസുരോരഗയക്ഷജനങ്ങൾക്കു മേവമില്ലാത്തൊരു സമ്പത്തു കാൺകയാൽ * എത്രയും പാരമസൂയ മുഴുക്കയാൽ ചിത്തജ്വരവും വളർന്നിതന്നിടിനെ * അന്നൊരുനാൾ ധർമ്മപുത്രനാം ഭൂപതി തന്നുടെ ബന്ധുമിത്രാമാത്യവർഗ്ഗവും * സോദരന്മാരും മുകുന്ദനുമൊന്നിച്ചു മോദേന ചിത്രമായുള്ള സഭാതലെ * സാമ്രാജ്യലക്ഷ്മ്യാ വിളങ്ങി വാഴും വിധൌ കാണ്മതിനായ്ക്കൊണ്ടു ദുര്യോധനനൃപൻ * തന്നുടെ സോദരന്മാരോടുമൊന്നിച്ചു നന്നായലങ്കരിച്ചാശു ചെന്നീടിനാൻ * തത്രജലസ്ഥലഭ്രാന്തി വരികയാൽ വസ്ത്രമുയർത്തി നടന്നിതു നിർജ്ജലെ * പിന്നെ സ്ഥലമെന്നോർത്തു നടന്നവൻ ചെന്നൊരു വെള്ളത്തിൽ വീണു മുങ്ങീടിനാൻ * പാണികൾ കൊട്ടിച്ചിരിച്ചിതു ഭീമനും കാണാതെ മന്ദം ചിരിച്ചു പാഞ്ചാലിയും * ആരും ചിരിക്കരുതെന്നു ധർമ്മാത്മജൻ പാരം തടുത്തുവെന്നാകിലുമേവരും * ഇന്ദീവരാക്ഷന്റെ ഭാവമുണ്ടാകയാൽ നന്നായ് ചിരിച്ചിതു കണ്ടു സുയോധനൻ * എത്രയും ലജ്ജയും കോപവും കൈക്കൊണ്ടു ഹസ്തിനമാം പുരം പുക്കുവാണീടിനാൻ * ദുർന്നയനായ സുയോധനഭൂപനു വന്നൊരപമാനമിത്തരം കാൺകയാൽ * ഒട്ടുമെ സൌഖ്യമല്ലാഞ്ഞു ധർമ്മാത്മജൻ കഷ്ടമിതെന്നു പറഞ്ഞു വാണീടിനാൻ ഇന്നിതു ഭൂഭാരനാശനകാരണമെന്നോർത്തു മോദിച്ചു വാണിതു കൃഷ്ണനും * പാപിയായുള്ള സുയോധനഭൂപനു താപമുണ്ടാവതിന്നെന്തൊരു കാരണം * ഇതു ചൊല്ലീടേണമെന്നു പരീക്ഷിത്തു തന്നോടു മാമുനിശ്രേഷ്ഠനും ചൊല്ലിനാൻ * മുഗ്ദ്ധവിലോ

ചനമാരെദശമത്തിലദ്ധ്യായമാറമെഴുപത്തുംചൊല്ലിനേൻ *
ഇന്നിനിച്ചൊൽവതിനാലസ്യമുണ്ടിനി ക്കെന്നുകിളിയുംപൊ
ഞ്ഞൊടങ്ങിടിനാൾ *

---

കനകനിറമുടയശുകതരുണിജനരത്നമെ കൃഷ്ണലീലാമൃ
തംചൊല്ലുചൊല്ലൊക്കയും * മധുമഥനചരിതമതിമധുരമിതു
കേൾക്കയാൽ മാനസംതൃപ്തിവരുന്നതില്ലേതുമേ * സരസിരു
ഹമിഴികളുടെവചനമിതുകേൾക്കയാൽ സാദരംപൈങ്കിളി
പ്പൈതലുംചൊല്ലിനാൾ * നളിനദളനയനനുടെമഹിതച
രിതാമൃതം നന്നായ്ച്ചൊവിതന്നുകേട്ടുകൊൾകെങ്കിലോ * ന
രപതിയൊടഥസകലഗുണനിധിമുനീന്ദ്രനും നാരായണൻ
കഥചൊല്ലിത്തുടങ്ങിനാൻ * മഹിതഗുണഗണനിലയനര
പതിശിരോമണേ മാധവലീലയിലൊന്നുകേൾക്കഭവാൻ *
കമലദളനയനനഥകുമതിശിശുപാലനെ ക്കൊന്നതുകേട്ടു
സഹിയാഞ്ഞുസാല്വനും * നൃപസദസികുപിതമതിയദുകു
ലമൊടുക്കുവാൻ നന്നായ്പ്രതിജ്ഞയുംചെയ്തുഗമിച്ചവൻ *
ഗഹനതരവിപിനമതിൽവിരവിനൊടുചെന്നുടൻ ഗംഗാധ
രനെത്തപസ്സുതുടങ്ങിനാൻ * ഭുവനപതിചരണമതുഹൃദിക
രുതിനിത്യവും ഭൂമിവരാംഗൈകമുഷ്ടിഭുജിച്ചവൻ * അനലനു
ടെനടുവിലഥരവികിരണവുംസഹി ച്ചങ്ങിനെകാലമൊരാ
ണ്ടുചെല്ലുംവിധൌ * അധികതരകരുണയൊടുമവനുടയഭ
ക്തിക ണ്ടുടനിന്ദുശേഖരൻപ്രത്യക്ഷനായിതേ * അതുപൊഴു
തുനൃപതികുലതിലകനടിവന്ദിച്ചു ആനന്ദബാഷ്പാകുലാക്ഷ
നായ്ചൊല്ലിനാൻ * മനുജജനവിബുധകുലദിതിജരജനീച
ര ന്മാരാലവദ്ധ്യനായീടണമേവിഭോ * മനസിതവകരുണ
യൊടുതരികൊരുവിമാനവും മർത്ത്യജനമതുകാണരുതെപ്പൊ
ഴും * സപദിഹരനവനിപനൊടിഹതവമനോരഥം സാധി
ക്കുമെന്നരുൾചെയ്തുമറഞ്ഞുതേ * അഥമയനുമവനിപനുമദ
നരിപുശാസനാ ലായാസസൌഭമൊന്നുണ്ടാക്കിനൽകി
നാൻ * അതുപൊഴുതുനരപതിയുമതിലഥ കരേറിനാകാശമാ
ർഗ്ഗംഗമിച്ചിതുസൌഭവും * അഥനൃപനുമഖിലബലനിവ

ഘമതിലേററിവെച്ചാകാശമാഗ്ഗ്ണചെന്നുജിതശ്രമം * ദനുജബലസഹിതനതികുപിതമൊട്ടു സാലപനും ദ്വാരകപുക്കശരങ്ങൾതൂകീടിനാൻ * അതിമഹിതവരിഷസമമമിതശരധാരകളംബരെനിന്നുവരുന്നതുകാൺകയാൽ * കിമിദമിതിയദുബലവുമഥസപദിരാമനും കൃഷ്ണതനയരുംസാത്യകിവീരനും* കുലിശസമശരനിരകൾഗഗനമതുലക്ഷമായ് കൊണ്ടുതെരുതെരെതൂകിത്തുടങ്ങിനാൻ * സപദിഭുജചരണഗളരഹിതമഥപുഷ്ടരാൽ സാലപബലങ്ങളുംവീണുതുടങ്ങിനാർ * അതികുപിതമതിസപദിനരപതിവിമാനവു മപ്പോളവനിതലത്തിലിറങ്ങിനാൻ * അഥസകലയദുവരരുമവനിഗതസൗഭവുമാലോക്യസാലപനിവനെന്നറികയാൽ * സപദിബഹുശരനിരകളഴകൊട്ടുചൊരിഞ്ഞുതേ സാലപനുംബാണങ്ങൾതൂകിത്തുടങ്ങിനാൻ * ഇരുപുറവുമധികബലമവനിയതിൽവീണപോയിത്തരമുണ്ടായയുദ്ധകോലാഹലെ * പരിചിനൊട്ടുനൃപതിയുടെബലവതിശരങ്ങളാൽ പ്രദ്യുമ്നവീരനുംമോഹിച്ചുവീണുതേ* സരസിരുഹനയനസുതവിപുലരഥമപ്പൊഴെ സൂതനുംപിൻനോക്കിവാങ്ങിനിന്നീടിനാൻ * കമലദളനയനസുതനതുപൊഴുതുമൂച്ഛയുംകൈവിട്ടുസൂതനോടിത്തരംചൊല്ലിനാൻ * പലനൃപതിസദസിമമരഥമിതുഭയാനിന്നു പിൻനോക്കിവാങ്ങിച്ചതെത്രയുംനിന്ദിതം * കലഹഭുവിയദുവരരിലൊരുജനമതെങ്കിലും കണ്ടതുണ്ടോനീതിരിച്ചുപോരുന്നതും* അഭയമിദമിനിവിരവിൽമമരഥമിദംഭവാ നമ്പോടരികൾക്കനേരെക്കൂട്ടീടുക * അമലമതിഹരിസുതനമിതിസപദിചൊല്ലിനാ നദ്ധ്യായമേഴമെഴപതുംചൊല്ലിനേൻ *

---

അഥരഥവുമതിജവമൊടരികലവധത്തിനായ മ്പോടുസാരഥിതാനുംനടത്തിനാൻ * രഭസമൊടുശരനിരകളനവധിചൊരിഞ്ഞാശു രുഗ്മിണീനന്ദനൻപാഞ്ഞടുക്കുംവിധൌ * നൃപതിയുടെകരിതുരഗരഥമനുജസഞ്ചയം നഷ്ടമായ്പന്നതുകണ്ടുബലാധിപൻ * പരുഷമൊടുശരനിരകളനവധിപൊഴിച്ചുതേ പ്രദ്യുമ്നനാശുവധിച്ചാനവനെയും * മതിതെളിവൊടിരുപകൽസമരമതുചെയ്യുവർ മുപ്പൊമ്പതുരി

നംചെയ്തോരനന്തരം * ദുരിതഹരനഖിലജഗദധിപതിജ
നാർദ്ദനൻ ദുന്നിമിത്തങ്ങൾപലവിധംകാൺകയാൽ * യമത
നയവിജയമുഖനൃപതികളൊടപ്പൊഴെ യാത്രയുംചൊല്ലിപ്പു
റപ്പെട്ടസത്വരം * പവനസമജവമൊടഥനിജഭവനസന്നി
ധൌ പുക്കൊരുനേരത്തു കണ്ടിതുസാല്വനെ * ഭവനമതുമുപ
വനവുമതുലപരിഘങ്ങളും ഭേദിച്ചതുകണ്ടുകോപിച്ചുകൃഷ്ണനും
അതിജവമൊടിവനെബതരന്നശിരസികൊൽവനെന്നാത്മ
നാചിന്തിച്ചുസാല്വനോടെത്തിനാൻ * സപദിനൃപവരനു
മൊരുവിപുലഗദയാകൃഷ്ണ സാരഥിതന്നുടെനേരെയെറിഞ്ഞു
തേ * സപദിയദുപതിയുമതുതിലസദൃശമാക്കിനാൻ സാല്വ
നെയുംപുനരെയ്തുപിളന്നതേ * വിഗതഭയമഥനൃപനുമൊരു
ശരമെടുത്തുടൻ വാമകരത്തിന്മെലെയ്തുകൃഷ്ണനെ * തദനു
ഹരികരകലിതകനകമയശാൎങ്ഗവും താഴത്തുവീണിതുചിത്രമ
ത്രേത്തുലോകം * സകലജനമതുപൊഴുതുഭയവിവശചിത്തരാ
യ് സാല്വനപ്പോൾചിരിച്ചുചൊല്ലീടിനാൻ * കുമതിവരര
ണശിരസിസദസിശിശുപാലനെ കൊന്നീലയോനീചതി
ച്ചുജള്ളമതേ * വിഗതഭയമിഹസമരഭുവികിമപിനില്ലീലൊ
വൈകാതെനീചെന്നുവാഴുംയമാലയേ * ഇതിനൃപതിവച
നമതിപരുഷമഥകേൾക്കയാ ലിന്ദീവരാക്ഷനവനോടുചൊ
ല്ലിനാൻ * അരികളൊടുപടപൊരുതുമളവിലതിനിന്ദ്യമാ
മാത്മപ്രശംസയാകിംഫലംദുർമ്മതേ * സമരമതുവിഗതഭയ
മഴകിനൊടുചെയ്കനീസംസാരമാൎഗ്ഗേണയുദ്ധംജയംവരാ * ന
രകരിപുമധുരമിതിനൃപതിയൊടുരച്ചുടൻ നല്ലഗദയെടുത്തൊ
ന്നെറിഞ്ഞീടിനാൻ * നിജശിരസികഠിനതരഗദയതുപതി
ക്കയാ ലൊന്നുവിറച്ചുമറിഞ്ഞിതുസാല്വനും * അതുപൊഴു
തിലൊരുപുരുഷനഥകമലനേത്രനോ ടത്യന്തദുഃഖേനവന്നു
ചൊല്ലീടിനാൻ * തവജനനിവചനമിതുനിശമയമഹാമതേ
താതനെബ്ബന്ധിച്ചുസാല്വനുംകൊണ്ടുപോയ് * പരവശത
പെരുകിനൊരുയദുകുലമതൊക്കയും പാലിച്ചുകൊൾകെന്നു
മാതാവുചൊല്ലിനാൾ * ഇതിപുരുഷവചനമതുസഭയമഥ
കേൾക്കയാ ലിത്തരംചിന്തിച്ചുശോകേനകൃഷ്ണനും * മഹിത
ഭുജബലമുടയമമസഹജവീരനും മത്സുതൻപ്രദ്യുമ്നനുംയുയുധാ

നനും * പലരുമിവരതിബലികളവിടെമരുവുംവിധൌ പാ
പിയാംസാല്വൻതൊട്ടുമാജനകനെ * മനസിബഹുവിവ
ശതയൊടിവപലതുമോത്തതി മന്ദനായ്കൃഷ്ണൻവസിക്കുംദ
ശാന്തരെ * നിജജനകസഹിതനതികുപിതമതിസാല്വനും
നില്ക്കുന്നതുംകണ്ടുപുഷ്കരവീഥിയിൽ * അഥകമതിനരപതി
യുമധികതരഹാസമോടംബുജലോചനൻതന്നോടുചൊല്ലി
നാൻ * അയികപടഹൃദയതവജനകനെനിരാകുലം മാത്തു
ഞാനിന്നുവധിപ്പതുകാണ്കനീ * ജളതയൊടുനിജജനകവധ
വുമിഹകണ്ടഹോ ജീവിച്ചിരിക്കുന്നതെന്തിനുനീവൃഥാ * പ
രിഭവവുമിതിനുതവഭുജബലവുമുണ്ടെങ്കിൽ പാലിച്ചുകൊൾക
നീമൂഢശിഖാമണെ * കുമതികളിൽ വിരുതുടയനൃപനിതി
പറഞ്ഞാശു കൊന്നിതുതാതനെമാധവൻകാണ്കവെ * ജന
കനുടെതലയുമഥസവിധഭുവി വീണിതു ജല്പിച്ചുനിന്നൊരു
സാല്വൻമറഞ്ഞിതു * ഹൃദയമതിൽവളരുമൊരുകരുണ
യൊടുകൃഷ്ണനും ഹാഹാഹതോസ്മീതിമോഹിച്ചുവീണുതേ *
തദനുമുരമഥനനഥനിജമനസിമോഹവും തീൎന്നുഴനീററാശു
നോക്കുംദശാന്തരെ * പുരുഷനെയുമഥജനകനുടെതലയുമെ
ങ്ങുമെ പാൎത്തുകാണായ്കയാൽവിസ്മയിച്ചീടിനാൻ * മധുമഥ
നനതുപൊഴുതുശഠനൃപതിതന്നുടെ മായമെന്നുള്ളതറിഞ്ഞു
കോപത്തോടും * നിരവധികശരനിരകൾഗഗനഭുവിവിട്ടിതു
നീട്ടുവെച്ചെന്നുപരന്നുശരങ്ങളും * സപദികരചരണഗളര
ഹിതമലസംഗരെ സാല്വബലങ്ങളുംചാൎത്തുവീണീടിനാർ *
സപദിഹരികരകലിതമഹിതഗദകൊണ്ടുടൻ സൌഭംതക
ൎത്തുഴിതന്നിൽവീഴ്ത്തീടിനാൻ * തദനുനരപതിയുമൊരുനി
ശിതഗദകയ്ക്കൊണ്ടു തൽക്ഷണംകോപേനയുദ്ധംതുടങ്ങിനാൻ
കഠിനതരകലഹമതിലഥനൃപതിതന്നുടെ കണ്ഠംമുറിച്ചിതുച
ക്രേണമാധവൻ * പുതുമലരുമതുപൊഴുതുനരകരിപുമൂദ്ധ്നി
പൂരിച്ചുനന്നായ്സ്തുതിച്ചാരമരരും * അഖിലയദുവരരുമഥ
മുരഹരനെവാഴ്ത്തിനാ രദ്ധ്യായമെട്ടുമെഴുപതുംചൊല്ലിനേൻ*



കമലദളനയനനഥചലനൃപതിസാല്വനെ കൊന്ന
തുകേട്ടാത്തുദന്തവക്ത്രനൃപൻ * അയുതഗജബലനവനുമെ

രുഗദയെടുത്തുകൊ ണ്ടംഭോജലോചനനോടെതൃത്തീടിനാൻ
ദനുജരിപുതനുനിജഗദയെത്തുമെടുത്താശു ദന്തവക്രൻത
ന്റെമുമ്പിൽനിന്നീടിനാൻ * മധുമഥനനൊടുതദനുനൃപനുമ
രചെയ്തിതു മാതുലനെക്കലചെയ്യുജളപ്രഭോ * മനസിപുന
രൊരുവരെയുമൊരുമമതയെന്നിയേ മററുബന്ധുക്കളെക്കൊ
ന്നതുകാരണം * തവമരണമിതുസമയമഹമിനിവരുത്തുവൻ
താപമിനിക്കിതുകൊണ്ടില്ലതെല്ലുമേ * കമലശരജനകനൊടു
ഖലനിതിപറഞ്ഞാശു കാത്രശൌപേൻഗദകൊണ്ടടിച്ചിതു *
തദനുനിജകരകലിതവിപുലഗദയാഹരി തൽക്ഷണംകോപ
മോടൊന്നടിച്ചീടിനാൻ * ചലിതതനുനൃപനുമഥശകലിത
ശരീരനായ് ചത്തുധരണിയിൽവീണിതുതൽക്ഷണാ * സമ
രമതിൽനിജസഹജമരണമതുകേൾക്കയാൽ സൌരഭമുൾ
ക്കൊണ്ടുചെന്നാൻവിഡൂരഥൻ * അവനുടയവിപുലഗളമ
മലകമലേക്ഷണ നപ്പൊഴേചക്രേണഖണ്ഡിച്ചുവീഴ്ത്തിനാൻ*
ഇതികുമതിനൃപതികളെവിരവൊടുവധിച്ചുട നിന്ദീവരേക്ഷ
ണൻമന്ദിരംപുക്കതേ * അഖിലജനനിവഹമഥമുരഹരനെ
വാഴ്ത്തിനാ രാനന്ദമുൾക്കൊണ്ടുവാണിതെല്ലാവരും * തദനുകു
രുവരരുമഥശമനസുതനാദിയും തമ്മിലകലഹമുടുത്തതുകാ
ണ്കയാൽ * അഖിലജനകലിഹരണനമലമതിരാമനു മ
ന്പൊടുതീൎത്ഥയാത്രാൎത്ഥംഗമിച്ചിതു * സകലജനദുരിതഹര
ണങ്ങളായുള്ളോരു സാരതീൎത്ഥങ്ങളിൽസ്നാനവുംചെയ്തുടൻ *
നിഖിലമുനിഗണനിലയനിവഹപരിശോഭിതം നൈമിശാര
ണ്യമകംപുക്കരാമനും * സകലമുനിവരരുമഥസപദിബല
ദേവനെ സൽക്കാരവുംചെയ്തിരുത്തിയഥാസുഖം * സകല
മുനിസദസിഗതഭയമഥവരാസനെ സൂതനിരിപ്പതുകണ്ടുഹ
ലായുധൻ * കുപിതമതിനിജഹൃദയമതിലഥനിനച്ചിതു ക
ഷ്ടമധമനായുള്ളോരുസൂതജൻ * സകലമുനിവരസദസിസു
ഖമൊടുവരാസനേ സംശയംകൂടാതെവാഴുന്നതത്ഭുതം * വി
വിധതരനിഗമശതമിവനധികബുദ്ധിമാൻ വ്യാസനോടേ
ററംഗ്രഹിച്ചതുനിഷ്ഫലം * നയവിനയമിവനധികമപിന
ഹിധൎമ്മവും നമ്മെയുമേതുംബഹുമാനമില്ലഹോ * ദമരഹിത
മിവനമതിദുരിതമിതുചെയ്കയാൽ ദുഷ്ടനിവനിതിനില്ലൊരു

സംശയം * വിവിധതരദുരിതകൃതഖലജനവധാത്ഥമാ
യ് വന്നുപിറന്നുഞാൻകൊൽവനിവനെയും * ഇതിമ
നസികരുതിയൊരുകുശതൃണശരത്തിനാ ലീഷ്യയാരാമനും
സൂതനെക്കൊന്നിതു * അതുപൊഴുതുമുനിവരരുമതിഭയസ
മന്വിത മത്തലോടാഹന്തകഷ്ടമെന്നോതിനാർ * ബല
നൊടഥസകലമുനിവരരുമുരചെയ്തതെ ബ്രഹ്മാസനംഞങ്ങൾ
സൂതനുനൽകിനേൻ* ദനുജരിപുചരിതമതുസതതമപിചൊ
ല്ലുവാൻ ദീർഘമായുസ്സുംകൊടുത്തിതുഞങ്ങളും * ബഹുസുകൃത
മെഴുമിവനെവിരവൊടുവധിക്കയാൽ ബ്രഹ്മഹത്യാദോഷമി
ന്നുവന്നതവ * ഇതിനുതവജഗദധിപനഹിദുരിതമെങ്കിലു മി
ന്നുദൃഷ്ടത്തിനായ്നിഷ്കൃതിചെയ്യേണം * സകലമുനിവരവച
നമിതിസപദികേൾക്കയാൽ ശങ്കയുംകൂടാതെരാമനുംചൊല്ലി
നാൻ * കരുണയോടുമമദുരിതശമമതിനുനിങ്ങളും കല്പിച്ച
തൊക്കയുംചെയ്യുന്നതുണ്ടുഞാൻ * ഇവനുമുനിജനവചനമ
തുസഫലമാക്കുവാ നിന്നുഞാൻവൈകാതെജീവനുണ്ടാക്കു
വൻ * ബലവചനമിതിമധുരമവരുമിതികേൾക്കയാൽ ബദ്ധ
മോദമുനികളുംചൊല്ലിനാർ * അഖിലജഗദധിപതവമ
ഹിമശരവീര്യവും മസ്മദ്വചനവുംനിഷ്ഫലമാകൊലാ * സദ
യമതിനിഹവിരവിലൊരുവഴിവിധിക്കണം സർവേശപരഭവാ
നന്തരുതാത്തതും * മുനികളുടെവചനമിതിനിശമനദശാ
ന്തരേ മാനിച്ചുരാമനുമിത്തരംചൊല്ലിനാൻ * അഖിലനര
സുരദിതിജഖഗമൃഗജനങ്ങൾക്കു മാത്മാവുപുത്രനെന്നുണ്ടുവേ
ദോക്തിയും * സകലഗുണസഹിതമൊരുതനയനിവനിപ്പൊ
ഴേ സത്യമദ്ദേഹത്തിൽനിന്നുജനിച്ചിടും * അവനഖിലഹരി
കഥകളഴകൊടുരചെയ്തിടുമന്യമെന്താഗ്രഹംനിങ്ങൾക്കുചൊ
ല്ലുവിൻ * അതുപൊഴുതുഹലധരനോടവരുമഥചൊല്ലിനാ
രല്ലുമുണ്ടാഗ്രഹംഞങ്ങൾക്കുമാനസേ * ഇതിവിപിനമതില
ധികകുമതിയൊരുദാനവ നില്വലപുത്രനായുള്ളൊരുവല്ക
ലൻ * ഇരവുപകലഖിലദിശിസുഖമൊടുചരിച്ചവ നിഷ്ഠി
കാലത്തുവന്നെത്രയുംകശ്മലൻ * വമനമലനരവലലരുധിര
മൂത്രവും വർഷിച്ചുനിത്യവുമിഷ്ടിമുടക്കീടും * മനസിതവക
രുണയൊടുമമവനെഹതിചെയ്തുടൻ മാനസവിഘ്നപദധ്യാന

നിഷ്ഠയാ * വിവിധഹരിഗിരിശമുനിനിലയമൊട്ടുഭാരതം വ
സരംകൊണ്ടുവലംവെച്ചുസാദരം * അഘഹരണമതിനഖി
ലവിമലജലതീർത്ഥവു മാടിയാൽപാപവിശുദ്ധിയുംവന്നീടും
അമലമതിഹലധരനൊടിതിമുനികൾചൊല്ലിനാ രദ്ധ്യായ
മെഴ്പത്തൊമ്പത്തുംചൊല്ലിനോൻ *

— * —

അസുരവധമതിനുബലനവിടെമരുവുന്നനാ ളത്യന്ത
മുഖ്യമാംപച്ചവുംതന്നതേ * അത്തുസമയമസുരനഥഗഗനത്തു
വിനിന്നുടനാശ്ശുരുധിരാദിവർഷംതുടങ്ങിനാൻ * അസുരനുടെ
ഗിരിസദൃശവിപുലതനുകാൺകയാ ലായുധത്തെ ച്ചിന്തചെയ്തി
തുരാമനും * വിപുലതരഹലവുമഥമുസലവുമതിദ്രുതം വന്നു
നിജകരെവാണോരനന്തരം * ദനുജകുലവനദഹനനഥനി
ജഹലത്തിനാൽ ദാനവൻതന്നെവധിച്ചജിതശ്രമം * സപ
ദിനിജകർകലിതമുസലവരതാഡനാൽ സീരിയുംദൈത്യനെ
ക്കൊന്നുവീഴ്ത്തീടിനാൻ * അഖിലമുനിവരരുമഥഹലധര
നെവാഴ്ത്തിനാ രമ്ലാനപങ്കജമാലയുംനൽകിനാർ * നയവിന
യസഹിതമഥമുനികളൊടുയാത്രയും നന്നായ്പറഞ്ഞുനടകൊ
ണ്ടുരാമനും * അഖിലദിശിവിലസുമൊരുവിമലബഹുതീർത്ഥ
വു മാടിപ്പിതൃദൈവതർപ്പണംചെയ്തുടൻ * വനസശതമെന്നി
കനകസഹിതമഥഗോക്കളെ വിപ്രവരന്മാക്കസംഖ്യമായ്
നൽകിനാൻ * നളിനഭവഗിരിശഹരിനിലയബഹുലിംഗവും
നതപാപ്രഭാസംഗമിച്ചോരനന്തരം * കുരുനൃപതിജനസമര
മതിലവിലഭൂപരും കാലപുരത്തിൽഗമിച്ചതുകേൾക്കയാൽ*
അവനിയുടെഭാരമഖിലമിതുപൊഴുതുനഷ്ടമാ യത്യന്തസൗ
ഖ്യമെന്നോർത്തു വാഴുംവിധൌ * സപദികുരുപതിയുമഥപവ
നസുതവീരനും സംഗരംചെയ്യാൻമുതിർന്നതുകേൾക്കയാൽ *
മനസിബഹുകരുണയൊടുജവമൊടഥചെന്നിതു മാനിച്ചി
തുപാർത്ഥദുര്യോധനാദികൾ * നിജചരണസരസിജയുഗമഴകി
നൊടുവന്ദിച്ച നന്നായ്മുരകൊത്തഴകിനാൻകൃഷ്ണനും * നയ
സഹിതമഥബലനുമവനൊടുരചെയ്തിതു നിങ്ങൾതമ്മിൽ
പൊരുതീടുകവേണ്ടെടാ * ഒരുവനിഹബലമധികമൊരുവ
നഥശിക്ഷയു മൊക്കുമിരിവരുമാക്കുംജയംവരാ * അതികപി

ഭമതികളവരിതിഹലധരോദിത മപ്പവുമാദരിയാഞ്ഞതുകാരണം * വിധിവിഹിതമിതിമനസി കരുതിബലദേവനും വീണ്ടുപോയ്നൈമിശാരണ്യമുൾപ്പുക്കാൻ * മുനിവരരുമത്തുപൊഴുതു സപദി ബലദേവനെ മോദേന പൂജിച്ചു സൽക്കരിച്ചീടിനാർ * മനസി ബഹുസുഖസഹിതമവിടെ മരുവുന്ന നാൾ മുഖ്യയജ്ഞങ്ങളും ചെയ്തിതു രാമനും * അനവരതസുഖമവിടെ മരുവിന തപസ്വികൾക്കാത്മവിജ്ഞാനവും നൽകിനാനാദരാൽ * ബലനഥ നിജപുരിയിലഴകിനൊടു ചെന്നിതു ബന്ധുക്കളും കണ്ടു സൽക്കരിച്ചീടിനാർ * വിവിധമതിബലചരിതമഖിലമപി കേൾക്കിലോ വിഷ്ണുപാദാംബുജഭക്തിയുണ്ടായ്വരും * അതികുതുകമൊടു ദശമകഥയിലഞ്ഞൊരു മിന്നദ്ധ്യായമെണ്ണത്തുമിന്നു ചൊല്ലീടിനേൻ *

— * —

മുനിവരനൊടത്തു പൊഴുതു നൃപനഥ ചൊല്ലിനാൻ മാധവലീലകൾ കേട്ടാൽ മതിവരാ * ഹരികഥകളൊരുദിവസമഴകിനൊടു കേൾക്കിലോ ഹന്ത മറ്റൊന്നിനും മോഹമുണ്ടായ്വരാ മനസി തവ കരുണയൊടു മധുമഥനലീലകൾ മാനിച്ചിനിയുമരുൾ ചെയ്ക വേണമേ * നൃപതിയുടെ വചനമതു മുനിയുമിതി കേൾക്കയാൽ നാരായണനെ സ്മരിച്ചു ചൊല്ലീടിനാൻ * മുരമഥനസഖനവനിസുരനൊരുവനെത്രയും മുഖ്യൻ കുചേലനെന്നാഖ്യയായുള്ളവൻ * നിഗമനിധി യമനിയമ വിനയശമശീലവാൻ നിർമ്മലനൈഹികമോഹമില്ലാത്തവൻ * നിജമനസി ഹരിചരണകമലവുമുറപ്പിച്ചു നിത്യകർമ്മങ്ങളും ചെയ്തു വാഴും വിധൌ * നിജമനസി കരുണയൊടുമൊരു പൊഴുതു ഭാര്യയും നിർദ്ധനനാകുമവനോടു ചൊല്ലിനാൾ * ധരണിസുരവരസകലഗുണനിലയ സമ്മതേ ധർമ്മശീലമമ വല്ലഭ കേൾക്കനീ ധനവുമൊരു പരിജനവുമൊരു ധനികബന്ധവും ധാന്യങ്ങളും നമുക്കില്ലാത്ത കാരണം * തവ തനയരനുദിനവുമനശനനിമിത്തമായ് താപാവാഴുന്നതോരും മഹാമതേ * പദയുഗവുമപി ച കരയുഗവുമുടലുമിമെ പാരം തളർന്നു നില്പാനരുതമേ * കരയുമൊരു തനയരുടെ പരവശത കാൺകയാൽ കഷ്ടമുരുകുന്നിതെന്നുടെ മാനസം * കനകമണിവലയമണിവസനമിവയൊക്ക

യും കാമിക്കമല്ലോതരുണിമാരൊക്കയും * അതിനുമമകിമപി നഹിഹൃദയമതിലാഗ്രഹ മന്നമൊരുദിനംകിട്ടിയാൽപോരു മേ * സകലമപിതവമനസികരുണയുളവാകിലോ സാധിപ്പതിനുവഴിയുണ്ടുനിർണ്ണയം * സരസിരുഹദളനയനനസുരമഥനനവസബ്രഹ്മചാരിയാമിന്ദിരാവല്ലഭൻ * ദനുജരിപുനിജചരണനതജനവരപ്രദൻ ദ്വാരാവതിതന്നിൽവാഴുന്നതില്ലയോ * അനിശമപിനിജചരണയുഗമതുനിനച്ചവ ക്കാത്മാവുപോലുംകൊടുക്കുമേമാധവൻ * ഇരവുപകലവനുടയചരണയുഗവുംനിന ച്ചിഷ്ടസഖാവായവിപ്രനല്ലോഭവാൻ * ദനുജരിപുസവിധഭുവിഗമനമതുചെയ്കിലോ ദാരിദ്ര്യമെല്ലാംനമുക്കുതീൎന്നീടുമേ * ദ്വിജനമഥഗൃഹിണിയുടെവചനമിതികേൾക്കയാൽ ദൈവഗതിയുംനിനച്ചുചൊല്ലീടിനാൻ * അയിസുമുഖിതവവചനമഖിലമുപപന്നമെ ന്നൎത്ഥത്തിനാഗ്രഹമില്ലിനിക്കെങ്കിലും * നളിനദളനയനനുടെസവിധമതിലിന്നു ഞാൻ നിന്നുടെവാക്കിനാൽചെന്നുവന്നീടുവൻ * പരമസുഹൃദഖിലജഗദധിപതിമുകുന്ദനെ പ്രാഭൃതംകൂടാതെകാണ്മതുയോഗ്യമോ * കിമപിതരികിതിനുമമപ്രാഭൃതംവല്ലതേ കല്യാണിഞാനതുംകൊണ്ടുപോയീടുവൻ * നിജരമണവചനമിതികുതുകമൊടുകേൾക്കയാൽ നാലുഗൃഹേചെന്നുയാചിച്ചുപതിയും * അവരുമതികരുണയൊടുമഥപൃഥുകമുഷ്ടിക ളപ്പൊഴേ നാൽവരുമോരോന്നുനൽകിനാർ * അവളുമഥപൃഥുകമൊരുവസനശകലത്തിൽവെ ച്ചപ്പോടുബന്ധിച്ചുകാന്തനുനൽകിനാൾ * അവനിസുരനതുപൊഴുതുപൃഥുകവുമെടുത്തുകൊ ണ്ടുത്വരിതമൊടുദ്വാരകായാത്രതുടങ്ങിനാൻ * സരസിരുഹദളനയനമുഖകമലദൎശനം സാധിക്കുമിന്നെന്നുചിന്തിച്ചുവിപ്രനും * നിജമനസിവളരുമൊരുസുഖമൊടുനടന്നുടൻ നന്ദസുതഗൃഹസന്നിധൌചെന്നുതേ * അമലമണികനകഗൃഹനികരമതു കണ്ടുക ണ്ടാനന്ദമോടുനടന്നുകുശചേലനാം * കരിതുരഗരഥമനുജഭടനിവഹവുമുടിത കക്ഷ്യങ്ങളുംകടന്നങ്ങുചെല്ലുംവിധൌ മുരമഥനഗൃഹിണിജനമണിദേവനാശോഭയും മോദേനകണ്ടുതിചൊന്നിൽകടന്നിതു * ദനുജകുലമഥനനഥ ധരണിസുരവൎയ്യനെ ദൂരവേകണ്ടാശുചെന്നുസസംഭ്രമം * പ്രിയസഖനെ

വിരവിനൊടുകരമത്തുപിടിച്ചുടൻ പിന്നെയുംപിന്നെയുംന
ന്നായുഴകിനാൻ * അഥഹരിയുമഥമവനിസുരനുടെസമാ
ഗമാലാനന്ദജാശ്രുപൊഴിച്ചുനിന്നീടിനാൻ * അവനിസുര
നഖിലജഗദധിപനസംഗമാലത്യന്തശുദ്ധനായ്മോദിച്ചു
നിന്നതെ * അഥഹരിയുമവനിസുരകുലവരപദദ്വയമാശു
കഴകിച്ചുകൊണ്ടുപാദോദകം * നിജശിരസിസകലജഗദഘ
ഹരണാനെത്രയും നന്ദിച്ചുഭക്ത്യാധരിച്ചൊരനന്തരം * അ
തികൃപയൊടവനിസുരകരമത്തുപിടിച്ചുകൊ ണ്ടപ്പൊഴെവാ
ഴിച്ചുതന്നുടെമെത്തമേൽ * അമരതരുസുമരചിതവിവിധ
തരമാല്യവുമമ്പോടണിയിച്ചുദിവ്യാംഗരാഗവും * അഥധ
രണിസുരവരനെവിരവിനൊടുപൂജിച്ചു തപ്പൊഴെശൈബ്യ
യുംവീയിനാൾവിപ്രനെ * അതികുതുകസഹിതമഥതരുണി
ജനമൊക്കയുമന്യോന്യമിത്താംചൊല്ലിത്തുടങ്ങിനാർ * അ
വനിസുരനിവനധികമലിനനതിനിസ്പൃഹ നസ്ഥോകരത്തുമെ
ലിഞ്ഞൊരുഗാത്രവും * വസനമത്തുമതിമലിനമിവനിലഖി
ലേശനവാത്സല്യമിത്രവനീടുവാനെന്തഹോ * സകലഗു
ണനിലയനിവനതിനുനഹിസംശയം സൎവ്വേശപ്രിയനാ
യിവരികയാൽ * പലവിധവുമവർപറയുമളവിലവനീസു
രൻ പാണിപിടിച്ചിരുന്നാശുദാമോദരൻ * കുശലമത്തു
സകലമപിസദയമുരചെയ്തുടൻ കൂറോടുപിന്നെയുംചോദി
ച്ചിതിത്തരം * അയിധരണിസുരവരമഹാമഹിമാൻഭവാ
നാത്മാനുരൂപയാംഭാൎയ്യയെവേട്ടിതോ * കിമപിതവഹൃദയ
മതിലഭിലഷിതമെന്നിയെ കൎമ്മങ്ങളുംചെയ്തുവാഴുന്നിതോസ
ഖെ * തവമനസിതരുണിജനസുതധനസുഖങ്ങളിൽ താ
ല്പൎയ്യമില്ലെന്നറിഞ്ഞിരിക്കുന്നുഞാൻ * കിമപിനഹിഹൃദയ
മതിലഭിലഷിതമെങ്കിലും കൎമ്മങ്ങൾലൌകികത്തിന്നുചെ
യ്യേണമെ * വ്രതമൊടഥഗുരുഭവനമതിലതിസുഖേനനാം
വാണകാലത്തുള്ളവാൎത്തതോന്നുന്നിതോ * കുതുകമൊടുഗുരു
തരുണിവചനമതുകാരണം കാടകംപുക്കവിറകിനായ്ക്കൊ
ണ്ടുനാം * അത്തുസമയമധികതരവരിഷമുള്ളവാകയാ ലന്ധകാ
കാരത്തൊടുരാത്രിയുംവന്നിതു * അലിയുമൊരുകുളിരുമതിമ
ഹിതരംപൂവുമത്യന്തമോരനാംപാരംവലഞ്ഞിതു * അ

തിഭയമൊടടവിയതിൽ നിശികരമത്തുംപിടി ച്ചന്ധരായ്നി
ഉക്കൂടാതെനിന്നീലയോ * ഉഷസിഗുരുവരനധികകൃപയൊ
ടുതിരഞ്ഞുക ണ്ടെണ്ടായമോദാൽപിടിച്ചുപൂണ്ടീലയോ * സപ
ദിഗുരുവരനമതികരുണയൊടുചൊല്ലിനാൻ സൎവ്വകാമങ്ങ
ളുംനിങ്ങൾക്കുവന്നിടും * വിവിധതരഗുണഗണവുമമലതര
കീൎത്തിയും വിദ്യയുംനിങ്ങൾക്കുപൂൎണ്ണമായ്വന്നിടും * മതിമുദി
തമതിഗുരുവുമിതിബഹുവിധങ്ങളാ ലാശിസ്സരുളിയതിന്നു
തോന്നുന്നിതോ * കുതുകമൊടുമിവപലതുമവിടെമരുവുന്ന
നാൾ ക്രീഡിച്ചതൊക്കെയുംതോന്നുന്നിതോസഖേ * പരമ
ഗുരുകരുണയതുവരികിലിഹദേഹികൾ പൂൎണ്ണമനോരഥന്മാ
രായിവന്നിടും * അവനിസുരനിതിമധുനയനവചനാമൃത
മാകൎണ്ണ്യമോദേനമന്ദമായ്ചൊല്ലിനാൻ * വിവിധതരനിഗ
മഗണമപിസകലവിദ്യയും വേദങ്ങളുംവിഭോപാഠങ്ങളാക
യാൽ * സകലജഗദചരചരപരമഗുരുവാം ഭവാൻ സാന്ദീ
പനിഗൃഹെവാണതുമത്ഭുതം * ഇതിധരണിസുരവരനമജി
തനൊടുചൊല്ലിനാ നദ്ധ്യായമൊന്നുമിന്നെപ്പൊഴുതുംചൊല്ലി
നേൻ *

അപ്പൊഴുതുമധുമഥനനവനിസുരവൎയ്യനോ ടത്യന്ത
മോദേനസാദരംചൊല്ലിനാൻ * പരമഗുണനിലയമമകിമ
പിതവമന്ദിരാൽ പ്രാഭൃതംകൊണ്ടിങ്ങുപോന്നീലയോഭവാൻ *
മമകിമപിതരികിലതുമധികഫലമായ്വരും മത്ഭക്തരായവർത
ന്നതെല്ലാംപ്രിയം * അമലഫലജലകുസുമമിവകിമപിഭ
ക്തിയോടാതുതരികിൽനിറയുമിനിക്കെടൊ * ഭുവനമതുസ
കലമപിവിരചിതനൊടുനൽകിലും ഭക്തിയില്ലെങ്കിൽപ്രസാദി
ക്കയില്ലഞാൻ * നവനളിനനയനനിഹപൃഥുകമിതുനൽകു
വാൻ നാണമാമോൎത്തങ്ങിരുന്നിതുവിപ്രനും * അപ്പൊഴ
തുമധുമഥനനകതളിരിലോൎത്തിത ഞ്ഞതത്തിനെന്നെഭജിച്ച
തുമില്ലവൻ * ഇഹമനസിധനമതിനുനഹികൊതിയതെങ്കി
ലും മിന്നുനിജഭാൎയ്യതന്നുടെവാക്കിനാൽ * നിജമനസിധനരു
ചിയൊടിഹവരികകാരണം നിൎജ്ജരദുൎല്ലഭമ്പതുനൽകു
വൻ * ഇതിമനസികരുതിഹരികിമിദമിദമെന്നരച്ചിരവു

വിപ്രൻറാഭാണ്ഡമഴിച്ചതെ * അതികുതുകമതിമലിനപൃഥു കമതുകാങ്കെയാ ലത്യന്തതൃപ്തനായ്ഞാനെന്നരച്യുതൻ * നി ജമനസികരുണയൊടുമൊരുപൃഥുകമുഷ്ടിയെ നന്നായ്ഭുജിച്ച ങ്ങെടുത്തുരണ്ടാമതും * അപ്പൊഴുതുകരുണയൊടുസരസി ജദളാക്ഷിയാ മാനന്ദരൂപിയാംരുഗ്മിണീദേവിയും * കമലദ ളനയനമൃദുകരമതുപിടിച്ചാശു കിഞ്ചനലജ്ജയോടിത്തരം ചൊല്ലിനാൻ * അലമലമിതവനിസുരനസുരസുരദുല്ലഭ മാ കുമൈശ്വൎയ്യമിതുകൊണ്ടുവന്നിടും * മനസിതവകരുണയൊ ടുമിതുബതഭുജിക്കമാൽ മോക്ഷത്തിനുമിവനിന്നിതുപോരു മെ * നിജമനസികൃപയൊടഥഭുവനപതിവിപ്രനെ നന്നാ യ്ഭുജിപ്പിച്ചുവാഴിച്ചുമെത്തമേൽ * ചരണയുഗപരിചരണ സഹിതമഥ രാത്രിയിൽ ചാരുകഥകളും ചൊല്ലി വാണീടി നാർ *അവനിസുരനതിസുഖമൊടഥരജനിയുംകഴി ച്ചശ്ശ്യാ ദികൎമ്മങ്ങൾചെയ്യേരനന്തരം * നിഖിലജഗദധിപനൊടു സരസമഥയാത്രയും നന്നായുറഞ്ഞുനടന്നുതുടങ്ങിനാൻ * നി ജമനസിവഴിവിവിധമിതിബഹുസുഖത്തൊടും നിൎമ്മലൻഭൂ സുരൻചിന്തചെയ്യീടിനാൻ * അഖിലജഗദധിപനുടെ ച രിതമതിശോഭന മന്തണഭക്തിയുമെത്രയുമത്ഭുതം * അ തിമലിനനഹമധികസുഭഗതനുമാധവ നാശ്ചൎയ്യമെന്നെപ്പു ണൎന്നിതുപാൎക്കിലൊ * അസുരസുരവരനവിലധനമതുല ഭിപ്പതു മംബുജനേത്രകരുണകൊണ്ടല്ലയോ * അഖിലധന വിഭവമതുമതിവിപുലഭോഗവു മൎത്ഥിജനങ്ങൾക്കരുൾക മെമാധവൻ * കിമപിധനരുചിയൊടിഹചിരവിനൊടുവ ന്നഞാൻ കിഞ്ചനവിത്തവുമൎത്ഥിച്ചതില്ലഹൊ * മനസിബ ഹുകരുണയൊടുമമവരവുപാൎത്തുടൻ മേവുന്നപത്നിയോ ടെന്തുചൊല്ലുന്നുഞാൻ * അഖിലജനഹൃദയമതുമറിയുമഖി ലേശ്വര നൎത്ഥംനമുക്കതരാഞ്ഞതുമെന്തഹൊ * പരിചി നൊടുധനനിവഹമിവനിഹകൊടുക്കിലൊ പാരംമദിക്കുമി തെന്നുനിനക്കയോ * വിവിധമിതിനിജമനസികരുതിധര ണീസുരൻ വീണ്ടുനിജഗൃഹസന്നിധൌചെന്നതേ * അ ഥവിവിധമണിഭവനകനകഗൃഹജാലവു മന്തമില്ലാതൊരു മാളികക്കൂട്ടവും * പരമധനകനകമണിവസനബഹുഭൂഷ

ണപൂർണ്ണങ്ങളായുള്ളാകാശഗൃഹങ്ങളും * കനകമയമതിലുക
ളുമുപവനസമൂഹവും കാഞ്ചനചിത്രധ്വജപതാകങ്ങളും *
നവകനകനളിനയുതവിമലസലിലങ്ങളും നല്ലൊരുവാപീത
ടാകസമൂഹവും * അമരവരസദൃശമഥബഹുപുരുഷജാലവു
മപ്സരസ്ത്രീജിതനാരീസമൂഹവും * പലതുമിഹധരണിസുരന
ഴകിനൊടുകാൺകയാൽ പാരംപരിഭ്രമംപൂണ്ടുനില്ക്കുംവി
ധൌ * അമലമണിഖചിതനവവലയകടകാദിയാമാഭര
ണങ്ങളിൽമുങ്ങിമോദത്തൊടും * സുരതരുണിജനസദൃശസു
ഭഗസഖിമാരൊടും സുന്ദരീമൌലിയാംഭൂദേവപത്നിയും *
മനസിബഹുസുഖമോടതിസരസമഥചെന്നുടൻ മന്ദാക്ഷ
മോടെതിരേററിത്തുകാൺകയാൽ * അവനിസുരവരനമിത്തുമമ
ദയിതയെന്നത്തു മച്യുതമായയിതെന്നുനിനയ്ക്കയാൽ * മന
സിഹരിചരണമതുവിരവിനൊടുറപ്പിച്ചു മന്ദിരംപുക്കസുഖി
ച്ചുവാണീടിനാൻ * അവനിസുരവരനഥധനവിഭവസ
ക്തികളൊല്പവുംകൂടാതെചെയ്തുധർമ്മങ്ങളും * മുരമഥനചരണ
യുഗനിനവെട്ടുവസിച്ചുടൻ മുക്തിയുമന്ത്യകാലത്തുലഭിച്ചു
തേ * സകലജഗദഭയകരനഖിലജഗദീശ്വരൻ സർവ്വവുംഭ
ക്തജനങ്ങൾക്കുനൽകുമേ * സകലസുഖമഴകിനൊടുവരുവ
തിനുകൃഷ്ണനെ സേവിച്ചുകൊള്ളേണമെല്ലാജനങ്ങളും * അ
ഖിലപതിചരിതമനുദിവസമിതുചൊൽകിലു മത്യന്തഭ
ക്തിപുരസ്സരം കേൾക്കിലും * അഖിലധനവിഭവസുഖമ
തുസപദിവന്നീടുമദ്ധ്യായമെണ്പത്തിരണ്ടുചൊല്ലീടിനേൻ *



സഹജസുതസകലജനസഹിതമഥമാധവൻ സ്വൈ
രമായ്ദ്വാരകതന്നിൽവാഴുംവിധൌ * സുകൃതിജനസുലഭ
മഘഹരണമതിമുഖ്യമാം സൂര്യഗ്രഹണമൊന്നുണ്ടായ്വരിക
യാൽ * തദനുഭുവിസകലജനമധികകരപുണ്യമാം തീർത്ഥ
സമന്തപഞ്ചകെചെന്നുതേ * മഹിതഭുജബലമുടയഭൃഗു
പതിനൃപാന്വയം മൂവേഴുവട്ടം മുടിച്ചാരനന്തരം
പുനരപികുപിതമതിനൃപതിരുധിരങ്ങളാൽ പഞ്ചഹ്രദങ്ങ
ളുംതീർത്താശ്ശുരാമനും * നിജമനസിവളരുമൊരുപരിഭവമക
റ്റുവാൻ നന്നായതിൽകുളിച്ചുകൊണ്ടാസ്ഥയാ * സക

ലമുനിവിബുധജനപിതൃനിവഹതർപ്പണം സാദരംചെയ്യാശ്ശു യജ്ഞങ്ങൾചെയ്തുടൻ * നൃപതിവഹവധജനിതമഘനിവഹ ങ്ങളൊക്കയും നഷ്ടമായ്വന്നിതുതൽതീർത്ഥവൈഭവാൽ * സകലജ ഗദധിപഭൃഗുവരരചിതമാകയാൽ സർവ്വതീർത്ഥത്തിലുമിത്തീ ർത്ഥമുത്തമം * അത്തുകതതിഭുവിസകലജനവുമതിഭക്തിയോ ട ങ്ങിനെയുള്ളസമന്താദ്ര്യപഞ്ചകേ* ഗ്രഹണദിനസമയമത്തുവ രുവതുഗണിച്ചുടൻ ഗാഢമോദത്തോടുപാർക്കുംദശാന്തരേ * ദ്വിജവരരുമഖിലമുനിവരയതിസമൂഹവും ദ്രോണഭീഷ്മാദികു രുവരരൊക്കയും* പരിചിനൊടുസകലയദുവരരുമഥകൃഷ്ണനും പാണ്ഡവവീരരുംമററുഭൂപാലരും * മധുമഥനഗൃഹണികളുമ തിതസഖിവൃന്ദവും മോദേനകുന്തിഗാന്ധാരിപാഞ്ചാലിയും * നിഖിലനൃപധരണിസുരതരുണിജനമൊക്കയും നന്ദാദിഗോ പാലഗോകുലവൃദ്ധവും* വിവിധതരശകടമതിലനവധിധന ത്തൊടും വൈശ്യസമൂഹവുംശൂദ്രവൃന്ദങ്ങളും * ഇവപലരു മതിസുഭഗവിവിധതരഭൂഷണം മിഴരാനുകൂലമണിഞ്ഞുവന്നീ ടിനാർ * അമരഗണമത്തുപൊഴുതുഗഗനതലവുംനിറ ഞ്ഞാ ശ്ചര്യമെന്നുപറഞ്ഞുനിന്നീടിനാർ * സകലജനമത്തുപൊഴു തുഭൃഗുവരസരസ്സതിൽ സ്നാനവുംചെയ്തുപവാസവുംചെയ്തു ടൻ * വിവിധധനവസനതിലപശുഹയഗജങ്ങളെ വിപ്ര വരന്മാക്കുദാനവുംചെയ്തുടൻ * അഘമകലുമത്തുപൊഴുത്തു പ രിചൊടുകളഞ്ഞുട നാഹാരവുംചെയ്തുവാണിതെല്ലാവരും * തദനുപുനരഖിലജനനിവഹമതികൌതുകം തന്നുടെമിത്രബ ന്ധുക്കളെക്കാണ്കയാൽ * ഹൃദയമതിൽവളരുമൊരുസുഖ മൊടുപുണർന്നുടൻ ഹർഷാശ്രുവാർത്തുകുശലങ്ങൾചൊല്ലിനാർ കരുണയൊടുപൃഥയുമഥസപദിവസുദേവനെ കണ്ടുകരഞ്ഞു കൊണ്ടിത്തരംചൊല്ലിനാൾ* അയിസഹജഗുണനിലയതന യരെയുമെന്നെയു മന്തരംഗത്തിൽമറന്നുപോയോഭവാൻ*സ ഹജസുതസുതനയതനയനിചയത്തൊടും സൌഖ്യമായ് നിത്യംവസിക്കുന്നതില്ലയോ* ഭഗിനിപിതൃജനനിജനസഹജ ജനമൊക്കയും ഭാഗ്യമില്ലാത്തോരുകാലംമറക്കുമേ * അപ്പൊ പൊഴുതുസഹജയൊടുസപദിവസുദേവനു മശ്രുകണങ്ങളും വാർത്തുചൊല്ലീടിനാൻ * അരുതരുതുഭഗിനിതവചപലമിതിക്കിമ

പിശോകവു മാഴ്കയാംനിന്നെഞാനെന്നുംമറക്കുമോ * പക്ഷമിതുതവമനസികിമപിബതതോന്നാലാ പുണ്യശീലെ വിധികല്പിതമൊക്കയും * പരിചിനൊടുയദുവരരുമഥകുരുജനങ്ങളെ പൂജിച്ചുനല്ലകുശലങ്ങൾനൽകിനാർ * സരസിരുഹനയനനൊടുസതതമൊരുമിച്ചുടൻ സൌഖ്യമായ്വാഴുന്ന യാദവവീരരെ * സകലദിശിമരുവിനൊരുനിഖിലജനമാനന്ദയാ സമ്മോദമോടുംപുകഴ്ത്തിനിന്നീടിനാർ * അധികതരകുതുകമൊടുമതുപൊഴുതുനന്ദനു മാശ്രയദുക്കളെച്ചെന്നുകണ്ടീടിനാൻ * അതിസുഖമൊടതുപൊഴുതുസപദിവസുദേവനു മാത്മസമനായനന്ദനെപ്പുൽകിനാൻ * ബലനുമഥ ഹരിയുമതികുതുകമൊടുനന്ദനെ ബദ്ധമോദത്തൊടുചെന്നു വന്ദിച്ചുതേ * അതുപൊഴുതുനിജസുതരെവല്ലവരുമൊരുമോദമോ ടാശ്ലേഷവുംചെയ്തുവെച്ചാർമടിയതിൽ * ജനനിയെയുമതുപൊഴുതുമവരുമഥകൂപ്പിനാർ ജാതമോദേനയശോദയും പുൽകിനാൾ * സപദിയദുകുലതരുണിജനമഥയശോദയെ സല്ക്കരിച്ചാശുകുശലങ്ങൾചൊല്ലിനാർ * സരസിരുഹദളനയനകഥകൾവസുദേവനും സാദരംനന്ദനുംചൊല്ലിവാണീടിനാൻ * അതുപൊഴുതുഹൃദയമതിൽവല്ലവരൊരുശോകമോടംബുജലോചനമാരായഗോപിമാർ * അതിസുഖമൊടവനിഭരഹരണമുഖപങ്കജ മാലോക്യബാഷ്പവുംതൂകിനിന്നീടിനാർ * നിജചരണനതികരണമതുപൊഴുതുകൃഷ്ണനും നന്ദിച്ചുഗോപീജനാന്തികെചെന്നുടൻ * അവരൊടഥകുശലമതുസദയമുരചെയ്തുകൊ ണ്ടപ്പൊഴെചെന്നുവിജനവനാന്തരെ * ബഹുസുകൃതമുടയനിജതരുണികളെയൊക്കയും ബദ്ധമോദേനമാറകെത്തഴുകിനാൻ * അതിസുഖമൊടവരുമഥ ഹരിതന്റെ സമാഗമാ ലാനന്ദവാരിധിതന്നിൽമുഴുകിനാർ * വല്ലവരൊരുമദനകൃതനിജവിരഹതാപവും വല്ലവിമാർക്കകളഞ്ഞുദാമോദരൻ * നിജമനസിവല്ലവമോരുകരുണയൊടവർക്കാത്മ നിർമ്മലജ്ഞാനോപദേശവുംചെയ്തുതേ * അതുപൊഴുതിലതിസുഖമൊടവരുമഥമേവിനാ രദ്ധ്യായമെണ്പത്തുമൂന്നുചൊല്ലീടിനേൻ *



ധരണിഭരഹരണനാഥകരുണയൊടുസാദരം ധൎമ്മജനോടുകുശലങ്ങൾചൊല്ലിനാൻ * ഹരിചരണമതുപൊഴുതു വിമലമതിധൎമ്മജൻ ഹൎഷാശ്രുവുംവാൎത്തുമന്ദമായ്ചൊല്ലിനാൻ * സരസിരുഹനയനതവകരുണയുളവാകയാൽ സൎവ്വദാസൌഖ്യമായ്വാഴുന്നുഞങ്ങളും* തവചരണകമലയുഗപരിചരജനങ്ങൾക്കു താപക്ലേശങ്ങൾവരുമോജഗൽപതേ* പുനരപിചപലകഥകൾസരസമുരചെയ്തുടൻ പാരിച്ചമോദേനവാണിതെല്ലാവരും* കുരുനൃപതിതരുണിജനമതുപൊഴുതു മാധവൻ കാന്താജനങ്ങളെസ്സല്ക്കരിച്ചാദരാൽ * അതികുതുകസഹിതമഥമശുഭകഥകേൾപ്പതിനപ്പോളവരോടുപാഞ്ചാലിചൊല്ലിനാൾ * ഭുവനമതിൽമരുവിനൊരുതരുണികളിലെത്രയും ഭാഗ്യമേറുംകൃഷ്ണകാന്താജനങ്ങളെ * പുരുഷകുലവരനഖിലഭുവനപതിനിങ്ങളെ പാണിഗ്രഹംചെയ്യുവാൻതകൾചൊൽകെടോ * അതുപൊഴുതുതരുണികളുമവരവരെ മാധവൻനാഥനായ്വന്നൊരുവാൎത്തകളൊക്കയും * പരതരുണിജനസദസിസകലമപിചൊല്ലിനാർ പില്പാടുലക്ഷണാ ചൊന്നാളതുനേരം * അഖിലഗുണഗണമുടയമമജനകനാദരാ ലച്യുതനെന്നെക്കൊടുപ്പതിനിച്ഛയാ * നിജഭവനമതിലമലമണികനകചിത്രമായ് നന്നായൊരുലക്ഷമുണ്ടാക്കിവെച്ചതേ* അതുമനുജനൊരുജനവുമഴകിനൊടുകാണ്കയില്ലാ ശ്രുജലമതിൽകാണംചിലനേരം * പരിചൊടഥജനകനൊരുനൃപനിതുമുറിക്കിലാ പുത്രിയെനൽകാമവനെന്നുചൊല്ലിനാൻ * അതുപൊഴുതുകുരുനൃപരുമപരനൃപവീരരുമസ്ത്രങ്ങളെയ്തുമടങ്ങിനില്ക്കുംവിധൌ * കരബലമൊടഥവിജയനൊരുശരമയച്ചതു കൊണ്ടതുലക്ഷ്യംമുറിഞ്ഞതില്ലേതുമേ * അതുപൊഴുതുഹരിയുമൊരുശരവരമയച്ചുടൻ അമ്പോടുലക്ഷം മുറിച്ചുവീഴ്ത്തീടിനാൻ * മമജനകനതുപൊഴുതുബഹുസുഖമൊടെന്നെയും മാധവന്നാത്തുകൊടുത്തോരനന്തരം * സകലജനനൃപരുമഥ സമരമതുചെയ്കയാൽ സൎവ്വജനത്തെയും വെന്നുനാരായണൻ * സകലജനസഹിതമഥനിജഗൃഹമകംപുക്കു സന്തോഷമുൾക്കൊണ്ടുതത്രവാണീടിനാൻ * അ

തിസുഖമൊടവളമിതിനിജകഥകൾചൊല്ലിനാ ളദ്ധ്യായമെ
ണ്ണൂറ്റുനാലുചൊല്ലീടിനേൻ *

---

അഥ സകലതരുണികളുമവരുടെയഭാഗ്യമോ ടാശ്ചര്യ്യമാശ്ചര്യ്യമെന്നുപുകഴ്ത്തിനാർ * അതുപൊഴുതുസകലമുനിവരരുമതിമോദമോ ടച്യുതസന്നിധൌചെന്നാശുകാണകയാൽ * വിരവിനൊടുസകലനൃപഗണവുമഥകൃഷ്ണനും വന്ദിച്ചുപൂജയുംചെയ്യിരുത്തീടിനാൻ * മധുമഥനനഥ സകലമുനികളൊടുചൊല്ലിനാൻ മാന്യരായുള്ളോരുനിങ്ങളെക്കാണകയാൽ* മമ വിവിധതരദുരിതമഖിലമപിനഷ്ടമായ് മാനുഷജന്മവുമിന്നു സഫലമായ് * നിഖിലജനവിവിധതരദുരിതഹരണത്തിനു നിങ്ങളല്ലോഭുവിതീൎത്ഥങ്ങളായതും * അതിമധുരഹരിവചനമിതിതദനുകേൾക്കയാ ലത്യന്തഭക്ത്യാമഹാമുനിവൎഗ്ഗവും * അഖിലജഗദഭയകരചരണകമലംതൊഴു താനന്ദമോടുപുകഴ്ത്തിനില്ക്കുംവിധൌ വളരുമൊരുകുതുകമൊടുസുമതിവസുദേവനും വന്ദിച്ചുമാമുനിമാരോടുചൊല്ലിനാൻ* നിഖിലമപിനിജമനസിസതതമറിയുന്നൊരു നിങ്ങളോടൊന്നുണ്ടുപൃച്ഛചെയ്യുന്നുഞാൻ * കമലഭവരചിതജനനിഖിലമിഹമിക്കതും കൎമ്മപാശംകൊണ്ടുബദ്ധരല്ലോഭുവി * നരകസമജനിമൃതിയുമഥസകലകൎമ്മവും നഷ്ടമാവാൻകൎമ്മമെന്തുചെയ്യേണ്ടതും * നയവിനയസഹിതമിതിവചനമതുകേൾക്കയാൽ നാരദാദ്യന്മാരുമൊന്നിച്ചുചിന്തിച്ചു * ദനുജരിപുനിജതനയനിതിഹൃദിനിനയ്ക്കയാൽ ദിവ്യൻവസുദേവനിത്തരംചൊന്നതും * സകലജനചരിതമിതുസതതസഹവാസന സാരമെന്നാകിലുമാസ്ഥകുറഞ്ഞുപോം * ഭുവനമതിലഘഹരണമതിനുസഹവാസികൾ ഭാഗീരഥിവിട്ടുപോകുന്നുദൂരവെ * മുനിവരരുമതികുതുകമിതിവചനമമ്പോടു മാനിച്ചുശൌരിയോടിത്തരം ചൊല്ലിനാർ * സകലഗുണനിലയയദുവരസകലകൎമ്മവും സംഭ്രാന്തിനശിക്കുന്നകൎമ്മമൊന്നുണ്ടെടോ * മനസിഹരിചരണമതുപരിചിനൊടുറപ്പിച്ചു മററുംഫലസാദ്ധ്യമൊന്നുമോക്കാതെനീ * അഖിലജഗദഘഹരണചരണയുഗമമ്പോടു അച്യുതപ്രീത്യൎത്ഥമായ്ത്തുയജിക്കെടോ * അഘവുമഥജനമൃതി

യുമഖിലമപികാമവു മമ്പോടടത്തുകൊണ്ടുനഷ്ടമാകും ദ്ധം * മനുജനിഹഭുവനമതിൽവിരവൊടുജനിക്കിലോ മൂന്നുകടത്തോടുകൂടിയല്ലോവരു* സകലപിതൃനിവഹമുനികൃതമുനിഗണദായം സന്തതിബ്രഹ്മചൎയ്യങ്ങളാൽതീൎത്തുനീ * വിബുധമുണഗണാവുമിഹസപദിമഖവുംചെയ്തു വൈകാതെതീൎക്കനീസൎവ്വഭാഗ്യാംബുധേ * സകലജഗദധിപനിഹതവതനയനല്ലയോ സാദ്ധ്യമല്ലാതെയെന്തുള്ളനിനക്കെടോ * നിഖിലമിതിമുനിവചനസുഖമൊടിതുകേൾക്കയാൽ നന്ദിച്ചവരെവരിച്ചിതു ശൌരിയും * സകലമുനിഗണവുമത്തുപൊഴുതുവസുദേവനെ സാദരംയാഗവുംതത്രചെയ്യിച്ചതേ * ഭുവനപതിഹരിയെഹ്യദികരുതിപതിനെട്ടുപേർ ഭാൎയ്യമാരൊന്നിച്ചദീക്ഷിച്ചശൌരിയും * സരസിരുഹനയനനഥസപദിമഖസാധനം സൎവ്വവുമന്തമില്ലാതെകൂട്ടീടിനാൻ* സകലനരതരുണികളുമഥസകലവൎണ്ണവും സൎവ്വാഭരണമണിഞ്ഞുമോദത്തൊടും * ചരതമൊടുസകലരസചരിതസുഖഭോജനം ചെയ്തുകളിച്ചുമദിച്ചവാണീടിനാർ* വിബുധജനമത്തുപൊഴുതുവിവിധകുസുമങ്ങളും വൎഷിച്ചുവാദ്യങ്ങൾഘോഷിച്ചിതേററവും * വിവിധതരമത്തുപൊഴുതിലവിടെയുളവായൊരു വിസ്മയംചൊല്ലുവാനാവതല്ലാൎക്കുമേ * അത്തുപൊഴുതുമുനിവരുമമരവരയാഗവു മമ്പോടിതിനൊത്തതല്ലെന്നുചൊല്ലിനാർ * സകലജനമത്തുസമയമവഭൃഥദശാന്തരെ സ്നാനവുംചെയ്തുവിശുദ്ധരായീടിനാർ* പശുവസനധനനിവഹമന്നിരഥനിജങ്ങളും പാരാതദാനങ്ങൾ ചെയ്തിതുശൌരിയും * അഖിലജനമത്തുപൊഴുതുധനമത്തുവരിച്ചുകൊണ്ടാശ്ചൎയ്യമെന്നുരചെയ്തുപോയീടിനാർ * സകലനരപതികളെയുമത്തുപൊഴുതുശൌരിയും സല്ക്കാരവുംചെയ്തയച്ചോരനന്തരം * ഇരവുപകലധികതരസുഖമൊടഥനന്ദനുമിന്നിന്നുപോകേണമെന്നുനിനച്ചുടൻ * മുരമഥനവിരഹമതുമനസിസഹിയാക്കയാൽ മാനിച്ചതത്രവപാൎത്തുമാസദ്വയം * സരസിരുഹനയനനഥനിരവധിധനങ്ങളാൽ സൽക്കാരവുംചെയ്തയച്ചിതുനന്ദനെ * പരിചിനൊടുവിദുരനൊടുസഹിതമഥകൃഷ്ണനും പാണ്ഡവന്മാരെപ്പറഞ്ഞയച്ചപ്പൊഴെ* സകലജനസഹിതമഥനിജമഹിതമന്ദിരെ സതപരംചെന്നു

സുഖിച്ചുവാണീടിനാൻ * അഭിലഷിതമതുസകലമഴകൊടു ലഭിക്കയാ ലാനകദുന്ദുഭിതാനുംയദുക്കളും * അധികതരസുഖ സഹിതമെവിടെമരുവീടിനാ നദ്ധ്യായമെണ്പത്തുമഞ്ചുംപറഞ്ഞു ഞാൻ *

---

കമലദളനയനനൊരുദിവസമഥതാതൻറ കാക്കൽ വീണാശ്രുവണങ്ങിനിപ്പൂംവിധൌ * മുനിവചനമതുകരുതി മനസിവസുദേവനും മോദമോടാശ്ലേഷവുംചെയ്തുചൊല്ലി നാൻ * സകലജഗദചരചരമഖിലനിജമായയാ സൃഷ്ട്യാദി ചെയ്യുന്നനാഥനല്ലോഭവാൻ * സപദിതിവമഹിമയതുസക ലമുനിവൃന്ദവും സത്യമായ്ചൊൽകയാലിന്നറിഞ്ഞീടിനേൻ* സകലജഗദഭയകരജനനസമയെഭവാൻ സൂതിഗൃഹത്തി ങ്കൽനിന്നരുൾചെയ്തുവ * മമമനസിമധുമഥനസകലമപി നിന്നുടെ മായയാനന്ദനായ്താനുമപായനഹം * തവചരിത മിതുപൊഴുതുമുനികളുരചെയ്കയാൽ തപദചനങ്ങളുമിപ്പോൾ നിനച്ചുഞാൻ * മനസിമമപുനരപിചകിമപിതവമായയാ മോഹമുണ്ടാക്കിച്ചമയ്ക്കരുതേതുമേ * അതിനുതവചരണയുഗ മഴകൊടുവണങ്ങിനേ നെന്ന്യെയൊരുഗതിയില്ലിനിക്കാരുമെ* തവചരണനളിനയുഗമകതളിരിലെപ്പൊഴും തോന്നീടുവാ നായനുഗ്രഹിക്കേണമെ* ഇതിജനകവചനമതികരുണയൊ ടുകേൾക്കയാ ലിന്ദിരാരക്ഷണൻമന്ദമായ്ചൊല്ലിനാൻ * സ കലഗുണനിലയമമജനകതവഭാഷിതം സൎവ്വവുംസത്യമതി നില്ലസംശയം* രജനിചരദിതിജസുരനരഖഗമൃഗങ്ങളും രാമ നുംഞാനുംഭവാനുമപരരും * സകലമപിവരപുരുഷനൊരുവ നപിനിൎണ്ണയം സന്തതംമായയാതോന്നുന്നുഭേദവും * സതത മപിഹരിചരണമതുഹൃദിനിനക്കിലാ സംസാരവുംതീൎന്നുമു ക്തിയുംകൈവരും * ദനുജരിപുവചനമതിമധുരമിതികേൾക്ക യാൽ ദ്വന്ദ്വഭ്രമംതീൎന്നുവാണിതുശൌരിയും* നിജതനയരൊ ടുതദനുജനനിയുമുരച്ചിതു നിങ്ങളുമീശന്മാരെന്നറിഞ്ഞു ഞാൻ * വിബുധരിപുവധമതിനുകമലഭവനൊവഭവാൽ വ ന്നുമമാത്മജന്മാരായ്പിറന്നതു * തവചരണമമലമയിശരണമ യിമവിഭോ തൽഭക്തയായഞാനൊന്നുചൊല്ലുന്നതെ* മൃത

സുതനെന്നു ഗുരുവരനുപദികരുണയൊടവൻ മോദേനനൽകി
യ വാർത്തകൾ കേട്ടു ഞാൻ * കുമതിമമ സഹജനഥ തവ സഹജ
ബാലരെ കൊന്നൊരു ദുഃഖം ശമിക്കുന്നതില്ലമേ * കിമപി പൂദി
കരുണയൊടുമവരെയൊരുനാൾ മമ കാട്ടിത്തരികിലെന്നാ
യിരുന്നതേ * ഇതിജനനിവചനമതികരുണമഥ കേൾക്കയാ
ലിന്ദീവരാക്ഷനും രാമനുമപ്പൊഴെ * കുതുകമൊടു സുതലമതിലു
തിജവമിറങ്ങിനാർ കണ്ടുടനത്യാബലിതാനും വണങ്ങിനാൻ *
ബലിയുമഥ നിജമനസി മരുവുമൊരുനാഥനെ ബന്ധുമോദ
ത്തൊടു കണ്ടോരനന്തരം * പരവശതയൊടു സകലധനമതു സ
മർപ്പിച്ചു പൂജചെയ്തേറെ സ്തുതിച്ചു ചൊല്ലീടിനാൻ * ജയസക
ലജഗദധിപ മമ സകലകർമ്മവും ജന്മവുമിന്നു സഫലമായ്വന്നി
തു * ഭവഹരണ തവ ചരണകമലമിഹ കാൺകയാൽ ഭാഗ്യവാ
ന്മാരിൽ വെച്ചാദ്യനായേനഹം * സകലജഗദചരചരപരമ
ഗുരുവാം തവ സാധിപ്പതിന്നൊന്നുമില്ലെന്നിരിക്കിലും * കരുണ
യൊടു മമ സവിധഭുവി വരുവതിന്നിഹ കാരണമെന്തെന്ന
രുൾ ചെയ്യേണമേ * മധുമഥനനപ്പൊഴുതു ബലിയൊട
രുൾ ചെയ്തിതു മാന്യശീല ഭവാൻ കേട്ടാലുമെങ്കിലോ * വിധിത
നയമനുവിന്റെ യുഗമതിൽ മരീചിക്ക വിഖ്യാതരായാറു പുത്ര
രുണ്ടായിതേ * കമലഭവനപ്പൊഴുതു നിജതനയരെക്കണ്ടു കാ
മിക്കയാലാറുപേരും ചിരിച്ചുതേ * ശമരഹിതമതികളിവർ ദി
തിജസുതരാകെന്നു ശാപം വിരിഞ്ചൻ കൊടുത്തോരനന്തരം *
ചിരവിനൊടുമവരഥ ദിതിജകുലജാതരായ്വന്നു ഹിരണ്യക
ശിപുതൻ പുത്രരായ് * അവരെ ബത മമ ജനനി ജഠരമതിൽ മാ
യയുമപ്പൊഴെ കൊണ്ടുവന്നാക്കി മച്ഛാസനാൽ * ക്രമമൊടവ
രപ്പൊഴുതു ജനനമതു ചെയ്തുതേ കൊന്നിതവർകളെ കംസ
നന്തൽക്കുണേ * പുനരപി ച ദിതിജകുലമതിലവർ പിറന്നി
ട്ടു പാർക്കുന്നതുണ്ടു പരന്നും തവാന്തികെ * മമ ജനനിയുടെമ
നസി തനയകൃതശോകങ്ങൾ മാറുവാൻ കൊണ്ടുപോകുന്നു
നവരെ ഞാൻ * അവരുടയ ദുരിതമെല്ലാം സകലമപി നഷ്ടമായ്
ദ്ദൈത്യവമൽപദേ ചെന്നവർ വാണിടും * തവമനസി ഹിതമ
ഖിലമിഹ വത്സ സംശയം തന്നാലുമിപ്പോളവരെക്കൊ വകാതെ
നീ * ബലിയുമഥ നിജസുതരവരെയുമപ്പൊഴെ ബന്ധമോ

ത്തോടുവന്ദിച്ചുനൽകിനാൻ * കമലദളനയനനഥനിജസ
ഹജബാലരെക്കൊണ്ടുപോയ്താതാവിനാശുനൽകീടിനാൻ *
തനയരുടെമുഖകമലമഖിലമിതിനൊട്ടുകാൺകയാൽ തന്നെമറന്നാ
ശു ദേവകീദേവിയും * നയനജലസഹിതമഥമുലയതുചുരന്നു
ടൻ നന്നായ്പുറകെത്തഴുകിമോദത്തോടും * നിജമടിയിലതി
സുഖമൊടവരെബ്ബത്തവെച്ചുടൻ നന്നായ്മുലയുംകൊടുത്തി
തെല്ലാക്കുമേ * നിജമനസിതനയമൃതിജനിതബഹുശോകവും
നീങ്ങിസുഖിച്ചിതുദേവകീദേവിയും * നളിനദളനയനനഥ
ജനനദിവസെപുരാ നന്നായ്ക്കളിച്ചുമുലകൾകുടിക്കയാൽ* അ
ഖിലമവിലമതുപൊഴുതുവിരവൊടുനശിച്ചവ രമ്മയെവന്ദിച്ചു
നാകവുംപുക്കുതേ * അഖിലമപികമലദളനയനനുടെമായ
യെ നന്നായ്സ്ഥിരമൂർച്ചിതുകണ്ടവരൊക്കയും * ഇനിയുമിവപലച
രിതമഖിലജഗദീശ്വര നിശ്ചയമായ്ചെയ്യുവയുണ്ടെന്നറികെ
ടൊ * അനുദിനസമിതുപാകിലധികസുകൃതംവരു മദ്ധ്യായ
മാനമിതന്നെല്ലാം ചൊല്ലിടേനൻ *

---

മുനിവരനൊടത്തുപൊഴുതുവിജയസുതനന്ദനൻ മോദേ
നവന്ദിച്ചുസാദരംചൊല്ലിനാൻ * കഥയമമജനകനുടെജന
നിയെജിതശ്രമം കൊണ്ടുപിതാമഹൻപോയോരുവാർത്തകൾ
അതുപൊഴുതുമുനിവരനുമഴകിനൊടുചൊല്ലിനാനഞ്ജുനൻ
തീർത്ഥങ്ങളാടുവാൻപോയനാൾ * അഖിലജനദുരിതഹരവി
മലബഹുതീർത്ഥവു മാടിപ്രഭാസംപ്രവേശിച്ചനന്തരം * മുരമ
ഥനസഹജയുടെഗുണഗണമശേഷവും മോദേനകേട്ടാശ്ശുകാ
മംമുഴുക്കയാൽ * സകലപതിസഖനുമഥസപദിയതിവേഷ
മായ് സതാരംദ്വാരകതനിലുൾപ്പുക്കുതേ * സകലയദുവരരു
മതികുതുകമോടുരാമനും സന്യാസിയെച്ചെന്നുവന്ദിച്ചുസാദ
രം * മധുമഥനഭഗിനിയുടെമഹിതമണിമന്ദിരെ മാനിച്ചുവാ
ഴിച്ചുസൽക്കരിച്ചീടിനാർ * ശമനിയമമുടയയതിവരനുബല
ദേവനും ശുശ്രൂഷണത്തിനുകല്പിച്ചുഭദ്രയെ * സരസിരുഹ
നയനയുടെശശിസദൃശവക്ത്രവും സല്ലാപരീതിയുംവക്ത്രകടാ
ക്ഷവും * പലതുമിവയതിവരനുമഴകിനൊടുകാൺകയാൽ പ
ഞ്ചബാണാർത്തനായ്തത്ര വാണീടിനാൻ * കമലസമമുഖിയു

മഥസുമശയതിരൂപവും കണ്ടുകാമാസ്ത്രങ്ങളേററവാശ്ശംവി
ധൌ * അചലമതിബലനമഥനിജഭഗിനിതന്നെയു മാത്തു
ദുര്യ്യാധനനാക്കൊണ്ടുനൽകുവാൻ * നിജമനസികരുതിയതു
മുരരിപുവറിഞ്ഞഥ നന്ദിമ്യാരുസംഭ്രമെയുണ്ടാക്കിനാൻ *
അതിനുയദുവരരുമതികുതുകമൊടുരാമനു മുമ്പൊടുവാരിധിതീ
രംഗമിച്ചിതു * കമലദളനയനനുടെസഹജയെധനഞ്ജയൻ
കൃഷ്ണാനുവാദേനതേരിൽകരേററിനാൻ * സപദിപടനിവ
ഹമതുപൊഴുതഥതടുക്കയാൽ സവ്വജനത്തെയുംവെന്നുമഹാ
രഥൻ * കമലസമവദനനൊടുമഴകൊടുഗമിച്ചിതു കേട്ടു
കോപിച്ചുപുറപ്പെട്ടുരാമനും * സകലയദുവരരുമഥമുരമഥന
നുംബഹു സാന്ത്വവാദങ്ങൾപറഞ്ഞടക്കീടിനാർ * കനി
വിനൊടുബലനുമതികുതുകമൊടുശൌരിയും കന്യാധനങ്ങൾ
കൊടുത്തയച്ചീടിനാർ * സകലധനസഹിതമഥവിജയനു
മനാകുലം സുന്ദരിമൌലിയോടൊത്തുവാണീടിനാൻ * വി
ജയനുടെചരിതമിതിമുനിയുമരുൾചെയ്തുടൻ പിന്നൊടുകൃഷ്ണച
രിതങ്ങൾചൊല്ലിനാൻ * മുരമഥനസഖനൊരുവനഖില
ഗുണശീലവാൻ മുഖ്യൻശ്രുതദേവനെന്നുപേരാംദ്വിജൻ *
മനസിഹരിചരണയുഗമനവരതമോത്തുടൻ മൈഥിലരാ
ജ്യേസുഖിച്ചുവാണീടിനാൻ * മനസിഹരിചരണമതുകരു
തിബഹുലാശ്വനാം മൈഥിലഭൂപനുംതത്രമേവുംവിധൌ *
മധുമഥനനൊരുദിവസമവരുടെഹിതത്തിനായ് മൈഥില
രാജ്യത്തിലാശുഗമിച്ചുതേ * സകലമുനിവരസഹിതമഖില
ജഗദീശനെ സവ്വജനങ്ങളുംകണ്ടുമദ്ധ്യെപഥം * കലിതസു
ഖമവരവർകൾനിജനിജധനോചിതം കാഴ്ചയുംവെച്ചുവണ
ങ്ങിനിന്നീടിനാർ * അഥഹരിയുമതികരുണമവരെയുമനു
ഗ്രഹിച്ചമ്പൊടുചെന്നുമിഥിലപുക്കീടിനാൻ * അതുപൊ
ഴുതുനരവരനുമവനിസുരമുഖ്യനു മത്യന്തമോദേനചെന്നതി
രേററാതെ * അതിവിമലമതികളവരധികതരഭക്തിയാ ആ
ശുനിമന്ത്രണംചെയ്താരിരിവരും * അതുപൊഴുതുമുരഹരനു
മവരുടെഹിതാത്ഥമായ് യാരുമറിയാതെരണ്ടുരൂപത്തൊടും *
അവരുടയഭവനമതിലഴകൊടുഗമിക്കയാ ലത്യന്തസന്തോ
ഷമോടുമിരിവരും * സകലജഗദധിപനെയുമഖിലമുനിമാ

രെയും സൽക്കരിച്ചേററസ്തുതിച്ചാരിരിവരും * ഹരിചരണ
പരിചരണനിയൊടുമഥമഹീസുരൻ ഹൎഷ്ണമാധവൻത
ന്നോടുചൊല്ലിനാൻ * കമലദളനയനജയജയജയജഗൽപ
തേ കാരുണ്യവാരിൎധ കൃഷ്ണനമോസ്തുതേ * മമദുരിതഫലമ
ഖിലമിതുപൊഴുതുനഷ്ടമായ് മാനുഷജന്മവുമിന്നുസഫലമാ
യ് * തവചരണപരിചരണഫലമതുലഭിച്ചുമേ തൽപ്ര
സാദാത്ഥമിന്നെന്തുചെയ്യേണ്ടുഞാൻ * അതുപൊഴുതിലവ
നിസുരകരമതുപിടിച്ചുകൊണ്ടംബുജനേത്രൻചിരിച്ചരുൾ
ചെയ്തിതു * സകലമുനിധരണിസുരപരിചരണചെയ്യുനീ
സന്തോഷമത്രനമുക്കൊന്നുമില്ലെടോ * നിഖിലമുനിഗണവു
മഥധരണിസുരവൎഗ്ഗവും നീക്കമില്ലെന്നുടെരൂപമെന്നോൎക്ക
നീ * മുനിനിവഹധരണിസുരപരിചരണമെന്നിയെ മൽ
പൂജകൊണ്ടുപ്രസാദിക്കയില്ലഞാൻ * മമചരണപരിചര
ണരഹിതമഥവിപ്രരെ മാനിക്കിലുംഞാൻപ്രസാദിക്കുമേററ
വും * മുനിനിവഹധരണിസുരവരരെയതിനാൽഭവാൻ
മൽപ്രസാദാത്ഥമായ്പൂജിക്കനിത്യവും * തവമനസിരുചി
തൊട്ടുസകലമതിനാൽവരും തൽഭക്തികണ്ടുതെളിഞ്ഞു ഞാ
നേററവും * ഭുവനപതിവചനമതുസദയമിതികേൾക്കയാൽ
ഭക്ത്യാമുനികളെപ്പൂജിച്ചുവിപ്രനും * നരവരനമഥധരണി
സുരവരന്മാദരാൽ നന്നായനുഗ്രഹംചെയ്തുനാരായണൻ *
സകലമുനിജനസഹിതമഴകൊടുഗമിച്ചുടൻ സ്വപുരംദ്വാരാ
വതിപുക്കമേവിനാൻ * അനുദിവസമിതുപറകിലവനജിത
ഭക്തനാ മദ്ധ്യായമേഴമിന്നെപ്പെത്തുംചൊല്ലിനേൻ *

---

മഹിതഗുണനിലയനഥനരവരന്മാദരാൽ മാമുനി
ശ്രേഷ്ഠനെവന്ദിച്ചുചൊല്ലിനാൻ * നിഗമശതനിഖിലമഹ
ദുപനിഷദമേയമായ് നിത്യമായുള്ളോരുനിൎഗ്ഗുണബ്രഹ്മണി *
വിമലതരഹൃദയമുനിവൃഷഭസംഘങ്ങളും വേദങ്ങളെങ്ങി
നെസഞ്ചരിക്കുന്നതും * ഇതിമനസികിമപിമമജനിതമിഹ
സംശയമിന്നുഭവാനതുതീൎത്തരുളേണമേ * നൃപതിയൊടു
ശുകമുനിയുമതുപൊഴുതുനാരദ നാരായണമുനിശ്രേഷ്ഠസം
വാദവും * പലമുനികളുടെസദസിപറിചൊടുസനന്ദന

പ്രോക്തശ്രുതിഗീതയുംപറഞ്ഞീടിനാൻ * സദയമഥമുനിവൃഷഭവചനമതുകേൾക്കയാൽ സംശയംതീൎന്നഭിമന്യുതനയനും * അധികതരഹൃദയസുഖസഹിതമഥമേവിനാനദ്ധ്യായമെണ്ണത്തെട്ടുംപറഞ്ഞുഞാൻ *

—.*:—

മുരമഥനസഖതനയതനയനൃപതീശ്വരൻ മാമുനിതന്നോടുപിന്നെയുംചൊല്ലിനാൻ * സകലസുരഗണദിതിജമനുജജനമൊക്കയും സംഹാരമൂൎത്തിയായുള്ളകാലാരിയെ * ഭജനമതുകനിവിനൊടുകിമപിബതചെയ്കിലോ ഭോഗസമൃദ്ധികൾവന്നുകാണുന്നതേ * അഥകമലയുടെരമണപദമതുഭജിപ്പവൎക്കൎത്ഥങ്ങളെല്ലാംനശിച്ചുകാണുന്നതേ * ഇരുവരെയുമഴകിനൊടുഭജനമതുചെയ്യുവൎക്കിത്ഥംവിരുദ്ധഫലപ്രാപ്തിചേരുമോ * നൃപതിയുടെവചനമിതിനിശമനദശാന്തരേ നന്ദിച്ചുരുൾചെയ്തുമാമുനിശ്രേഷ്ഠനും * മഹിതഗുണനിലയനൃപപരമശിവനീശ്വരൻ മായാനചിതഗുണയുക്തനെന്നോൎക്കെടോ * സകലപതിശിവനുമഥഗുണസഹിതനാകയാൽ സേവിപ്പവൎക്കുസമൃദ്ധികൾനൽകുമോ * സരസിരുഹനയനനഥഗുണരഹിതനാകയാൽ സേവചെയ്യുന്നവൻനിൎഗ്ഗുണനായ്വരും * അഖിലനൃപകുലതിലകനമലമതിധൎമ്മജനച്യുതൻതന്നോടുരാജസൂയാന്തരേ * സകലജനസദസിബഹുവിധസകലധൎമ്മവും സാദരംചോദിച്ചറിഞ്ഞൊരനന്തരം * മനസിബഹുകുതുകമൊടുമിതുസപദിചോദിച്ചു മാധവനോടപ്പൊളുരുൾചെയ്തുസാദരം * മമചരണയുഗളമതുപരിചൊടുഭജിക്കിലോ മാനവുമൎത്ഥാശയുംനശിപ്പിച്ചുഞാൻ * അഖിലനുടയധനഹരണമതുസപദിചെയ്തീട്ടു മൎത്ഥമുണ്ടായാൽമദിച്ചുപോമേവനും * മഹിതധനനിവഹമതുവിരവൊടുനശിക്കിലോ മിത്രബന്ധുക്കളെവനെവെടിഞ്ഞീടും * സപദിനിജജനരഹിതമെവനതദനന്തരം സംസൎഗ്ഗമുണ്ടായ്വരുംമമഭക്തരിൽ * അതുപൊഴുതുകരുണയൊടുമവനുമമഭക്തിഞാ

* ഈ അദ്ധ്യായത്തിലുള്ള ശ്രുതിഗീതയുടെ മൂലവും വരാൃര ശാമുമേനവനവർകൾ ചെയ്തിട്ടുള്ള ഭാഷാഗാനവും ഈ പുസ്തകത്തിന്റെ അറ്റത്തിൽ ചേർത്തിരിക്കുന്നു.

നമ്പോടുനൽകുമൊട്ടുക്കുള്ളുമുക്തിയും * പരിചിനൊടുമമമ
നസികരുണയുള്ളവാക്കവൻ പാരംപരാധീനമെന്നോൎത്തുസ
വ്വരും * കമലഭവഹരവിബുധവരനരസുതാദിയാം ക്ഷി
പ്രപ്രസാദികളെഭജിമൈത്രയും * വിരവിനൊടുബഹുവിഭ
വധനമതുലഭിച്ചുടൻ വാഴുന്നസംസാരസാഗരെമഗ്നരായ് *
മുരമഥനകമലഭവപുരമഥനരെന്നിവർ മൂവരുംശാപവരപ്ര
ദന്മാരെടോ * ശശിധരനുമഥകമലഭവനനുമതിദ്രുതം ശാ
പവരങ്ങൾകൊടുക്കുംമഹാമതേ * നളിനദളനയനനഥവാ
രമപിചശാപവും നൽകുവാൻകാലംനിരവധിചെല്ലുമേ *
പരമശിവചരിതമെല്ലാപരിചിനൊടുകേൾക്കനീ പണ്ടുവൃകാ
സുരനായശകുനിജൻ * കുമതിവരനഥസകലഭുവനവുമട
ക്കുവാൻ കാമിച്ചുനാരദൻതന്നോടൊരുദിനം * കമലഭവപ
രശുധരഹരികളിവരുമൂവരിൽ ക്ഷിപ്രപ്രസാദനാരെന്നുചോദി
ച്ചതേ * മുനിവരനുമതുപൊഴുതിലവനൊടുരചെയ്തു മാരാ
രിശീഘ്രംപ്രസാദിക്കുമെന്നതും * മുനിവചനമിതിവിരവില
വനുമഥകേൾക്കയാൽ മാരാരിയെത്തപംചെയ്തുതുടങ്ങിനാൻ
അസുരസുതനമിതബലനധികതരനിർഘൃണ മാത്തമാംസം
കൊണ്ടുഹോമംതുടങ്ങിനാൻ * കമലശരമഥനനുടെവിമല
ചരണാംബുജം കാണാഞ്ഞുയാലവൻ സപ്തമവാസരേ * അതി
കുപിതമതിസപദിനിജഗളമറപ്പതിനമ്പോടുവാൾകൊണ്ടു
വെട്ടുംദശാന്തരെ * അതികൃപയൊടഖിലജഗദധിപതിമ
ഹേശ്വര നഗ്നിയിൽനിന്നെഴുനീററസംഭ്രമം * ദനുജനുടെ
കരവുമതിഝടിതിപിടിപ്പെട്ടതേ ദാനവഗാത്രവുംപൂൎണ്ണമായ
പ്പൊഴേ * അസുരവരതരുവനിഹവരമഖിലമെന്നതു മഹേ
ന്ദ്രശേഖരനപ്പോളരുളിനാൻ * ദിതിസുതനമതുപൊഴുതുഹ
രചരണപങ്കജെ ശീഘ്രനമസ്കാരവുംചെയ്തുചൊല്ലിനാൻ *
പുരമഥനമമകരമിതൊരുവനുടെമൂൎദ്ധ്നി പാരാതെവെച്ചാല
വൻമരിച്ചീടണം അഖിലജഗദഭയകരനഥമനസിചിന്ത
യോടങ്ങിനെവന്നീടുമെന്നരുൾചെയ്കയാൽ * അസുരന
ഥപുരമഥനശിരസിനിജഹസ്തവു മപ്പോഴേവെപ്പാനടുത്തു
ചെന്നീടിനാൻ * കരുണയൊടുമഹമിവനുവരമിഹകൊടു
ക്കയാൽ കൊല്ലുന്നതുംധൎമ്മമല്ലെന്നുതോൎക്കയാൽ* ഹരനുമഥ

സപദിനിജവൃഷഭവര മേറിനാൻ ഹാ കഷ്ടമെന്നരുൾചെ യ്തുദേവാദികൾ* അസുരനഥപുരമഥനകരകമലസംഗമ മൽ ഭുതയോഗപ്രഭാവംവരികയാൽ * പരുഷമൊടുമതിജവമൊട വനുമഥപുഷ്കരേ പാഞ്ഞുപുരാരിതൻപിന്നാലെചെന്നിതു * അതിഭയമൊടഖിലദിശിഹരനുമഥപാഞ്ഞുട നപ്പൊഴേവൈ കുണ്ഠലോകമുൾപ്പുക്കിതു *മുരമഥനനതുപൊഴുതുസകലവുമറി ഞ്ഞഥമന്ദമൊരുവടുത്രുമായ്ചെന്നുടൻ * പഥിശകുനിസുത നൊടഥമധുരമുരചെയ്തുതേ പായുന്നതെന്തുനീദൈത്യചൂഡാ മണേ * സകലമപിപറകപറകഴകൊടുമഹാമതേ സാഹായ്യ മൊക്കയുംചെയ്യുന്നതുണ്ടുഞാൻ *മധുമഥനവചനമതിമധുര മിതികേൾക്കയാൽ മോഹിച്ചവൻവാൎത്തയൊക്കയുംചൊല്ലി നാൻ* പരുഷമൊടുശകുനിസുതവചനമതുകേൾക്കയാൽപാ രംചിരിച്ചരുൾചെയ്തിതുവണ്ണിയും* അയിദനുജവരസുമുഖശ്രൃ ണമമവചോഭവാ നദ്യോന്നിനക്കിന്നുവിസ്മൃതിവന്നിതോ*പുര മഥനനിവനറികമഖവിഹതിചെയ്കയാൽ പ്രേതമായ്പുന്നിതുദ ക്ഷശാപത്തിനാൽ * നിഖിലദിശിനിശിതമസിചിതയതിൽ വസിക്കയാൽ നഷ്ടമായ്പുന്നപോലീശപരതാംസഖേ * ഒരുജ നവുമിവനൊടിഹവരമതുവരിക്കയി ല്ലൊന്നുംഫലിക്കുന്നതി ല്ലവരങ്ങളും * മമവചനമനൃതമിതിതവമനസിസംശയം മാ നശീലനിനക്കുണ്ടെന്നിരിക്കിലോ * സപദിതവശിരസിനി ജകരമതുധരിക്കനീ സംശയമല്ലിതുമിഥ്യയെന്നോൎക്കെടോ * അനൃതമിവനിനിയുമിവപറയരുതതിന്നുനാം അമ്പോടവ നെവധിക്കയുംവേണമേ * മധുമഥനമധുരതരവചനസുധ യാലവൻ മോഹിച്ചഹസ്തംതലയിൽവെച്ചീടിനാൻ * അ തുപൊഴുതുഹരനുടയമഹിതവരശക്തിയാ ലാശുവൃകാസു തൻനഷ്ടമായ്പുന്നിതു * അതുപൊഴുതുവിബുധജനമുനിനിവ രഹമൊക്കയു മച്യുതൻതന്നെസ്തുതിച്ചാർപലതരം * അമ രതരുസുമനികരമഴകൊടുചൊരിഞ്ഞുട നപ്സരസ്ത്രീകളുംനൃ ത്തംതുടങ്ങിനാർ * അഥഹരിയുമഴകിനൊടുഹരനൊടരുളീ ടിനാ നാത്മപാപത്താൽമരിച്ചിതുദൈത്യനും * സകലസു തദനുജനരദിതിജവരരെങ്കിലും സജ്ജനദ്വേഷങ്ങൾചെ യ്തുവെന്നാകിലോ * ഇഹമൃതിയുമധികതരനരകഫലവുംവരു

35 *

മീശപാദേഷത്തിനെന്തുചൊല്ലാവതും * സകലജഗദേചര ചരപരമഗുരുവാംതപഃസി സാഹസംചെയ്യിവൻചത്തതുചി ത്രമോ * മദനഹരനതുപൊഴുതുനരകമുരവൈരിയെ മാനി ച്ചുയാത്രപറഞ്ഞുഗമിച്ചുതേ * ഇതിപരമശിവനടയദനുജഭ യമോക്ഷണ മിച്ചയാകേൾക്കിലുംനന്നായുറകിലും * അഖി ലഭയമതുമമിതദ്ദിവ്യമകനുപോ മദ്ധ്യായമെണ്ണൂറ്റതുമൊമ്പ തുംചൊല്ലിടനൻ *

---

സകലമുനിവരജനവുമൊരുപൊഴുതുമുഖ്യമാം യാഗം സരസ്വതീതീരേതുടങ്ങിനാർ * അതുപൊഴുതുപരമശിവഹ രികളിവർമുച്ചരി ലാക്ഷമഹത്വമെന്നുള്ളവാദത്തിനാൽ * അ റിവതിനുഭൃഗുമുനിയുമഖിലമുനിശാസനാ ലംഭോജസംഭവ സന്നിധൌചെന്നിതു * ജനകനടെവരചരണയുഗമതുവ ണങ്ങാതെ നന്നായുരിക്ഷിപ്പതിന്നുഭൃഗുമുനി * സകലമുനിജ നസദസികമലഭവസന്നിധൌ സിംഹാസനെചെന്നിരു ന്നുസമാനമായ് * അതുപൊഴുതുകമലഭവനതികുപിതനാക യാ ലപ്പൊഴേമാമുനിചെന്നുശിവാന്തികേ * അതുപൊഴു തുനിജസഹജമുനിയെഹരനാദരാ ലാശ്ലേഷണംചെയ്യതി ന്നുതുടന്നുതേ * തദനുഭൃഗുമുനിയുമഥഹരനൊടുരചെയ്തിതു തൊട്ടീടരുതുനീബ്രഹ്മഘ്നനാകയാൽ * ശശിധരനമതുപൊ ഴുതിലതികുപിതനാകയാൽ ശൂലമെടുത്തുമുനിയോടടുത്തിതു* വിരവിനൊടുഗിരിസുതയുമഥഹരപദാംബുജേ വീണുവണ ങ്ങിപ്പാഞ്ഞടക്കീടിനാൾ * വിഗതഭയമഥമുനിയുമമലകമ ലേക്ഷണൻ വാഴുന്നവൈകുണ്ഠലോകമുൾപുക്കിതു * അഥ ഹരിയുമഴകിനൊടുസരസിരുഹമങ്കത ന്നങ്കേകിടപ്പതുകണ്ടു മുനീന്ദ്രനും * വിരവിനൊടുഹരിയുടയസവിധഭുവിചെന്നു ടൻ വക്ഷപ്രദേശത്തിലൊന്നുചവിട്ടിനാൻ * മധുമഥനന തുപൊഴുതുജവമൊടെഴുനീററുടൻ മാമുനിശ്രേഷ്ഠനെവന്ദി ച്ചുചൊല്ലിനാൻ * സരസിരുഹഭവതനയമുനിവരതപോനി ധേ സ്വാഗതമല്ലയോചൊൽകമഹാമതേ * അഖിലജഗദ ഖഹരണതവചരണരേണുകൊ ണ്ടദ്യമമഗൃഹംശുദ്ധമായ്തു

ന്നേത * അഖിലമുനിതിലകമമമനസിഭവദാഗമ മല്ലവു മിന്നറിഞ്ഞീടായ്കകാരണം * കുമതിജനസദൃശമഥശയനമു ചെയ്യുന്നും കാരുണ്യമോടുപൊറുത്തുകൊള്ളണമെ * മമ ദുരിതഹരമുരസിതവചരണലാഞ്ഛനം മാനിച്ചുനിത്യംധരി ക്കുന്നതുണ്ടുഞാൻ * അഖിലജഗദധിപമൃദുവചനമിതികേൾ ക്കയാ ലാനന്ദവാരിധൌമഗ്നനായ്മാമുനി * മനസിഹരിചര ണയുഗകമലവുമുറപ്പിച്ചു മോദേനചെന്നുമുനിജനസന്നി ധൌ * സരസിരുഹഭവനപുരമഥനഹരിവാർത്തകൾ സർവ്വ വുമുണ്ടായപോലെചൊല്ലീടിനാൻ * സകലമുനിവരരുമഥഭൃ ഗുവചനഗൌരവാൽ സത്വപ്രധാനൻഹരിയെന്നുറക്കയാ ൽ * സപദിഹൃദിഹരിചരണകമലവുമുറപ്പിച്ചു സത്രവും ചെയ്തവർമുക്തിലഭിച്ചുതേ * ദനുജകുലമഥനനൊരുപൊഴു തിലഥകേശവൻ ദ്വാരകമന്ദിരേവാഴുംദശാന്തരേ * അവ നിസുരവരനൊരുവനൊരുതനയനുത്ഭവി ച്ചപ്പൊഴെബാ ലൻ മരിച്ചതുകാരണം * മൃതസുതനെവിരവിനൊടുകരമതി ലെടുത്താശു മാധവമന്ദിരദ്വാരത്തുവെച്ചുടൻ * അതികരു ണമഖിലയദുസദസിധരണീസുര നാക്രന്ദനംചെയ്തുദുഃ ഖെനചൊല്ലിനാൻ * വിഷയസുഖമഖിലമപിസതതമനു ഭൂതനായ്പ്പിപ്രവിദ്വേഷണംചെയ്യുതിലുബ്ധനായ് * മരുവുമൊ രുശഠനൃപതിദുരിതമതുകാരണം മൽസുതനിന്നുമരിച്ചതുനി ർണ്ണയം * ദനുജസമനൃപതിയുടെധരണിസുരവാസികൾ ദുഃ ഖിക്കയല്ലാതെയെന്തൊന്നുചെയ്യുന്നും * അതിരുദിതമൊടുധ രണിസുരവചനമാശുകേ ട്ടാരുമൊരുത്തരുംമിണ്ടായ്കകാര ണം * അവനിസുരവരനമഥസുതശവമെടുത്തുകൊ ണ്ടങ്ങു ചെന്നത്യന്തദുഃഖേനമേവിനാൻ * പുനരപിചവിമലമതി ധരണിസുരവധൂനും പുത്രൻജനിച്ചുമരിപ്പതുകാരണം * മധു മഥനഗൃഹസദസിനിജസുതനെവെച്ചുടൻ മുന്നേകണക്കേ പറഞ്ഞിതുവിപ്രനും * അതിനുമൊരുജനവുമൊരുമൊഴികൾ പറയായ്കയാ ലന്തണൻദുഃഖിച്ചുപോന്നുവാണീടിനാൻ * ഇതിധരണിസുരവരനുതനയരുളവായവ രിങ്ങിനെതന്നെ മരിച്ചുപോയെട്ടുപേർ * സതതമപിധരണിസുരനതുഹരിഗൃ ഹേവന്നു സന്താപമോടെപറഞ്ഞിങ്ങുപോന്നിട്ടും * അ

ഘനവമസുതമരണമതുധരണിദേവനു മച്യുതമന്ദിരെ ചെ
ന്നുചൊല്ലുംവിധൌ * കിമപി പുനരൊരുജനവുമതിനുപറയാ
യ്കയാൽ കണ്ടുനിന്നോരുധനഞ്ജയൻചൊല്ലിനാൻ * ഇഹ
നരണിസുരവൃഷഭധരണിപതിയായവ രില്ലയോവിപ്രരെര
ക്ഷിച്ചുകൊള്ളുവാൻ * യദുവൃഷഭരിവരവനിസുരകുലമതായി
തേ യാഗവുംചെയ്തുവസിക്കുന്നുനിത്യവും * ചതുരതയൊട
വനിസുരനിവഹപരിപാലനം ചെയ്യാത്തഭൂപൻനടസമൻ
നിൎണ്ണയം * ധരണിസുരതവതനയരിനിയുമുളവാകിലൊ ധ
നിയായുള്ളഞാൻപാലിച്ചുനൽകുവൻ * അറികമമവചന
മിതുധരണിസുരസത്തമ നല്ലായ്കിലഗ്നിയിൽചാടുവന
പ്പൊഴെ * സദയമിതിവിജയനുടെവചനമതുകേൾക്കയാൽ
സന്ദേഹമോടുംദ്വിജവരൻചൊല്ലിനാൻ * കുലിശധരതന
യശൃണുവിമലമതിരാമനും കൃഷ്ണനുംപ്രദ്യുമ്നനുമനിരുദ്ധനും *
അതിബലികളിവരിതിനുമമദുരിതകാരണ മാളല്ലയാഞ്ഞു
വസിക്കുംദശാന്തരെ * നിജമനസിവളരുമൊരുമദമൊട
തിബാലനാംനിയ്യിന്നുചൊന്നതുബോധിച്ചതില്ലമേ * രഭ
സമൊടുമതുപൊഴുതുവിജയനഥചൊല്ലിനാൻ രാമകൃഷ്ണാ
നിരുദ്ധാദികളല്ലഞാൻ * രണശിരസിമമസമരപടുതയതു
കാരണം രുദ്രപ്രസാദംലഭിച്ചമഹാരഥൻ * ഗഗനതലഗ
മനമതുപരിചൊടുലഭിച്ചവൻ ഗാണ്ഡീവമായധന്വരത്നമുള്ള
വൻ* ഭുവനതലമതിലഖിലനൃപവരരെവെന്നൊരു ഭൂപ
തിശ്രേഷ്ഠനാമൎജ്ജുനൻഞാനെടോ * അലമലമിതവനിസുര
തവമനസിസംശയ മന്തകൻതന്നെയുംവെന്നുഞാൻനൽ
കുവൻ * വിജയനുടെവചനമിതിസുദൃഢമിതികേൾക്കയാൽ
വിശ്വാസവുംവന്നു ഭൂമീസുരേന്ദ്രനും * പരമസുഖസഹിത
മൊടുഗൃഹമതിൽവസിപ്പിച്ചു പത്നിക്കുഗൎഭവുമുണ്ടായിവന്നി
തു * വിജയദൃഢവചനമതുഹൃദികരുതിനിത്യവും വിപ്രൻ
പ്രസൂതികാലത്തുസസംഭ്രമം * അയിവിജയകരുണയൊടു
മമസുതനെയിന്നുനീ യമ്പോടുകാത്തുതരികെന്നുചൊല്ലി
നാൻ * സപദിഹരിചരണയുഗമഴകിനൊടുവന്ദിച്ചു സൂതി
കാഗാരംചുഴലവുമൎജ്ജുനൻ * പരിചിനൊടുശരനിരകൾവി

വിധമഥതൂകിനാൻ പിന്നെയുംദിവ്യാസ്ത്രപഞ്ജരംതീൎത്തുതേ * തദനുബത ധരണിസുരതനയനുളവായവൻ തൽക്ഷണംതത്ര മറഞ്ഞുദേഹത്തൊടും * അതുപൊഴുതുതരുണിജനതരുദിതമതു കേൾക്കയാ ലാൎത്തനായ്പാരമലറിവിപ്രേന്ദ്രനം* കരുണയൊടു നയനജലമൊഴുകിവിജയാന്തികെ കോപിച്ചുപാൎത്ഥനോടിത്തരംചൊല്ലിനാൻ* കുമതിവരജളഹൃദയവിജയപുരുഷാധമ ക്ലീബനാംനിന്നുടെവാക്കുകൾകേട്ടുഞാൻ* ഹൃദയമതിലധികതര സുഖമൊടുവസിച്ചുപോയ് ഹാഹന്തമൌഢ്യംചെറുതല്ലിനിക്കഹോ*സകലജഗദധിപതികളിവരിഹനിനക്കിലും സാദ്ധ്യമല്ലാത്തതുദ്ദമ്മോഹിയായനീ* നിഖിലയദുസദസിബഹുദ്ധതയോടുമോറവുമന്നുഞാൻബോധിച്ചതുമതിവിസ്മയം*രജനികരകുലജനിയുമപിചരണവീൎയ്യവും രുദ്രപ്രസാദവുംഗാണ്ഡീവചാപവും* ഇനിയുമിവപലഗുണവുമഖിലജനനിന്ദയു മിപ്പോളെവിടെനീവെച്ചുച്ചപോന്നതും * പൊളികളിവപറവതിനുവിരുതുടയദുൎമ്മതേ പാരാതെചെന്നുപതിക്കനീവഹ്നിയിൽ * ജനസദസിനരനുമൊരുതരുണിയതുമല്ലതേ ജീവിച്ചിരിക്കുന്നതെന്തിന്നുനീവൃഥാ * അവനിസുരവചനമിതി പരുഷമോടുകേൾക്കയാ ലത്യന്തലജ്ജയാപാൎത്ഥനമപ്പൊഴെ* പരുഷമൊടുമഥഗഗനതലഗാമനവിദ്യയാൽ പ്രേതാധിരാജപുരത്തിലുൾപുക്കതേ * ദ്വിജസുതനെയതുപൊഴുതിലവിടെ ലഭിയായ്കയാൽ ദിക്പാലമന്ദിരമൊക്കതിരഞ്ഞുടൻ * അവനിസുരവരനുടയസുതനെലഭിയായ്കയാ ലഗ്നൌപതിപ്പാൻതുടങ്ങുംദശാന്തരെ * കരുണയൊടുമതുപൊഴുതുവിജയനുടെ സന്നിധൌ കൃഷ്ണനുംചെന്നുകരംപിടിച്ചാദരാൽ * വിജയനൊടുമൃദുഹസിതസഹിതമുരചെയ്തിതു വിപ്രകുമാരരെക്കാട്ടുവനൊക്കവെ * കുരുതിലകതവഭുവനമിതിലിതുനിമിത്തമായ് കീൎത്തിയുമൊന്നകുമുണ്ടായ്വരുംസഖേ * അഥവിജയനൊടുസഹിതമമലകമലേക്ഷണ നാശ്ശുതേരേറിപ്പുറപ്പെട്ടുപശ്ചിമെ * സകലജനവനഗിരികൾവിരവൊടുകടന്നുടൻ സപ്തസമുദ്രംകടന്നുപോകുംവിധൌ * അനിലസമജവമൊടഥരഥമതുനടത്തിനാ നന്ധകാരത്തിലകംപുക്കനന്തരം * തുരഗഗണമതുപൊഴുതുനയനമഥകാണാഞ്ഞു തപ്പിനടപ്പതുകണ്ടു

രുമാധവൻ*പ്രളയരവിശതദഹനരുചിജിതസുദർശനം പാ
രാതെമനസിചിന്തചെയ്തീടിനാൻ * അതുപൊഴുതുരഘു
തിലകശരസദൃശവേഗമോടന്ധകാരാന്തരെവന്നിതുചക്രവും
അതിമഹിതരുചിപടലഗുരുതസഹിയാഞ്ഞയം ലക്ഷികംഫി
മ്മിവസിച്ചിതുപാർത്ഥനും * അഥപവനചലിതഗിരിസദൃശ
തിരമാലയോടത്ഭുതമായജലനിധികണ്ടുതേ * അതിനടയ
നടുവിലൊരുമഹിതമണിമന്ദിര മത്ഭുതമാമ്മാറുകണ്ടിതുഫൽ
ഗുനൻ * രജതഗിരിസദൃശമഥഫണാദശശതത്തൊടു രാജിത
നായോരനന്തനെക്കണ്ടുതേ * വിവിധമണിലസിതമൃദുരുചി
രഫണിമെത്തമേൽ വിഷ്ണുസ്വരൂപവുംകണ്ടിതുഫൽഗുനൻ *
മണിമകുടവലയഗണവിമലരുചിയുംവന മാലയുംകുണ്ഡല
കൌസ്തുഭശോഭയും * അമലനവനളിനദളസുഭഗനയനങ്ങ
ളു മഞ്ജുഭുജങ്ങളുമായുധജാലവും * സജലഘനനിറവുമതിരു
ചിരമൃദുഹാസവും സർവ്വാംഗഭൂഷിതഭൂഷണശോഭയും * അ
സുരസുരദിതിജഖഗമുനിവരസമൂഹവു മായുധമൂർത്തികളുംസു
നന്ദാദിയും * സവിധമതിലവനിയൊടുസരസിരുഹമങ്കയും
സേവിച്ചുനില്പതുകണ്ടോരനന്തരം * കലിതസുഖമധികജവ
സഹിതമഥപാർത്ഥനും കൃഷ്ണനുംവീണുനമസ്കരിച്ചീടിനാർ*സ
കലജഗദധിപനഥമൃദുഹസിതയുക്തമായ് സ്വാഗതപൂർവ്വമ
രുൾചെയ്തുസാദരം * കുരുതിലകയദുവൃഷഭധരണിസുരബാ
ലരെ ക്കൊണ്ടുപോന്നേനഹംനിങ്ങളെക്കാണ്മാൻ * അവ
നിഭരമഖിലമപിവിരവൊടുകളഞ്ഞുട നപ്പൊഴെമത്സമീപ
ത്തുവന്നീടുവിൻ * നിഗമശതഗദിതമിഹസകലമപിധർമ്മ
വും നിത്യമനുഷ്ഠിക്കലോകരക്ഷാർത്ഥമായ് * കനിവിനൊടുധ
രണിസുരസുതദശകമിപ്പൊഴെ കൊണ്ടുഗമിച്ചുസുഖിച്ചുവാ
ണീടുവിൻ * അഖിലജഗദധിപനുടെവചനമിതികേൾക്ക
യാ ലങ്ങിനെയെന്നുപറഞ്ഞങ്ങിരുവരും * വിരവിനൊടുഹ
രിചരണകമലമതുവന്ദിച്ചു വിപ്രകുമാരരെക്കൊണ്ടുപോന്നീ
ടിനാർ * വിജയനഥഹരിചരണകമലയുഗദർശനാൽ വ
ന്നോരാനന്ദംപറഞ്ഞാലൊടുങ്ങുമോ * വിജയനൊടുസഹിത
നതിജവമൊടഥകൃഷ്ണനും വിപ്രനുപത്തുകുമാരനെനൽകി
നാൻ * ധരണിസുരനതുപൊഴുതുവിജയനൊടുചൊല്ലിനാൻ

ധന്യനത്രേഭവാനില്ലൊരുസംശയം * ചപലതകൾപലതുമ
ഹമധികതരശോകേന ചൊല്ലിയതെല്ലാംപൊറുത്തുകൊള്ള
ണമെ * കമലദളനയനടെപരമസഖനായനിൻ കീർത്തിയും
കല്പാവസാനമുണ്ടായ്വരും * ദ്വിജനമഥസരസിരുഹനയന
നൊടുചൊല്ലിനാൻ ദാനവാരാതെനമസ്തേജനാർദ്ദന * ചര
ണനതഭരണതവമഹിമനിനയാതെഞാൻ ചൊന്നവയെ
ല്ലാംപൊറുത്തുകൊള്ളേണമേ * അവനിസുരവരനമിഹപ
ലതുമുരചെയ്തുട നത്യന്തമോദേനവാണിതുമന്ദിരേ * മധുമഥ
നനിവപലതുമതിമഹിതലീലകൾ മോദേനചെയ്താനുസർവ്വ
ജനത്തിനും * സകലധനവിഭവസുഖസുതഭവനമെന്നിവ
സർവ്വവുംതൃപ്തിവരുത്തിദാമോദരൻ * നിഖിലമുനിസഹിതമ
ഥബഹുവിധമഖങ്ങളും നന്ദിച്ചുചെയ്തിതുലോകരക്ഷാർത്ഥമാ
യ് * കുമതിവരനൃപതികളെവിജയമുഖസേനയാ കൊല്ലിച്ചു
താനുംവധിച്ചുപലരെയും * സകലദിശിനിഖിലജനമനസി
സുഖവുംവന്നു സർവ്വധനങ്ങളുംപാലിച്ചുമേവിനാൻ * സര
സിരുഹനയനനുടെചരിതമിതുകേൾക്കിലോ സന്താനലാഭം
ലഭിക്കുമെല്ലാർക്കുമേ * അഖിലധനവിഭവമതുമഴകൊടുലഭി
ച്ചീടു മദ്ധ്യായമെണ്ണൂത്തുംപത്തുമോതീടിനേൻ *

— * —

അഥസകലജനസഹിതമമലകമലേക്ഷണ നച്യുതൻ
ദ്വാരകതന്നിൽവാഴുംവിധൌ * സകലജനതരുണികളുമഴകി
നൊടുസന്തതം സർവ്വാഭരണമണിഞ്ഞുകൊണ്ടങ്ങിനെ * അ
ഖിലധനവിഭവസുഖപദവികൾലഭിക്കയാ ലാബാലവൃദ്ധം
സുഖിച്ചുവാണീടിനാർ * രഥതുരഗഭടനിവഹമദകരികളെ
ന്നിവ രാജമാർഗ്ഗത്തിൽനടക്കുന്നുസർവ്വദാ * വിവിധനടനിവഹ
മതുബഹുവിഭവവേഷമായ് വാദ്യഘോഷത്തോടുനർത്തനംചെ
യ്യുന്നു * കുസുമഫലത്തുകനിനദമധുകരരവാകുലെ കോമളോ
ദ്യാനെരമിക്കുന്നുനാരിമാർ * ഒരുദിവസമതുപൊഴുതുസരസി
ജദളേക്ഷണ നോരോരൊഭാര്യമാർക്കോരോരോരൂപനായ് * ക
നകമയകമലശതലസിതവിമലോദകെ കാന്തമാരോടുമൊരു
മിച്ചിറങ്ങിനാൻ * അതുപൊഴുതുവിബുധജനമതികുതുകമോ
ടുവ ന്നംബരമാർഗ്ഗേനിറഞ്ഞുനിന്നീടിനാൻ * നളിനദളനയ

നനാഥതരുണിമണിമാരോടു നല്ലജലക്രീഡചെയ്തുതുടങ്ങി
നാൻ * അമലജലമതിലധികസുഖമൊടവർനീന്തിയു മാ
നന്ദമുൾക്കൊണ്ടുപാടിത്തുടിക്കയും* അതിസുഖമൊടവരവർ
കൾനിജരമണനെദ്രുത മാലിംഗനംചെയ്തുനന്നായ്രമിക്കയും
അതിവിമലസലിലമതുകരമതിൽനിറച്ചുകൊ ണ്ടന്യോന്യമു
ത്തുംവഴിച്ചുചിരിക്കയും * വിവിധമിതിസരസിരുഹനയനദ
യിതാജനം വിശോകനാഥനോടൊത്തുരമിച്ചുതേ * സകല
ജഗദധിപനൊടുസുഖമൊടുരമിച്ചോരു സുന്ദരിമാരുടെഭാ
ഗ്യമെന്തോക്കേടോ * വശകളുടെനടുവിലഥമദകരികളെ
പ്പോലെ വാസുദേവൻതാനുമേററംവിളങ്ങിനാൻ * അമര
തരകുസുമമതുനിരവധിചൊരിഞ്ഞുകൊ ണ്ടച്യുതൻതന്നെ
സ്തുതിച്ചുദേവാദികൾ * വസനധനമണികടകവലയഗണ
മെന്നിവ പാദജന്മാക്കുകൊടുത്തിതുകൃഷ്ണനും * വിവിധതരവ
സനമണികനകമിവഭാൎയ്യമാർ പാദജസ്ത്രീകൾക്കുവേണ്ടതു
നൽകിനാൻ * സരസിരുഹനയനനുടെമധുരതരവാക്യവും
സ്നിഗ്ദ്ധകടാക്ഷവുംമന്ദഹാസങ്ങളും * കമലശരതനുവിജിത
രുചിരതരരൂപവും കണ്ടുമോഹംപൂണ്ടുകൃഷ്ണകാന്താജനം * അ
വരവർകളവരവരെനിജഹൃദിമറന്നുട നത്യന്തമുന്മത്തവാക്കു
കൾചൊല്ലിനാർ * സപദിഹരിതരുണിജനമതുപൊഴുതു
ചൊല്ലിയ സംഭ്രാന്തിവാക്യങ്ങൾചൊൽവാനരുതേടോ * സ
രസിരുഹനയനനുടെസുഭഗതനുവർണ്ണനം സംപ്രതിദേകൾക്കി
ലുംനാരിമാർക്കാകവെ * കനിവിനൊടുനിജഹൃദയമതുശി
ഥിലമായ്വരും കാണുന്നവർക്കിതുവന്നതുചിത്രമൊ * സകലജ
ഗദഭയകരനഖിലജഗദീശ്വരൻ സച്ചിന്മയൻനിജകാന്ത
നെന്നോർക്കയാൽ * സതതമപിഹരിചരണപരിചരണംചെ
യ്യൊരു സുന്ദരിമാർതപസ്സെന്തുചൊല്ലാവതും * സകലപതി
ഹരിയുമഥനിഖിലജനരക്ഷയും സൎവ്വധൎമ്മങ്ങളുംചെയ്തുമേവീ
ടിനാൻ * അമലതരകമലദളനയനസവിധെപതി നാറാ
യിരത്തെട്ടുഭാൎയ്യമാരുള്ളവർ * പരിചിനൊടുബഹുസുകൃതവി
ഭവപരിപാകേന പെററപതിപ്പത്തുപുത്രരുണ്ടായവർ * പര
മബലജബലികളതിലപിചപതിനെട്ടുപേർ പ്രദ്യുമ്നനാദിമഹാ
രഥന്മാരെടൊ * അതിലുമതിഗുണസഹിതനമിതബല വീ

ഷ്ടവാനഗ്രജൻപ്രദ്യുമ്നനച്യുതസന്നിഭൻ * നയനിലയനവ രടയതനയനനിരുദ്ധനാം നാഗായുതബലൻതൽസുതൻവ ജ്രനും * നിഖിലയദുകുലവുമൊരുമുസലമതുകാരണം നഷ്ടമാ യ്പ്പോയന്നുശേഷിച്ചവജ്രനും * കരബലവുമതിവിമലകീൎത്തി യുംകാന്തിയും വിദ്യയുംബ്രാഹ്മണഭക്തിയുംവിദ്യയും * ഇനി യുമിവപലഗുണവുമവനിതലരക്ഷയുമില്ലാതെകൃഷ്ണവംശത്തി ലില്ലാരുമേ * അഖിലയദുജനഗണനമതിനകരുതീടുകിലാ യുസ്സുപോരാവിബുധജനത്തിനും * മുരമഥനസുതതനയയദു വരകുമാരരിൽ മുഖ്യരായേററവുംലോകപ്രസിദ്ധരായ് * നയ വിനയഗുണമൊടഥസകലനിഗമജ്ഞരായ് നാലുകോടിക്കക മാചാൎയ്യരുണ്ടുപോൽ * അഥഗണനരഹിതയദുകുലജനസമ നഹിത മാഹുതാൻയാദവരാജനായ്വന്നിതു * അസുരജനമവ നിയതിലനവധിപിറന്നവ രാത്തുജനങ്ങളെദ്വേഷിക്കകാര ണം * വിബുധജനമതുപൊഴുതുഹരിവചനഗൌരവാൽ വ ന്നുയദുകുലംതന്നിൽപിറന്നതേ * നയവിനയസഹിതരവര മിതബലശാലികൾ നൂറൊന്നുവംശമായുണ്ടുയദുകുലം * അ ഖിലയദുകുലമതിനമഖിലജഗദീശ്വര നച്യുതൻനാഥനാ യ്പാലിച്ചുമേവിനാൻ* പരിചിനൊടുസകലപതികളുണയൊ ടുസന്തതം പാലിക്കയാലവർവൎദ്ധിച്ചിതേററവും * സതതമ പിമധുമഥനനൊടുമഥയദുക്കളും സ്നാനശയ്യാസനഭോജനം ചെയ്കയാൽ * അഖിലയദുകുലജനവുമവരവരെയും മറന്നാ സ്ഥയാകൃഷ്ണനെച്ചിന്തിച്ചുമേവിനാർ * പുനരപിചമധുമഥന നഖിലജനരക്ഷയ്ക്കു പുണ്യമായുള്ളകുരുക്ഷേത്രഭൂമിയിൽ * ഇര വുപകലഖിലമുനിവരസഹിതമാസ്ഥയോ ടീരാറുവത്സരംയ ജ്ഞങ്ങൾചെയ്തിതു * ഗഗനതലനിഹിതനിജപാദകമലസം ഗമാൽ ഗംഗക്കുശുദ്ധിവരുത്തിയമാധവൻ * പരുഷമൊടു മനസിനിജകഥയതുനിനക്കിലും പാപാതമുക്തികൊടുക്കുന്നു സൎവ്വദേൻ * കലികലുഷശമനമതിശുഭദനുജകീൎത്തനം കേൾ ക്കിലുംചൊൽകിലുംപാപംകെടുപ്പവൻ * സകലജഗദചര ചരമപിചനിജമായയാ സൃഷ്ടിച്ചുരക്ഷിച്ചുസംഹരിക്കുന്നവൻ* കരുണയൊടുമവനിഭരഹരണമതുകേശവൻ കാലചക്രായു ധൻചെയ്യുതുചിത്രമോ * സരസിരുഹദളനയനമുഖവിബുധജ

നകാങ്ക്ഷയാ സാധുരക്ഷാർത്ഥം ജനിച്ചനാരായണൻ * അസുര
കുലമുപമഖിലമഴകിനൊടു സംഹരി ച്ചാസ്ഥയാ സജ്ജനപാ
ലനം ചെയ്തുടൻ * സകലധനവിഭവസുതപരിജനസമന്വി
തം സർവ്വധർമ്മങ്ങളും ചെയ്തുമോദത്തൊടും * ദുരിതഹരനഖി
ലനരസുരനതചരിത്രനായ് ദ്വാരാവതിയിൽവസിച്ചരുളീടി
നാൻ * സകലജഗദധിപനുടെ കഥകളിവകേൾക്കിലോ സ
മ്പൽസമൃദ്ധിയും സൌഖ്യങ്ങളും വരും * സകലരിപുജയവുമതി
വിമലതരകീർത്തിയും സന്താനസൌഭാഗ്യലാഭവും വന്നിടും *
വിവിധതരവിഭവമതുമതുലബലവീര്യവും വിദ്യായുരാരോഗ്യ
സമ്പത്തിയും വരും * സകലജനബഹുമതിയുമമലമതിശുദ്ധി
യും സാധുപൂജ്യത്വവും സർവ്വവേദിത്വവും * ബഹുജനനകൃത
ദുരിതനിവഹപരിശാന്തിയും ബ്രഹ്മഹത്യാദിമഹാപാപനാ
ശവും * സതതമപിഹരിചരണപരിചരണമോഹവും സന്ത
തം ഭക്തിയും സിദ്ധിക്കുമവനും കനിവിനൊടുതരുണിജനമി
തു കിമപികേൾക്കിലോ കന്ദർപ്പതുല്യനാം കാന്തനുണ്ടായ്വരും * സ
തതമപിസുതരമണബഹുധനസമന്വിതം സൌഖ്യമായ്വാ
ണീടുമില്ലൊരുസംശയം * കഥകളിവസകലമിതിമനുജരിഹ
കേൾക്കിലോ കാമിച്ചതെല്ലാം വരുമെന്നു നിർണ്ണയം * കഥകളി
തു സകലമിതിനിജമനസി തോന്നുകിൽ കൃഷ്ണഭക്തന്മാരിൽമുമ്പ
നവൻ ദൃഢം * യദുവൃഷഭകഥകളിതിലൊരുകഥനിനയ്ക്കിലൊ
യാമ്യദൂതന്മാരടുക്കയില്ലെന്നുമെ * അതിദുരിതനിധിധരണി
സുരജനജാമിള നച്യുതനാമം ബലാലൊന്നു ചൊൽകയാൽ
സപദിഹരിചരണയുഗകമലമൊടു ചേർന്നതെ സർവ്വമിതു കേൾ
ക്കിലെന്തുചൊല്ലുന്നതും * ഇതിനുടയഫലനിവഹമഖിലമ
പി ചൊല്ലുവാ നിന്നൊരാളുമില്ലൊടുക്കമില്ലായ്കയാൽ * സതത
മപിഹരിചരണമകതളിരിലോർത്തുടൻ സൽഭക്തിയോടതു
സർവ്വവും കേൾക്കിലൊ * അഘവുമഥഭവഭയവുമഖിലമപിക
ർമ്മവും മാശുനാശിച്ചു ഹരിയോടുചേരുമെ * നൃപതിലകകഥക
ളിതു സതതമതിനാൽ ഭവാൻ നന്നായ്നിനയ്ക്കിലൊമുക്തിയും
കൈവരും * ശുകമുനിയുമതിമഹിതദശമകഥയൊക്കയും ശ്രീ
പരീക്ഷിത്തിനോടിത്തരം ചൊല്ലിനാൻ * അവനിപനുമിതി
വിവിധഹരികഥകൾ കേൾക്കയാ ലാനന്ദപീയൂഷവാരിധിമ

ഗനായ് * അജിതപദമതുമനസികരുതിമരുവീടിനാ നദ്ധ്യാ
യമിന്നുതൊണ്ണൂറെറാന്നുചൊല്ലിനേൻ *

---

കമലദളനയനജയജയജയജയജഗൽപതേ കാരുണ്യവാരിധേകൃഷ്ണനമോസ്തുതേ * പരശുധരകമലഭവമുഖവിബുധവന്ദിത പാദാരവിന്ദമുരാരേനമോസ്തുതേ * സകലജഗദഭയകരസരസിരുഹലോചന സൎവ്വാപരാധംസഹിച്ചുകൊള്ളേണമേ * തവചരണകമലയുഗമകതളിരിലെപ്പൊഴും തോന്നീടുവാനായനുഗ്രഹിക്കേണമേ * തവകഥയിൽമമരതിയുമഖിലജനനത്തിലും തവൽഭക്തസംഗമമുണ്ടായ്വരേണമേ * നവനളിനദളനയനതവകരുണയാമമ നിത്യവുംതവൽകഥകേൾക്കായ്വരേണമേ * ശരണനതജനശരണതവകഥകളിന്നുഞാൻ ചെററപിഴച്ചുരചെയ്തുവയെങ്കിലും * തവമനസിസകലമതുക്ഷമപെട്ടുപൊറുത്തുമാം തവൽഭക്തനാവാനനുഗ്രഹിക്കേണമേ * ബഹുജനനകൃതദുരിതമഖിലമപിതീൎത്തുമാം ബന്ധനമോചനപാഹികൃപാനിധേ * സപദിമമജനിമൃതികൾകരുണയൊടൊഴിച്ചുമാം സംസാരമോചനകൎത്തുകൊള്ളേണമേ* പരമശിവനതചരിതദുരിതഹരസന്തതംപങ്കജലോചനപാഹിമാംപാഹിമാം * അവനിസുരവരനൊരുവനിഹദശമമൊക്കയുമത്യന്തമോദേനപാട്ടായ്ചമച്ചതേ * അതുസകലമറിവതിനുകൌതുകമൊടുനിങ്ങളോടാദിയേതൊട്ടുമുഴുവനുംചൊല്ലിനേൻ * കഥകളിതുസതതമപിമനസികരുതീടുകിൽ കാമിച്ചതൊക്കയുംനിങ്ങൾക്കെകെവരും * കിളിമകളുമിതിസരസമവരൊടുരചെയ്തിനി കാണാമിതെന്നുപറഞ്ഞുപോയീടിനാൾ*

---

സരസിജനയനൻെറനല്ലലീലാവിലാസം
സരസിജമുഖിമാൎക്കുംബാലകൎക്കും ഗ്രഹിപ്പാൻ
സരസമധുരഭാഷാഗാനമായിട്ടിവണ്ണം
പരിചൊടുപുറയനുരന്തണേന്ദ്രൻചമച്ചാൻ.



ശ്രീ

# ശ്രുതിഗീതാ.

## ഭാഷാഗാനം.

ഹരിഃ ശ്രീ ഗണപതയേ നമഃ.

ആനന്ദമനാരതമാശ്രിതന്മാൎക്കേകാൻ താനെന്നു
മോരോവകലീലകൾചെയ്തുകൊണ്ടും * മാനമില്ലാതെകണ്ടും
വിളങ്ങീടുന്നസച്ചിദാനന്ദസ്വരൂപനെഞാനെന്നുംവന്ദിക്കു
ന്നേൻ * ശ്രീപതിപാദഭക്തപ്രവരൻഭൂമീശ്വരൻ ശ്രീപരീ
ക്ഷിത്തു സൎവ്വസൽഗുണനികേതനൻ* ശ്രീപതിലീലചൊല്ലും
ശ്രീശുകയോഗീന്ദ്രൻതൻശ്രീപാദംനമസ്കരിച്ചിങ്ങിനെചോ
ദ്യംചെയ്യാൻ*മുഖ്യലക്ഷണഗുണയെന്നേവംമൂന്നുവിധംചൊ
ല്ലൊണ്ടീടുന്നശബ്ദപ്രവൃത്തിഭവിക്കുന്നു * ഖ്യന്നതിൽമുഖ്യര.
ണ്ടുമാതിരിയാണെന്നോതീ ടുന്നിതുരൂഢി,യോഗ,മെന്നുള്ളഭേ
ദത്തിനാൽ * രൂഢിയുംസ്വരൂപത്താൽജാതിയാൽഗുണത്താ
ലും നിൎദ്ദേശിപ്പതിന്നൎഹമായുള്ളവസ്തുവിങ്കൽ * തജ്ഞനായ്വി
ളങ്ങുന്നകാരുണ്യസിന്ധോ! സംജ്ഞാസംജ്ഞസങ്കേതത്തിനാ
ൽപ്രവൎത്തിച്ചീടുന്നിതു * ചൊല്ലുന്നു സ്വരൂപേണ ഡി
ത്ഥനെന്നേവം ജാത്യാ ചൊല്ലുന്നുഗോവെന്നഹോ,ഗുണ
ത്താൽശുക്ലമെന്നും* പാൎത്താലസ്സങ്കേതാഭിഹിതമായ്ഭവിക്കു
ന്നോരൎത്ഥത്തെസംബന്ധിച്ചതാകുന്നലക്ഷണായും * ഗംഗ
യിൽഘോഷപ്രതിവസിച്ചീടുന്നതുണ്ടെന്നിങ്ങിനെയതിന്നു
ദാഹരണംചൊല്ലീടുന്നു* ഗൌണിയുമഭിഹിതമായുള്ളോരൎത്ഥ
ത്തിനാൽ ലക്ഷിതഗുണയുക്തമാകുംതൽസദൃശത്തിൽ * ന
ന്നായിപ്രവൎത്തിക്കുംപഞ്ചാസ്യൻദേവദത്തനെന്നേവമിതി
ന്നുദാഹരണംചൊല്ലീടുന്നു * ചൊല്ലാന്നീടുന്നയോഗവൃത്തി
യായതിമുമ്പിൽ ചൊല്ലിയമൂന്നുമട്ടിലുള്ളോരുവൃത്തികളാൽ *
പ്രതിപാദിതങ്ങളായീടുന്നപദാൎത്ഥങ്ങൾ പ്രകൃതിപ്രത്യയാൎത്ഥ

മെന്നിവസ്തുക്കളുള്ളതായ യോഗത്താൽപ്രവൎത്തിച്ചുകൊള്ളുന്നപ
ക്ഷജാതിയാകുന്നിതിതിന്നുദാഹരണംനിരൂപിച്ചാൽ* ഇന്നതാ
ണെന്നചൂണ്ടിക്കാണിപ്പാൻസാധിക്കയില്ലെന്നംബ്രഹ്മത്തി
ന്നെന്തനമെന്നാകയാലെ* ചൊല്ലപ്പെടുന്നൊരുന്നശുദ്ധിവൃത്തിതാ
ൻബ്രഹ്മത്തിങ്കലല്പവുംസംഭവിച്ചീടുന്നതല്ലെന്നവന്നു* ഇന്ന
താണെന്നുനിൎദ്ദേശിപ്പതിന്നാവില്ലെന്ന വന്നീടാൻമൂലംബ്ര
ഹ്മംനിൎഗ്ഗുണമാകയാൽതാൻ* നിൎഗ്ഗുണമാകുംബ്രഹ്മത്തിങ്കൽഗു
ണവൃത്തി സൽഗുരോ!വിചാരിച്ചാലെങ്ങിനെസംഭവിക്കും *
സത്തിന്നുമസത്തിന്നുമന്യമായിരിക്കയാൽ സന്ത്യമാംബ്രഹ്മം
ബ്രഹ്മൻ!നിൎഗ്ഗുണമായീടുന്നു * സത്തിന്നുമസത്തിന്നുമന്യമാമ
തിൽയോഗ വൃത്തിയുംലക്ഷണയുംസംഭവിക്കുന്നതല്ലാ* ഇത്ത
രംപദാൎത്ഥത്വായോഗത്തിനാലുംവാക്യാൎത്ഥത്വമങ്ങപദാൎത്ഥ
ത്തിന്നുചേരായ്കയാലും * ശ്രുതികൾക്കഹോബ്രഹ്മംഗോചര
മായിത്തീരുന്നതിനൊന്നുമേമാൎഗ്ഗമോൎക്കുമ്പോൾകാണുന്നില്ലാ
അല്ലയോബ്രഹ്മൻ!നിൎദ്ദേശിക്കുവാൻസാധിക്കാതെ യുള്ളതായ്
നിൎഗ്ഗുണമായ്സത്തിനുമസത്തിനും * നിനച്ചാൽപരമായിട്ടി
രിക്കുംബ്രഹ്മത്തിങ്കൽ ഗുണവൃത്തികളായിവിളങ്ങുംശ്രുതികൾ
താൻ * എങ്ങിനെയാണുസാക്ഷാൽപ്രവൎത്തിച്ചീടുന്നതെന്നി
ങ്ങറിയുന്നവൎണ്ണമരുളിച്ചെയ്യേണമെ * ഇത്തരംപരീക്ഷിത്തു
ചോദിച്ചനേരംമോദിച്ചുത്തരമിപ്രകാരംശ്രീശുകനരുൾചെ
യ്യാൻ * നിത്യമുക്തനായീടുമീശ്വരൻജീവന്മാൎക്കു ബുദ്ധീന്ദ്രി
യങ്ങൾമനംപ്രാണങ്ങളിത്യാദിയെ * വിഷയംസൎവ്വകൎമ്മകര
ണമിവസ്ഥായു മഴകിൽതത്തല്ലോകഭോഗത്തിന്നായിക്കൊണ്ടും
മുക്തിക്കായ്ക്കൊണ്ടുംസൃഷ്ടിച്ചീടിനാൻപുരുഷാൎത്ഥ സിദ്ധ്യൎത്ഥം
പ്രഭുവേവംസൃഷ്ടിയെച്ചെയ്യുീടുന്നു * ഈശ്വരസ്വരൂപത്തെ
പ്രതിപാദിക്കാതെന്നും ശാശ്വതമാകുംപദംകൈവരുന്നതുമ
ല്ലാ * എന്നതുമൂലംയോഗ്യയായിട്ടുള്ളൊരുവൃത്തി സന്ദേഹം
കൂടാതെകണ്ടുവെന്നുചിന്തിക്കണം * സൎവ്വജ്ഞൻസൎവ്വശ
ക്തൻസഗുണൻഗുണഹീനൻ സൎവ്വേശൻസൎവ്വകൎമ്മഫല
ങ്ങൾനല്കുന്നവൻ * സൎവ്വേഷാംനിയന്താവായുള്ളവൻസൎവ്വോ
പാസ്യൻ സൎവ്വകല്യാണഗുണനിധയൻനിരുമയൻ * ഭഗ
വാൻവിളങ്ങുന്നതനമച്ചിദ്രൂപനാ സ്സകലശ്രുതികളുംപ്രതി

പാരിക്കുന്നിതു * ഏവമുള്ളീശ്വരത്വംസംസാരിയായീടുന്ന
ജീവന്നുതന്നിവൎത്തിവന്നീടുന്നതിന്നായി* തത്വമസ്യാദിമഹാ
വാക്യങ്ങൾബോധിപ്പിക്കും തത്ര 'തൽ' 'ത്വം' പദങ്ങൾക്കു
ള്ളോരുവിരുദ്ധാംശം * സന്ത്യജിച്ച്വാലോചിച്ചാൽനിൎഗ്ഗുണ
ത്തിങ്കലായ്ക്കും നന്തരമില്ലാതെല്ലാംപൎയ്യവസാനിക്കുന്നു * ധരി
ക്കധരാപതേ!ശബ്ദങ്ങൾക്കെല്ലാററിനും പരബ്രഹ്മത്തിൽഭവി
ക്കുന്നുപൎയ്യവസാനം * വേദാന്തശാസ്ത്രജ്ഞാനശൂന്യരായ്പാഴ
ണാവ ക്കാകുന്നതത്തദൎത്ഥമാത്രപൎയ്യവസാനം * മതിമൻ!വേ
ദാന്താൎത്ഥമറിഞ്ഞുവഴിപോലെ തദനുഷ്ഠാനനിഷ്ഠന്മാരായുള്ള
വരെല്ലാം * പരബ്രഹ്മത്തിൽതന്നെസൎവ്വശബ്ദാൎത്ഥങ്ങൾക്കും
പൎയ്യവസാനമെന്നായ്ധരിച്ചാർനിസ്സന്ദേഹം * അത്യന്തംര
ഹസ്യമായുള്ളനല്ലുപനിഷ ദൎത്ഥചിന്തയാലായതറിഞ്ഞീടേ
ണ്ടതത്രെ * ചൊല്ലെഴുംവാമദേവപ്രഹ്ലാദാദികളായോ രെല്ലാ
വരാലുമേവംനിശ്ചിതമായീടുന്നു * ഉൎവ്വീന്ദ്ര!ബ്രഹ്മത്തിൻെറ
സൎവ്വാന്തരാത്മത്വവും സൎവ്വദേഹവുംബ്രഹ്മദേഹമാണെന്നു
ള്ളതും * ദേഹവാചികളായിട്ടുള്ളോരുശബ്ദങ്ങൾക്കു ദേഹി
യിൽഭവിക്കുന്നുപൎയ്യവസാനമെന്നും * മായമല്ലേതുംമാന്യന്മാ
രായമഹാത്മാക്ക ളായവർവഴിപോലെകണ്ടറിഞ്ഞിരിക്കുന്നു*
പാരിലെതൊരുമൎത്ത്യൻനല്ലോരീനിശ്ചയത്തെ പാരിക്കുംശ്ര
ദ്ധയോടുംകൈക്കൊണ്ടുവാണീടുന്നു * സൎവ്വോപാധികളേയുമായ
വൻവെടിഞ്ഞുടൻ നിൎവ്വാണംപ്രാപിച്ചീടുമില്ലസംശയമേതും
നാരദനാരായണമുനിസംവാദംസൎവ്വ സാരംനല്ലിതിഹാസം
ഞാനത്രവൎണ്ണിക്കുന്നേൻ * മന്നവ!മനസ്സുവെച്ചിതുനീകേൾ
ക്കുകെന്നാൽ സന്ദേഹംസകലവുംനീങ്ങീടുംനിസ്സംശയം *
ലോകത്തിലെങ്ങുംസ്വൈരംസഞ്ചരിച്ചീടുംസൎവ്വ ലോകസ
മ്പൂജ്യൻഭഗവൽപ്രിയൻശ്രീനാരദൻ * നിത്യനാംനാരായ
ണമുനിയെക്കാണുന്നതി ന്നെത്തിനാനൊരുദിനംബദൎയ്യാശ്ര
മത്തിങ്കൽ * അല്ലയോമഹീപതേ!ഭാരതവൎഷത്തിലു ള്ളെല്ലാ
മാനുഷന്മാൎക്കുമഭയരൂപമായ * കൈവല്യംകൈവരാനായ്ക്ക
ല്പാന്തകാലത്തോളം കേവലൻധൎമ്മജ്ഞാനശമസംയുതനായി
നൽതപംചെയ്തുകൊണ്ടുവാഴുന്നനാരായണൻ ഹൃത്താരിൽഭ
വാനിതുനന്നായിദ്ധരിച്ചാലും * അവിടെക്കലാപാഖ്യഗ്രാമ

ത്തിൽവാസംചെയ്യുന്നവരാമൃഷികളാൽചൂഴപ്പെട്ടവനായി
മരുവുംഭഗവാനെനാരദൻനന്നായ്നമസ്കരിച്ചുഭവാനോടായീ
ച്ചോദ്യത്തെച്ചോദിച്ചിതു * നാരദൻതന്നോടായിട്ടങ്ങുവാണീ
ട്ടുംമുനിമാരെല്ലാംകേൾക്കെത്തന്നെയന്നേരംനാരായണൻ *
ജനലോകത്തിൽവാസംചെയ്തീടുന്നവരായ സനകൻസനന്ദ
നൻമുതലായവരുടെ * ബ്രഹ്മവാദത്തെനിന്നോടദ്യഞാൻ
ചൊല്ലീടുന്നേൻ സമ്മതേ!കേട്ടീടുകെന്നരുളിച്ചെയ്തീടിനാൻ*
ബ്രഹ്മമാനസപുത്രന്മാരെന്നുവിഖ്യാതന്മാർ ജന്മംമുതല്ക്കേജി
തേന്ദ്രിയന്മാരായുള്ളവർ * ജനലോകത്തിൽവാഴുംസനകാദി
കൾമഹാമുനിമാരങ്ങുമുന്നംനടത്തിബ്രഹ്മസത്രം * തന്മയിൽ
സമാനന്മാർചൊല്ലിയുംകേട്ടുകൊണ്ടും ബ്രഹ്മചിന്തനംചെയ്ക
താകുന്നുബ്രഹ്മസത്രം * ശ്വേതദ്വീപത്തിൽവാഴുംഭഗവാനെക്ക
ണ്ടീടുവാൻ സാദരമക്കാലത്തുപോയിരുന്നിതുഭവാൻ * ജന
ലോകത്തിൽബ്രഹ്മവാദമുണ്ടായകാര്യം മനഘ!ഭവാനതുമറി
ഞ്ഞില്ലതുമൂലം * അന്നഹോമുനീന്ദ്രന്മാർചെയ്തതായുള്ളചോ
ദ്യം തന്നെയാണിപ്പോൾഭവാനെന്നോടുചോദിച്ചതും * ഉ
ത്തരമവിടത്തിലന്നതിന്നുണ്ടായ്വന്ന തത്രഞാൻമഹാമതേ!
ചൊല്ലുന്നേൻകേട്ടുകൊൾക * ചിന്തിക്കിൽശ്രുതംതപംശീ
ലമെന്നിവകളാലന്തരമില്ലതമ്മിൽതുല്യരാണെല്ലാവരും *
ബന്ധുക്കളരാതികൾമദ്ധ്യമരിവരെല്ലാം സന്തതമൊരുപോ
ലെയാണവർക്കെല്ലാവർക്കും * ആകയാൽകൃപാലുക്കളാകുമായ
വരഹരാകുന്നുവചിപ്പതിന്നെല്ലാരുമൊന്നുപോലെ * അങ്ങി
നെയാണെന്നാലുമെന്തോകൌതുകത്തിനാലങ്ങവരൊരുത്ത
നെപ്രവക്താവാക്കിവെച്ചു * സോല്ലാസംമറ്റുള്ളവർകേട്ടു
കൊണ്ടിരുന്നിതു ചൊല്ലെഴുംസനന്ദനൻചൊല്ലുവാൻതുടങ്ങി
നാൻ * തന്നാൽനിർമ്മിതമായവിശ്വത്തെസംഹരിച്ചു പിന്നീ
ട്ടുതന്നിൽസൂക്ഷ്മാവസ്ഥയിലിരിക്കുന്ന * പ്രകൃതിപുരുഷാദിശ
ക്തികളോടുകൂടി സുഖമായ്നിദ്രചെയ്കയാണെന്നുതോന്നുംവ
ണ്ണം * ഓത്താലൊട്ടവധിയില്ലാത്തതാംസ്വാനന്ദത്തെ വാസു
ഖമായിട്ടനുഭവിച്ചുവർത്തിക്കുന്ന * ഈശ്വരൻതന്നെപ്രളയാ
ന്തത്തിൽതന്റെയാത്മ്യ നിശ്വാസപ്രസൂതകളാകുംനൽശ്രുതി
കൾതാൻ * നിദ്രാണനായഭൂപാലനെപ്രഭാതത്തിൽ ഉ

ത്ഥന്മാരായീടുന്നവന്ദികളെന്നപോലെ * തൽപ്രതിപാദകങ്ങളായുള്ളവാക്യങ്ങളാൽ ക്ഷിപ്രംചെന്നുണർത്തുകയാണെന്നു തോന്നുംവണ്ണം * നന്നായിസ്തുതിച്ചിതാസ്തുതിയെശ്രുതിഗീതയെന്നിഹചൊല്ലുന്നനൽ'ശ്രുതിഗീത'യെക്കേൾപ്പിൻ—

ഹരി:—എല്ലാവരേയുമേററംജയിച്ചുവർത്തിക്കുന്ന ചൊല്ലെഴുംപ്രകൃതിയാൽക്കൂടിയുമൊരിക്കലും * ജയിക്കപ്പെട്ടീടാതെയുള്ളനിന്തിരുവടി ജയിച്ചീടുകനന്നായ്ജയിച്ചീടുകനാഥ! * അത്യന്തംജീവന്മാൎക്കുദോഷത്തെയുണ്ടാക്കുന്ന സത്വാദിഗുണങ്ങളെസ്വീകരിച്ചിരിക്കുന്ന * വല്ലാത്തപ്രകൃതിയെത്യജിപ്പിച്ചാലും,വാദമില്ലാനിന്തിരുവടിയവ്വണ്ണംചെയ്യീടുകിൽ * കാരുണ്യാധിക്യമൂലമായുംപണ്ടൊരിക്കലും ചേരാത്തതായുമുള്ള നല്ലൊരൈശ്വര്യാദികൾ * ഹന്ത നൽസ്വഭാവത്താലൊട്ടൊഴിയാതെകണ്ടു നിന്തിരുവടിക്കുടൻചിന്മൂർത്തേ!കൈവന്നീടും ചിന്തിച്ചുകണ്ടീടുകിൽവല്ലാത്തപ്രകൃതിസംബന്ധത്തെയുണ്ടാക്കീട്ടുള്ളവനല്ലാതെയന്നും * അതിനേവേർപെടുത്താൻമതിയാകുമൊ?യെന്നു മതിയിൽശങ്കിച്ചീടുന്നതിനില്ലവകാശം * സ്ഥാവരജംഗമങ്ങളാകിയദേഹങ്ങൾക്കുമാവിധദേഹങ്ങളെക്കൈക്കൊള്ളുംജീവന്മാൎക്കും * ഇണങ്ങീടുന്നതാകുമല്ലൊശക്തികളേയുമുണർത്തിക്കൊള്ളുന്നതുംനിന്തിരുവടിയല്ലൊ * ആകയാൽപ്രകൃതിസംബന്ധവുംജീവാത്മാക്കൾക്കാകവെചമച്ചതുനിന്തിരുവടിതന്നെ * പ്രകൃതിയോടുംതഥാപുരുഷനോടുംകൂടി ജ്ജഗദാകാരമായിഭവിച്ചുവിളങ്ങുന്ന * നിഖിലനിദാനമാം നിന്തിരുവടിയെത്താൻ നിഗമംചിലേടത്തിൽപ്രതിപാദിച്ചീടുന്നു * (ശ്ലോകം. ൧) നിന്തിരുവടിയെത്താൻനിഗമംവാഴ്ത്തീടുന്ന തന്ത്രമില്ലതിനുതെല്ലുമെന്നിരിക്കിലും * നിഗമാൎത്ഥത്തെച്ചിന്തിച്ചീടുകിൽചിലദിക്കിൽ മഘവാവിന്നുമററുമേന്തുന്നമഹാത്മ്യത്തെ* പറഞ്ഞീടുന്നതായിത്തോന്നുന്നുണ്ടിതുതമ്മിൽ വിരുദ്ധമായിട്ടുള്ളതല്ലല്ലോതെല്ലുപോലും * കാണപ്പെടുന്നതെല്ലാംബ്രഹ്മസ്വരൂപനായി വാണുകൊണ്ടീടുന്നോരുനിന്തിരുവടിയത്രെ * എന്നുള്ളതറിഞ്ഞീടാംസൎവ്വവുംമറഞ്ഞാലും നന്നായ്നിന്തിരുവടിശേഷിക്കുന്നതുമൂലം* മണ്ണിൽനിന്നുണ്ടാവുന്നതായുള്ളഘടാദികൾ മണ്ണിൽതാൻലയംപ്രാപി

ച്ചീടുന്നിതെന്നപോലെ * അല്പവുംവികാരമില്ലാത്തതാംബ്ര ഹ്മത്തിങ്ക ലുല്പത്തിലയങ്ങളുണ്ടാകുന്നിതെല്ലാററിന്നും * ആക യാൽമനംകൊണ്ടുംവചനംകൊണ്ടുമുള്ള താകുംനൽപ്രവൃത്തി യെന്നിന്തിരുവടിയിങ്കൽ * ധരിച്ച്വാൎഷികളീമൎത്ത്യന്മാർ വെ ള്ളുംപാദം ധരിത്രീതലത്തിങ്കലല്ലാതെഭവിക്കുമോ?(ശ്ലോകം൨) സ്വതാദിഗുണത്രയയുക്തയായുള്ളമായാ നൎത്തകിതന്നെനൃ ത്തംചെയ്യിക്കുംനടപ്രഭോ!* ഈവണ്ണംവിവേകികളാകിയജന ങ്ങളും പൂവിങ്കൽവിചാരിച്ചനിന്തിരുവടിതന്റെ ഒട്ടൊഴി യാതെയുള്ളലോകങ്ങൾക്കെഴുംപാപം നഷ്ടമാക്കുന്നതായചരി താമൃതാബ്ധിയെ * കില്ലെന്ന്യേസമ്പ്രാപിച്ചകൈവിട്ടുദുഃഖങ്ങ ളെയില്ലയോപരമനായുള്ളോവേ! ചിലർപിന്നെ * നന്മയിൽ സ്വസ്വരൂപസ്മരണംമൂലംമനോധൎമ്മങ്ങളായരാഗംമുതലായ വയോടും * എന്നതുപോലെകാലത്തിന്നെഴുംധൎമ്മങ്ങളും കു ന്നോരുജരാദികളായിടുന്നവയോടും * ഹന്തവേർപെട്ടഖ ണ്ഡാനന്ദാനുഭവമായ നിന്തിരുവടിയുടെപദത്തെബ്ഭജിക്കു ന്നു * ആവിധംവാണുകൊണ്ടീടുന്നവരാതങ്കത്തെ കൈവെ ടിഞ്ഞീടുന്നിതെന്നുള്ളതുചൊല്ലേണമോ? * (ശ്ലോകം ൩.) നി ന്തിരുവടിയുടെഭക്തരാംമനുഷ്യർതാൻ ചന്തത്തിൽജീവിച്ച കൊള്ളുന്നവരെന്നുനൂനം * ഭക്തന്മാരല്ലാത്തുള്ളമൎത്ത്യന്മാർതീ യ്യൂതുവാൻ തീൎത്തതോൽത്തുരുത്തികളെന്നപോലാകുന്നിതു * അത്രയുമല്ലാമഹത്തത്വവുമഹങ്കാര തത്വവുംമററുമുണ്ടായ്വ ന്നോരുകാലത്തിങ്കൽ * യാതൊരുതത്വത്തിന്നുംയാതൊരു കാൎയ്യത്തെയും സാധിപ്പാൻശക്തിയുണ്ടായിരുന്നില്ലല്പംപോ ലും * അമ്പിനോടനുവേശിച്ചോരോരോതത്വങ്ങളിൽപിന്പു നിന്തിരുവടിസാമൎത്ഥ്യംജനിപ്പിച്ച സമഷ്ടിവ്യഷ്ടിരൂപമായുള്ള ശരീരത്തെ ചമച്ചിതതുകൾതാനെന്നതിൽപിന്നീടഹോ ഈ വിധമിരിക്കുന്നദേഹത്തെയാശ്രയിച്ചു മേവുമ്പോൾ, ദേഹം സൃഷ്ടിച്ചീടുവാൻസാഹായ്യത്തെ * ചെയ്തനിന്തിരുവടിത ന്നെവിസ്മരിപ്പവ രേതുംസന്ദേഹമില്ലാനന്ദികെട്ടവർതന്നെ * അന്നമയാദിപഞ്ചകോശങ്ങൾക്കൊക്കയുംചൈ തിന്യത്തെ ച്ചേൎക്കുന്നതുംനിന്തിരുവടിതന്നെ * അന്നമയാദികളായീടു ന്നകോശങ്ങളിൽ ചേൎന്നുകൊണ്ടതാതിന്നുചേരുമാകാരംപോ

ലെ * വൎത്തിച്ചീടുന്നതായുള്ളാകാരയുക്തനായി ട്ടത്യൎത്ഥം ശോഭിക്കുന്നനിന്തിരുവടിപാൎത്താൽ * വാസ്തവത്തിങ്കൽപ ഞ്ചകോശങ്ങളോടുബന്ധ മിത്തിരിപോലുമില്ലനിന്തിരുവടി ക്കഹോ * ഊനംവിട്ടഞ്ചാമത്തേതായിട്ടുചൊല്ലീടുന്നോ രാന ന്ദമയാഖ്യമായീടുന്നകോശത്തിന്നും * നല്ലൊരുസാക്ഷിയായി ട്ടല്ലൊനിന്തിരുവടി യെല്ലാനേരവുംശോഭിച്ചീടുന്നതത്രയല്ലാ സൂക്ഷ്മമായതിൽനിന്നുംസ്ഥൂലമായതിൽനിന്നും സൂക്ഷ്മമായ്വി ചാരിച്ചാലേററവുംഭിന്നനായി * ഉണ്ടായിട്ടുള്ളതെല്ലാംനാശ ത്തെസമ്പ്രാപിച്ചു കൊണ്ടീടുംകാലത്തിങ്കൽശേഷിച്ചീടുന്നു തായി * യാതൊരുവസ്തുസത്യമായിരിക്കുന്നവാദ മേതുമേയി ല്ലിങ്ങതുംനിന്തിരുവടിതന്നെ * (ശ്ലോകം ൮.) മുനിസമ്പ്രദാ യമാൎഗ്ഗങ്ങളിൽപാൎത്താലേതു മുനിമാരിഹകല്പ്പിതകകളായീട്ടു ന്ന * ആയവർപൊക്കിളിന്നുനേരേയങ്ങുള്ളിലുള്ള തായീടും മണിപൂരകാഖ്യമാംചക്രത്തിങ്കൽ * ബ്രഹ്മസമ്പത്രപനായനി ന്തിരുവടിതന്നെനന്മയിൽധ്യാനം ചെയ്തുകൊണ്ടെന്നുംവാ ണീടുന്നു * എവമാരുണികളെന്നേററവുംപ്രസിദ്ധരായ് മേ വീടുംമുനിമാരുംനന്നായ്നാഡികൾക്കുള്ള * പദ്ധതിയായീട്ടു ന്നഹൃദയത്തിങ്കൽതന്നെ യെത്രയോസൂക്ഷ്മാകൃതിയായിട്ടുവി ളങ്ങുന്ന * പരബ്രഹ്മാത്മകനാംനിന്തിരുവടിതന്നെ സരസം സദാകാലംധ്യാനിച്ചുകൊണ്ടീടുന്നു * ആദിയെന്നതുമന്തമെ ന്നതുമില്ലാതെയു മേതുമേവികാരമില്ലാതെയുംമേവുംവിഭോ! * അന്തൎദൃഷ്ടികൊണ്ടുണ്ടാം കാഴ്ചയ്ക്കുള്ളിടമായിസ്സന്തതംജ്യോതി ൎമ്മയമായിരിക്കുകമൂലം * സുതരാംശ്രേഷ്ഠതയോടിരിക്കുംസു ഷുമ്നതാൻ ഹൃദയത്തിങ്കൽനിന്നുംനന്നായിമൂൎദ്ധാവിൻെറ * നേരിട്ടുനീണ്ടുപോയിട്ടായതിനോടുചേൎന്നു പാരമായ്ശോഭി ക്കുന്നദേഹത്തിൻമദ്ധ്യത്തിങ്കൽ * അവ്വണ്ണമിരിക്കുന്നനാഡി യിൽക്കൂടെദേഹം കൈവിട്ടുപോയീടുന്നോരാത്മാവിന്നനന്ത രം * കാലൻതൻമുഖത്തിങ്കൽപതിക്കുന്നതിന്നേതു കാലത്തു മോൎത്തുകണ്ടാൽസംഗതിയുണ്ടായീടാ* ന്നൂനമായവൻജന്മമര ണാദികളകന്നാനന്ദപരിപൂൎണ്ണനായിരുന്നീടുമെന്നും * (ശ്ലോ കം ൯.) തന്നാൽസൃഷ്ടകളായനാനായോനികൾതന്നിൽ മുന്ന മെഹേതുതയാചേൎന്നുകൊണ്ടിരിക്കയാൽ * പിന്നെയുംപ്രവേ

ശിപ്പോംനല്ലംനിന്തിരുവടി യെന്നാലുംപ്രവേശിച്ചവാഴന്നോം യെന്നീവണ്ണം * തോന്നീടത്തക്കവണ്ണംസ്ഥിതനായ്പിറകിന്നു ചേന്നീട്ടംഭേദംമൂലമായതിൽശോഭിക്കുന്ന * വഹ്നിപോലെ താത്തുദേഹങ്ങളെയനുസരിച്ചെന്നു മേശോഭിക്കുന്നുചെറുത്തും വലുതുമായ് * മിത്ഥ്യാഭൂതങ്ങളായീടുന്നോരിദ്ദേഹങ്ങളിൽ സ ത്യമായ്സമമായിസന്മാത്രമായീടുന്ന * നിന്തിരുവടിക്കുള്ള തായീടുംസ്വരൂപത്തെ സന്തതമുള്ളിലൈഹികാമുഷ്മികങ്ങ ളായ * ഭോഗസഞ്ചയങ്ങളിൽകാംക്ഷകൈവിട്ടകൂട്ടരാകിയന ല്ലശുദ്ധബുദ്ധികളറിയുന്നു * (ശ്ലോകം ൯.) സ്വകമ്മാധീന ങ്ങളാമിശ്ശരീരങ്ങളിൽചേ ന്നകത്തുംപുറത്തുമാച്ഛാദനംകൂടാ തെതാൻ * വത്തിച്ചീടുന്നജീവാത്മാവിനെസവ്വശക്തി യു ക്തനായീടുന്നോരുനിന്തിരുവടിയുടെ * നന്നായിട്ടുള്ളൊരംശ കൃതനാണെന്നുചൊല്ലീ ടുന്നിതു,പുരുഷൻെറതത്വത്തെയി പ്രകാരം * പരിശോധിച്ചബോദ്ധ്യപ്പെട്ടു,പാത്ഥലത്തിങ്കൽ മരുവുന്നവരായവിദ്വാന്മാരെല്ലാവരും*വേദോക്തകമ്മങ്ങളെ യൊക്കയുംസമപ്പണം ചെയ്തുകൊണ്ടീടുന്നതിന്നുള്ളനൽ സ്ഥാനമായി * ഭക്തന്മാരായോക്കുള്ളസംസാരസങ്കടങ്ങ ളൊ ക്കയുമെന്നുമില്ലാതാക്കിവെക്കുന്നതായ * നിന്തിരുവടിയുടെ പാവനമായപാദം സന്തതംവിശ്വസിച്ചുസേവിച്ചുകൊ ണ്ടീടുന്നു * (ശ്ലോകം ൧.) അറിവാൻകഴിയാത്തുള്ളാത്മതത്വ ത്തെനന്നാ യറിയിപ്പതിന്നായിട്ടാശ്രിതവാത്സല്യത്താൽ * ദേഹത്തെസ്വീകരിച്ചസകലേശ്വര! പാരം മാഹാത്മ്യമേറീ ടുന്നനിന്തിരുവടിയുടെ * ചരിതാമൃതപാരാവാരത്തിലേറമു ങ്ങി പരിഖേദത്തെവിട്ടഭക്തന്മാർചിലരഹോ * നിന്തിരുവ ടിയുടെനിമ്മലപാദങ്ങളിൽ സന്തതംപത്മങ്ങളിൽഹംസ ങ്ങളെന്നപോലെ * പാരിച്ചശക്തിയോടുകൂടിയഭക്തോത്ത മ ന്മാരുടെസംഘത്തോടുകൂടിട്ടുംസംസർഗ്ഗത്താൽ * വല്ലാത്ത ഗൃഹപാശത്തിങ്കൽനിന്നുടൻവേർപെ ട്ടുള്ളത്തിൽഭക്തികൊ ണ്ടേ സംതൃപ്തന്മാരാകയാൽ * ഒരുയത്നവുംകൂടാതെത്തീരും മോ ക്ഷമെന്ന പുരുഷാത്ഥത്തെപ്പോലുമാഗ്രഹിക്കുന്നതില്ലാ* (ശ്ലോ കം വ്വ. ) നിന്തിരുവടിയെത്താനനുവത്തിയ്ക്കുമൂലം സന്തതം

തപോസേവയെച്ചെയ്യീടാനുള്ളതായ * കായമിതാത്മാവെന്ന പോലെയുംനല്ലബന്ധു വായവൻപോലെയുംനൽഛ ങ്ങാതി പോലെയുംതാൻ * സ്വാധീനമായിട്ടെന്നുംവൎത്തിച്ചുകൊണ്ടീ ടുന്നി തേതുമേസന്ദേഹമില്ലായതിന്നെന്നാകിലും * തന്നെ സ്സേവിപ്പവൎക്കുസൽഗതിവേഗമേകീ ടുന്നതിന്നായിട്ടാഭിമുഖ്യ ത്തെസ്വഭാവത്താൽ * കൎമ്മങ്ങണ്ടുമനൎത്ഥങ്ങളെല്ലാക്കയുംനീ ക്കീട്ടിഷ്ട മൊക്കയുമൊന്നിച്ചുകാൻമതിയായവനായും * സ ൎവ്വവസ്തുക്കളെക്കാളാനന്ദമധികമായ് സൎവ്വദാനിൎവ്വിവാദംനൽ കീടുന്നവനായും * തങ്ങൾക്കുള്ളാത്മാവായുംവൎത്തിച്ചുകൊ ണ്ടീടുന്ന തുംഗമാഹാത്മ്യമേന്തുംനിന്തിരുവടിയിങ്കൽ * കഷ്ട മേററവുംകഷ്ടംരമിക്കാത്തവരായി വിഷ്ടപത്തിങ്കൽഭവിക്കുന്നി തുചിലരെല്ലാം * എപ്പോഴുംദേഹംപോഷിപ്പിക്കയുംമററമേ ററം താല്പൎയ്യത്തോടുകൂടിച്ചെയ്തുകൊണ്ടവരഹോ * നിന്തിരു വടിയുടെചിന്തവിട്ടിരിക്കയാ ലന്തരമില്ലതന്നെതൃജിപ്പോരാ യീടുന്നു * അന്നന്നായ്സമ്പാദിച്ചുകൂട്ടിയകൎമ്മങ്ങളെ നന്നാ യിട്ടനുസരിച്ചങ്ങിനെയുള്ളോരെല്ലാം * താണുതാണിരുന്നീടു മേ ാരോരോയോനികളിൽകേണുപോയ്ജനിക്കയുംമരണംപ്രാ പിക്കയും * ഘോരങ്ങളാകുംമഹാരോഗങ്ങൾനൃപഭീതി ദാരി ദ്ര്യംചോരഭയംമുതലായവകളാൽ * സങ്കടപ്പെട്ടുകയുംചെയ്തു കയെന്നല്ലാതെ സങ്കടംനീങ്ങിടുകയില്ലവൎക്കാരിക്കലും * (ശ്ലോകം ൯.) പ്രാണൻമാനസമിന്ദ്രിയങ്ങളെന്നിവകളെ സാ നന്ദമെന്നുംനന്നായൊതുക്കിസ്ഥിരമായി * നിശ്ചയംചെയ്തു കൊണ്ടുവാണീടുംമുനികളും ത്തട്ടിങ്കൽധ്യാനംചെയ്തുകൊള്ളു ന്നയാതൊന്നിനെ * അതിനെശ്ശത്രുക്കളുംപ്രാപിച്ചുകൊണ്ടീ ടുന്നു മതിയിൽസദാകാലംസ്മരണംചെയ്കമൂലം * ഭുജഗാധി പൻറെനല്ലുടലോടൊത്തീടുന്ന ഭുജദണ്ഡത്തെക്കണ്ടുകാമിക്കു ന്നവരായ * കാമിനിമാരും,തുല്യദൃക്കുകളായിട്ടുക്കാൽ താമര പ്പൂവിലൂറീടുന്നനന്മധുരസം * സേവിക്കുംശ്രുതികളാംഞങ്ങ ളുമെപ്പോഴുമാം പ്പൂവിൽനിന്തിരുവടിക്കൊരുപോലായീടുന്നു (ശ്ലോകം ൨൦.) എല്ലാററിൻറയുമുല്പത്തിക്കുമെത്രയോമുമ്പേ യുള്ളുനിന്തിരുവടിതന്നെയീജഗത്തിങ്കൽ * പിന്നെയുണ്ടാ യിവന്നജന്മവുംമരണവും ചേൎന്നീടുമേതൊരുത്തനറിഞ്ഞീടു

ന്നചിത്രം * പങ്കജോത്ഭവനായദേവൻനിന്തിരുവടി യിങ്കൽ നിന്നുളവായിവന്നവനായീടുന്നു * ധാതാവുണ്ടായതിന്റെ ശേഷമായിട്ടുരണ്ടു മാതിരിയായദേവസഞ്ചയമുണ്ടായ്വന്നു * നിൎവ്വാണരൂപനായനിന്തിരുവടിയെപ്പോൾ സൎവ്വസംഹാരം ചെയ്തുസാനന്ദംശയിക്കുന്നു * സ്ഥൂലവുമപ്പോളില്ലാസൂക്ഷ്മവുമില്ലപിന്നെ സ്ഥൂലസൂക്ഷ്മങ്ങൾചേൎന്നതായദേഹവുമില്ലാ * ഇന്ദ്രിയപ്രാണാദിയുംകാലവൈഷമ്യവുമി ല്ലെന്നുതന്നെയുമല്ലാശാസ്ത്രവുമപ്പോളില്ലാ * (ശ്ലോകം ൧൧) നേരായിവിചാരിച്ചാലസത്തായുള്ളജഗൽ കാൎയ്യംകാരണവശാലുത്ഭവിക്കുന്നതെന്നായ് * ഹന്താരിൽവൈശേഷികന്മാരെല്ലാമോൎത്തീടുന്നു സത്തായിരിക്കുമേകവിംശതിദുഃഖത്തിന്റെ * നാശംതാൻപരമമായീടുന്നപുരുഷാൎത്ഥം സംശയമില്ലെന്നോൎത്തീടുന്നുനൈയായികന്മാർ * ഓതീടുന്നിതുസാംഖ്യന്മാരായുള്ളവരാത്മഭേദത്തെത്തഥാകൎമ്മഫലത്തിൻവ്യവഹാരം * സത്യമാണെന്നുമീമാംസകന്മാരോൎത്തീടുന്നു ണ്ടിത്തരമതാതിനെയുപദേശിപ്പതെല്ലാം * തത്വദൃഷ്ടികൊണ്ടല്ലാപാരിക്കുംഭ്രമംകൊണ്ടാ ണോൎത്തീടിൽസന്ദേഹമില്ലായതിന്നല്പംപോലും * പുരുഷന്നഹോഭേദംസത്വാദിഗുണവശാൽ പറയുന്നതുംതഥാഭേദങ്ങളഖിലവും * കുറച്ചെന്നാലുമുള്ളിൽനിന്തിരുവടിതന്നെ ക്കുറിച്ചുള്ളറിവുണ്ടാകായ്കകൊണ്ടായീടുന്നു * പരമാൎത്ഥത്തിലേതുമുണ്ടായീടുന്നതല്ലാ പുരുഷന്നജ്ഞാനമായീടുന്നതെന്നൂനം * അജ്ഞാനത്തിങ്കൽനിന്നുവേറെനിൽക്കുന്നതായും സുജ്ഞാനഘനമായുംവൎത്തിക്കുംപദാൎത്ഥത്തിൽ * അജ്ഞാനം സംഭവിക്കയില്ലെന്നിരിക്കെവാസ്ത വാജ്ഞാനംപുരുഷന്നുസിദ്ധിക്കയില്ലയല്ലോ * (ശ്ലോകം ൧൨) പാരിച്ചമനോമാത്രംഹേതുവായിട്ടുനാനാകാരണശോഭിച്ചതായ്സത്വംതുടങ്ങിയുള്ള* മൂന്നുഗുണങ്ങളോടുംകൂടിവൎത്തിച്ചുകൊണ്ടീ ട്ടുന്നോരീവിശ്വം സത്യമല്ലാത്തതായീടുന്നു * നന്നായിപുരുഷൻതാൻനിന്തിരുവടിയായീടുന്നനല്ലധിഷ്ഠാനത്തിങ്കലുൾപ്പെട്ടുകയാൽ * സത്യമെന്നതുപോലെശോഭിച്ചീടുന്നി,തേവം സത്തെന്നുതോന്നാൻമൂലംനിന്തിരുവടിതന്നെ * ഭോക്തൃഭോഗ്യാത്മകമായ്വൎത്തിച്ചീടുന്നവിശ്വമൊക്കയുമാത്മതത്വത്താലാത്മജ്ഞാനികളെ

ല്ലാം * സത്യമെന്നറിയുന്നു,പൊന്നിൻവികാരമായ് വത്തിക്കുംതളവളമോതിരമിത്യാദികൾ * കനകംതന്നെയാണെന്നാകയാലതുകളെ കനകാത്ഥികളാരുംകൈവെടിയുകയില്ലാ ആത്മകാൎയ്യമാംവിശ്വമവ്വണ്ണമെല്ലാഭ്യോഴ് മാത്മസ്വരൂപമായിട്ടിരിക്കുന്നതുമൂലം * ആത്മലാഭത്തെക്കാംക്ഷിക്കുന്നവർ കൈവിട്ടീടാ താത്മതേ്വനതാൻകല്പ്പോണ്ടീടുന്നിതായതിനെ ആയതുകൊണ്ടീയാത്മകാൎയ്യമായുള്ളവിശ്വ മായതുമനുപ്രവേശിച്ചിരിക്കുന്നതായ * പുരുഷരൂപമതുമാത്മാവുതന്നെയതിന്നൊരുസംശയമില്ലനിശ്ചിതമായീടുന്നു * (ശ്ലോകം. ൨൬) സത്വസഞ്ചയങ്ങളിലൊക്കയുംവാണീടുന്നു നിത്യംനിന്തിരുവടിയെന്നഭാവനയോടും * ആരുപാസിച്ചീടുന്നുനിന്തിരുവടിതന്നെ പാരിലായവനതിൻമാഹാത്മ്യംമൂലമായി * ഇത്തിരിബഹുമാനംകൂടാതെനിഷ്പ്രയാസം മൃത്യുവിൻമസ്തകത്തെത്തന്നുടെകാലിനാലെ * സത്വരമാക്രമിച്ചുമുക്തിയെപ്രാപിക്കുന്നു ഭക്തിയില്ലെന്നുവന്നാൽവിദ്വാന്മാരാണെന്നാലും * നിന്തിരുവടിപാശംകൊണ്ടുമഹാപശുക്കളെ ബന്ധിക്കുംവണ്ണംവാക്കാലവരെബ്ബന്ധിക്കുന്നു * ഉൾപ്രേമമാക്കാകുന്നുനിന്തിരുവടിയിങ്കൽ സൽപുമാനവൻനന്നായ്തനിക്കുംമററുള്ളോൎക്കും * ശുദ്ധിയെസ്സമ്പാദിപ്പാൻശക്തനായ്ഭവിക്കുന്നുണ്ടിത്തരമാകമൂലംമുൻചൊന്നോരാത്മജ്ഞാനം * നന്നായിലഭിക്കുന്നുവേദാന്തവാക്യങ്ങളിൽ നിന്നിഹവേണ്ടാവേറെയാതൊന്നുമെന്നിങ്ങിനെ * കരുതീട്ടൊരുത്തരുംഭക്തിയെസ്സന്ത്യജിച്ചീടരുതെന്നോതീടുന്നുനല്ലറിവുള്ളോരെല്ലാം * ഭക്തിയില്ലാത്തവൎക്കീവേദാന്തവാക്യങ്ങളാൽ സിദ്ധിപ്പാൻവിഷമംതാൻവിശുദ്ധജ്ഞാനംപരം * സൎവ്വത്രപാത്താൽസഹകാരിണിയായിബ്ഭക്തി നിൎവ്വാദംചേൎന്നിരുന്നാലായതുസുലഭമാം * (ശ്ലോകം. ൨൭) നിന്തിരുവടിക്കേതുമിന്ദ്രിയസംബന്ധമില്ലന്തമില്ലാത്തസ്വയംജ്യോതിസ്സായ്വിളങ്ങുന്നു * നന്നായ്നിന്തിരുവടിസൎവ്വപ്രാണികൾക്കുമുള്ളിന്ദ്രിയശക്തികളെപ്രവൃത്തിപ്പിക്കുന്നിതു * എന്നതുഹേതുവായിട്ടവിദ്യായുക്തന്മാരാമിന്ദ്രാദിദേവന്മാരുംബ്രഹ്മാവുമുമ്പായോരും * ഖണ്ഡഭൂപന്മാർഭൂലോകേന്ദ്രനെയെന്നപോലെ നന്നായിപ്പൂജിക്കുന്നുനിന്തിരു

വടിയെത്താൻ * ഭോഗ്യവസ്തുക്കളെല്ലാംതാഴെയുള്ളോരിൽനി
ന്നു യോഗ്യമായനുഭവിക്കുകയുംചെയ്യീടുന്നു * ധാതാവുസം
ക്രന്ദനൻമുതലായവരെല്ലാം യാതൊന്നിലധികൃതന്മാരായി
ബ്ഭവിക്കുന്നു * നിന്തിരുവടിയിലുൾഭീതികൊണ്ടവരെല്ലാം മ
ന്തരംകൂടാതെകണ്ടതിന്നെച്ചെയ്യീടുന്നു * സന്തതംസ്വകർമ്മ
ത്തെശരിയായ്ചെയ്യുതത്രെ നിന്തിരുവടിക്കാനൽപൂജയായ്യീ
ടുന്നതും * (ശ്ലോകം. ൩൭) നിത്യമുക്തഹേമായല്ലെത്താത്തഭ്രര
ത്തിങ്കൽ വർത്തിച്ചുകൊണ്ടിടുന്നനിന്തിരുവടിക്കുതാൻ * ന
ന്നായുള്ളിക്ഷണംകൊണ്ടേതൊരുകാലംമായാ തന്നോടുകൂടെ
ക്രീഡയുണ്ടാകുമക്കാലത്തിൽ * മലകൾമരങ്ങളിത്യാദികളാ
യീടുന്ന ചലനംകൂടാതെകണ്ടുള്ളോരുദേഹങ്ങൾക്കും * ആട്ട
മാടാനയശ്വമേണമെന്നാത്യാദിയാ യീടുന്നചരങ്ങളായുള്ളോ
രുദേഹങ്ങൾക്കും * യോഗ്യതയോടുകൂടിയുള്ളോരുജീവാത്മാ
ക്കൾ നീക്കമെന്നിയെസ്വകാര്യാഭിമുഖ്യങ്ങളായ * കർമ്മങ്ങ
ളോടുയുക്തന്മാരായിട്ടുണ്ടാകുന്ന നിർമ്മായംനിരൂപിക്കിൽകരു
ണാമൂർത്തിയായി * എന്നുമാകാശമെന്നപോലെങ്ങുംസമനാ
യിശ്രുന്യതുല്യനായ്ക്കുനാവാക്കുകൾക്കെത്താതുള്ള * നിന്തിരു
വടിക്കില്ലാസ്വാതന്ത്ര്യമെന്നായിട്ടാരും സ്വന്തമല്ലാതെകണ്ടുമാരു
മില്ലെന്നുന്നനം * നിന്തിരുവടിയാലൊന്നിക്ഷിക്കപ്പെട്ടുക
യാൽ ഹന്തസംജാതക്ഷോഭയാകിയമായതന്നാൽ * ഉണർത്ത
പ്പെട്ടുകർമ്മസഞ്ചയയുക്തരായി ട്ടനിശംജീവാത്മാക്കൾകർമ്മാ
നുസാരേണതാൻ * പലദേഹങ്ങളേയുംസ്വീകാരംചെയ്യു
കൊണ്ടും പരദേഹങ്ങളേയുംസന്ത്യാഗംചെയ്യുകൊണ്ടും *
ഘോരസംസാരസാഗരത്തിൽപെട്ടുഴലുന്ന നേരോർത്തുകണ്ടാ
ലിതുനിന്തിരുവടിയുടെ * കാരുണ്യമില്ലായ്കയാലല്ലസന്ദേഹ
മില്ല ഭൂരികാരുണ്യസിന്ധുതന്നെനിന്തിരുവടി * നിന്തിരുവ
ടിക്കില്ലതെല്ലുമെവൈഷമ്യവും സന്തതംസമനായിശോഭിച്ചീ
ടുന്നിതെങ്ങും * വാക്കിന്നുംമനസ്സിന്നുമേതുമെയെത്താതെയു
ള്ളത്യന്തംപരിശുദ്ധനല്ലോനിന്തിരുവടി * സൃഷ്ട്യാദിലീല
കൊണ്ടുവൈഷമ്യനൈർഘൃണ്യങ്ങ ളൊട്ടുംനിന്തിരുവടിക്കു
ണ്ടാവാൻതരമില്ലാ * (ശ്ലോകം. ൩൮) നിത്യഹേജീവാത്മാ
ക്കൾക്കില്ലൊരുസംഖ്യയെന്നും നിത്യന്മാരവർസർവ്വവ്യാപിക

ളെന്നുമേവം * ചൊല്ലുന്നുചിലരെല്ലാമവ്വണ്ണമാണെന്നാകിൽ
കില്ലില്ലജീവാത്മാക്കൾശാസിക്കപ്പെട്ടീടുവാൻ * യോഗ്യന്മാ
രാകായെന്നതില്ലതുകൊണ്ടുജീവാ ത്മക്കളെശ്ശാസിക്കുന്നനിന്തി
രുവടിയെന്നായ് * ചൊല്ലൊണ്ടുംപ്രമാണങ്ങളൊക്കയുംഘോ
ഷിക്കുന്നു തല്പമെന്നാലുംചേൎച്ചയില്ലാത്തതാണെന്നാകും *
വേറെവിധത്തിലാണെന്നായീടിലായതിന്നുൾ ത്താരിൽചി
ന്തിച്ചുകണ്ടാൽചേൎച്ചയുണ്ടെന്നുനൂനം * ഏതൊന്നേതിൻവി
കാരപ്രായമായ്ജനിക്കുന്നു വാദമില്ലാവസ്തുതാനതിനെനികാ
രണത്വേനനന്നായ്ചേൎന്നിരിക്കുന്നതായും * അറിഞ്ഞീടുന്നോ
നെന്നുചൊല്ലീടുന്നവൎക്കേഴു മറിവിന്നതിമാത്രംദോഷമുണ്ടാ
കമൂലം * അതിന്നവിഷയമാവാതെയുംവൎത്തിപ്പതു സതതം,
പരമാത്മതത്വമാമതുതന്നെ * ജീവനിയാമകമാംവസ്തുവായീ
ടുന്നതെന്നേവമായിരിക്കയാൽപരമാത്മാവായുള്ള * നിന്തി
രുവടിയിൽനിന്നവിദ്യാകൃതങ്ങളാം മന്ത്രമററുപാധികൾചേ
ൎന്നുകൊണ്ടംശങ്ങളായ് * ജനിച്ചുജീവാത്മാക്കൾസംസാരമാ
യീടുന്നോരനൎത്ഥത്തിങ്കൽപെട്ടുവലഞ്ഞീടുന്നിതെന്നും *
അന്തരമില്ലജീവനിയന്താവാകുന്നിതു നിന്തിരുവടിയെന്നുമീ
ഞങ്ങളോൎത്തീടുന്നു * (ശ്ലോകം ൩൦)പരമാത്മാവിൽനിന്നു
സംഭവിച്ചീടുന്നതു പരമജീവാത്മാക്കളെന്നായിവന്നീടുകിൽ*
നന്നായിനിയാമകനിയമ്യഭാവംചേരു മെന്നാലുംജനനമുള്ളതു
കൾക്കെല്ലാററിന്നും * നീക്കമില്ലേതുംനാശമുണ്ടെന്നാകയാൽ
ജീവാ ത്മാക്കൾക്കുണ്ടെനിത്യത്വമെന്നായിവന്നുകൂട്ടും * എ
ന്നാൽനന്മോക്ഷമായീടുന്നതുജീവാത്മാവു തന്നുടെസ്വരൂപ
ത്തിൻഹാനിതാനെന്നുംവരും * സ്വപ്രകാശാനന്ദാത്മാവി
ന്നലമവിദ്യയാ ലുത്ഭവിച്ചുള്ളോരനൎത്ഥങ്ങൾനീങ്ങുകയത്രെ *
നിൎവ്വാണമെന്നുള്ളനൽസിദ്ധാന്തത്തിന്നുപോലും നിൎവ്വാദഭം
ഗംവന്നുചേരുന്നതാകമൂലം * ഉണ്ടായിവന്നജീവാത്മാക്ക
ളിങ്ങുപാധിക ളുണ്ടായിവന്നീടുകകൊണ്ടുതാനെന്നീവണ്ണം *
പാരിതിൽവ്യവഹാരമുള്ളതുപാൎത്തുകണ്ടാൽ വേറെവിധത്തി
ലൊന്നുംചേരുകെന്നുള്ളതില്ലാ * മായയാകുന്നജീവത്രൂപേണ
ജനിമൃതെ ന്നായീടിൽജഡത്വമീജീവന്മാൎക്കുണ്ടാകുമെ * പു
രുഷൻതഥാഭവിച്ചീടുന്നിതെന്നായീടിൽ പുരുഷൻവികാരി

യാണെന്നതും വന്നുകൂടും * പ്രകൃതിപുരുഷന്മാരായവരൊന്നിച്ചേവ മാകിലും മുൻചൊന്നോരു ദോഷമുണ്ടെന്നാകയാൽ * അവൎക്കുദ്ഭവമോൎത്താൽ ദുൎഘടമായീടുന്നിതവരെ ജനിക്കാത്തോരെന്നല്ലൊ ചൊല്ലീടുന്നു * ഉണ്ടാകുന്നിതു ജീവാത്മാക്കളെന്നേവം ചൊല്ലി ക്കൊണ്ടതിങ്ങവൎക്കൈക്യത്താലായീടുന്നു * അന്യോന്യാദ്ധ്യാസമൂലമായുള്ള ജന്മമല്ലാതെന്നുമേവാസ്തവത്തിൽ ജന്മം സിദ്ധിക്കയില്ലാ * പ്രകൃതിപാരതന്ത്ര്യമതിൻറയഭാവമീ വകയാൽ ജീവേശന്മാൎക്കുള്ള ഭേദം ചേരും * ഉൽഭവം ജീവാത്മാക്കൾക്കുള്ളതു നീൎപ്പോളക ളുൽഭവിച്ചീടുന്നതുപോലെയാകുന്നു നൂനം * ഉണ്ടാകയില്ല വെള്ളപ്പോളകളൊവെറും വെള്ളം കൊണ്ടുമങ്ങിനെ തന്നെ കേവലം കാററുകൊണ്ടും * വെള്ളവും കാററും തമ്മിൽ യോജിച്ചാലുണ്ടായിടും വെള്ളപ്പോളകളെല്ലാമെന്നതുപോലെ തന്നെ * കേവലം പ്രകൃതിയെക്കൊണ്ടുമീ ജീവന്മാൎക്ക കേവലം പുരുഷനെക്കൊണ്ടുമുത്ഭവമില്ലാ * തമ്മിലായവർ ചേൎന്നാലുത്ഭവിച്ചീടും ജീവജന്മമീവണ്ണമൌപാധികമായ് നിരന്തരം * ഹന്ത നിന്തിരുവടിയിങ്കൽ നിന്നാകയാലെ ചിന്തിക്കിൽ പലേ നാമഗുണങ്ങളോടുകൂടെ * മധുവിൽ പൂന്തേനുകളെന്നപോലെയും വാരാന്നിധിയിൽ സരിത്തുകൾ പോലെയുമവരഹോ * നന്നായിലയിക്കുന്നു നിന്തിരുവടിയിങ്കൽ തന്നെ നൽസുഷുപ്തിസംവൎത്തമെന്നിത്യാദിയിൽ * (ശ്ലോകം. ൧൭) ചൊൽക്കൊള്ളും മതിമാന്മാരൊക്കയുമത്രജീവാത്മാക്കളിൽ, ചിദ്രൂപനാം നിന്തിരുവടിയുടെ * മായയാലുണ്ടായീടും ഭ്രമത്തെയറിഞ്ഞിട്ടു സംസാരനിവൎത്തകനായിട്ടുവിളങ്ങുന്ന നിന്തിരുവടിയിങ്കലുൽകൃഷ്ടം ക്രമേണ സമ്പ്രാപിച്ചീടുന്നതായ ഭക്തിയെക്കൈക്കൊള്ളുന്നു * സംസാരത്തിങ്കൽ ഭയം നിന്തിരുവടി തന്നെ സംസേവിക്കുന്നവൎക്കു ചെററുമുണ്ടാകയില്ലാ * നിന്തിരുവടിയെത്താൻ രക്ഷിതാവാണെന്നേവമന്തരംഗത്തിലോൎക്കാതിരിക്കുന്നവർകളിൽ * നിന്തിരുവടിക്കിയന്നീടും നൽഭ്രൂഭംഗവും ചിന്തിക്കിൽ ശീതോഷ്ണവൎഷാത്മകമായീടുന്ന * നല്ലൊരു നേമിത്രയയുക്തവുമായ കാലം കില്ലെന്ന്യെ പെരുതാമഭീതിയെയുണ്ടാക്കുന്നു * (ശ്ലോകം. ൧൮) ഇന്ദ്രിയവൃന്ദത്തെയും പ്രാണാദിവായുക്കളെ ത്താനെന്നിയും നന്നായ്ജയിച്ചിരിക്കു

ന്നവരാലും * ഒതുക്കപ്പെടാത്തതും ചാപല്യമേററമേറ്റ ന്നതു മായീടുന്നോരുമനസ്സാം കുതിരയെ * സ്വാധീനമാക്കീട്ടുവാൻ സൽഗുരുനാഥൻതന്റെ പാദാബ്ജമാശ്രയിക്കാതാരഹോ ആയതിക്കുന്നു * ഓരോരോവിധമുപായങ്ങളിലെന്നുംമാറി മാറി പ്രവൎത്തിക്കയാൽക്ലേശിപ്പാൻപാത്രങ്ങളായ് * പാരിക്കുംവ്യസനത്താലനാഹംപരവശ ന്മാരായിട്ടവർതോണിക്കാരനില്ലാത്തതായി * തോണിയിൽവാണുകൊണ്ടുതോയമാൎഗ്ഗേണ പോകും വാണിഭക്കാരായുള്ളോർവാരിധിയിലെന്നപോലെ * ദാരുണമായസംസാരാൎണ്ണവത്തിങ്കൽമുങ്ങി ത്തീരംകാണാതെ കണ്ടുതീൎച്ചയായ്മലഞ്ഞീടും * ഗുരുസേവയുംചെയ്തുശരിയായ് പ്രയത്നിക്കിൽ ത്വരിതംസംസാരത്തെക്കടക്കാംനിഷ്പ്രയാസം* (ശ്ലോകം. ൨൦) സന്തതംസച്ചിദാനന്ദസമ്പൂൎണ്ണനായീടുന്ന നിന്തിരുവടിനന്നായാശ്രയിക്കുന്നവന്റെ * ആത്മാവായ്മത്തിക്കുമ്പോൾമത്ത്യൎക്കബന്ധുക്കളെ മാത്മജന്മാരുംതഥാദേഹവും ദാരങ്ങളും * ധനവുംധാന്യങ്ങളുംപ്രാണാദിവായുക്കൾവാഹനമെന്നിവകളുംഭൂമിയുമെന്തിന്നഹോ * അല്പവുമിവകൊണ്ടുകാൎയ്യമില്ലെന്നാകയാലെപ്പൊഴുംപുത്രമിത്രാദികളിൽസക്തിയാട്ടും * വെറുതേകാലക്ഷേപംചെയ്യീടാതതുകളിൽ പെരുകുംവിരക്തിയെക്കൈക്കൊണ്ടുനിരന്തരം * നന്നായ്നിന്തിരുവടിതന്നെയുൾഭക്ത്യാഭജിക്കുന്നവർപരമാൎത്ഥമാംസുഖം പ്രാപിച്ചീടും * ഇത്തത്വമാക്കാതഹോസ്ത്രീയോടുചേൎന്നുമായാ മാത്രമായീടുന്നോരുമൈഥുനസുഖത്തിനെ * പ്രാപിപ്പാനായിപ്പാരംപ്രയത്നംചെയ്യീടുന്ന പാപികളായീടുന്നപാഴരെ സ്വഭാവത്താൽ * നാശമുള്ളതായ്തഥാനിസ്സാരമായുള്ളോരീ സംസാരത്തിങ്കലോൎത്താലെതൊന്നുസുഖിപ്പിക്കും * (ശ്ലോകം. ൨൧) നിന്തിരുവടിയുടെചെന്തളിരൊക്കുംപാദ മന്തരംഗത്തിൽനിത്യംചിന്തിക്കുന്നവരായും * തന്റെകാൽകഴുകിയ വെള്ളമതൊരുമൎത്ത്യൻ തന്റെമേൽത്തട്ടീടുന്നിതായവനുള്ളപാപം * പാടേസംഹരിച്ചുകൊണ്ടീടുവാനതിമാത്രം പാടവംകലൎന്നുള്ളമഹത്വംചേൎന്നോരായും * മേവുമാമാനനീയന്മാരായമുനികൾക്കും പൂവിലിച്ചഹങ്കാരമെന്നുള്ളതല്പംപോലും ആയവരുതുദിക്കിൽപ്പാണാലുമൊന്നുകൊണ്ടു മായവക്കൊരി

ക്കലുംബന്ധമുണ്ടാകയില്ലാ * എന്നാലുംസൽസംഗതിക്കാ
യ്ക്കൊണ്ടുപുണ്യതീർത്ഥ സന്നിധിയിങ്കൽതന്നെയാണവർവാഴു
ന്നതും * സർവ്വാത്മാവായിനിത്യാനന്ദനായ്വിളങ്ങുന്ന നിർഗ്ഗുണ
പ്രഭനാകുംനിന്തിരുവടിയിങ്കൽ * ഒരിക്കൽചേതസ്സിനെച്ചേ
ർത്തീടുന്നവർകൂടി പുരുഷന്നെഴുംസാരംഹരിക്കുന്നചയായ *
മന്ദിരങ്ങളെപിന്നീടാശ്രയിക്കുന്നതില്ലാ വന്ദ്യരാമൃഷികളെ
പിന്നെച്ചൊല്ലേണ്ടതുണ്ടോ? * (ശ്ലോകം ൨൨) സത്യമാംബ്ര
ഹ്മത്തിൽനിന്നുല്പന്നമിപ്രപഞ്ചം സത്യമായ്ത്തന്നെഭവിച്ചീ
ടുന്നിതെന്നീവണ്ണം * ചിത്തത്തിൽശങ്കചെറ്റമുണ്ടായീടരു
തതു യുക്തിയാൽഹനിക്കപ്പെട്ടുള്ളതാകുന്നുവല്ലോ *നന്ദനൻ
താതങ്കൽനിന്നുളവായവൻപാരി ലെന്നുമെതാതനായിഭവി
ച്ചീടുന്നതില്ലാ * ഘടത്തിൻമേലേവീണദണ്ഡിൽനിന്നുണ്ടാ
യീടും ഘടത്തിൻനാശംദണ്ഡായ്ഭവിച്ചീടുന്നതില്ലാ * സ
ത്താംപുരുഷങ്കൽനിന്നസത്താംനഖാരോമ മിത്യാദിയുണ്ടാവ
തുനിത്യവുംകാണുന്നില്ലേ * അതിൽനിന്നുളവായീടുന്നതുസ
കലവു മതുതാനാകുമെന്നായ്നിയമംകാണുന്നില്ലാ * നിർണ്ണ
യംവ്യഭിചരിച്ചീടുന്നുചിലേടത്തി ങ്ങെന്നല്ലാചിലേടത്തുമി
ത്ഥ്യയായ്ഭവിക്കുന്നു * രജ്ജുവാമുപാദാനത്താടുകൂടിയസർപ്പം
രജ്ജുവായീടുന്നതില്ലാമതുമിത്ഥ്യയല്ലോ * ആവിധമുഭയത്ര
യോജിക്കുന്നതുമല്ലാ കേവലംവ്യവഹാരത്തിന്നുവേണ്ടിട്ടുത
ന്നെ * പാരിച്ചുള്ളന്ധപാരംപര്യത്താൽകൂട്ടംഭ്രമം നേരായിട്ടം
ഗീകൃതമായിരിക്കുന്നുപാർത്താൽ * നിർവ്വാദമനാദിത്വംഹേതു
വായിട്ടുപൂർവ്വ പൂർവ്വവികല്പദൃഷ്ടമായിട്ടുള്ളതിന്നഹോ * ഉത്ത
രോത്തരമായുള്ളാഭാസംഭവിക്കുന്നി തിത്തരമന്ധപരമ്പരയാം
വികല്പംതാൻ * ലോകത്തിൽവ്യവഹാര സാധകമായീടുന്നി
താകയാലർത്ഥക്രിയാകാരിത്വമുണ്ടെന്നാലും * സത്യത്വംഭവി
ക്കേണമെന്നുള്ളനിയമമി ല്ലിത്ഥമാകയാൽജഗത്തസത്താ
ണെന്നുവന്നു * അനുഹം കർമ്മശ്രദ്ധാഭരത്താലാക്രാന്തരാ
യ് മന്ദബുദ്ധികളായിവർത്തിക്കുംമർത്ത്യന്മാരെ * അല്ലയോഭ
ഗവാനേ!നിന്തിരുവടിയുടെ ചൊല്ലായ ഭവദംശൌണീലക്ഷ
ണാദികളായ * പാരിച്ചവൃത്തികളെക്കൊണ്ടഹോപാരിട
ത്തിൽ പാരമായ്ഭ്രമിപ്പിച്ചുകൊള്ളുന്നിതത്രെയുള്ളു * (ശ്ലോ

കം. ൨൩) ഉണ്ടായിരുന്നതില്ലാസൃഷ്ടിക്കുമുമ്പീജഗ ത്തുണ്ടാകു ന്നതുമല്ലാപ്രളയംവന്നാൽപിന്നെ * ആയതുകൊണ്ടുമദ്ധ്യ ത്തിങ്കലുംകേവലാത്മാ വായിട്ടുവിളങ്ങുന്നനിന്തിരുവടിയി ങ്കൽ * മിത്ഥ്യാകാൎയ്യമായ്ശോഭിച്ചീടുന്നതാണെന്നുള്ള തോ ന്നു കാണുന്നനേരംനിശ്ചിതമായീടുന്നു * എന്നതുനിമിത്തമാ യ്ദ്രവ്യഭേദങ്ങളായീ ടുന്നനൽഘടംപടംമുതലായവയുടെ * തുല്യതയോടുംനിരൂപിക്കപ്പെട്ടീടുന്നിതി ച്ചൊല്ലിയകാൎയ്യങ്ങ ളായുള്ളോരുഘടാദികൾ * നിൎണ്ണയംനാമങ്ങൾതാ,നവയിൽ കാരണമായ് ചേൎന്നുള്ളമണ്ണുംമററുംതന്നെയാകുന്നുസത്യം * അതുപോൽകാൎയ്യങ്ങളാമാകാശംവായുവഹ്നി യുദകംഭൂമിയെ ന്നിത്യാദികളഖിലവും * നന്നായിനിരൂപിച്ചാൽനാമധേയ ങ്ങൾതന്നെ സന്ദേഹമില്ല,ബ്രഹ്മംതന്നെയാകുന്നുസത്യം * സത്യമല്ലാത്തതായചിത്തത്തിൻവിലാസത്തെ സത്യമെന്നോ ൎത്തീടുന്നിതെത്രയുമബുധന്മാർ * (ശ്ലോകം. ൨൪) അവിദ്യാസ ക്തനായിമായയാൽജീവാത്മാവി ങ്ങവിദ്യാകാൎയ്യങ്ങളാംദേ ഹേന്ദ്രിയാദികളെ * അദ്ധ്യസിച്ചാത്മതയാസേവിച്ചുകൊ ണ്ടീടുന്നു തദ്ധൎമ്മങ്ങളെയെല്ലാ,മെന്നതുനിമിത്തമായ് * ആ നന്ദാദികളായതൻഗുണങ്ങളെവിട്ടു താനെന്നുംസംസാര ത്തെപ്രാപിച്ചുകൊണ്ടീടുന്നു * നിത്യപ്രാപ്തമായീടുമൈശ്വൎയ്യ ത്തോടുകൂടി വൎത്തിച്ചുകൊണ്ടീടുന്നനിന്തിരുവടിയഹോ * പ ട്ടയെസ്സൎപ്പമെന്നപോലെതൻമായയേയൊക്കെ വിട്ടുകൊള്ളുന്നു പാൎത്താലെത്രകണ്ടുമേവം * പരിശുദ്ധിക്കപ്പെടാതുള്ള നല്ലൈശ്വൎയ്യംചേ ൎന്നുള്ളപരമാത്മാവായനിന്തിരുവടി * ആവിദ്യാശക്തിയില്ലെന്നാകയാൽതനിക്കുള്ളോ രൈശ്വൎയ്യ ത്തിന്നുഹാനിവന്നീടാത്തതുമൂലം * എന്നുമെ സംസാരത്തെ പ്രാപിച്ചീടുന്നതില്ലാ നന്നായിട്ടണിമാതൊട്ടെട്ടുമാതിരിയായ പരമൈശ്വൎയ്യത്തോടുയുക്തനായിട്ടുതന്നെ പരമാനന്ദമൂൎത്തേ! സൎവ്വദാശോഭിക്കുന്നു * (ശ്ലോകം. ൨൫) ഭഗവൻ!സന്ന്യാസിക ളുകതാരിങ്കലുള്ള രാഗമൂലങ്ങളാമജ്ഞാനവാസനകളെ * പ റിച്ചൊക്കയുംനീക്കുന്നില്ലെങ്കിൽ,ദുഷ്ടന്മാൎക്കൾ ക്കരുന്നിൽസ ദാപി സംഗതനായിരുന്നാലും* ദുൎല്ലഭനായീടുന്നനിന്തിരുവടി, യവൎക്കെല്ലാമസ്തു തകണ്ഠരത്നമായ്ഭവിക്കുന്നു* ഇന്ദ്രിയപ്രീതി

യോരോവിഷയങ്ങൾകൊണ്ടുണ്ടാ കുന്നതിൽതാല്പര്യമുള്ളവരായ്ത്താണീടുന്ന * കള്ളയോഗികൾക്കെല്ലാമസുഖംവളൎത്തുവാനുള്ളവരായിട്ടുണ്ടുരണ്ടുപേരെന്നുന്തനം* പിരിയാതിരിക്കുന്നമൃത്യുവാണൊന്നു, മറ്റേതറിയപ്പെടാത്തുള്ളനിന്തിരുവടിതന്നെ (ശ്ലോകം. ൨൬) ഐശ്വൎയ്യാദികളായഷൾഗുണങ്ങളുംചേൎന്ന വിശ്വനായക! വിഭോ! തവൽബോധമിയന്നവൻ* സന്തതംകൎമ്മങ്ങൾതൻഫലദാതാവായുള്ള നിന്തിരുവടിമൂലമാവിൎഭവിച്ചവയാം* പുണ്യപാപങ്ങളുടെഫലഭൂതങ്ങളായീ ടുന്നവയാകുംസുഖദുഃഖസംബന്ധങ്ങളെ * അറിയുന്നില്ലാ, തദാദേഹാഭിമാനികൾക്കായ് പറയുംവിധിനിഷേധങ്ങളാംവാക്യങ്ങളും* തെല്ലുമേയറിയുന്നതില്ല, ദേഹാഭിമാന മില്ലായ്കകൊണ്ടുരണ്ടുംചേരുന്നിതവന്നഹോ*നേരോടെയുഗംതോറമുള്ളനല്ലുപദേശപാരമ്പൎയ്യത്തെയനുസരിച്ചമനുഷ്യരാൽ * ശ്രവണംമൂലംസദാമനസ്സിൽധരിക്കപ്പെ ട്ടവനായ്വിളങ്ങുന്നനാഥ! നിന്തിരുവടി * ആയവൎക്കെല്ലാംമോക്ഷദാതാവായിരിക്കയാ ലായവൻ സമ്പ്രാപിച്ചുകൊണ്ടീടുന്നിതുമോക്ഷം * (ശ്ലോകം. ൨൭) അമലാശയന്മാരായമരുന്നവരായ കമലാസനാദ്യരാമമരന്മാരുംകൂടി* അന്തരംഗത്തിൽനന്നായ്നിന്തിരുവടിയുടെ യന്തത്തെയറിയുന്നില്ലെന്തിനുമറ്റേവൎക്കയും * നിന്തിരുവടിപോലുംനിന്തിരുവടിയുടെ യന്തത്തെപ്രാപിക്കുന്നില്ലന്തമറ്റിരിക്കയാൽ * നിന്തിരുവടിയായീടുന്നനല്ലാസ്പദത്തിൽ സന്തതംപൃത്ഥ്യാദിസപ്താവരണങ്ങൾചേൎന്ന*അനന്തബ്രഹ്മാണ്ഡങ്ങൾ കാലചക്രത്തിനാലെ യനന്തംതന്നിൽപാരംപൊടികളെന്നപോലെ * ഒന്നിച്ചുപരിഭ്രമിക്കുന്നിതവ്വണ്ണംവൎത്തി ക്കുന്നനിന്തിരുവടിക്കന്തമുണ്ടാകയില്ലാ * വേദങ്ങളഹോതവവൈഭവത്തിനെപററി ച്ഛേദിച്ചുകൊണ്ടീടുകയെന്നുള്ളതില്ലന്തനം * സഗുണനായീടുന്നനിന്തിരുവടിയുടെ ഗുണങ്ങൾക്കവസാനമില്ലായ്കകൊണ്ടുംതഥാ * നിൎഗ്ഗുണനായീടുന്നനിന്തിരുവടിനന്നായ്വാക്കിൽഗോചരമായില്ലെന്നതുകൊണ്ടുമെന്നും*പൊ

ല്ലാന്നവേദങ്ങൾക്കനിന്തിരുവടിയിങ്കൽ തെല്ലുമേസാക്ഷാൽഗതിസംഭവിക്കുന്നതില്ലാ * എന്നാലുമാമ്നായങ്ങൾ, സൎവ്വവുംനിഷേധിച്ചു വന്നുകേവലനായനിന്തിരുവടിയിങ്കൽ * ഫലപൎയ്യവസാനിച്ചീടുന്നിതെന്നാകയാൽ നിന്തിരുവടിയിങ്കൽനന്നായിഫലിക്കുന്നു * (ശ്ലോകം. ൨൮) ഇത്തരംബ്രഹ്മാവിൻറപുത്രരാംമരീച്യാദി സിദ്ധന്മാർസകൌതുകംശ്രുതിഗീതയെക്കേട്ടു* പരമാത്മാവുതൻറഗതിയെനിശ്ചയിച്ചു പരമസ്സനന്ദനൻതന്നെസംപൂജിച്ചിതു മാന്യന്മാർമഹാത്മാക്കളായുരഹോനിശ്ശേഷാമ്നായപുരാണങ്ങൾക്കിയലുംതാല്പൎയ്യത്തെ * അന്നേവംസമുദ്ധരിച്ചീടിനാർധാതാവിൻറ നന്ദന! നീയുംനന്നായിതിനെശ്രദ്ധയോടും * ധരിച്ചുയഥാസുഖംപാരിടത്തിങ്കലെങ്ങും ചരിച്ചീടുകയെന്നുഗുരുവാംനാരായണൻ * അരുളിച്ചെയ്തതെല്ലാംശ്രദ്ധകൈക്കൊണ്ടുകേട്ടു ധരിച്ചുതനിക്കുള്ളസംശയമെല്ലാംവിട്ടു * ആത്മവാൻവീരവ്രതൻനാരദൻനാന്മുഖൻതനാത്മജൻഗുരുവിനോടന്നേരംചൊല്ലീടിനാൻ* സമസ്തപ്രാണികൾക്കുസായൂജ്യംലഭിക്കുവാൻ വിമലകലകളെധരിക്കുംഭഗവാനായ്* സകലലോകസുഖകരനായമലയായകൎമ്മവൎജ്ജ്യയായമൂൎത്തിയുള്ളവനായി*വിളങ്ങുംകൃപാംബുധേ! നിന്തിരുവടിക്കിതാ വളരെഭക്തിയോടുംചെയ്യുന്നേൻനമസ്കാരം * എന്നെല്ലാമൃഷീന്ദ്രനാംശ്രീനാരായണനോടും ധന്യന്മാരായുള്ളതൻശിഷ്യന്മാരോടുംചൊല്ലി * ബദൎയ്യാശ്രമത്തിൽനിന്നന്നുടെതാതനായ ബാദരായണൻവാഴുമാശ്രമംസമ്പ്രാപിച്ചാൻ* നന്നായിവേദവ്യാസൻപൂജിച്ചങ്ങിരുത്തിനാനനന്തരംശ്രീനാരദൻവൎണ്ണിച്ചാനിതൊക്കെയും *അല്ലയോമഹീപതേ! നീചെയ്തചോദ്യത്തിന്നു ചൊല്ലിനേനിതിനെഞാനുത്തരമായിട്ടെല്ലാം * ഇന്നതാണെന്നുചൂണ്ടിക്കാണിപ്പാൻസാധിക്കയില്ലെന്നല്ലനിൎഗ്ഗുണമാണെന്നാലുംബ്രഹ്മത്തിങ്കൽ*ശ്രുതികൾചരിച്ചുകൊണ്ടീടുന്നതാണെന്നുള്ള തിതിനാലുൾക്കരുന്നിൽബോദ്ധ്യംവന്നീടുമല്ലോ * നേരായിവിചാരിച്ചുകാ

ണങ്ങൾപോൽകർമ്മവശ്യ ന്മാരായജീവന്മാർക്കുപുരുഷാർത്ഥങ്ങളെ
ല്ലാം * സമ്പാദിക്കുന്നതിന്നായ്സൃഷ്ടിസ്ഥിത്യന്തങ്ങളെ സ
മ്പ്രാപിപ്പിച്ചുകൊണ്ടിട്ടുണ്ടുതാനെന്നിരിക്കിലൊ * ഉൾക്കരു
ന്നികലാപേക്ഷിപ്പവനായിട്ടിതിന്നൊക്കെയുംനിമിത്തമായീ
ടുന്നയാതൊരുത്തൻ* ഇത്തരമാലോചിച്ചുസൃഷ്ട്യാദികർമ്മങ്ങ
ളിൽ വർത്തിച്ചിട്ടുപാദാനമാകുന്നയാതൊരുത്തൻ * പാരിന്നു
നിമിത്തോപാദാനങ്ങളാകുന്നിതു കാരണാവസ്ഥയിങ്കൽവ
ർത്തിക്കുന്നവരായ * പ്രകൃതിപുരുഷന്മാരെന്നാത്തമായവർക്ക
മകമേനിയന്താവായ്വാഴുന്നയാതൊരുത്തൻ ഇത്തരംമഹദാദി
യായ്പൃഥിവ്യന്തമായ തത്വജാതത്തെസൃഷ്ടിചെയ്തിട്ടുജീവ
നോടും * ആയതിൽപ്രവേശിച്ചുദേവാദിശരീരങ്ങ ളായീട്ടു
ന്നോരുജീവഭോഗായതനങ്ങളെ * നന്നായിനിർമ്മിച്ചിട്ടുഭോ
ഗങ്ങൾ[illegible]ണ്ടേനിപക്ഷംരക്ഷചെയ്തുകൊള്ളുന്നയാ
തൊരുത്തൻ * നിർമ്മലനായീടുന്നയാതൊരുത്തനെച്ചെന്നു
കർമ്മവശ്യനാംജീവൻശരണംപ്രാപിച്ചുടൻ * നല്ലൊരുസുഷു
പ്തിയെപ്രാപിച്ചിട്ടഹോപുമാൻ കില്ലെന്യേശരീരത്തെത്യജി
ക്കുന്നതുപോലെ * വല്ലാത്തോരവിദ്യയെദൂരവേകൈവെടി
ഞ്ഞു ചൊല്ലാന്മുള്ളോരുമുക്തനെന്നായിവന്നീടുന്നു * സംസാ
രികൾക്കുമോക്ഷംനല്കീടുന്നതുകൊണ്ടു സംസാരദുഃഖമൊക്കെ
നീക്കീടുന്നവനായി * ഭയത്തെക്കളയുന്നഭഗവാനാകുമച്ചി
ന്മയനാംഹരിയെഞാനെപ്പൊഴുംധ്യാനിക്കുന്നേൻ* വന്ദ്യനാം
വേദവ്യാസനന്ദനൻശുകനേവം ചൊന്നതുകേട്ടുപാരംമന്ന
വൻതെളിഞ്ഞുടൻ * ധന്യനായ്വന്നീടിനേനിന്നഞാനെന്നുര
ച്ചു വന്ദിച്ചുമുനീന്ദ്രനെനന്ദിച്ചുകൊണ്ടുവാണാൻ *

മന്ദൻഞാനെന്നാകയാലെന്നാലൊട്ടാവുന്നത ല്ലെന്നു
ള്ളബോധമുള്ളിൽതന്നെയുണ്ടെന്നാകിലും * കേരളത്തിങ്കൽ
കേളികേൾക്കുന്ന 'കല്പദ്രുമം' വേരുറച്ചുല്ലംക്കൂട്ടംതീർന്നേറെ
ശ്ശോഭിപ്പോളും * പാലനംചെയ്തുകൊണ്ടും 'ഭാരതവിലാസ'മി
ക്കാലത്തുവർദ്ധിക്കുവാൻവേലചെയ്യുന്നതുകൊണ്ടും * ലോകോപ

കാരിയെന്നപേരുനേടിയമാന്യ നാകുമെൻസുഹൃത്തരാംതാ
ല്പര്യപ്പെടുകയാൽ * ഭാഷയായ്ചൊന്നേനവം ശ്രുതിഗീത
യെയിതിൽ ദോഷങ്ങളുള്ളതെല്ലാംസജ്ജനംപൊറുക്കേണം *
കന്മഷംപോക്കിഭക്തരക്ഷചെയ്യുന്നചിറമ രമ്മയുമക്കനി
വോടുമേകണംസന്മംഗളം *

ശ്രുതിഗീതാഭാഷാഗാനം

സമാപ്തം.



